# ആത്മവിദ്യ ഒരന്വേഷണവും പഠനവും

(ഗവേഷണാത്മകവും പഠനപരവും വൈജ്ഞാനികവുമായ
ഒരുത്തമവേദാന്ത ഗ്രന്ഥം)



ഗ്രന്ഥകർത്താ

## ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദ സ്വാമികൾ

(കേരള സാംസ്ക്കാരിക വകുപ്പ് പ്രസിദ്ധീകരണ
വിഭാഗത്തിന്റെ ധനസഹായത്തോടെ
പ്രസിദ്ധീകരിക്കപ്പെടുന്നത്.)

**-2003-**



Atmavidya Oranweshanavum Patanavum (Malayalam)
Author: Swami Kailasanadhananda Theerdhapadar
Publishers: Sree Vidyadhiraja Gurukulam
Ayrooppara-TVPM- 695584
First Published: October 2003
Copies: 1000

Cover design: Sivam, Kayamkulam
Price Rs. 75/-
Printed at : Ayyappa Offset, Kayamkulam

Other works of the author:

(1) Arya Samskrithiyude Adiverukal (Mal)
(2) Chattampiswamikaleppatti Noottonnu Karyangal (Mal)

# അകത്തെ താളുകളിൽ

**1.**...............ഉദരംഭരികളും കാഷായവസ്ത്രധാരികളുമായ ചില കപട സന്യാസികൾ സന്യാസവൃത്തിക്കുതന്നെ കളങ്കമായി നമ്മുടെ സമൂഹത്തിലുണ്ട്. വിഷയലമ്പടന്മാരും ദുർവൃത്തരുമായ പുരോഹിതന്മാരെപ്പറ്റി പോപ്പുതിരുമേനി നാട്ടുകാരുടെ മുമ്പിൽ ഈയ്യിടെ വിളിച്ചുചൊല്ലി പ്രായശ്ചിത്തം അനുഷ്ഠിച്ചിരുന്നുവല്ലോ? സന്യാസി പണ്ഡിതനല്ലെന്നുവച്ച് ഒരു കുഴപ്പവുമില്ല. ദുർമാർഗ്ഗിയായ പണ്ഡിതനേക്കാൾ ഹൃദയശുദ്ധനായ നിരക്ഷരനാണ് സമൂഹത്തിന് നല്ല മാർഗ്ഗദർശി.

**പ്രൊഫ: ഡോ: എൻ.ആർ. ഗോപിനാഥപിള്ള**

**2.**.............ഈശ്വരാനുഗ്രഹത്തിന് പാത്രമാകണമെങ്കിൽ ഹൃദയ നൈർമ്മല്യവും, അസൂയാരാഹിത്യവും, നിഷ്ക്കളങ്കതയും ഉണ്ടായേതീരൂ. ആ ഗുണങ്ങൾ ഉണ്ടായിരുന്നവരാണ് ഇവിടുത്തെ ഋഷികൾ. അവരുടെ ദർശനമാണ് ആർഷദർശനമായും ആർഷസംസ്ക്കാരമായും ഒക്കെ നാമറിയുന്നത്. "തത്രവിശ്വംഭവത്യേക നീഡം" എന്നൊരു ദർശനം ഒന്നാലോചിച്ചുനോക്കൂ. ഈ ലോകത്തെ മുഴുവൻ ഒരു പക്ഷിക്കൂടായി കാണുവാനും ഇവിടെയുള്ള സർവ്വചരാചരങ്ങളേയും ആക്കൂട്ടിലെ അന്തേവാസികളായി കരുതുവാനും കഴിഞ്ഞ ആ ദർശനത്തിന്റെ പ്രകാശ ചക്രവാളങ്ങൾ ഇന്ന് ഇരുണ്ടുപോയിരിക്കുന്നു. എങ്കിലും ആ ഇരുളു വകഞ്ഞുമാറ്റി പ്രകാശലോകത്തേക്ക് വിരൽചൂണ്ടുവാനെങ്കിലും കഴിവുള്ളവർ ഈശ്വരാനുഗ്രഹംകൊണ്ട് ഇവിടെത്തന്നെയുണ്ട്. സത്യം കണ്ടെത്തിയ സന്യാസിശ്രേഷ്ഠന്മാർ! സർവ്വവും ത്യജിച്ച് സൽക്കർമ്മനിരതരായി ലോകത്തിനു വെളിച്ചം പകരുവാൻ അക്ഷീണം യത്നിക്കുന്ന പുണ്യപുരുഷന്മാർ! ആ നിരയിൽ ഇങ്ങേത്തലയ്ക്കലാണ് പരമഭട്ടാരക ശ്രീ. വിദ്യാധിരാജചട്ടമ്പിസ്വാമികളേയും ശ്രീനാരായണഗുരുസ്വാമികളേയും നാം കണ്ടുമുട്ടുന്നത്.

**പ്രൊഫ: ഡോ: അമ്പലപ്പുഴ ഗോപകുമാർ**

# ഉള്ളടക്കം



–ശുഭം–

# പ്രസ്താവന

സുഗന്ധവാഹിയായ ഒരു കുസുമം പോലെയോ, കളകൂജനം പാടുന്ന കുയിൽപോലെയോ, കളകളാരവം പൊഴിക്കുന്ന അരുവിപോലെയോ ജീവിതം നിർമ്മലമാകണം. പരിക്ഷീണിതരായ പാന്ഥർക്ക് ഒരു തരുച്ഛായപോലെയോ, കേവലം ദാഹജലംപോലെയോ അതു ധന്യവും സഫലവുമാകണം. നിരവദ്യ സുന്ദരമായ ഈ നില കൈവരിക്കാൻ സമസ്തകർമ്മങ്ങളും ഈശ്വരാഭിമുഖമാവുകയും വേണം.

"നിത്യം വിഷയവിരക്തരായ് ശാന്തരായ്
ഭക്തിവളർന്നതി ശുദ്ധമതികളായ്
ജ്ഞാനികളായുള്ള യോഗികൾ മാനസേ
ഞാനിരിപ്പൂ മമ സീതയുമായ്മുദാ." എന്നു ശ്രീരാമദേവൻ വിഭീഷണനു നൽകുന്ന ഉപദേശം നമുക്കെല്ലാം മാർഗ്ഗദർശകമാകണം. ഇത്തരം ഉദാത്തവും ഹൃദ്യവുമായ അനവധി സന്ദർഭങ്ങൾ കോർത്തിണക്കുന്ന അന്വേഷണപരവും, പഠനാത്മകവുമായ ഒരുത്തമവേദാന്ത ഗ്രന്ഥമാണിത്.

ഡോ: എൻ.ആർ. ഗോപിനാഥപിള്ളയുടെ പ്രൗഢഗംഭീരമായ അവതാരിക, ഡോ: അമ്പലപ്പുഴ ഗോപകുമാറിന്റെ മധുരോദാരമായ ഉപോദ്ഘാതം, വേദാന്തകേസരി പ്രൊഫ: ആർ. വാസുദേവൻപോറ്റിയുടെ സാന്ദ്രാനന്ദാവബോധാത്മകവും അനുപമിതവുമായ ആമുഖം, കലവറ കൂടാതെയുള്ള ശ്രീ. ചക്കുളത്തുകാവ് തിരുമേനിയുടേയും, മറാട്ടേത്തു വാസുദേവൻനായരുടേയും ആശംസകൾ, ശ്രീ. മഞ്ചേരി കെ.ആർ. ഭാസ്ക്കരൻപിള്ള ഭാവനാപൂർണ്ണം സമർപ്പിച്ചിട്ടുള്ള ലഘു ജീവചരിത്രം, മറ്റനവധി മഹാത്മാക്കളുടെ സൂര്യപ്രഭങ്ങളായ അനുഭവക്കുറിപ്പുകൾ എന്നിവ ഈ സൽഗ്രന്ഥത്തിനു മാറ്റുകൂട്ടുന്നു.

കേരള സാംസ്ക്കാരിക വകുപ്പിന്റെ പുസ്തക പ്രസിദ്ധീകരണവിഭാഗം നൽകിയ ധനസഹായത്തോടെയാണീ വിശിഷ്ടകൃതി പ്രകാശനം ചെയ്യുന്നതെന്നും നന്ദിപൂർവ്വം അനുസ്മരിക്കുന്നു. കാര്യക്ഷമമായും ഭംഗിയായും അച്ചടി പൂർത്തിയാക്കി അനുഗ്രഹിച്ച കായംകുളം, അയ്യപ്പാ ഓഫ്സെറ്റ് പ്രൊപ്രൈറ്റർ ശ്രീ. എ.രഘുനാഥൻ, അദ്ദേഹത്തിന്റെ സ്റ്റാഫ്അംഗങ്ങൾ എന്നിവരോടും ഇതിന്റെ പ്രസാധനവും, വിതരണവും സദയം ഏറ്റെടുത്ത് അനുഗ്രഹിച്ചിരിക്കുന്ന ശ്രീ വിദ്യാധിരാജഗുരുകുലം ട്രസ്റ്റ് ഭാരവാഹികളോടും ഉള്ള അകൈതവമായ നന്ദിയും, കൃതജ്ഞതയും രേഖപ്പെടുത്തിക്കൊള്ളുന്നു. ഈ ഗ്രന്ഥത്തിന്റെ വിറ്റുവരവ് പൂർണ്ണമായും ഹിന്ദുസമാജത്തിന്റെ വികസനത്തിനും ജീവകാരുണ്യ പ്രവർത്തനത്തിനും സമർപ്പിച്ചിട്ടുള്ളതിനാൽ എല്ലാ സജ്ജനങ്ങളും കഴിയുന്നത്ര കോപ്പികൾ സ്വീകരിച്ച് അനുഗ്രഹിക്കണമെന്നഭ്യർത്ഥിച്ചുകൊണ്ട് ചുനക്കര സ്വാമികളെന്നു പ്രസിദ്ധനായ ശ്രീമദ് വിമലാനന്ദയോഗി തിരുവടികളുടേയും ശ്രീ. ചട്ടമ്പിസ്വാമി തിരുവടികളുടേയും മദ്ഗുരുശ്രേഷ്ഠൻ ബ്രഹ്മശ്രീ ചിത്സ്വരൂപതീർത്ഥപാദസ്വാമികളുടേയും നിത്യസ്മരണയിൽ സഹൃദയസമക്ഷം ഒരു നിവേദ്യമായി ഈ സൽകൃതി സദയം സമർപ്പിച്ചുകൊള്ളുന്നു.

സവിനയം,

തിരുവനന്തപുരം,
15-10-03.

ഗ്രന്ഥകർത്താ.

# പ്രസാധകക്കുറിപ്പ്

പുണ്യഗ്രന്ഥങ്ങളുടെ പ്രകാശനവും പ്രസാധനവും ഈശ്വര പൂജപോലെ തന്നെ പ്രാധാന്യമുള്ളതാണ് . സുകൃതികൾക്കു മാത്രമേ ഇത്തരം ദുർലഭമായ സൗഭാഗ്യം ലഭ്യമാകൂ. ഈശ്വരാനുഗ്രഹത്താലും ഗുരുകാരുണ്യത്താലും ശ്രീ വിദ്യാധിരാജ ഗുരുകുലം ട്രസ്റ്റിന് ഇത്തര മൊരു സൗഭാഗ്യം കൈവന്നിരിക്കുകയാണ്. വിദ്യാധിരാജ പരമ്പരയിലെ ശ്രദ്ധേയനായ ഒരു സന്യാസിശ്രേഷ്ഠന്റെ "ആത്മവിദ്യ ഒരന്വേഷണവും പഠനവും" എന്ന വേദാന്തകൃതി ഞങ്ങൾ സവിനയം സഹൃദയ സമക്ഷം സമർപ്പിക്കുകയാണ്.

ഈ മഹത്കൃതിയുടെ വിറ്റുവരവ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ആശയാദർശങ്ങൾ സംസ്ഥാനതലത്തിൽ പ്രചരിപ്പിക്കാനും ബ്രഹ്മശ്രീ കൈലാസനാഥാനന്ദ സ്വാമികൾ നേതൃത്വം നൽകുന്ന ശ്രീ വിദ്യാധിരാജ ഗുരുകുലം, അയിരൂപ്പാറ (തിരുവനന്തപുരം) ശ്രീ ഉമാമ ഹേശ്വരാശ്രമം, വാളത്തോട് (കണ്ണൂർ) സമസ്തകേരള വിദ്യാധിരാജ പരി ഷത്ത്, സമസ്ത ഹിന്ദുവികാസ പരിഷത്ത്, സമസ്തകേരള സന്യാസി മണ്ഡലം, ജാനകീറാം സിസ്റ്റേഴ്സ് ഇന്ത്യ(ജാൻസി) തുടങ്ങിയ വിവിധ പ്രസ്ഥാനങ്ങളുടെയും സന്യാസിമഠങ്ങളുടേയും വികസനത്തിനും മറ്റു ജീവകാരുണ്യപ്രവർത്തനങ്ങൾക്കുമാകയാൽ കഴിയുന്നത്ര കോപ്പികൾ സ്വീകരിച്ച് ലോകക്ഷേമകരമായ ഈ മഹത് ലക്ഷ്യത്തെ വിജയിപ്പിക്ക ണമെന്ന് എല്ലാ സജ്ജനങ്ങളോടും അഭ്യർത്ഥിച്ചുകൊള്ളുന്നു.

വേദോപനിഷത്തുകളും ഇതിഹാസപുരാണങ്ങൾ തുടങ്ങിയ അന വധി സത്ഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്ന പ്രയോജനം ഈ ഒറ്റക്കൃ തികൊണ്ട് ലഭ്യമാണ്. അനേകം പൂക്കളിലെ മധു ഒരുമിച്ചു ചേർന്നാലുള്ള സ്ഥിതി. പലതുള്ളിവെള്ളം ചേർന്നൊരു മഹാസമുദ്രമാകുന്നപോലെ - നയാഗ്രാവെള്ളച്ചാട്ടം പോലെ ഭക്രാനങ്കൽ അണക്കെട്ടുപോലെ, പുണ്യ മെഴും ഈ തീർത്ഥത്തിൽ മുങ്ങിക്കുളിച്ച് ജന്മസാഫല്യം നേടാൻ എല്ലാ ഭക്തൻമാരേയും ഈശ്വരൻ അനുഗ്രഹിക്കുമാറാകട്ടെ! ഗുരുകടാക്ഷം പരിപൂർണ്ണം . ഓം.....തത്.......സത്.

**വസന്താ ശാരദാലയം**

**ചീഫ്പേട്രൺ, ശ്രീ വിദ്യാധിരാജ ഗുരുകുലം.**
**പോത്തൻകോട്-695584**

**തിരുവനന്തപുരം,**
**15-10-2003.**

# ആമുഖം

സുഖം തേടുവാനും ദുഃഖമൊഴിക്കുവാനുമുള്ള ശ്രമം പ്രാണി സാധാരണമാണ്. അഹോരാത്രം പണിപ്പെടുന്ന മനുഷ്യനും മറ്റൊന്നല്ല ലക്ഷ്യമാക്കുന്നത്. എന്നാൽ ഈ നിരന്തര ശ്രമം അവനെ ലക്ഷ്യത്തിലെത്തിക്കുന്നില്ല. താൽക്കാലികമായി ഒഴിഞ്ഞുപോകുന്ന ദുഃഖം അതിലധികം ശക്തിയോടെ വീണ്ടും തലപൊക്കുന്നു. നേടുന്ന സുഖമെല്ലാം ക്ഷണികമാണ്. അതിനാൽ ആത്യന്തിക ദുഃഖ നിർവൃത്തിക്കും ശാശ്വത സുഖലാഭത്തിനും വേണ്ടിയുള്ള നിരന്തരമായ അന്വേഷണത്തിന്റെ ഫലമായി രൂപമെടുത്തവയാണ് ഭാരതീയ ദർശനങ്ങൾ. സുഖവും, ദുഃഖവും ബാഹ്യലോകത്തിൽ കണ്ടെത്താവുന്നതല്ല. അന്തർമുഖനായ ഒരുവന് മാത്രമേ ലക്ഷ്യത്തിലെത്താനാകൂ. പ്രപഞ്ചം ഭോക്തൃ ഭോഗ്യാത്മകമാണ്. ഭോക്താവിനേയും, ഭോഗ്യങ്ങളേയും ഉൾക്കൊള്ളുന്നതാണ്. അതുകൊണ്ട് ഭോക്താവായ ഞാനും ഭോഗ്യമായ ബാഹ്യപദാർത്ഥവും എന്തെന്നു ശരിയായി ഗ്രഹിച്ചാൽ മാത്രമേ ശാശ്വത സുഖവും ആത്യന്തികമായ ദുഃഖനാശവും കൈവരിക്കുവാനാകൂ. ഞാനാര് എന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്തുകയാണ് പ്രധാനം. ദർശനങ്ങൾ പ്രപഞ്ച തത്ത്വ സാക്ഷാത്ക്കാര സാധനങ്ങളാണ്. ഓരോ ദർശനവും അതിന്റെ കാഴ്ചപ്പാടിലൂടെ പ്രപഞ്ചതത്ത്വം കണ്ടെത്തുവാൻ ശ്രമിക്കുന്നു. ആ ദർശനങ്ങളുടെ മാർഗ്ഗം ഭിന്നമാണെങ്കിലും ലക്ഷ്യം ഒന്നുതന്നെയാണ്. സുഖ പ്രാപ്തിയും ദുഃഖ പരിഹാരവും ശുദ്ധഭൗതികവാദം പുലർത്തുന്ന ചാർവാക ദർശനം മുതൽ ജീവ പരമാത്മാ / ഭേദമെന്ന അദ്വൈത വാദത്തിലൂന്നി നിൽക്കുന്ന അദ്വൈത വേദാന്ത ദർശനംവരെയുള്ളവയെല്ലാം സത്യാന്വേഷികളായ ഋഷീശ്വരന്മാരുടെ കണ്ടെത്തലുകളാണ്. ലോകരുടെ സമുദ്ധാരണം ലക്ഷ്യമാക്കിയ ആ ക്രാന്ത ദർശികൾ അധികാരഭേദേന ദർശനങ്ങളുടെ സ്വരൂപവും ആവിഷ്ക്കരിച്ചു. അതുകൊണ്ട് ദർശനങ്ങൾ പരസ്പരം വിരുദ്ധങ്ങളല്ല. പരസ്പരം പൂരകങ്ങളാണ്. ഇവയുടെ അധികാരികൾ ഭിന്നരാണ്. കർമ്മികൾക്ക് പൂർവ്വമീമാംസ ദർശനവും മറ്റും ഉപദേശമാണ്. അതിനാൽ വിരക്തരായ അധികാരികൾ വേദാന്ത ദർശനത്തെ ലക്ഷ്യത്തേക്കുള്ള ശാസ്ത്രമായി കരുതുന്നു. "സാംഖ്യയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം" എന്നു നിഷ്ഠാദ്വയം ഗീതാചാര്യനായ ഭഗവാൻ തന്നെ അവതരിപ്പിച്ചിട്ടുണ്ട്.

നിത്യാനിത്യ വസ്തു വിവേകം ഇഹാമുത്രാർത്ഥഫലഭോഗവിരാഗം, ശമാദിഷട്കസമ്പത്തി മുമുക്ഷുത്വം എന്ന യോഗ്യത നേടിയവർ ഗുരൂപ സദനത്തിലൂടെ അദ്വൈത വേദാന്ത ദർശനത്തെ

സമീപിക്കുന്നു. ഗുരു അധ്യാരോപാപവാദന്യായേന ആത്മവിദ്യ ശിഷ്യനു ഉപദേശിക്കുന്നു. "ആചാര്യവാൻ പുരുഷോവേദ" എന്ന ഛാന്ദോഗ്യശ്രുതി ഗുരുവിൽകൂടി മാത്രം ഗ്രഹിക്കേണ്ടതാണ് പര മാത്മതത്വം എന്നു ഉദ്ഘോഷിക്കുന്നു. ഗുരുവിൽ നിന്നും ശ്രവിച്ച ഉപപത്തികൾ കൊണ്ട് മനനം ചെയ്തുറപ്പിച്ച് ഇന്ദ്രിയങ്ങളേയും മനസ്സിനേയും ബാഹ്യവിഷയങ്ങളിൽ നിന്ന് പിന്തിരിപ്പിച്ച് അന്തർമു ഖമാക്കി പരമാത്മാവിൽ ഉറപ്പിച്ചുള്ള ധ്യാനത്തിലൂടെയാണ് ഞാൻ ആരാണെന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്തേണ്ടത്. ഞാൻ നിത്യ നിരതി ശയാനന്ദരൂപമായ പരബ്രഹ്മം തന്നെയെന്നു അനുഭവിക്കു മ്പോഴേക്കും കൽപ്പിതമായ പ്രപഞ്ചവും, ദുഃഖവും ഒന്നുംതന്നെ ഇല്ലെന്നും ഗ്രഹിക്കാവുന്നതാണ്. ഞാൻ ബ്രഹ്മമാണെന്ന അനുഭൂ തിമാത്രമാണ് മോക്ഷസാധനം. മോക്ഷം ബ്രഹ്മം തന്നെയാണ്, ആനന്ദമാണ്. "ബ്രഹ്മസത്യം ജഗന്മിഥ്യാ ജീവോബ്രഹ്മൈവനാ പരം" എന്നതാണ് അദ്വൈത സിദ്ധാന്തം. രജ്ജുവിൽ അജ്ഞാനം നിമിത്തം ആരോപിതമായ സർപ്പം അധിഷ്ഠാനമായ രജ്ജുവിന്റെ യാഥാർത്ഥ്യം ഗ്രഹിക്കുന്നതോടെ ഇല്ലാതാകുന്നു. ഇതു സർപ്പമാ യിരുന്നില്ല. സർപ്പമല്ല, സർപ്പമാവുകയുമില്ല. (നാസീത്, നാസ്തി നഭവിഷ്യതി) എന്നു ഗ്രഹിക്കുന്നതോടെ സർപ്പം മിഥ്യയാണെന്നു ഗ്രഹിക്കുന്നു. അതുപോലെ ബ്രഹ്മത്തിൽ അജ്ഞാനം നിമിത്തം ആരോപിതമായ പ്രപഞ്ചവും അധിഷ്ഠാനമായ ബ്രഹ്മസാക്ഷാ ത്ക്കാരത്തോടെ അജ്ഞാനവും അതുകൊണ്ട് ആരോപിതമായ പ്രപഞ്ചവും നിവൃത്തമാകുന്നു. അതു മിഥ്യയാണെന്ന സത്യം ഗ്രഹിക്കാം. അതുകൊണ്ടാണ് "ബ്രഹ്മസത്യം ജഗന്മിഥ്യാ ജീവോബ്രഹ്മൈവനാപരം" എന്നു പറഞ്ഞത്. ശങ്കരഭഗവത്പാദ രാണ് ഈ സത്യം ഉപനിഷത്ത്, ബ്രഹ്മസൂത്രം, ഭഗവദ്ഗീത എന്നി വയുടെ ഭാഷ്യം (പ്രസ്ഥാനത്രയഭാഷ്യം) യുക്തിപൂർവ്വം ഉദ്ഘോ ഷിച്ചത്. പ്രപഞ്ചം നശിക്കുന്നതുകൊണ്ട് ത്രികാലബാധ്യമായ സത്തെല്ലാം ഉണ്ടെന്നു തോന്നുന്നതുകൊണ്ട് മുയൽക്കൊ മ്പ്പോലെ അത്യന്താസത്തുമല്ല. അതുകൊണ്ട് സത്തെന്നോ അസ ത്തെന്നോ നിർവ്വചിക്കാനാവാത്തതാണ്. അനിർവചനീയമാണ്. എന്നാൽ രജ്ജു സർപ്പംപോലെ പ്രതിഭാസകാലത്തിൽ ബുദ്ധിയിൽ മാത്രമുള്ളതല്ല, ആത്മസാക്ഷാത്ക്കാരം ഉണ്ടാകുമ്പോൾ മാത്രം ബാധിക്കപ്പെടുന്നതാണ്. വ്യവഹാരകാലത്തിൽ സത്താണ്. വ്യാവ ഹാരിക സത്തയുള്ളതാണ്. രജ്ജു സർപ്പത്തിന് പ്രാതിഭാസിക സത്തമാത്രമാണുള്ളത്. അതു ഇതു സർപ്പമല്ല, കയറാണ് എന്ന ജ്ഞാനത്താൽ ഇല്ലാതാകുന്നു. പ്രപഞ്ചം ബ്രഹ്മംപോലെ। പര മാർത്ഥിക സത്തല്ല. തത്ത്വമസി (ഛാന്ദോഗ്യം) അയമാത്മാ ബ്രഹ്മ) (മാണ്ഡൂക്യം) പ്രജ്ഞാനം ബ്രഹ്മ (ഐതരേയം) അഹം ബ്രഹ്മാസ്മി (ബൃഹദാരണ്യകം) എന്നീ മഹാവാക്യങ്ങളുടെ

ശ്രവണ മനനനിദിധ്യാസന (ബ്രഹ്മഭാവന)ങ്ങളുടെ സഹായത്തോടെ ആത്മ ദർശനത്തിനു കാരണമാകുന്നു. മോക്ഷം ലബ്ധലാഭമാണ്, പരിഹൃത പരിഹാരമാണ്. അജ്ഞാനം നിമിത്തം ലബ്ധത്തെ ലബ്ധവ്യമായും പരിഹൃതമായ ദുഃഖത്തെ പരിഹർത്തവ്യമായും കരുതുന്ന മനുഷ്യർ ആത്മസാക്ഷാത്ക്കാരത്തോടെ അജ്ഞാനം നീങ്ങി ലബ്ധമായ ആനന്ദം ലഭിക്കുകയും പരിഹൃതമായ ദുഃഖത്തെ പരിഹരിക്കുകയും ചെയ്തതായി കരുതുന്നു. ശാസ്ത്രവും, ശാസിതാവും, ശിഷ്യനും ബദ്ധനും മുക്തനും, സാധകനും എന്നിങ്ങനെയുള്ള വ്യവഹാരം ആത്മസാക്ഷാത്ക്കാരത്തോടെ അസ്തമിക്കുന്നു. അങ്ങനെ വസ്തുമാത്രനിർഭാസമായ ഒരവസ്ഥ വന്നുചേരുന്നു.

അധികാരി ശമാദിഷട്ക സമ്പന്നരായിരിക്കണമെന്നു പറഞ്ഞു. അന്തരിന്ദ്രിയ നിഗ്രഹമായശമവും ബഹിരിന്ദ്രിയ നിഗ്രഹമായ ദമവും വിക്ഷേപാഭാവരൂപമായ ഉപരതിയും സുഖദുഃഖ ദ്വന്ദ്വ സഹന (പ്രതികാരം ചെയ്യാതെ) മായ തിതിക്ഷയും ചിത്തത്തിന്റെ ഏകാഗ്രതയെന്ന സമാധിയും ഗുരുവേദാന്ത വാക്യങ്ങളിലുള്ള വിശ്വാസമെന്ന ശ്രദ്ധയുമാണ് ശമാദിഷട്കം, മനോനിഗ്രഹം മുഖ്യമാണ്. മനസ്സിനെ നിയന്ത്രിച്ചാൽ ഇന്ദ്രിയങ്ങളെ ചൊൽപ്പടിയിലാക്കാം. മനസ്സിന്റെ സഹായം ഇല്ലെങ്കിൽ പക്ഷുരാദികളായ ബാഹ്യേന്ദ്രിയങ്ങൾക്ക് സ്വസ്വവിഷയങ്ങളിൽ പ്രവർത്തിക്കുവാൻ സാധിക്കുന്നതല്ല. ഇന്ദ്രിയാശ്വങ്ങളെ നിയന്ത്രിക്കുന്ന കടിഞ്ഞാണാണ് മനസ്സ്. ബുദ്ധിയാകുന്ന തേരാളിയുടെ കൈയ്യിൽ ആ കടിഞ്ഞാൺ ഉണ്ടായിരിക്കണം. അതുകൊണ്ടാണ് സർവ്വാനർത്ഥങ്ങൾക്കും മുഖ്യകാരണം മനസ്സെന്നു പറയുന്നത്. നിയന്ത്രിതമായ മനസ്സ് ശ്രേയസ്ക്കരവുമാണ്. 'മനഏവമനുഷ്യാണാം കാരണം ബന്ധമോക്ഷയോ' എന്ന അഭിജ്ഞ വചനം ശ്രദ്ധേയമാണ്.

മനുഷ്യന്റെ നിത്യജീവിതം പ്രസന്നവും, ശാന്തവുമാകണമെങ്കിൽ മനസ്സിനെ നിയന്ത്രിച്ച് ആശകളെ പരിമിതമാക്കണം. കാമപൂർത്തി കാമത്തെ ശമിപ്പിക്കുകയില്ല. തീയിൽ നെയ്യ് ഒഴിക്കുന്നതുപോലെ കാമപൂരണം കാമാഭിവൃദ്ധിയാണ് ഉണ്ടാക്കുക. അതുകൊണ്ട് മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിയന്ത്രിച്ച് ജീവിതം നയിക്കുന്ന മനുഷ്യൻ ശാന്തനും, സന്തുഷ്ട മാനസനുമാകും. അങ്ങനെ ശമദമാദികൾ കാമാവേശം പൂണ്ട് നട്ടം തിരിയുന്ന മനുഷ്യന് നേരായ മാർഗ്ഗം കാട്ടി സ്വസ്ഥതയ്ക്കു സഹായകമാകുന്നു. മനോനിഗ്രഹം നിരന്തരമായ പ്രയത്നം കൊണ്ടും അനർത്ഥമെന്നു ഉറച്ചു വിശ്വസിക്കുന്ന വസ്തുക്കളിലുണ്ടാകുന്ന വൈരാഗ്യംകൊണ്ടും നേടാവുന്നതാണ്. 'ആഭ്യാസേനതുകൗന്തേയ വൈരാഗ്യേണ ചഗൃഹ്യതേ' എന്നീ കൃഷ്ണോപദേശം നാം ചെവിക്കൊള്ളണം.അങ്ങനെ ദുർലഭമായ മനുഷ്യജന്മത്തെ സഫലമാക്കുവാൻ നാം ശ്രമിക്കണം. ഐഹിക സുഖത്തിനും ശ്രേയസ്സിനും അത്

വഴിതെളിക്കും. ക്ഷുദ്രകാമാനുഭൂതിക്കുവേണ്ടിയുള്ളതല്ല ഈ ദുർല ഭമായ നരജന്മമെന്ന ബോധമുണ്ടാകണം. വേദാന്തദർശനത്തിന്റെ അദ്ധ്യയനം ലൗകിക ജീവിതത്തിന്റെ ശാന്തിക്കും സുഖത്തിനും സഹായകമാണെന്നു കാണിക്കുവാനാണ് ഇത്രയും പ്രസ്താവി ച്ചത്.

ഗഹനവും സാമാന്യജനങ്ങൾക്കു ദുർഗ്രഹവുമായ മേൽകാ ണിച്ച ദർശന തത്ത്വങ്ങളെ സരളവും പ്രസന്നവുമായ രീതിയിൽ അവതരിപ്പിക്കുന്ന ഒരപൂർവ്വ ഗ്രന്ഥമാണ് ആത്മവിദ്യ അന്വേഷ ണവും പഠനവും. ബ്രഹ്മശ്രീ കൈലാസാനന്ദതീർത്ഥപാദസ്വാമി കൾ തന്റെ സ്വതസിദ്ധമായ ശൈലിയിൽ വളരെ ലളിതമായ അന്വേ ഷണത്തിലൂടെയും, പഠനത്തിലൂടെയും കണ്ടെത്തിയ ആത്മ വിദ്യയെ അവതരിപ്പിക്കുകയാണ്. ദീർഘകാലത്തെ അദ്ധ്യാപന പരിചയമുള്ള സ്വാമികൾ ആത്മവിദ്യ നിത്യജീവിതത്തിൽ മായാ തത്ത്വ നിരൂപണം അഹിംസാ പരമോ ധർമ്മഃ എന്നീ വിഷ യങ്ങളെ ലളിതമായും സരളമായും പ്രതിപാദിച്ചിരിക്കുന്നു. ശ്രവണ മനനനിദിധ്യാസനത്തിലൂടെ താൻ കണ്ടെത്തിയ പരമതത്ത്വത്തെ ലോകോപകാരത്തിനായി ഈ ഗ്രന്ഥത്തിലൂടെ സ്വാമികൾ പ്രകാ ശിപ്പിക്കുന്നു. സ്വാമികളുടെ ഈ പരിശ്രമം സഫലമാണ്, അഭിന ന്ദനാർഹവുമാണ്.

പ്രശസ്ത പണ്ഡിതനായ ഡോ: എൻ.ആർ.ഗോപിനാഥ പിള്ള പ്രൗഢഗംഭീരവും ഗ്രന്ഥാംശ വിശദീകരണപരവും ആയ അവതാരിക ഗ്രന്ഥാരംഭത്തിൽ ചേർത്തത് ഗ്രന്ഥത്തിന്റെ ആധി കാരിതയ്ക്കു തെളിവാണ്. ഡോ: അമ്പലപ്പുഴ ഗോപകുമാർ തൃപ്പാ ദതീർത്ഥത്തിലൂടെ ഗ്രന്ഥത്തിന്റേയും അതിലെ പ്രതിപാദ്യ വിഷ യങ്ങളുടേയും പരിപാവനത വെളിവാക്കിയിട്ടുണ്ട്. ഈ തൃപ്പാദ തീർത്ഥം സേവിക്കുന്നവർ ഭവാമയ വിമുക്തരായി നിത്യ ശ്രേയ സ്സിനു വിധേയരാകുമെന്നതിൽ സംശയമില്ല.

''ആത്മവിദ്യ അന്വേഷണവും പഠനവും'' എന്ന ഈ ഗ്രന്ഥം വഴിയായി ബ്രഹ്മശ്രീ കൈലാസനാഥാനന്ദ തീർത്ഥപാദർ മഹ ത്തായ മാനവ സമുദായ സേവനമാണ് അനുഷ്ഠിച്ചിരിക്കുന്നത്. വിവേകചൂഡാമണി, ഭഗവദ്ഗീത, ഉപനിഷത്തുകൾ മുതലായ വേദാന്ത ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങളെ കടഞ്ഞെ ടുത്ത് അതു നവനീതമാക്കി അവതരിപ്പിച്ച സ്വാമികൾ മേലിലും തത്ത്വോപദേശങ്ങൾ വഴിയായി താപത്രയാർത്തരായ ജനങ്ങൾക്ക് ആശ്വാസമരുളട്ടെ എന്നാണ് എന്റെ എളിയ പ്രാർത്ഥന. ഗ്രന്ഥ ത്തിനും ഗ്രന്ഥകാരനും എല്ലാ ഭാവുകങ്ങളും നേരുന്നു.

ജിജ്ഞാസു

ശിവധാമം,
ശ്രീകണ്ഠേശ്വരം.
തിരുവനന്തപുരം
7-7-03

**പ്രൊഫ: ആർ.വാസുദേവൻപോറ്റി**
റിട്ട. വേദാന്താധ്യാപകൻ
രാഷ്ട്രപതിയുടെ പുരസ്ക്കാരം നേടിയ വ്യക്തി

# അവതാരിക

ഡോ: എൻ.ആർ. ഗോപിനാഥപിള്ള

മനുഷ്യജന്മത്തെപ്പറ്റി സാർത്ഥകവും ഗാഢവുമായി ചിന്തിക്കുമ്പോഴൊക്കെ ശങ്കരഭഗവൽപ്പാദരുടെ ഒരു ശ്ലോകമാണ് എന്റെ മനസ്സിൽ കടന്നു വരുക. വിവേക ചൂഡാമണിയിൽ അദ്ദേഹം ഇങ്ങനെ എഴുതി:

"ജന്തൂനാം നരജന്മദുർല്ലഭമതഃ
പുസ്ത്വം തതോ വിപ്രതാ
തസ്മാദ്വൈദിക ധർമ്മമാർഗ്ഗപരതാ
വിദ്വത്ത്വ മസ്താത്പരം
ആത്മാനാത്മ വിവേചനം സ്വനുഭവോ
ബ്രഹ്മാത്മനാ സംസ്ഥിതിർ-
മ്മുക്തിർന്നോ ശതകോടി ജന്മസുകൃതൈഃ
പുണ്യൈർവിനാ ലഭ്യതേ......"

ജന്തുക്കൾക്ക് മനുഷ്യജന്മം ലഭിക്കുക എളുപ്പമല്ല. മനുഷ്യജീവികൾക്ക് പുരുഷ ജന്മം ലഭിക്കുക അതിലും പ്രയാസമായിരിക്കുന്നു. പുരുഷ ജന്മലബ്ധിയെക്കാൾ ക്ലേശകരമാണ് ബ്രാഹ്മണ ജന്മലബ്ധി. ബ്രാഹ്മണരിൽത്തന്നെ വളരെ കുറച്ച് പേർക്ക് മാത്രം ലഭിക്കുന്നതാണ് വേദ നിശ്ചിതമായ ധർമ്മ മാർഗ്ഗത്തിൽക്കൂടി ജീവിതം നയിക്കുവാനുള്ള തീവ്രാസക്തി. ഈ തീവ്രാസക്തിയ്ക്കും മേലെയാണ് ശാസ്ത്രം പഠിക്കുവാനുള്ള താൽപര്യം. ആത്മ-അനാത്മ-വിവേകവും ആത്മാനുഭവവും അഹംബ്രഹ്മാസ്മി എന്ന അവബോധവും നൂറുകോടി ജന്മങ്ങളിൽ ചെയ്ത പുണ്യ സഞ്ചയം കൊണ്ടല്ലാതെ മനുഷ്യനു കൈവരുന്നതല്ല. പുരാപുണ്യം കൊണ്ടുമാത്രം സംസിദ്ധമായ സുകൃതമാണ് നരജന്മമെങ്കിൽ നര ജന്മമെത്തുന്നവർക്കുമാത്രം വിധിക്കപ്പെട്ട സുദുർലഭ സിദ്ധിയാണ് ആത്മാന്വേഷണ ത്വര. തന്മൂലം ലഭിക്കുന്ന നിർവൃതി.

"പയ്യീച്ച, പൂച്ച, പുലി, വണ്ടെലി, ഞണ്ടു, പച്ച-
പ്പയ്യെന്നു തൊട്ടു പലമാതിരിയായ ജന്മം
പയ്യെക്കടന്നു പുനരിപ്പുരുഷാകൃതിത്വം
കയ്യിൽ കിടച്ചതു കളഞ്ഞു കുളിച്ചിടല്ലേ!"

എന്ന് ആ പഴയ നാട്ടുകവി ലളിതമായി പറഞ്ഞു തന്നതും ഇതേ സത്യം തന്നെയായിരുന്നു. മുജ്ജന്മ സുകൃതം ഒന്നുകൊണ്ട്മാത്രം കൈയ്യിൽ കിട്ടിയ മനുഷ്യ ജീവിതത്തെ കളഞ്ഞു കുളിക്കാതെ അർത്ഥപൂർണ്ണവും, പ്രയോജന പ്രദവുമായി പരിവർത്തിച്ച ഒരു പുണ്യാത്മാവിന്റെ രൂപാന്തര പ്രാപ്തിയുടെ കഥയാണ് ഈ പുസ്തകം.

സംഭവ ബഹുലം എന്നു പറഞ്ഞുകൂടെങ്കിലും സംഭവ വിരളമല്ല കൈലാസനാഥാനന്ദ സ്വാമിയുടെ പൂർവ്വാശ്രമം. ദീർഘകാലം അദ്ധ്യാപകവൃത്തിയിൽ സ്വധർമ്മമനുഷ്ഠിച്ച സ്വാമി ഇന്ന് ജനമനസ്സിൽ ആരാധ്യനായ ഒരു ഗുരുവന്ദ്യനായി-ആദ്ധ്യാത്മികാചാര്യനായി പ്രതിഷ്ഠിതനായിരിക്കുന്നു. ശ്രീമൂല വിലാസം ഹൈസ്ക്കൂളിലെ അദ്ധ്യാപകനായിരിക്കത്തന്നെ ആധ്യാത്മിക പ്രവർത്തനങ്ങളിൽ വ്യാപൃതനായ അദ്ദേഹം ഇപ്പോൾ വിധിപ്രകാരം അഭിഷിക്തനായ ഒരു പൂർണ്ണ സന്യാസിയായിരിക്കുന്നു.

ഭാരതീയർ അറിവിന് രണ്ടു കക്ഷ്യകൾ കൽപ്പിച്ചിരിക്കുന്നു. ഒന്ന്ഃ ജ്ഞാനം. രണ്ട്ഃ വിജ്ഞാനം. ആത്മാവിനെപ്പറ്റിയുള്ള അറിവാണ് ജ്ഞാനം. കലാശാസ്ത്രാദികളിലുള്ള നിപുണതയാണ് വിജ്ഞാനം. മോക്ഷേധിർ ജ്ഞാനം, അന്യത്ര വിജ്ഞാനം ശില്പശാസ്ത്രയോ എന്ന് അമരസിംഹൻ ജ്ഞാന-വിജ്ഞാനങ്ങളെ വേർതിരിക്കുന്നു. ആത്മാവിനെ അറിയുവാനുള്ള ആകാംക്ഷയും, ആകാംക്ഷയുടെ തുടർ പ്രവർത്തനങ്ങൾകൊണ്ട് ആദ്യന്തികമായി കൈവരുന്ന ജീവന്മുക്തി വിവേകവും പ്രാപ്തമാകുന്ന അറിവാണ് ജ്ഞാനം. കലകളിലും, ശാസ്ത്രങ്ങളിലും അറിവുള്ളവനാണ് എന്നതുകൊണ്ട് മാത്രം ഒരാൾ ജ്ഞാനിയാകുന്നില്ല. മനുഷ്യർ അവശ്യം അറിയേണ്ടത് ഒന്നേയുള്ളൂ. ആ അറിവാണ് ജ്ഞാനം. മായ മിനഞ്ഞുണ്ടാക്കുന്നവയും സത്യദർശനത്തിൽ വിഘാതങ്ങളായി വർത്തിക്കുന്നവയുമായ പ്രതിബന്ധ ശതങ്ങളെ കൃപാസിന്ധുവായ ഒരാചാര്യൻ കാരുണ്യം കൊണ്ട് ഇല്ലാതാക്കുന്നു. അങ്ങനെ മനഃ കണ്ണിനു മുമ്പിൽ പരമചൈതന്യം ജ്വലിക്കുന്ന സൂര്യനായി നിലനിൽക്കുന്നു. സത്യത്തിന്റെ ഈ സൂര്യതേജസ്സു മനസ്സിൽ തെളിയിക്കുന്ന അറിവാണ് ജ്ഞാനം. ജ്ഞാനം നൽകുന്ന സുകൃതമാണ് മുക്തി. പ്രതിബന്ധങ്ങളിൽ നിന്ന്, പ്രാരബ്ധങ്ങളിൽ നിന്ന്, ആശാപാശങ്ങളിൽ നിന്ന് മനുഷ്യാത്മാവിന്റെ ശാശ്വത മോചനമാണ് മോക്ഷം അഥവാ മുക്തി. ആത്മാന്വേഷണമാണ് അതിന്റെ ഏക മാർഗ്ഗം. ഇതാ ശങ്കരാചാര്യരുടെ സാക്ഷിപത്രം.

യഥാ കഥഞ്ചിന്നര ജന്മദുർലഭം
തത്രാപി പുംസ്ത്വം ശ്രുതിപാരദർശനം
യസ്ത്വാത്മ മുക്തൗന ന യതേത മൂഢധീഃ
സഹ്യാത്മഹാ സ്വം വിനിഹന്ത്യ സദ്ഗ്രഹാത്

കിട്ടാൻ പ്രയാസമുള്ള മനുഷ്യജന്മവും അതിൽത്തന്നെ പുരുഷ ശരീരവും വേദത്തിൽ പഠിപ്പും കഷ്ടപ്പെട്ടു കിട്ടിയിട്ടും മോക്ഷത്തിന് യത്നിക്കാത്ത മൂഢബുദ്ധി സ്വയം നശിക്കുകയാണ് ചെയ്യുന്നത് എന്ന് ഭഗവൽപാദർ സത്യം ചെയ്യുന്നു.

ആത്മാവിന്റെ ഉദ്ധാരണത്തിന് ഒഴിച്ചുകൂടാനാവാത്തതാണ് ഗുരുകാരുണ്യം. അന്വേഷണം ധീരവും ഏകാത്മകവുമാണെങ്കിൽ ഗുരൂപസത്തി താനേ ഉണ്ടാവും. യോഗ്യനായ ഗുരുവിനെ ലഭിക്കാതെ വന്നാൽ ഈശ്വരൻ ഗുരുരൂപത്തിൽ അവതരിക്കുമെന്നാണ് ശ്രുതി. ഗുരുലബ്ധി എന്നത് ഈശ്വര നിശ്ചയം ആണെന്നർത്ഥം. എന്നാൽ ഇവിടെ സാധകർ ശ്രദ്ധിക്കേണ്ട ഒരു കാര്യമുണ്ട്. ഗുരുകാരുണ്യം ഉണ്ടങ്കിലും സ്വയം ശ്രമിച്ചാൽ മാത്രമേ ആത്മോദ്ധരണം സാധ്യമാവൂ. ഇതാ, വീണ്ടും ഒരനുഭവ സാക്ഷ്യംഃ

ഉദ്ധരേദാത്മമാത്മാനം
മഗ്നം സംസാര വാരിധൗ
യോഗാരൂഢത്വ മാസാദ്യ
സമ്യഗ് ദർശന നിഷ്ഠയാ

യോഗാരൂഢ പദവിയിൽ സ്വയം എത്തിച്ചേർന്ന് സംസാര വാരിധീ-മഗ്നമായ ആത്മാവിനെ താൻതന്നെ കരകയറ്റണം. ആത്മാവിനെ മറ്റൊരാത്മാവ് ഉദ്ധരിക്കുന്നില്ല. ഉദ്ധരിക്കുക സാദ്ധ്യവുമല്ല. സ്വന്തം ശ്രദ്ധയും നിശ്ചയ ദാർഢ്യവും ഗുരുവിലുള്ള അചഞ്ചല നിഷ്ഠയുംകൊണ്ട് ആത്മാവിനാൽ ആത്മാവിനെ ഉദ്ധരിക്കുക. ഫലസിദ്ധി 'അധികാരി' യെ ആശ്രയിച്ചിരിക്കുന്നു. ആരാണ് അദ്ധ്യാത്മവിദ്യാ ലബ്ധിയ്ക്ക് അധികാരി? വേദാന്തം പറയുന്നു.

മേധാവീ പുരുഷോ വിദ്വാൻ
ഊഹാപോഹ വിചക്ഷണഃ
അധികാര്യാത്മ വിദ്യായാ
മുക്ത ലക്ഷണ ലക്ഷിതഃ

ദയാസിന്ധുവും ഉത്തമനും ബ്രഹ്മവിത്തുമായ ഗുരുവര്യൻ അധികാരിയായ ശിഷ്യന് ബ്രഹ്മവിദ്യാലാഭത്തിന് നിമിത്തമാകുന്നു. ലക്ഷ്യപ്രാപ്തി ശിഷ്യന്റെ ഇച്ഛാനുശക്തിയും നിർമ്മലമനസ്ക്കതയും ആശ്രയിച്ചിരിക്കുന്നു.

വസ്തു സ്വരൂപം സ്ഫുടബോധചക്ഷുഷാ
സ്വേനൈവ വേദ്യം നതുപണ്ഡിതേന
ചന്ദ്രസ്വരൂപം നിജ ചക്ഷുഷൈവ
ജ്ഞാതവ്യ മന്യൈരവഗമ്യതേകിം?

മറ്റൊരുത്തന്റെ കണ്ണുകൊണ്ട് ചന്ദ്രസ്വരൂപം കാണുക സാധ്യമല്ല. സ്വന്തം കണ്ണുകൊണ്ടേ അത് സാധ്യമാവൂ. ഇവിടെ ചന്ദ്രദർശനം എന്നാൽ ബ്രഹ്മദർശനം എന്നാണർത്ഥം.

മുക്തിയിലേക്കുള്ള ഏറ്റവും എളുപ്പവഴിയാണ് ഭക്തി. മോക്ഷ സാധന സാമഗ്രികളിൽ ഭക്തിതന്നെ പരമപ്രധാനം. ബ്രഹ്മവും ആത്മാവും ഒന്നെന്ന അഭേദ ജ്ഞാന ലബ്ധിയാണ് മുക്തി. കുറേ ശാസ്ത്രങ്ങൾ അഭ്യസിച്ചതുകൊണ്ടോ ഏറെ കാരികകൾ കാണാതെ പഠിച്ചതുകൊണ്ടോ വെള്ളം പോലെ പ്രസംഗിക്കാൻ കരുത്തുനേടിയതുകൊണ്ടോ ആത്മജ്ഞാനിയാകുന്നില്ല. ആത്മജ്ഞാനം ലഭിക്കുന്നുമില്ല. ഭാഷ്യങ്ങൾ കമ്പോടു കമ്പ് പഠിച്ചതുകൊണ്ടും പ്രയോജനമില്ല. യോഗം കൃത്യമായി അഭ്യസിച്ചതുകൊണ്ടും കാര്യമില്ല. അമൃത നിഷ്യന്തികളായ കവിതകൾ ഉറക്കെ ചൊല്ലിയതുകൊണ്ടും വേദാന്ത വിദ്യകൾ മുട്ടിനുമുട്ട് ഉരുവിട്ടതുകൊണ്ടും കാര്യമായ ഒരു പ്രയോജനവുമില്ല മുക്തിയിലെത്തുവാൻ ഇവ തീരെ നിരുപയോഗങ്ങളാണ് എന്ന് ഈ പറഞ്ഞതിനർത്ഥമില്ല. അവിദ്യ-കർമ്മം തുടങ്ങിയ പാശങ്ങൾ കൊണ്ടുള്ള ബന്ധം വിടർത്താൻ നൂറുകോടി കല്പം ചെന്നാലും തന്നെക്കൊണ്ടല്ലാതെ മറ്റൊരാളെക്കൊണ്ടും സാധിക്കുകയില്ല. ആ ബന്ധവിച്ഛേദമാണ് ആത്മജ്ഞാനം. ആത്മബോധ ലബ്ധിക്ക് ഭക്തിയേക്കാൾ ഗുണം തരുന്ന മറ്റൊരു മാർഗ്ഗവും ഇല്ല. ഭഗവാൻ ശങ്കരൻ സംശയമില്ലാതെ പ്രഖ്യാപിക്കുന്നു.

" ന യോഗേന ന സാംഖ്യേന
കർമ്മണാ നോ ന വിദ്യയാ
ബ്രഹ്മാത്മൈകത്വ ബോധേന
മോക്ഷഃ സിധ്യതി നാന്യഥാ
അവിദ്യാകാമകർമ്മാദി
പാശ ബന്ധം വിമോചിതും
കഃ ശക്നുയാദ്വിനാത്മാനം
കല്പകോടി ശതൈരപി "

മോക്ഷേച്ഛുവായ ഒരു സാധകൻ ഒന്നൊന്നായി ചവിട്ടിക്കേറിയ തീക്ഷ്ണങ്ങളും തീവ്രങ്ങളുമായ ജീവിതാനുഭവങ്ങളുടെ ഊഷ്മള വിവരണമാണ് ഈ ജീവിത കഥ. വെമ്പായത്തിനടുത്തു അയിരൂർപ്പാറ ദേശത്ത് ഭാനുമതിയമ്മ - കുഞ്ഞൻപിള്ള ദമ്പതിമാരുടെ ദ്വിതീയ പുത്രനായി 1114-ൽ പിറന്ന സദാശിവൻ

കൈലാസനാഥാനന്ദ തീർത്ഥപാദ സ്വാമിയായി തീർന്നത് ലളിതമായ ഒരു പരിണാമമായിരുന്നില്ല. സുഖ സമൃദ്ധിയിൽ മുഴുകിയ ശൈശവവും യൗവ്വനവും സദാശിവനുണ്ടായിരുന്നില്ല. ജീവിതംപ്രശ്ന സങ്കുലവും പ്രാരബ്ധജടിലവുമായ ഒരു അനുഭവ പരമ്പരയാണ് എന്ന് അദ്ദേഹത്തിന് ബോധ്യമായി. തിക്താനുഭവങ്ങൾ നിരന്തരം വന്ന് പൊതിഞ്ഞ് കവി, കഥാകൃത്ത്, പ്രബന്ധകാരൻ, പ്രഭാഷകൻ, എന്നീ രംഗങ്ങളിൽ വ്യക്തിത്വം തെളിയിച്ച ശാരദാലയം കൂടുതൽ ശ്രദ്ധേയനായത് ആദ്ധ്യാത്മിക പ്രസംഗങ്ങളിലായിരുന്നു. സദാശിവന്റെ പ്രഭാഷണ ധോരണി തീർച്ചയായും ആകർഷകമാണ്. ഹിന്ദുമതത്തിലെ അടിസ്ഥാന തത്ത്വങ്ങൾ സമൃദ്ധമായി ഉദ്ധരിച്ചുകൊണ്ടുള്ള പ്രൗഢപ്രഭാഷണങ്ങൾ ശ്രോതാക്കളിൽ ഉളവാക്കുന്ന കൗതുകവും, മതിപ്പും എനിക്ക് നേരിട്ട് ബോധ്യമുണ്ട്. 1958 മുതൽ 1993 വരെ നീണ്ട അദ്ധ്യാപന വൃത്തി അദ്ദേഹത്തെ നല്ലൊരു പ്രഭാഷകനാക്കാൻ സഹായിച്ചിട്ടുണ്ട്.

ഭാരതീയർ മനുഷ്യന് കൽപ്പിച്ചിട്ടുള്ള ചതുരാശ്രമങ്ങളിൽ അവസാനത്തേതാണ് സന്യാസം. ഗൃഹസ്ഥാശ്രമിയായിരുന്ന ശാരദാലയം ഒടുവിൽ സ്വീകരിച്ച ജീവിതാന്വേഷണമാണ് സന്യാസം. ഗൃഹസ്ഥാശ്രമി സന്യാസിയാകുന്നതാണ് ഒരർത്ഥത്തിൽ കൂടുതൽ അഭികാമ്യം. ലൗകിക ജീവിതം ഇത്രയേയുള്ളൂ എന്ന സത്യം മനസ്സിലാക്കിയാൽ സുഖഭോഗങ്ങളുടെ പിന്നാലെ പിന്നെ ആരും പാഞ്ഞുനടക്കുകയില്ല. ഉദരം ഭരികളും, കാഷായധാരികളുമായ ചില കപട സന്യാസികൾ സന്യാസവൃത്തിക്കുതന്നെ കളങ്കമായി നമ്മുടെ സമൂഹത്തിലുണ്ട്. വിഷയലമ്പടരും ദുർവൃത്തരുമായ പുരോഹിതന്മാരെപ്പറ്റി പോപ്പുതിരുമേനി നാട്ടുകാരുടെ മുമ്പിൽ ഇയ്യിടെ വിളിച്ചുചൊല്ലി പ്രായശ്ചിത്തം അനുഷ്ഠിച്ചിരുന്നുവല്ലോ. ഇത്തരം പുരോഹിതന്മാർ എല്ലാസമുദായങ്ങളിലുമുണ്ട്; ഉണ്ടായിരുന്നു. സന്യാസികളെപ്പറ്റി സാമാന്യ ജനങ്ങൾക്കിടയിലുണ്ടായിട്ടുള്ള പ്രത്യേക മനോഭാവത്തിന് കാരണവും ഇതുതന്നെ. സന്യാസി പണ്ഡിതനല്ലെന്നുവെച്ച് ഒരു കുഴപ്പവുമില്ല. ദുർമാർഗ്ഗിയായ പണ്ഡിതനെക്കാൾ ഹൃദയ ശുദ്ധനായ നിരക്ഷരനാണ് സമൂഹത്തിന് നല്ല മാർഗ്ഗദർശി.

സന്യാസിമാർ എല്ലാം ഒരേ തരക്കാരല്ല. അവരുടെ ലക്ഷ്യവും ഒന്നല്ല. പരമഹംസന്മാരെപ്പോലെ ആത്മാരാമന്മാരായ ചിലരുണ്ട്. അവർ തേജസ്വിന്റെ ഇരിപ്പിടങ്ങളെങ്കിലും ഒന്നിനോടും പ്രത്യേകിച്ച് ആഭിമുഖ്യം ഒന്നും ഉള്ളവരായിരിക്കുകയില്ല. ജീവന്മുക്തരായി, ആത്മാരാമന്മാരായി അവർ കഴിഞ്ഞുകൂടും. കാലമെത്തുമ്പോൾ ഭൗതിക ശരീരം വെടിഞ്ഞ് ചിൽസ്വരൂപത്തിൽ സ്വന്തം സ്ഥാനം കണ്ടെത്തും. സന്യാസിമാരിൽ മറ്റൊരു കൂട്ടരുണ്ട്.

അവരുടെ പ്രവർത്തനം സമൂഹാധിഷ്ഠിതമായിരിക്കും. സമൂഹ ത്തിന്റെ ഉന്നമനത്തിനായി സ്വയം കത്തി അമരുന്നവരുമുണ്ട്. അവർ സമൂഹത്തിൽ പ്രവർത്തിക്കുന്നു. സമൂഹത്തിനു വേണ്ടി പ്രവർ ത്തിക്കുന്നു. സമൂഹ മനസ്സിനെ സംസ്ക്കരിക്കുന്നു. ആധുനിക ജീവിതത്തിന്റെ സങ്കീർണ്ണ സമസ്യകൾ മനുഷ്യ മനസ്സിനെ ആകെ അസ്വസ്ഥമാക്കിയിരിക്കുന്നു. കലിയുഗം അതിന്റെ എല്ലാ ഭീകര തകളോടും ജീർണ്ണതകളോടും കൂടി പ്രപഞ്ച ചേതനയെ മലിന പ്പെടുത്തുന്നു. ജീവിതം സുദുസ്സഹമാക്കുന്നു. അതിൽ നിന്നുള്ള ഏക മോചനമാണ് അദ്ധ്യാത്മ ചിന്തനം. അദ്ധ്യാത്മ ജീവിതം ലൗകിക ജീവിതത്തിൽ നിന്നുള്ള ഒളിച്ചോട്ടമല്ല. "തസ്മാത് യുദ്ധ സ്വഭാരത" എന്ന് ഉദ്ഘോഷിച്ച ഗീത കർമ്മണ്യതയുടെ മന്ത്രവാ ദനവുമല്ല. കർമ്മം ചെയ്യരുത് എന്നല്ല ഫലത്തിലുള്ള അമിതാഗ്ര ഹത്തോടെ കർമ്മം അനുഷ്ഠിക്കരുത് എന്നതാണ് ഭാരതത്തിന്റെ സന്ദേശം. അതുതന്നെയാണ് ശാരദാലയം അവസാനം എത്തി ച്ചേർന്ന നിവൃത്തിമാർഗ്ഗവും. പൊതുജീവിതത്തിലെ തിക്താനുഭ വങ്ങളും സ്വകാര്യജീവിതത്തിലെ സാഹചര്യങ്ങളും മുജ്ജന്മഫ ലമായ ആത്മാന്വേഷണ ത്വരയും ശാരദാലയത്തെ ഒടുവിൽ സമ്പൂർണ്ണ സന്യാസിയായിത്തീർത്തിരിക്കുന്നു. കൊട്ടാരക്കര സദാ നന്ദ മഠാധിപതിയായിരുന്ന പ്രേമാനന്ദ ഭാരതിയിൽനിന്നും മന്ത്ര ദീക്ഷ സ്വീകരിച്ച അദ്ദേഹം തീർത്ഥപാദപരമ്പരയിലെ മുഖ്യാചാ ര്യന്മാരിൽ ഒരാളായ ചിൽസ്വരൂപ തീർത്ഥപാദ സ്വാമിയിൽ നിന്ന് സന്യാസദീക്ഷ സ്വീകരിച്ച് കൈലാസനാഥാനന്ദ തീർത്ഥപാദരാ യി. പുഴുവിൽ നിന്ന് ശലഭത്തിലേക്കുള്ളത്ര സ്വാഭാവികമല്ല ഈ രൂപാന്തരണം. ആർക്കും ജീവിതത്തിന്റെ ഒരു ഘട്ടത്തിൽ സന്യാ സിയായിത്തീരാൻ ഒരാഗ്രഹം ഉണ്ടായി എന്നുവരാം. അത് നില നിർത്തി ഒടുവിൽ അതായിത്തീരുക വിചാരിക്കുന്നത്ര എളുപ്പമുള്ള കാര്യമല്ല. കേരളത്തിലെ വിവിധ ആശ്രമങ്ങളിൽ പ്രവർത്തിച്ച ശേഷം സ്വാമി ഇപ്പോൾ ഓം അംബികാശ്രമത്തിന്റെ പരമാചാര്യ നായി പ്രവർത്തിക്കുന്നു. ചുനക്കര സ്വാമി എന്ന മഹാസിദ്ധൻ സ്ഥാപിച്ചതാണ് ഓം അംബികാശ്രമം.

അദ്വൈത മതാവലംബികളായ ദശനാമികളുടെ ദീക്ഷാനാ മങ്ങളിൽ ഒന്നാണ് "തീർത്ഥ" സംജ്ഞ.

"തീർത്ഥാശ്രമ വനാരണ്യ
ഗിരിപർവ്വത സാഗരാഃ
സരസ്വതീ ഭാരതീച
പുരീനാമയതേർ ദശ"

എന്ന് മഠാമ്നായം. തത്-ത്വം-അസി എന്ന മൂന്നു പദ ങ്ങളുടെ സംഗമസ്ഥാനമാകുന്ന ത്രിവേണിയിൽ ബ്രഹ്മാനുഭൂതി

യോടുകൂടി സ്നാനം ചെയ്യുന്നവൻ എന്നാണ് തീർത്ഥ ശബ്ദ ത്തിന്റെ നിരുക്തി.

"തിവേണീ സംഗമസ്ഥാനേ
തത്ത്വമസ്യാദി ലക്ഷണേ
സ്നായാത്തത്ത്വാർത്ഥ ഭാവേന
തീർത്ഥ നാമസ ഉച്യതേ......."

പരമഭട്ടാര സ്വാമിയുടെ ശിഷ്യപരമ്പര ദശനാമികളിൽ തീർത്ഥ ശബ്ദം കൊണ്ട് അറിയപ്പെടുന്നു. സർവ്വജ്ഞനും മഹാ പ്രഭുവും പരിപൂർണ്ണ കലാനിധിയും ആയിരുന്ന പരമഭട്ടാരക ചട്ട മ്പിസ്വാമികളോട് ശാരദാലയത്തിനുള്ള വാഗതീതമായ ആദര വിശേഷമാണ് സമ്പൂർണ്ണ സന്യാസത്തിൽ അദ്ദേഹത്തെ കൊണ്ടെ ത്തിച്ച പ്രധാന പ്രേരകഘടകം. കേരളത്തിൽ പിറന്നതുകൊണ്ടും നന്ദികെട്ട ഒരു സമൂഹത്തിന്റെ സന്തതിയായതുകൊണ്ടും മാത്രം കാണേണ്ട തരത്തിൽ ലോകം കാണാതെ പോയ ഒരു ധ്രുവതാര കമാണ് ചട്ടമ്പിസ്വാമി. ആ മഹാന്റെ പേരിലെ ചട്ടമ്പി പദത്തിന്റെ അർത്ഥം പോലും തെറ്റിദ്ധരിച്ച ഒരു ജനത അദ്ദേഹത്തിന്റെ മഹ ത്വത്തിന്റെ ഒരംശം പോലും മനസ്സിലാക്കിയിട്ടില്ലെങ്കിൽ അത്ഭുത മില്ല. കേരളത്തിലെ ചട്ടമ്പിസ്വാമിയുടെ യഥാർത്ഥ മഹത്വം മന സ്സിലാക്കിയ ഏറ്റവും വലിയ പ്രതിഭാശാലി ശ്രീനാരാ യണഗുരുവായിരുന്നു. പ്രശസ്തിയുടേയും, സിദ്ധിയുടേയും അധി ത്യകയിൽ നിന്നുകൊണ്ട് ശ്രീനാരായണഗുരു ലോകത്തോടു വിളി ച്ചുപറഞ്ഞത് ഈ പരമസത്യമായിരുന്നു. സർവ്വജ്ഞൻ, ഋഷി, മഹാ പ്രഭു, പരിപൂർണ്ണകലാനിധി മുതലായ വിശേഷണങ്ങൾ വെറും ഔപചാരികതക്കുവേണ്ടി പറഞ്ഞവയാണെന്ന് ധരിച്ചു വശായിരി ക്കുന്ന മന്ദബുദ്ധികൾ ഗുരുസത്യം അറിയുന്നവരല്ല. ഗുരുനന്ദനം എന്ന പേരിൽ ഗുരുനിന്ദനം ചെയ്ത് അവർ സ്വയം മഹാപാപം ഏറ്റുവാങ്ങുന്നു. ചട്ടമ്പിസ്വാമി ആരായിരുന്നു എന്നും കേരളം അദ്ദേ ഹത്തെ എങ്ങനെ കാണണമെന്നും ഉള്ള ചോദ്യത്തിന് ഗുരുദേ വൻ നൽകിയ സംശയച്ഛേദിയായ ഉത്തരങ്ങളായിരുന്നു അവ. ഗുരു ദേവന്റെ തിരഞ്ഞെടുത്ത കൃതികളിൽ നിന്നും ഈ സമാധി ശ്ലോക ങ്ങൾ ആദ്യം ഒഴിവാക്കിയ മഹാപ്രാജ്ഞന്മാർ ഏതായാലും ഗുരു ശിഷ്യന്മാരാവാൻ വയ്യ. ശ്രീനാരായണഗുരുവിന്റെ സത്യവചനം വേദവാക്കുപോലെ അനുവർത്തിക്കുന്ന കൈലാസനാഥാനന്ദ സ്വാമികൾ തീർത്ഥപാദപരമ്പരയിലെ ബലിഷ്ഠമായ ഒരു കണ്ണി യായി പരണമിച്ചത് കാലത്തിന്റെ നിയോഗമാവാം.

കൈലാസാനന്ദ സ്വാമിയുടെ ഈ ജീവിതകഥയും ആത്മ പ്രബോധനങ്ങളും അദ്ധ്യാത്മ വിഷയങ്ങളിൽ യഥാർത്ഥ താൽപ്പ ര്യമുള്ളവർക്ക് പ്രയോജനപ്രദങ്ങളായ ഒട്ടേറെ കാര്യങ്ങൾ ഉപദേശിക്കുന്നു. 'ഒരു മഹാത്മാവിന്റെ ജീവിതത്തിലൂടനീളം

സഞ്ചരിച്ചാൽ ആത്മദർശന പരവും ഐശ്വര്യ സമ്പൂർണ്ണവുമായ പലതും കൊത്തിപ്പെറുക്കാമെന്നുള്ളതിന് യാതൊരു സംശയവുമില്ല.' അദ്ധ്യാത്മ വിദ്യാരതന്മാരും ചട്ടമ്പിസ്വാമിയുടെ ആരാധകരുമായ സജ്ജനങ്ങൾ അറിയേണ്ട ഒട്ടേറെ കാര്യങ്ങൾ യഥാവിധി യഥാസ്ഥാനത്ത് വിനിവേശിപ്പിച്ചിട്ടുണ്ട്. അദ്ധ്യാത്മ ജിജ്ഞാസുകൾക്ക് നിർഭയം പ്രയോജനപ്പെടുത്താവുന്ന ഒരു കൈപ്പുസ്തകമാണ് ഈ ഗ്രന്ഥം. വേദാന്തത്തിലെ മുഖ്യവിഷയങ്ങൾ സ്പഷ്ടമായി ഇതിൽ സംഗ്രഹിച്ചിട്ടുണ്ട്. അനുഭവ രസികത നിറഞ്ഞ ആഖ്യാനം ശുഷ്കപാണ്ഡിത്യത്തിന്റെ ബഹിർ പ്രകടനമല്ല. ചട്ടമ്പിസ്വാമിയുടെ കരുണാകടാക്ഷം അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ കൂടുതൽ കൂടുതൽ തേജോമയവും ഫലസാന്ദ്രവും ആക്കട്ടെ.

ഓം തത് സത്.

കൊല്ലം-21
2-9-02

**ഡോ: എൻ.ആർ. ഗോപിനാഥപിള്ള**
മഠത്തിലേത്ത്, നീതിനഗർ
പട്ടത്താനം.
ഫോൺ: 0474-2747516

# ഉപോദ്ഘാതം

**തൃപ്പാദതീർത്ഥം.**

**– ഡോ: അമ്പലപ്പുഴ ഗോപകുമാർ**

***ആചാര്യ പാദങ്ങളിൽ സാഷ്ടാംഗ പ്രണാമം!***

**ആ പാദതീർത്ഥത്തിൽ അലിഞ്ഞുണർന്ന ഒരു മനസ്സ് ഭക്തി പ്രകർഷത്തോടെ നിർവ്വഹിക്കുന്ന ആചാര്യപൂജയിൽ പങ്കുചേരുവാനുള്ള അവസരം ലഭിക്കുന്നത് ഭാഗ്യംതന്നെ.**

**അപാര കരുണാസിന്ധുവായ ഭഗവാന്റെ നിശ്ചയങ്ങളെന്തൊക്കെയെന്നിവിടാരറിഞ്ഞു? എല്ലാം ആ കൽപ്പന അനുസരിച്ച്, അഥവാ ദൈവേഛയനുസരിച്ച് വരവണ്ണം തെറ്റാതെ നടന്നുപോകുന്നു. അതേപ്പറ്റി വല്ലതും ആർക്കെങ്കിലും എന്തെങ്കിലും പറയാനാവുമോ? ആരെല്ലാം എവിടെവിടെയെല്ലാം വെച്ച് കണ്ടുമുട്ടണമെന്നും എങ്ങനെ സൗഹൃദമോ, സമ്പർക്കമോ പുലർത്തണമെന്നുംവരെ നിശ്ചയമുണ്ട്. സുമനസ്സുകളുമായി കൂടിച്ചേരുവാനും അടുത്തിടപഴകുവാനും എല്ലാവർക്കും അവസരം കിട്ടിയെന്നുവരില്ല.**

**"സുകൃതമില്ലാതവർക്കു സുചിരം പ്രയത്നംകൊണ്ടും**
**സുജനസംഗമമുണ്ടോ സുലഭമായ് വരുന്നു!**
**അതെല്ലാം ഒരു കർമ്മബന്ധം കൊണ്ടു സംഭവിക്കുന്നു**
**കർമ്മബന്ധ പ്രഭാവമേഹാ! നിൻ**
**നർമ്മലീലകളാരെന്തറിഞ്ഞു.....?"**

**എന്ന വരികൾ വീണ്ടുമോർക്കുമ്പോൾ ഇവിടെ ആരും ഒന്നുമറിയുന്നില്ല എന്നതല്ലേ വാസ്തവം. എന്നാൽ എല്ലാം ഒരാളറിയുന്നുണ്ട്. പ്രപഞ്ചമായ പ്രപഞ്ചമെല്ലാം സൃഷ്ടിച്ചു സംരക്ഷിച്ചുപോരുന്ന പരമാത്മ സ്വരൂപൻ. ആ കരുണാമയന്റെ കൃപാസാഗരത്തിൽ നമ്മുടെ നൗക നയിക്കുന്നത് ആചാര്യന്മാരാണ്. നിഴലും വെളിച്ചവും വേർതിരിച്ചറിയുന്ന ആത്മബോധത്തിന്റെ അതീന്ദ്രാനുഭൂതികളിലേക്ക് വഴിയരുളുന്ന ജ്ഞാനതാപസ്സന്മാർ! അങ്ങനെയുള്ളവരുമായി സംഗമിക്കുവാനിടയുണ്ടാകുന്നതാണ് യഥാർത്ഥ സുകൃതം! ആ സുകൃതം കൊണ്ടാണ് മാവേലിക്കരക്കടുത്തുള്ള ഓം അംബികാശ്രമം മഠാധിപതിയും ആത്മീയാചാര്യനുമായ ശ്രീമദ് കൈലാസാനന്ദതീർത്ഥപാദ സ്വാമികളുമായി കണ്ടുമുട്ടുവാനും അദ്ദേഹത്തിന്റെ ആത്മ സമർപ്പിതമായ സത്കർമ്മങ്ങളെ കുറിച്ചറിയുവാനും ഉള്ള സന്ദർഭം ഉണ്ടായത്.**

കാട്ടുവള്ളിൽ ശ്രീധർമ്മശാസ്താ ക്ഷേത്രസന്നിധിയിൽ ആണ്ടു തോറും നടത്തിവരുന്ന ഹിന്ദുമത കൺവെൻഷനിൽ സംബന്ധി ക്കുവാനും, സംബന്ധിച്ചു സംസാരിക്കുവാനും ഇടവന്നപ്പോൾ, ആ കൺവൻഷന്റെ പ്രാണസ്പന്ദമായനുഭവപ്പെട്ടത് സ്വാമികളുടെ സാന്നിദ്ധ്യമാണ്. ആകൃതികൊണ്ടും പ്രകൃതികൊണ്ടും ആദരണീ യമായ ഒരു മനോഭാവം ആരിലും ഉളവാക്കുവാൻ അനുഗൃഹീത മായ സിദ്ധികളുള്ള അദ്ദേഹത്തെ കണ്ടപാടെ പ്രത്യേകിച്ച് ഒരടു പ്പംതോന്നി. കൂടുതൽ അടുത്തപ്പോൾ, ആ വാഗ്ധോരണിയുടെ വശ്യതയിലലിഞ്ഞപ്പോൾ, ആ വിനയത്തിന്റെയും വിജ്ഞാനത്തി ന്റെയും തെളിമയും പൊലിമയും അനുഭവിച്ചറിഞ്ഞപ്പോൾ ആ അടുപ്പം ഒരാദരവായോ ഭക്തിയായോ തീരുകയാണ് ഉണ്ടായത്. ഏതൊരാളോടോ, ഏതെങ്കിലും ഒരു വസ്തുവിനോടോ, തോന്നുന്ന സവിശേഷമായ ഒരു വികാരമാണ് ഭക്തിയെന്ന് തോന്നാമെങ്കിലും ആ ഭക്തി സർവ്വേശ്വരനോടുള്ള കലർപ്പറ്റ സ്നേഹം മാത്രമാണ് എന്നറിയുന്നത് ഗുരുകൃപ ഉണ്ടാകുമ്പോ ഴാണ്. ആ കൃപ ചൊരിയുവാൻ കഴിയുന്ന ഗുരു സാക്ഷാൽ പര ബ്രഹ്മമാണ് എന്ന മന്ത്രമൊഴികൾ നിരർത്ഥകമാകുന്നതെങ്ങനെ?

അനന്യശരണമെന്ന ഭാവത്തോടെ സർവ്വസ്വവും ഭഗവാനിൽ സമർപ്പിച്ച്കൊണ്ട് ആ പരമശക്തിയിൽ ശരണാഗതിയടയു ന്നതാണ് ഭക്തി. അതിനുവേണ്ട മനോദാർഢ്യം പുസ്തകജ്ഞാനം കൊണ്ടോ സമുന്നതമായ ബുദ്ധിവൈഭവം കൊണ്ടോ മാത്രം ലഭ്യ മല്ല. അതിന് ഈശ്വരാനുഗ്രഹം വേണം. ഈശ്വരാനുഗ്രഹത്തിനു പാത്രമാകണമെങ്കിൽ ഹൃദയ നൈർമ്മല്യവും അസൂയാ രാഹി ത്യവും നിഷ്കളങ്കതയും ഉണ്ടായേ തീരു. ആഗുണങ്ങൾ ഉണ്ടാ യിരുന്നവരാണ് ഇവിടുത്തെ ഋഷികൾ. അവരുടെ ദർശനമാണ് ആർഷദർശനമായും ആർഷസംസ്കാരമായും ഒക്കെ നാം അറി യുന്നത്. 'തത്രവിശ്വംഭവത്യേകനീഡം' എന്നൊരു സങ്കല്പം അല്ല ദർശനം ഒന്നാലോചിച്ചു നോക്കു. ഈ ലോകത്തെ മുഴു വൻ ഒരുപക്ഷിക്കൂടായി കാണുവാനും ഇവിടെയുള്ള സർവ്വ ചരാ ചരങ്ങളേയും ആ കൂട്ടിലെ അന്തേവാസികളായി കരുതുവാനും കഴിഞ്ഞ ആ ദർശനത്തിന്റെ പ്രകാശ ചക്രവാളങ്ങൾ ഇന്ന് ഇരുണ്ട് പോയിരിക്കുന്നു. എങ്കിലും ആ ഇരുളു വകഞ്ഞുമാറ്റി ആ പ്രകാശ ലോകത്തേക്ക് വിരലു ചൂണ്ടുവാനെങ്കിലും കഴിവുള്ളവർ ഈശ്വ രാനുഗ്രഹം കൊണ്ട് ഇവിടെത്തന്നെയുണ്ട്. പരമ സത്യം കണ്ടെ ത്തിയ സന്യാസി ശ്രേഷ്ഠന്മാർ! സർവ്വവും ത്യജിച്ച് സൽക്കർമ്മ നിരതരായി ലോകത്തിന് വെളിച്ചം പകരുവാൻ അക്ഷീണം യത്നി ക്കുന്ന പുണ്യപുരുഷന്മാർ! ആ നിരയിൽ ഇങ്ങേത്തലയ്ക്കലാണ് ബ്രഹ്മശ്രീ പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളേയും

ശ്രീനാരായണഗുരുവിനേയും നാം കണ്ടുമുട്ടുന്നത്. ആ ഗുരുപരമ്പരയിൽ എത്രയോ മഹത്തുക്കളിവിടെയുണ്ടായി. ഇപ്പോഴുമുണ്ടായിക്കൊണ്ടിരിക്കുന്നു. അരുടേയും പേരെടുത്തു പറയുന്നില്ല. അവരാരും പേരിനോ, പ്രശസ്തിക്കോ വേണ്ടിയല്ലല്ലോ ജീവിച്ചിരുന്നത്.

എങ്കിലും ശ്രീമദ് ചിത്സ്വരൂപതീർത്ഥപാദ സ്വാമികളേയും അദ്ദേഹത്തിന്റെ പ്രണത ശിഷ്യൻ ശ്രീമദ് കൈലാസനാഥാനന്ദതീർത്ഥപാദ സ്വാമികളേയും കുറിച്ച് പ്രകൃതത്തിൽ പരാമർശിക്കേണ്ടി വന്നിരിക്കുന്നു. കാരണം ശ്രീരാമകൃഷ്ണ പരമഹംസനിലൂടെ വിവേകാനന്ദൻ എന്നതുപോലെ ചിത്സ്വസ്വരൂപതീർത്ഥപാദ സ്വാമികളിലൂടെ കൈലാസാനന്ദ സ്വാമികൾ വർത്തമാനകാലഘട്ടത്തിനു സിദ്ധൗഷധമാകുന്ന ആദ്ധ്യാത്മിക ജ്ഞാന സാധനയുടെ പൊരുളടർത്തിത്തരുന്നതുതന്നെ. അത് സഹൃദയ സമക്ഷം നിവേദിക്കാൻ അഥവാ സ്വാമികളുടെ മാനവ സേവയായിരുന്ന മാധവ സേവയുടെ മധുര നൈവേദ്യം സർവ്വർക്കുമായി പകർന്നു തരാൻ പൂർവ്വപുണ്യം കൊണ്ടു കൃതഹസ്തമായ ഒരു സ്വാമിഭക്തി മറ്റു മഹത്തുക്കളോടൊപ്പം ഇവിടെ തയ്യാറായിരിക്കുന്നു. ചട്ടമ്പിസ്വാമി തിരുവടികളുടെ ദർശന വിചാരങ്ങളുടെ പ്രചാരകനും വാക്കിലും പ്രവൃത്തിയിലും ആത്മാർത്ഥതയും, സത്യസന്ധതയും പുലർത്തുന്നതിൽ അതീവശ്രദ്ധാലുവും പക്വമതിയുമായിരുന്ന പ്രൊഫ: ജഗദിവേലായുധൻ നായരുടെ സഹധർമ്മിണി പ്രൊഫ: കുമ്പളത്ത് ശാന്തകുമാരിഅമ്മയാണ് ഏതോ നിയോഗം പോലെ ആ ദൗത്യം ഏറ്റെടുത്തിരുന്നത്. യാതൊരു സ്വകാര്യവിചാരവും കൂടാതെ പരമപവിത്രമായ ആചാര്യപൂജയായി മാത്രമാണ് ഞാനിതുകാണുന്നത്. അതുകൊണ്ട് തന്നെയാണ് ഗുരുപാദതീർത്ഥത്തിൽ അലിഞ്ഞുണർന്ന മനസ്സോടെ നടത്തുന്ന ഈ പൂജയിൽ പങ്കുചേരുവാൻ അവസരം കിട്ടിയത് ഒരു ഭാഗ്യമായി കാണുന്നു എന്ന് തുടക്കത്തിൽ പറഞ്ഞിട്ടുള്ളത്.

ശ്രീമദ് കൈലാസാനന്ദതീർത്ഥപാദ സ്വാമികളുടെ കേവലമായ ഒരു ജീവിത ചരിത്രഗ്രന്ഥമല്ലിത്. അദ്ദേഹത്തിന്റെ പൂർവ്വാശ്രമ വൃത്താന്തങ്ങളുടെ സംക്ഷിപ്തമായ വിവരണം ആനുഷംഗികമായി പറഞ്ഞുപോകുന്നുണ്ടെങ്കിലും അതെല്ലാം പിൽക്കാലത്തെ യജ്ഞസദൃശമായ കർമ്മകാണ്ഡങ്ങളിലേക്കു കൊളുത്തിവെച്ച നെയ്ത്തിരികളായി മാത്രം കണ്ടാൽ മതി. ഓരോരുത്തരും ഓരോ കർമ്മങ്ങളിലേർപ്പെടുന്നത് മുജ്ജന്മാർജ്ജിത വാസനകൊണ്ടാണെന്നോ അല്ലെന്നോ ഉള്ളവാദങ്ങളിലേക്കൊന്നും കടക്കുന്നില്ല. എങ്കിലും ഒരന്തർപ്രേരണ പലകാര്യങ്ങളിലും പലർക്കും അനുഭവപ്പെടാറുണ്ട്. എന്നാൽ അതിനുപ്പുറത്ത് ആജന്മംതാൻ

ഏറ്റെടുക്കേണ്ട ചുമതലകളെക്കുറിച്ചും നിർവ്വഹിക്കേണ്ട കർത്ത വ്യങ്ങളെക്കുറിച്ചും സുനിശ്ചിതമായ ഒരു തീരുമാനം കൈക്കൊ ള്ളുവാൻ ഈശ്വരാനുഗ്രഹം കൊണ്ട് മാത്രമേ ആവൂ. ആ അനു ഗ്രഹത്തിന് പാത്രമായാണ് ഗൃഹസ്ഥാശ്രമം വിട്ട് ആത്മീയതയുടെ വഴികളിലഭിരമിക്കുവാനും അതുവഴി ഇന്നത്തെ തലമുറയ്ക്ക് നേർവഴി കാട്ടിക്കൊടുക്കുവാനും സ്വാമികൾ പ്രേരിതനായിട്ടുള്ളത് എന്ന് നമുക്കറിയുവാൻ കഴിയുന്നു.

നാമാരെന്നോ നമ്മുടെ സംസ്ക്കാര പാരമ്പര്യങ്ങളെ ന്തെന്നോ നമ്മുടെ ഈടുവെയ്പ്പുകളെന്തൊക്കെ എന്നോ അറി യാത്ത ഒരു തലമുറയാണിന്നുള്ളത്. ഋഷിപ്രോക്തമായ സംസ്ക്കാ രത്തിന്റെ ധർമ്മക്ഷേത്രമായിരുന്നു ഭാരതം. ഇതിഹാസ പുരാണ ങ്ങളും വേദോപനിഷത്തുകളും ശ്രീമദ് ഭഗവദ്ഗീതയും പിറന്നു വീണ മണ്ണാണിത്. ഇവിടെ തളിർക്കുന്ന കാട്ടുപുല്ലിലുമുണ്ട് ഭുവനം മയക്കുന്ന വെള്ളയും, വിശുദ്ധിയും -എന്നും മറ്റും മഹാകവികൾ പാടിയിട്ടുള്ളതു വെറുതെയല്ല. അതൊക്കെ ഒരു മഹാപൈതൃക ത്തിന്റെ അമൃത നിക്ഷേപങ്ങളായി വേണം കാണാൻ. പക്ഷെ അതുകാണാൻ നമുക്കിന്നു കഴിയുന്നുണ്ടോ? സ്വയം മറന്ന് തന്നെ കവിഞ്ഞാരുമില്ല എന്ന വിചാരത്തോടെ ഒരുതരംആത്മനിന്ദയോടെ നടക്കുന്നവനെ ഉപദേശിക്കുന്നത് വെട്ടാൻ വരുന്ന പോത്തിനോട് വേദാന്തം പറയുന്നതുപോലെയാവും എന്നുതോന്നാം. എങ്കിലും അങ്ങനെയല്ല. ഭൗതിക സുഖകാമനകളുടെ പിറകേപോകുന്ന വരെ പിന്തിരിപ്പിക്കുവാനും ശാശ്വതവും സനാതനവുമായ സത്യത്തിന്റെ പ്രകാശലോകത്തിലെത്തിക്കുവാനും കഴിവുള്ളവർ, കഴിവും മന സ്സുമുള്ളവർ പോരാ മനസ്സും നിശ്ചയവുമുള്ളവർ മൗനത്തിന്റെ വല്മീകമുടച്ചേപറ്റൂ. അവർകൂടി കൈയ്യൊഴിഞ്ഞാൽ ഭാരതത്തി ന്റെ, വിശേഷിച്ച് കേരളത്തിന്റെ സ്ഥിതി കൂടുതൽ അവതാളത്തി ലാകുകയേയുള്ളൂ. അങ്ങനെ സംഭവിക്കാതെ കാലാകാലങ്ങളിൽ ഇവിടെ മഹത്തുക്കൾ രംഗത്തെത്തുകയും വിഭ്രാമകമായ പഥങ്ങ ളിൽപ്പെട്ട ജനതയ്ക്ക് ദിശാബോധമരുളുകയും ചെയ്തിട്ടുണ്ട്. അതൊക്കെ ചരിത്രത്തിന്റെ ഭാഗമാണ്.

ആ ചരിത്രം ആവർത്തിച്ചുകൊണ്ടേയിരിക്കും. 'സംഭവാമി യുഗേ യുഗേ' എന്നല്ലേ ഭഗവാൻ പറഞ്ഞത്. ആ ഭഗവദ്ദൗത്യം ശുഷ്ക്കാന്തിയോടെ ഏറ്റെടുക്കുവാൻ അവിടുത്തെ കൽപ്പന അനു സരിച്ചുതന്നെ ഓരോ സന്ദർഭത്തിലും പുണ്യപുരുഷന്മാർ ഇവിടെ വന്നുചേർന്നുകൊണ്ടേയിരിക്കും. അവർ നമ്മുടെ നിധിപ്പുരകൾ തുറന്ന് അമൂല്യമായ പലതും ചൂണ്ടിക്കാണിച്ചുതരും. അവയുടെ വെളിച്ചത്തിൽ ഉൾക്കണ്ണു തുറക്കാൻ കഴിയാതിരിക്കില്ല. കാരണം എന്തെല്ലാം ദുഷ്കൃതങ്ങളിവിടെയുണ്ടായാലും നമ്മൾ സുകൃതം

കെട്ടവരല്ല. അതുകൊണ്ട് തന്നെ ഉയർത്തെഴുന്നേൽക്കുവാൻ നമുക്കു കഴിയും. ആ ശുഭചിന്ത ഭാരതീയമാണ്. മനോവീര്യം കെടുത്താതെ ഇഛാശക്തിയോടെ ഉയർത്തെഴുന്നേൽക്കുവാനല്ലേ ഭഗവാൻ അർജ്ജുനനോട് പറഞ്ഞത്. പക്ഷെ അതൊക്കെ ഓർമ്മിപ്പിക്കാൻ ത്രാണിയുള്ളവർ വേണം. അതിന് ആദ്ധ്യാത്മികാചാര്യന്മാർക്കു കഴിയുന്നതുപോലെ മറ്റാർക്കുമാവില്ല എന്നുള്ളതാണ് നേര്.

ഈ സന്ദർഭത്തിലാണ് സ്വാമികളെപ്പോലുള്ള സമർപ്പിത ചേതസ്സുകളുടെ വാക്കും കർമ്മവും സാർത്ഥകമാകുന്നത്. ഒരർത്ഥത്തിൽ ഭയത്തിൽനിന്നുള്ള അഭയമരുളുന്നതുതന്നെ. കാരണം നാം ഓരോ നിമിഷവും ഇന്നു ടെൻഷനിലാണ്. ആ ടെൻഷൻ അഥവാ ഉത്കണ്ഠ ഓരോ ഭയത്തിൽ നിന്നുളവാകുന്നതാണ്. അങ്ങനെയുള്ള ഭയത്തിൽനിന്നും സമചിത്തതയിലേക്കും വിശ്രാന്തിയിലേക്കും ഉള്ള അഭയസത്രങ്ങളായിത്തീരുന്നത് ആത്മീയ ഗുരുക്കന്മാരാണ്. അങ്ങനെയൊരു ഗുരുആപാദശീർഷം ആദരിക്കപ്പെടുന്നതിന്റെ ക്രിയാപാഠങ്ങളാണ്. "ആത്മവിദ്യ ഒരന്വേഷണവും പഠനവും" എന്ന ഈ വൈജ്ഞാനിക ഗ്രന്ഥം. സർവ്വേശ്വര പ്രേമവും ഗുരുഭക്തിയും സ്വാർത്ഥരഹിതമായ സമഭാവനയും സ്വാർജ്ജിതമായ ജ്ഞാനകർമ്മ സാധനകളുടെ ഹൃദയദർപ്പണത്തിൽ എങ്ങനെ പ്രതിബിംബിക്കുന്നുവെന്ന് ഈ ഗ്രന്ഥം ബോധ്യപ്പെടുത്തുന്നു.

ലൗകികം വിട്ട് എന്ന് പറയുവാനാവില്ലെങ്കിലും ഗാർഹസ്ഥ്യം ഉപേക്ഷിച്ച് ലോകസേവാനിരതനായി ഇറങ്ങിത്തിരിച്ച 'ശാരദാലയം സദാശിവൻ' ശ്രീമദ് കൈലാസാനന്ദതീർത്ഥപാദ സ്വാമികൾ ആയിത്തീർന്ന കഥയുടെ പടവുകൾ ഓരോന്നോരോന്നായി ഈ കൃതിയിൽ അനുബ്ധമായി ചൂണ്ടിക്കാട്ടുന്നു. അവിടെ മദ്ധ്യകേരളത്തിന്റെ ഒരു കാലഘട്ടത്തിലെ സാമൂഹ്യവിദ്യാഭ്യാസ ചരിത്രരശ്മികളും വീണുകിട്ടുന്നു. ആ പ്രകാശരഥ്യകൾ പിന്നിട്ട് ആത്മവിദ്യയുടെ അക്ഷയ ജ്യോതിസ്സ് പൂത്തുനിൽക്കുന്ന അക്ഷരലോകത്തേക്കാണു കടന്നുചെല്ലുന്നത്. വേദവേദാന്തങ്ങളുടെ രത്നഖനികൾ കണ്ടെത്തിയ സ്വാമികൾ അവ എങ്ങനെ ജനഹൃദയങ്ങളിലേക്ക് സന്നിവേശിപ്പിക്കുന്നു എന്ന് നിരവധി ഉദ്ധരണികൾ നിരത്തിസ്ഥാപിച്ചിരിക്കുന്നത് പണ്ഡിതോചിതമായിട്ടുണ്ട്. പരമമായ ഭക്തിയിലൂടെയേ ഹൃദയശുദ്ധി കൈവരിക്കാനാവുകയുള്ളു എന്നറിഞ്ഞ് ആ ഭക്തിസാധനയുടെ മതഭേദങ്ങൾ സാമാന്യം വിസ്തരിച്ചുതന്നെ ചർച്ചചെയ്തുപോയിരിക്കുന്നു. ഓരോ സന്ദർഭത്തിനും അനുഗുണമാകുന്ന വിധത്തിലുള്ള കഥകളോ ഉപാഖ്യാനങ്ങളോ പ്രതിപാദിച്ചിട്ടുള്ളത് വിഷയ ഗൗരവം ലാഘവമാക്കി

തീർക്കുന്നതിന് ഏറെ ഉപകരിക്കുകയും ചെയ്യുന്നു. ശ്രീമദ് ഭഗവദ്ഗീതയും ശ്രീമന്നാരായണീയവും ഹൃദിസ്ഥമാക്കിയിട്ടുള്ള സ്വാമികളുടെ പ്രഭാഷണ പാടവം ശ്ലാഘനീയം തന്നെ. ഒക്കെ വായിച്ചു കഴിയുമ്പോഴാണ് 'ഭക്തിയാകുന്നതു ജ്ഞാനമാതാവെന്നറികെടോ' എന്ന് തുഞ്ചത്തെഴുത്തച്ഛൻ പറഞ്ഞതു എത്ര അർത്ഥവത്താണെന്ന് ബോദ്ധ്യപ്പെടുക.

ഇവിടെ ഓരോ അദ്ധ്യായവും മുൻ നിർത്തി ഒരു വിശകലനത്തിനോ വിലയിരുത്തലിനോ മുതിരുകയല്ല. മഹാവാക്യ വിചിന്തനം, അഹിംസാപരമോ ധർമ്മഃ, മായാതത്ത്വ നിരൂപണം തുടങ്ങിയ ഭാഗങ്ങൾ ഈ ജീവ ചരിത്രഗ്രന്ഥത്തിന്റെ അസ്ഥിവാരങ്ങളാണ്. ഭാരതീയ തത്ത്വചിന്തയുടെ ആഴങ്ങളിലാണ്ടു മുങ്ങിയ ഒരു യോഗാചാര്യന്റെ ചിത്തവൃത്തികൾ എങ്ങനെ വർത്തമാന കാലത്തെ ചേതനമാക്കുന്നുവെന്ന് ആ ഭാഗങ്ങൾ വ്യക്തമാക്കുന്നു. പ്രാചീനവും അർവ്വാചീനവുമായ ഗ്രന്ഥങ്ങൾ എങ്ങനെ നമുക്ക് കൈവിളക്കുകളാകുന്നു എന്നറിയാൻ നാം വേറെ എങ്ങും അന്വേഷിച്ചുപോകേണ്ടതില്ല. അവിടെ സനാതനമായ ധർമ്മവും നീതിശാസ്ത്രവും, പൗരബോധവും എന്നുവേണ്ട മനുഷ്യോൽക്കർഷത്തിന്റെ എല്ലാ സൽഭാവങ്ങളും മുൻനിർത്തിയുള്ള വ്യക്തമായ നിരീക്ഷണങ്ങളുണ്ട്. ആ നിരീക്ഷണങ്ങളാകട്ടെ അഖണ്ഡഭാരത സങ്കൽപ്പത്തിൽ ഓരോ കാലത്ത് ഓരോ സുമനസ്സിന്റെ വെളിപാടുകളാണുതാനും. അവിടെ ഭാഷ ഒരതിർവരമ്പാകുന്നില്ല. അതറിഞ്ഞുകൊണ്ടാകണം സംസ്കൃതവും, മലയാളവും, തമിഴും കൃതികളിൽ നിന്നുള്ള ഉദ്ധരണികളടർത്തി സംസാരഭദ്രമായൊരു മാനവികതയുടെ ഉദയത്തിന് സ്വാമികൾ ശ്രമിക്കുന്നതുതന്നെ. ആ ശ്രമം അതിന്റെ പൂർണ്ണമായ ഉദ്ദേശ്യശുദ്ധിയോടെ പലരും ഉൾക്കൊണ്ടിരിക്കുന്നു എന്നതാണ് പ്രകൃതത്തിലേറെ ശ്രദ്ധേയം.

ഈ മുഖവുരക്കുറിപ്പ് ഇനിയും ദീർഘിപ്പിക്കുന്നില്ല. ഈശ്വര മഹിമ അറിയുവാനും ആ മഹിമാതിരേകങ്ങൾ പുകഴ്ത്തുവാനും ആർക്കെങ്കിലുമാവതുണ്ടോ? എങ്കിലും മനുഷ്യരാശിയുള്ള കാലമത്രയും അത് തുടർന്നുകൊണ്ടിരിക്കും. പരമകാരുണികനായ ജഗന്നിയന്താവ് സർവ്വപ്രാണികളുടേയും ഉള്ളിലാണ് അഥവാ ഓരോരുത്തരുടേയും ഹൃദയത്തിലാണു കുടിപാർക്കുന്നതെന്നും ആ ഭഗവാന്റെ മായയാൽ ഓരോരുത്തരും സ്വകർമ്മത്താൽ ചുറ്റിത്തിരിയുകയാണെന്നുമുള്ള തിരിച്ചറിവ് എന്നാണ് നമുക്കുണ്ടാകുക.

"സ്വന്തകർമ്മവശരായ്ത്തിരിഞ്ഞിടു-
ന്നന്തമറ്റബഹു ജീവകോടികൾ
അന്തരാളഗതി തന്നിലൊന്നൊടൊ-
ന്നന്തരാപെടുമണുക്കളാണുനാം"

എന്ന് മഹാകവി കുമാരനാശാൻ പാടിയത് ഗീതാശ്ലോകത്തിന്റെ ഒരു ഭാവീകരണം മാത്രമാണ്. എങ്കിലും ഇടയ്ക്കിടയ്ക്ക് ഇങ്ങനെ ആരെങ്കിലുമൊക്കെ ഓർമ്മിപ്പിക്കേണ്ടിയിരിക്കുന്നു.

പക്ഷേ, ഇന്നിതൊക്കെ ആരോട് പറയാൻ, ആരു കേൾക്കാൻ എന്ന മട്ടിലായിട്ടില്ലേ എന്നു ശങ്ക! ശങ്ക പാടുള്ളതല്ല. 'സംശയാത്മാവിനശ്യതി' എന്നല്ലേ ഭഗവാൻ പറഞ്ഞത്. വീണ്ടും സ്വപ്രത്യയ സൈ്ഥര്യം ആർജ്ജിച്ചു മുന്നോട്ടുപോകുക. അതാണ് ഈ ഗ്രന്ഥത്തിന്റെ നിയാമക ലക്ഷ്യം തന്നെ.

ആ ലക്ഷ്യത്തിന്റെ ഫലസിദ്ധി എന്നവണ്ണമാണ് അവസാന ഭാഗത്തു ചേർത്തിട്ടുള്ള പല മഹാത്മാക്കളുടെ അനുഭവക്കുറിപ്പുകളും. അവയെ യജ്ഞപ്രസാദമായി നാമും സ്വീകരിക്കുക.

ഇതൊക്കെ ജന്മാന്തരങ്ങൾക്കിടയിലുണ്ടാവുന്ന പുണ്യസ്രോതസ്സുകളാണ്. ആ സ്രോതസ്സ് ഗുരുകാരുണ്യംകൊണ്ട് തെളിച്ചെടുക്കുവാനും ജനഹൃദയങ്ങളിലേക്കു തിരിച്ചു വിടുവാനും പ്രിയ സ്വാമിജിക്ക് സർവ്വേശ്വരൻ ഇട നൽകിയിരിക്കുന്നു. ഈ സന്മുഹൂർത്തത്തിൽ പ്രാർത്ഥനാ നിർഭരമായ ഹൃദയത്തോടെ നിൽക്കുവാൻ കഴിയുന്നതുതന്നെ ഒരു മഹാഭാഗ്യം. ആ ഭാഗ്യം കനിഞ്ഞരുളിയ സർവ്വേശ്വരൻ എല്ലാവർക്കും കാവൽവിളക്കായി, കൈത്താങ്ങായി എവിടെയും നിറഞ്ഞുതെളിഞ്ഞു നിൽക്കുമ്പോൾ ആ ചൈതന്യസ്വരൂപന്റെ സങ്കീർത്തനങ്ങളായി ജന്മം ഉഴിഞ്ഞുവെച്ച ആചാര്യപാദങ്ങളിൽ നമസ്ക്കരിക്കട്ടെ. ആ പാദതീർത്ഥം ആത്മവിശുദ്ധിയുടേയും കർമ്മശക്തിയുടേയും പ്രഭാതീർത്ഥം തന്നെ. സംശയമില്ല.

ഓം ശ്രീകൃഷ്ണപരമാത്മനേ നമഃ

(ഒപ്പ്)

**ഡോ: അമ്പലപ്പുഴ ഗോപകുമാർ**

**അമ്പലപ്പുഴ**

**15-07-02**

# ആശംസ

എനിക്ക് വളരെ നാൾകൊണ്ടേ അടുപ്പമുണ്ട് ശ്രീ. കൈലാസാനന്ദതീർത്ഥപാദ സ്വാമി തിരുവടികളോട്! ഇപ്പോൾ അദ്ദേഹം മേനാമ്പള്ളിൽ അംബികാശ്രമത്തിന്റെ മഠാധിപതിയാണ്. സത്യത്തിന്റേയും, ധർമ്മത്തിന്റേയും വിശ്വപ്രേമത്തിന്റേയും പൊന്നൊളി പരത്തിക്കൊണ്ട് അവിരാമം വിരാജിക്കുകയാണ്.

ഉപനിഷത്തിന്റേയും വേദങ്ങളുടേയും പൊരുൾ ജനസഞ്ചയത്തിന് പകർന്നുകൊടുത്ത് അവരുടെ മനസ്സിനെ ശുദ്ധീകരിക്കാൻ അദ്ദേഹം കിണഞ്ഞ് പരിശ്രമിച്ചു വരുന്നു. മനുഷ്യ ജീവിതത്തെക്കുറിച്ച് അപഗ്രഥിച്ചു പഠിച്ച് അവർക്കുണ്ടാകുന്ന ആപത്തുകളും, ദുഃഖങ്ങളും അകറ്റുന്നതിനുതകുന്ന വേദസാരാ ഔഷധങ്ങൾ ക്രമേണ കൊടുത്ത് അവരെ നേരായ മാർഗ്ഗത്തിൽ നയിക്കുന്നു.

സാംസ്ക്കാരികമായും, സാഹിത്യപരമായും, ആത്മീയപരവുമായുള്ള പ്രഭാഷണങ്ങൾ അനായാസേന ഉരുവിട്ടുകൊണ്ട് കേരളത്തിലും അന്യസംസ്ഥാനങ്ങളിലും പ്രഭാഷണ പരമ്പരയിൽ മുഴുകിയിരിക്കുന്ന ജ്ഞാനയോഗിയാണ് ശ്രീമദ് കൈലാസാനന്ദ സ്വാമി തിരുവടികൾ. ലൗകിക സുഖാനുഭോഗങ്ങളെ തൃണവൽഗണിച്ചുകൊണ്ട് സത്യാന്വേഷണ പാതയിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുകയാണിപ്പോൾ.

ധന സമ്പാദനത്തിനും സ്ഥാനമോഹങ്ങൾക്കും അന്യോന്യം പടവെട്ടി രാജ്യം അപകടത്തിലേക്കു വലിച്ചിഴക്കുകയും സ്വയം നശിക്കുകയും ചെയ്യുന്ന ഒരു പിടി ആളുകൾ ജലത്തിൽ കിടക്കുന്ന മത്സ്യങ്ങൾക്ക് ജലം കുറഞ്ഞ് കുറഞ്ഞു വരുന്നത് അറിയുവാൻ കഴിയാത്തതുപോലെ മായാ മോഹത്തിൽ ആകൃഷ്ടരായി വേണ്ടതു നേടാതെ ആയുസ്സ് വെറുതെ കളയുന്നവരെ ഓർത്ത് അദ്ദേഹം പരിതപിക്കുകയാണ്.

ലോക മഹാമതങ്ങളുടെ സാരസംഗ്രഹങ്ങളെ കടഞ്ഞെടുത്ത് ലോകോത്തരവും സർവ്വ ആദരണീയവുമായ ഒരു തത്ത്വസംഹിത സൃഷ്ടിച്ച് അതുകൊണ്ട് സകല പ്രവർത്തി മണ്ഡലങ്ങളേയും ഭാസ്വത്താക്കിയിട്ടുള്ള ഒരു കർമ്മയോഗി എന്ന നിസ്തുല്യപദമാണ് അദ്ദേഹത്തിനുള്ളത്. പ്രായമായവർക്കും, ബാലികാബാലന്മാർക്കും വിദ്യാഭ്യാസവും, അന്നദാനവും കൊടുക്കുന്നതിന് ആശ്രമട്രസ്റ്റിലെ അംഗങ്ങളോടൊപ്പം ആതുരസേവനം നടത്തുന്നതിന് അരയും തലയും മുറുക്കി ഇറങ്ങിയിരിക്കുകയാണ്. അനാഥാലയം ഉയർന്നുകൊണ്ടിരിക്കുന്നു. മാനവസേവയാണ് മനുഷ്യ

ജന്മത്തിന്റെ കാതലായ ഉദ്ദേശമെന്നും, അതിലൂടെ മോക്ഷമാർഗ്ഗ ബോധം കൊടുത്ത് കാലാനുസൃതമായി അവരെ മറുകരയേറ്റി വിടുകയാണ് തന്റെ ദൗത്യത്തിന്റെ ദർശനമെന്നും അദ്ദേഹം കരുതുന്നു.

ആത്മാവിനെ തട്ടിയുണർത്തി പ്രകാശിപ്പിക്കുവാൻ-പ്രാപഞ്ചിക രഹസ്യങ്ങളുടെ ചുരുൾ അഴിച്ച് ബോധവൽക്കരണം നടത്താൻ സ്നേഹത്തിന്റെ ദീപശിഖ ഉയർത്തിപ്പിടിക്കാൻ അദ്ദേഹം, അദ്ദേഹത്തിന്റെ കൃതികളിലൂടെ ആഹ്വാനം ചെയ്യുന്നു. ഈ കലികാല ഘട്ടത്തിൽ അങ്ങയേ പോലുള്ള ത്യാഗി വര്യന്മാർ ഞങ്ങൾക്ക് മാർഗ്ഗദർശകമായി ഭവിക്കട്ടേ! അങ്ങും, ഞാനും എല്ലാ മനുഷ്യ രാശികളും ഉത്കണ്ഠയോടുകൂടി കാത്തിരിക്കുന്ന വിജയം ആസന്നമായി ഭവിക്കാൻ ജഗദംബിക അനുഗ്രഹിക്കട്ടേ!

വന്ദനം

**മാറാട്ടേത്തു വാസുദേവൻ നായർ**
ഓം അംബികാശ്രമം സാഹിത്യ സമിതി പ്രസിഡന്റ്

മേനാമ്പള്ളി
24-07-03

## അദ്ധ്യായം - ഒന്ന്

# ആത്മവിദ്യ നിത്യജീവിതത്തിൽ

ജീവനുള്ളവയെന്നും ഇല്ലാത്തവയെന്നും ശാസ്ത്രം വസ്തുക്കളെ രണ്ടായി തരംതിരിക്കുന്നു. ജീവനുള്ളവയെത്തന്നെ സസ്യങ്ങളെന്നും ജന്തുക്കളെന്നും വേറെയും വേർതിരിക്കുന്നു. ജന്തുലോകത്തെ മാറ്റി നിർത്തിക്കൊണ്ടുള്ള ഒരന്വേഷണവും, പഠനവും മനുഷ്യരെ സംബന്ധിച്ച് ഒരിക്കലും പൂർണ്ണമാകുന്നില്ല. അതിനാൽ സമസ്ത ജീവലോകത്തേയും മുൻനിർത്തിയുള്ള ഒരന്വേഷണവും പഠനവുമാകട്ടെ ഈ കൃതി എന്നു കരുതുകയാണ്.

ജ്ഞാന-വിജ്ഞാനങ്ങൾ ഏതുതന്നെയായാലും അത് ജീവിതത്തിൽ പ്രയോജനപ്പെടുത്താനുള്ളതാണ്. പറഞ്ഞു നടക്കാനുള്ളതല്ല. ഒരിക്കൽ കേട്ട് വിസ്മരിക്കാനുള്ളതുമല്ല. അറിവ് ഒരിക്കലും നമ്മുടെ നാട്ടിൽ കുറവല്ല. ആചരണമാണ് കുറവ്. അറിവുള്ളവർപോലും തങ്ങൾ പ്രസംഗിക്കുന്ന കാര്യങ്ങൾ ജീവിതത്തിൽ പകർത്താൻ മറന്ന് പോകുന്നു എന്നതാണ് യാഥാർത്ഥ്യം.

ഭൗതിക സമ്പത്തിനേക്കാൾ ജീവനെ ശുദ്ധീകരിക്കാൻ ഉതകുന്നതു തീർച്ചയായും ആദ്ധ്യാത്മിക സമ്പത്താണ്. അതിനാലാണത്രേ ഉന്നതശീർഷന്മാരായ പലരും അവരുടെ ചിന്തയിലും, പഠനത്തിലും ആദ്ധ്യാത്മിക വിഷയങ്ങൾക്ക് കൂടുതൽ മുൻഗണന നൽകുന്നത്. ശരീരത്തിന് ലാവണ്യമുണ്ട്, അലങ്കാരമുണ്ട്, പരീക്ഷായോഗ്യതയും, സമ്പത്തുമുണ്ട്- പക്ഷെ ജീവനില്ലെങ്കിൽ ഈ ശരീരം കൊണ്ട് എന്തുപ്രയോജനം? എല്ലാ അലങ്കാരങ്ങളും വ്യർത്ഥവും, അർത്ഥശൂന്യവുമായി മാറുകയല്ലേ? പ്രാണനില്ലാത്ത ഒരു ജഗത്തിന്റേയും അവസ്ഥ ഇതുതന്നെ. ശുദ്ധശൂന്യതയും, ജളത്വവും.

ജീവിതം ചൈതന്യവത്തും ധന്യവുമാകാൻ ആത്മാവിനെക്കുറിച്ചുള്ള പഠനം അനിർവാര്യമെന്ന് ഇപ്പോൾ ബോധ്യമായിരിക്കുമല്ലോ? എല്ലാ സംശയങ്ങളും മാറ്റി വെച്ച് നമുക്ക് ഈ സന്മാർഗ്ഗത്തിലേക്ക് പുരോഗമിക്കാം. മംഗളാചരണം മുഖ്യമാണ്. ഗുരുപരമ്പരയുടേയും പരമകാരുണികനായ ജഗദീശ്വരന്റേയും അനുഗ്രഹത്തിനായി നമുക്ക് പ്രാർത്ഥിക്കാം. പരമ പുരുഷാർത്ഥമായ മോക്ഷപ്രാപ്തി അഥവാ കൈവല്യപദ പ്രാപ്തി എന്ന ഗ്രന്ഥത്തിന്റെ ലക്ഷ്യവും പ്രതിപാദ്യവിഷയവും വസ്തു നിർദ്ദേശമായി സൂചിപ്പിച്ചുകൊണ്ട് മൂന്നാമതായിലയസ്ഥാനം അഥവാ അഭയസ്ഥാനമായ ഭഗവദ്പദം വിഷ്ണുലോകം അഥവാ വൈകുണ്ഠത്തേക്കുള്ള ആത്മപ്രയാണത്തിന് അടിയൻ ആദ്യമായി ആഹ്വാനം ചെയ്തുകൊള്ളട്ടെ! ലക്ഷ്യസ്ഥാനത്ത് അനുവാചകരെ എത്തിക്കുന്നതിലുപരി ഒരു ശ്രേഷ്ഠകർമ്മം എന്താണുള്ളത്?

പരിമിതമായ ജീവിതസുഖങ്ങൾ ലഭിക്കുന്നുണ്ട്. എങ്കിലും ജീവിതം വേണ്ടത്ര സുഭിക്ഷമാകുന്നില്ല. കുറവുകൾ ബാക്കി നിൽക്കുന്നു. ഇതിനുള്ള ശരിയായ കാരണം വിവരിക്കുന്ന ശാസ്ത്രമാണ് വേദാന്തം. ജീവിതത്തെക്കുറിച്ചുള്ള സമഗ്രമായ അപഗ്രഥനമാണിത്. ഇതിനുവേണ്ടി ചെലവഴിക്കുന്ന സമയമോ ധനമോ ഒരിക്കലും പാഴായിപ്പോകുന്നില്ല.

ജന്തുക്കളിൽനിന്നും മനുഷ്യർക്കുള്ള പ്രത്യേകത അവർക്കു തിരിച്ചറിവുണ്ട് എന്നതാണല്ലോ? ധർമ്മാധർമ്മങ്ങൾ അഥവാ നന്മതിന്മകൾ വേർതിരിച്ചറിഞ്ഞ് വിവേകപൂർവ്വം ജീവിക്കാനുള്ളതാണ് ഈ വിശേഷബുദ്ധിയും തിരിച്ചറിവും. അപൂർവ്വവും, വിലപ്പെട്ടതുമായ മനുഷ്യന്റെ ഈ അതുല്യമഹിമാതിശയം പലപ്പോഴും ഫലശൂന്യമാകുകയോ, നഷ്ടപ്രഭമാകുകയോ ചെയ്തുപോകുന്നു. പടച്ചട്ടയണിഞ്ഞ് യുദ്ധരംഗത്ത് എത്തിനിൽക്കുന്ന അർജ്ജുനന്റെ വിഷാദയോഗം വന്നുപോകുന്നു. അപ്പോഴാണ് ഭഗവദ്ഗീതയും ഭാഗവതവും പോലുള്ള ഉപദേശങ്ങൾ നമ്മെ കർമ്മോന്മുഖരാക്കുന്നതും ലക്ഷ്യത്തിലേക്കു നയിക്കുന്നതും.

ആശയാണ് സകല ദുഃഖത്തിനും കാരണമെന്ന് ശ്രീബുദ്ധഭഗവാൻ സഹസ്രാബ്ദങ്ങൾക്കുമുമ്പ് പ്രഖ്യാപിച്ചിട്ടുണ്ട്. സമസ്ത ഗ്രന്ഥങ്ങളും വിളംബരം ചെയ്യുന്നതും അഴിവില്ലാത്ത ഈ സത്യം തന്നെയാണ്. ഗീത രണ്ടാം അദ്ധ്യായം 62, 63 ശ്ലോകം കാണുകഃ-

"ധ്യായതോവിഷയാൻ പുംസഃസംഗസ്തേഷൂപജായതേ<br>
സംഗാത്സഞ്ജായതേകാമഃ കാമാത്ക്രോധോ ഭിജായതേ<br>
ക്രോധാത് ഭവതി സംമോഹഃ സംമോഹാത് സ്മൃതി വിഭ്രമഃ<br>
സ്മൃതി ഭ്രംശാദ് ബുദ്ധിനാശോ ബുദ്ധിനാശാത് പ്രണശ്യതി."

(ശബ്ദാദി ഇന്ദ്രിയ വിഷയങ്ങളെ ചിന്തിച്ചുകൊണ്ടിരിക്കുന്ന മനുഷ്യന് അവയിൽ ആസക്തിയുണ്ടാകുന്നു. ആസക്തി തൃഷ്ണയായും തൃഷ്ണ കോപമായും ഭവിക്കുന്നു. ക്രോധം നിമിത്തം കാര്യാകാര്യ വിവേകമില്ലായ്മയെന്ന സമ്മോഹം സംഭവിക്കുന്നു. സമ്മോഹത്തെ തുടർന്ന് 'താനാര്'എന്ന തത്ത്വസ്മരണ നഷ്ടമാകുകയും ലക്ഷ്യബോധം നശിച്ച് ബുദ്ധിനാശം ഭവിക്കുകയും ബുദ്ധിനാശം സർവ്വനാശത്തിനും പതനത്തിനും കാരണമാകുകയും ചെയ്യുന്നു.)

മാൻ, ആന, ഈയാംപാറ്റ, മീൻ, വണ്ട് എന്നീ അഞ്ച് ജീവികളും ശബ്ദസ്പർശ, രൂപ, രസ ഗന്ധങ്ങളാകുന്ന അഞ്ചുഗുണങ്ങളാൽ മോഹിതരായി ജീവിതം നശിപ്പിക്കുന്നു. ഓരോ ഗുണത്താൽ മാത്രമാണിവ ഓരോന്നും വശീകൃത ചേതസ്സുകളാകുന്നത്. എന്നാൽ മനുഷ്യൻ ഇവ അഞ്ചിനാലും ഒരേ സമയം ബദ്ധനാണ്. അവന്റെ അവസ്ഥ എന്തെന്ന് ശ്രീ ശങ്കരാചാര്യ സ്വാമികൾ വിവേകചൂഡാമണിയിൽ ചോദിക്കുന്നു:-

"ശബ്ദാദിഭിഃ പഞ്ചഭിരേവപഞ്ചപ്പഞ്ചത്വമാപഃ സ്വഗുണേന ബദ്ധാഃ
കുരംഗമാതംഗപതംഗ മീനഭൃംഗാനരഃ പഞ്ചഭിരഞ്ചിതഃ കിം?"

അതിനാൽ ജീർണ്ണതകളിൽനിന്നും നരകങ്ങളിൽനിന്നും സ്വയം രക്ഷിക്കാൻ ജീവാത്മാക്കൾ ഇന്ദ്രിയങ്ങളുടെ ബാഹ്യവൃത്തി നിരോധിച്ച് അന്തർമുഖമാക്കി വേദാന്തദർശനം പരിശീലിക്കണം. ഇതുതന്നെ ബ്രഹ്മവിദ്യ അഥവാ ആത്മവിദ്യ. ഇത് വലിപ്പചെറുപ്പമോ, പണ്ഡിതപാമരഭേദമോ കൂടാതെ ആർക്കും സാധിക്കാവുന്നതാണ്. വേദാനുസന്ധാനമാണ് ഇതിനുള്ള എളുപ്പമാർഗ്ഗം.

അറിവിന്റെ നിഗൂഢ തലങ്ങളിലേക്ക് വേദം നമ്മെ കൂട്ടിക്കൊണ്ടുപോകുന്നു. അതിനായി തത്ത്വദർശികൾ ആശ്രയിക്കുന്ന അപൂർവ്വവാണിയും ആർഷമത്രേ! പ്രതീകാത്മകമായ ദേവഭാഷ എന്നിതിനെ വിശേഷിപ്പിക്കാം. ഉത്തമദൃഷ്ടാന്തങ്ങളിലൂടെ തത്ത്വം ഉദ്ബോധിപ്പിച്ച് സാധകനെ സംസാര ദുഃഖത്തിൽ നിന്നും മോചിപ്പിച്ച് ആത്മാനുഭൂതിയുടെ അതുല്യമേഖലകളിലേക്ക് കൂട്ടിക്കൊണ്ടുപോകുകയാണ് ഋഷിയുടെ ലക്ഷ്യം.

ഗംഗാസാഗര സംഗമത്തിൽ വേലിയേറ്റ സമയത്ത് സമുദ്രം നദിയിലേക്ക് തള്ളിക്കയറുകയും വേലിയിറക്കത്തിൽ നദി സമുദ്രത്തിലേക്ക് ഒഴുകി എത്തുകയും ചെയ്യുന്നു. ഉപാധി നിമിത്തം നദി, സമുദ്രം ഇങ്ങനെ വ്യത്യസ്തമായി വ്യവഹരിക്കപ്പെടുന്നുണ്ടെങ്കിലും രണ്ടിലും പൊതുവായി വിളങ്ങുന്ന ജലത്തിന്റെ ഭൂതാവസ്ഥ ഒന്നുതന്നെയെന്ന് ഗ്രഹിക്കാൻ പ്രയാസമില്ല. തത്ത്വമസി തുടങ്ങിയ മഹാവാക്യങ്ങൾ ഉണർത്തുന്നതും ഈ

സത്യംതന്നെ. ഈ പരമസത്യം ഗ്രഹിക്കാനുള്ള മാർഗ്ഗമെന്ത്? ഈ പരമഗതി എങ്ങനെ പ്രാപിക്കാം? ഇതിനുള്ള ശരിയായ ഉത്തരമാണ് ആത്മാന്വേഷണം.

"ആപ്തോക്തിം ഖനനം തഥോ പരിശിലാ
പാകർഷണം സ്വീകൃതിം
നിക്ഷേപഃ സമപേക്ഷതേ നഹിബഹിഃ
ശബ്ദൈസ്തു നിർഗ്ഗച്ഛതി;
തദ്വദ് ബ്രഹ്മവിദോപദേശമനന-
ധ്യാനാദിഭിർ ലഭ്യതേ
മായാകാര്യ തിരോഹിതം സ്വമമലം
തത്ത്വം ന ദുർയുക്തിഭിഃ"

മണ്ണിനടിയിൽ കുഴിച്ചിട്ടിരിക്കുന്ന ഒരു നിധി കൈക്കലാക്കാൻ അതേകുറിച്ചറിവുള്ളവരുടെ ഉപദേശംതേടി ഭൂമികുഴിച്ച് മണ്ണുമാറ്റി നിധി മൂടിവെച്ചിരിക്കുന്ന കല്ലുമാറ്റി വളരെ പ്രയത്നം ചെയ്തു വേണം അത് പുറത്തെടുക്കുവാൻ. അല്ലാതെ പുറത്തുനിന്ന് 'നിധി നിധി' എന്ന് വിളിച്ചു കൂവിയാൽ നിധി പുറത്തുവരില്ലല്ലോ? ഇതുപോലെ മായയാലും അതിന്റെ അസംഖ്യം ആവരണങ്ങളാലും മൂടപ്പെട്ടു കിടക്കുന്ന ആത്മതത്ത്വം സാക്ഷാത്ക്കരിക്കാൻ ബ്രഹ്മജ്ഞാനിയായ ഒരു ഗുരുവിന്റെ ഉപദേശം സ്വീകരിച്ച് ശ്രവണം, മനനം, നിദിധ്യാസനം തുടങ്ങിയ പരിശീലനം കൊണ്ടുറപ്പിച്ച് യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹരണം, ധാരണ, ധ്യാനം, സമാധി എന്നീ അഷ്ടാംഗമാർഗ്ഗങ്ങൾ പരിശീലിച്ച് ആത്മാരൂഢനായി ഉയരണം. അല്ലാതെ കേവലം കുതർക്കം കൊണ്ട് ഒന്നും സാധ്യമല്ല.

ഒരുവൻ താൻ രാജാവാണെന്ന് പറഞ്ഞു നടന്നാൽ രാജാവാകുന്നില്ല. അതിന് ശത്രുക്കളെ കീഴടക്കുകയും സമസ്തൈശ്വര്യങ്ങളും കൈയ്യടക്കുകയും വേണം. അതുപോലെ അഷ്ടരാഗാദി ശത്രുക്കളെ ജയിച്ച് ശമദമാദിഷട്ക്ക സമ്പത്തി കൈവരിക്കുമ്പോഴാണ് ഒരാൾ യോഗാരൂഢനായിത്തീരുന്നത്. നിത്യാനിത്യവസ്തു വിവേകം, ഇഹാമുത്രഫലഭോഗവിരാഗം, ശമദമാദിഷട്ക്ക സമ്പത്തി മുമുക്ഷുത്വം അഥവാ മോക്ഷേച്ഛ എന്നീ സാധനാ ചതുഷ്ടയം ഇതിനായി വിധിക്കപ്പെട്ടിരിക്കുന്നു.

"ആദൗനിത്യാനിത്യ വസ്തുവിവേകഃ പരിഗണ്യതേ;
ഇഹാമുത്രഫല ഭോഗവിരാഗസ്തദനന്തരം;
ശമാദിഷ്ട കസമ്പത്തിർ, മുമുക്ഷുത്വമിതിസ്ഫുടം"

എന്ന് വിവേക ചൂഡാമണി വിശദമാക്കുന്നു.

"ബ്രഹ്മസത്യം ജഗന്മിഥ്യേത്യേവം രൂപോവി നിശ്ചയഃ
സോയം നിത്യാനിത്യ വസ്തു വിവേകഃ സമുദാഹൃതഃ"

(ബ്രഹ്മം മാത്രം സത്യവും ജഗത് മിഥ്യയുമെന്ന ദൃഢബോധമാണ് നിത്യാനിത്യ വസ്തു വിവേകം.)

"തദ്വൈരാഗ്യം ജുഗുപ്സായാദർശന ശ്രവണാദിഭിഃ
ദേഹാദി ബ്രഹ്മപര്യന്തേഹ്യ നിത്യേഭോഗ്യ വസ്തു നി"

(ഐഹികമായ ദേഹാദി വസ്തുക്കളുടെ നശ്വരത ബോധ്യപ്പെട്ടും. ആമുഷ്മികങ്ങളായ ദിവ്യ ശരീരങ്ങളെപ്പറ്റി അറിഞ്ഞും സ്വന്തം ശരീരം മുതൽ ആ ബ്രഹ്മസ്തംബപര്യന്തമുള്ള സമസ്ത ഭോഗ്യ വസ്തുക്കളിലും തോന്നുന്ന വിരക്തിതന്നെ വൈരാഗ്യം)

"വിരജ്യ വിഷയവ്രതാദ് ദോഷദൃഷ്ട്യാ മുഹൂർമുഹുഃ
സ്വലക്ഷ്യേ നിയതാവസ്ഥാ മനസഃശമ ഉച്യതേ"

(വിഷയങ്ങളുടെ ദോഷങ്ങൾ വീണ്ടും വീണ്ടും കണ്ട് അവയിൽ നിന്നും പിൻവാങ്ങി പ്രാപ്യസ്ഥാനമായ സ്വസ്വരൂപത്തിൽ ആത്മ നിഷ്ഠ ഉറയ്ക്കുന്ന അവസ്ഥയാണ് ശമം.)

"വിഷയേഭ്യഃ പരാവർത്യ സ്ഥാപനം സ്വസ്വഗോളകേ
ഉഭയേഷാമിന്ദ്രിയാണാം സദമഃ പരികീർത്തിതഃ"

(ജ്ഞാനേന്ദ്രിയങ്ങളേയും, കർമ്മേന്ദ്രിയങ്ങളേയും വിഷയങ്ങളിൽ നിന്നു വിടുർത്തി അന്തർമുഖമാകുന്ന അവസ്ഥയാണ് ദമം.)

"ബാഹ്യാനാലബനം വൃത്തേരേഷോപരതിരുത്തമാ"

(മനോ വ്യാപാരം ബാഹ്യവിഷയങ്ങളുടെ രൂപം പ്രാപിക്കാതിരിക്കുന്നതാണ് ഉത്തമമായ ഉപരതി.)

"സഹനം സർവ്വ ദുഃഖാനാമ പ്രതീകാരപൂർവ്വകം
ചിന്താവിലാപ രഹിതം സാതിതിക്ഷാനിഗദ്യതേ"

(എന്തു ദുഃഖമുണ്ടാകിലും അതേക്കുറിച്ച് ചിന്തിക്കുകയോ പരിതപിക്കുകയോ ചെയ്യാതേയും പരിഹാരത്തിനായി ചിന്തിക്കാതെ സർവ്വവും സഹിക്കുന്നതും തിതിക്ഷ )

ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യാവധാരണാ
സാശ്രദ്ധാ കഥിതാ സദ്ഭിർയയാ വസ്തുപലഭ്യതേ

(വേദാന്ത വാക്യവും ഗുരുവാക്യവും സത്യമെന്നുള്ള ദൃഢവിശ്വാസം ശ്രദ്ധ)

"സമ്യഗാ സ്ഥാപനം ബുദ്ധേഃ ശുദ്ധേ ബ്രഹ്മണി സർവ്വദാ
തത്സമാധാന മിത്യുക്തം നതുചിത്തസ്യലാലനം"

(നിർഗ്ഗുണ ബ്രഹ്മത്തിൽതന്നെ നിരന്തരം ബുദ്ധിയെ ഉറപ്പിച്ചു നിർത്തുന്നത് സമാധാനം. അല്ലാതെ മനസ്സിന്റെ യഥേഷ്ടമുള്ള വിഷയ സഞ്ചരണമല്ല.)

"അഹങ്കാരാദി ദേഹാന്താൻ ബന്ധാന ജ്ഞാന കൽപ്പിതാൻ
സ്വസ്വരൂപാവബോധേന മോക്തുമിച്ഛാമുമുക്ഷുതാ"

(സ്വസ്വരൂപാനുസന്ധാനം കൊണ്ട് അന്തഃകരണം മുതൽ ദേഹം വരെയുള്ള അജ്ഞാനജന്യങ്ങളായ ബന്ധനങ്ങളിൽനിന്ന് മോചനം നേടാനുള്ള തീവ്രാഭിലാഷം തന്നെ മുമുക്ഷുത്വം.)

മേൽ പ്രസ്താവിച്ച സാധനകളിൽ ഓരോന്നും പിന്നാലെ വരുന്നതിന്റെ സമ്പാദനത്തിനു സഹായിക്കുന്നു. നിത്യം എന്നറിഞ്ഞാൽ അനിത്യത്തിൽ വൈരാഗ്യം ഉറയ്ക്കും. ഇന്ദ്രിയ നിഗ്രഹമുള്ളവന് മനോ നിഗ്രഹവും ശാന്തിയും ദാന്തിയും ശമദമാദ്രികളും ഉണ്ടാകും. ശമദമ സമ്പത്തികൊണ്ട് ബാഹ്യവിഷയങ്ങളിൽ നിന്നുള്ള നിവൃത്തിരൂപമായ ഉപരതി ഉണ്ടാകും. അപ്പോൾ ശീതോഷ്ണാദി ദ്വന്ദ്വങ്ങൾ സഹിക്കാനുള്ള തിതിക്ഷതാനേ വന്നുചേരും. ഇത്തരം ബാഹ്യവിക്ഷേപങ്ങൾ അകന്നാൽ മനസ്സ് സദാബ്രഹ്മത്തിൽ ലീനമാകുന്ന സമാധാന നിലകൈവരികയും ചെയ്ത് ഗുരൂപദേശത്തിലും ശാസ്ത്ര വചനങ്ങളിലും ശ്രദ്ധ കൈവരികയും ചെയ്യും. ഇത്രയുമുണ്ടായി കഴിഞ്ഞാൽ സാധകന് മോക്ഷേച്ഛയല്ലാതെ മറ്റൊരു കാംക്ഷയും ഉണ്ടാകുകയില്ല.

മന്ദം, മധ്യമം, പ്രവൃത്തം എന്ന് മോക്ഷേച്ഛ മൂന്നുവിധമുണ്ട്. ശാസ്ത്രാദികൾ ശ്രവിക്കുമ്പോഴുണ്ടാകുന്നത് മന്ദം, സംസാരദുഃഖം വീണ്ടും വീണ്ടും കണ്ടും കേട്ടും അനുഭവിച്ച് ആത്മവിജ്ഞാനത്തിനായി ഗുരുവിനെ സമീപിക്കുമ്പോഴുണ്ടാകുന്നത് മധ്യമം, ഗുരൂപദേശം കൊണ്ട് തീവ്രവൈരാഗ്യവും മനശാന്തിയും കൈവരുമ്പോൾ സാധകൻ നിത്യസുഖ സ്വരൂപവും അഖണ്ഡവുമായ ആനന്ദമല്ലാതെ മറ്റൊന്നും ഇച്ഛിക്കുകയില്ല. ഇതുതന്നെ പ്രവൃദ്ധ മുമുക്ഷുത്വം.

എത്തിച്ചേർന്നാൽ ലാഭമുണ്ട് എന്നറിയുന്ന ഒരു സ്ഥാനം പ്രാപിക്കാൻ ആരുംതന്നെ മടിക്കാറില്ല. അതുതന്നെ ഗുരുസ്ഥാനവും.

"ശാന്താമഹാന്തോ നിവസന്തിസന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണാഃസ്വയം ഭീമഭവാർണവംജനാൻ
അഹേതു നാന്യാനപിതാരയന്തഃ"

ശാന്തനും, ബ്രഹ്മജ്ഞനും, ഘോരമായ സംസാര സമുദ്രത്തെ സ്വയം തരണം ചെയ്തവനും, സ്വന്തമായി യാതൊരു പ്രയോജനവും ഇച്ഛിക്കാതെ മറ്റുള്ളവരെക്കൂടി കരകയറ്റുന്നതിന് ഇച്ഛിക്കുന്നവനും വസന്തഋതുപോലെ നിർമ്മലമാനസനുമായ സജ്ജനത്തെയാണ് നാം ശരണം പ്രാപിക്കേണ്ടത്.

ബ്രഹ്മാനന്ദരസാനുഭൂതി കലിതൈഃ
പൂതൈഃ സുശീതൈഃ സിതൈഃ

യുഷ്മദ് വാക്കലശോജ്ത്ധിതൈഃ
വാക്യാമൃതൈഃ സേചയ
സന്തപ്തം ഭവതാപദാവദഹന-
ജ്വാലാഭിരേനം പ്രഭോ
ധന്യാസ്തേ ഭവദീക്ഷണ ക്ഷണഗതേഃ
പാത്രീകൃതാഃ സ്വീകൃതാഃ

സംസാര ദുഃഖമാകുന്ന കാട്ടുതീയിൽപ്പെട്ടു വെന്തുരുകുന്ന സാധകൻ ശാന്തനും ദാന്തനുമായ ഗുരുവിനെ സമീപിച്ച് ബ്രഹ്മ വിദ്യയ്ക്കായി അഭ്യർത്ഥിക്കേണ്ട മാതൃകയാണിവിടെ ആചാര്യ സ്വാമികൾ വർണ്ണിക്കുന്നത്.

(അല്ലയോ പ്രഭോ, അവിടുത്തെ സദയാവലോകനത്തിന് ഒരു ക്ഷണ നേരമെങ്കിലും പാത്രമായി അങ്ങയാൽ സ്വകീയരായി സ്വീകരിക്കപ്പെടുന്നവർ ധന്യരാകുന്നു. സംസാരകൊടുംകാട്ടിലെ വഹ്നിയിൽപ്പെട്ടു വട്ടംകറങ്ങുന്ന ഇവനെ ബ്രഹ്മാനന്ദമാകുന്ന രസാ നുഭൂതിയോടുകൂടിയതും പാപനാശകവും ശീതളവും, നിർമ്മലവും കർണ്ണാനന്ദകരവും അവിടുത്തെ മുഖകലശത്തിൽ നിന്ന് നിർഗ്ഗ ളിക്കുന്നതുമായ വാക്കാകുന്ന അമൃതംകൊണ്ട് അഭിഷേകം ചെയ്താലും.)

"തഥാവദന്തം ശരണാഗതംസ്വം
സംസാരദാവാനലതാപതപ്തം
നിരീക്ഷ്യകാരുണ്യരസാർദ്രദൃഷ്ട്യാ
ദദ്യാദഭീതിംസഹസാമഹാത്മാ"

(സംസാരമാകുന്ന കാട്ടുതീയുടെ ചൂടേറ്റ് പൊരിഞ്ഞ് തന്നെ ശരണം പ്രാപിച്ച് ഇപ്രകാരം അഭ്യർത്ഥിക്കുന്ന ശിഷ്യനെ കാരു ണ്യത്താൽ ആർദ്രമായ ദൃഷ്ടികൊണ്ട് നിരീക്ഷിച്ച് ഗുരു ഉടനടി അഭയദാനം ചെയ്യുന്നു.)

തുടർന്ന്, ശ്രദ്ധ, ഭക്തി, ധ്യാനം, യോഗം മുതലായ മുക്തി സാധനകളെ ഗുരു ക്രമപ്രകാരം ഓതിക്കൊടുക്കുന്നു. ഗുരുവാക്യ ത്തിലും, ശാസ്ത്രത്തിലുമുള്ള വിശ്വാസമാണ് ശ്രദ്ധ. സസ്വരൂപാ നുസന്ധാനം ഭക്തി, സർവ്വസമയവും ബുദ്ധിയെ ബ്രഹ്മത്തിൽ ഉറ പ്പിക്കുന്ന സമാധാനം തന്നെ ധ്യാനം. ചിത്തവൃത്തി നിരോധംയോ ഗം. ശ്രദ്ധഭക്തിയ്ക്കും ഭക്തിധ്യാനത്തിനും ധ്യാനം യോഗത്തിനും യോഗം മുക്തിക്കും കാരണമാകുന്നു.

"നയോഗേനനസാംഖ്യേന
കർമ്മണാനോന വിദ്യയാ
ബ്രഹ്മാത്മൈകത്വബോധേന
മോക്ഷഃ സിധ്യതി നാന്യഥാ"

(ചിത്തവൃത്തി നിരോധരൂപമായ യോഗംകൊണ്ടോ പ്രകൃതി പുരുഷവിവേക രൂപമായ സാംഖ്യദർശനംകൊണ്ടോ, പൂർവ്വകാണ്ഡ പ്രതിപാദിതമായ യജ്ഞാദി കർമ്മങ്ങൾകൊണ്ടോ, ശാസ്ത്രപാണ്ഡിത്യംകൊണ്ടോ മോക്ഷം ലഭിക്കുകയില്ല. നിർമ്മലമായ ജ്ഞാനചക്ഷുസ്സുകൊണ്ട് ആത്മസ്വരൂപം സ്വയം ദർശിക്കണം- ഇതുതന്നെ അഹൈതുകിയായ ഭക്തിസാധനയും.

"ഓതിടാം നാലുവേദങ്ങളും ധന്യ
യാഗം ദാനവും സംന്യാസയോഗവും
ചേതസ്സിന്റെ മലം കളഞ്ഞീടുവാൻ
ഭക്തിയോടടാ കൃഷ്ണാഹരേജയ"

എന്ന ഭാഗവത കീർത്തനം മൂന്നാംപാദത്തിലെ ശ്ലോകവും ഭക്തിയുടെ പ്രാധാന്യത്തെ പ്രകീർത്തിക്കുന്നു. ബ്രഹ്മശ്രീ വ്യാസ മഹർഷിയാൽ ശ്രീമദ് ഭാഗവതം പ്രകീർത്തിതമായിരിക്കുന്നതു തന്നെ എത്രയുമെളുതായി മുക്തിയെ സാധിപ്പാനായാണല്ലോ? തുഞ്ചത്താചാര്യനാൽ വിരചിതമായ അദ്ധ്യാത്മ രാമായണവും ഒരു ഭക്തി സംവർദ്ധക ഗ്രന്ഥമത്രേ!

"അതിരു കവിഞ്ഞ് ഇച്ഛിക്കുകയോ പ്രവർത്തിക്കുകയോ ചെയ്ത ആരായാലും അവനീ അഗാധമായ പാനഭാജനത്തിൽ നിന്നും ജീവിതത്തിന്റേയും യൗവ്വനത്തിന്റേയും ഒരിറക്ക് വലിച്ചു കുടിക്കട്ടെ! പടിഞ്ഞാറുള്ളതെന്തും ഇടുങ്ങിയതാണ്. ഗ്രീസ്സ് ചെറുതാകയാൽ എനിയ്ക്കു കിതക്കുന്നു. യഹൂദ്യവരണ്ടതാകയാൽ എനിയ്ക്കു കിതക്കുന്നു. തെല്ലിട ഞാൻ സമുന്നതമായ ഏഷ്യയുടേയും ജ്ഞാന നിധിയായ ഭാരതത്തിന്റേയും നേരെ നോക്കട്ടെ. അവിടെയാണെന്റെ മഹാകാവ്യം. ഹിന്ദു സമുദ്രംപോലെ വിശാലവും അനുഗൃഹീതവും സൂര്യൻ പൊന്നണിയിച്ചതുമായ മഹാകാവ്യം. ഒറ്റ അപസ്വരം പോലുമില്ലാത്ത ദൈവികമായ സുസ്വരതയുടെ ഗ്രന്ഥം. അവിടെ ശാശ്വത ശാന്തിയുടെ വാഴ്ചയാണ്. സംഘർഷത്തിന്റെ നടുവിലും അമേയമായ ഒരു സുരമ്യത സുചേതനമായ സകലത്തേയും ഉൾക്കൊള്ളുന്ന അസീമമായ സാഹോദര്യം സ്നേഹത്തിന്റേയും, ദയയുടേയും, കാരുണ്യത്തിന്റേയും അടിയും അതിരുമില്ലാത്ത ഒരു മഹാസമുദ്രം." ഫ്രഞ്ചു ചരിത്രകാരൻ നിഷിലെ രാമായണത്തെക്കുറിച്ച് രേഖപ്പെടുത്തിയിട്ടുള്ള വാക്കുകളാണിവ.

എത്ര നിസ്തുലമായ വചനങ്ങൾ! ഒരുപക്ഷേ ഭാരതീയൻ ഇത്ര നിഷ്ക്കളങ്കമായും, നിരുപമമായും രാമായണത്തെ വിലയിരുത്തിയിട്ടുണ്ടോ എന്ന് സംശയമാണ്. നമ്മുടെ കൃതികളെക്കുറിച്ച് ആഴത്തിലുള്ള ഗവേഷണ പഠനങ്ങൾ ഇനിയും അത്യന്താപേക്ഷിതമായിരിക്കുന്നു എന്നല്ലേ ഈ വസ്തുത ചൂണ്ടിക്കാട്ടുന്നത്.

അലംഭാവം പൂണ്ടിരുന്നാൽ മതിയോ നാമെല്ലാം? ഓരോ ഹിന്ദു യുവാവും, യുവതിയും സടകുടഞ്ഞെഴുന്നേറ്റ് സിംഹഗർജ്ജനം ചെയ്തുകൊണ്ട് നാടൊട്ടാകെ സനാതന ധർമ്മത്തിന്റെ കാഹളം ഉച്ചൈസ്തരം മുഴക്കിക്കൊണ്ട് ഘോഷയാത്ര നയിക്കണമെന്നാണ് അടിയന്റെ ആവർത്തിച്ചാവർത്തിച്ചുള്ള ഉദ്ബോധനങ്ങളും ആഹ്വാനവും.

"പ്രാരഭ്യതേനഖലുവിഘ്നഭയേന നീചൈഃ
പ്രാരഭ്യ വിഘ്ന വിഹിതാ വിരമന്തിമധ്യാഃ
വിഘ്നൈർ മുഹൂർ മുഹുരപി പ്രതിഹന്യമാനാഃ
പ്രാരബ്ധമുത്ത മഗുണാന പരിത്യജന്തി"

(അധമന്മാരായവർ വിഘ്നഭയത്താൽ കർമ്മങ്ങളൊന്നും ആരംഭിക്കുന്നില്ല. അവർ മറ്റുള്ളവരെ കുറ്റം പറഞ്ഞു സമയംപോക്കും. മധ്യമന്മാർ ആരംഭിച്ച കർമ്മം വിഘ്നംമൂലം മുഴുമിപ്പിക്കാനാകാതെ പിന്മാറുന്നു. എന്നാൽ ഉത്തമന്മാരാകട്ടെ അടിയ്ക്കടി എത്രതന്നെ വിഘ്നങ്ങളുണ്ടായാലും ആരംഭിച്ച കർമ്മം പൂർത്തിയാക്കുകതന്നെ ചെയ്യുന്നു.)

ഇത്തരം ഉത്തമന്മാരുടെ മാതൃകയാണ് എക്കാലവും നാമെല്ലാം പിൻതുടരേണ്ടതെന്ന് എല്ലാവരും സദാസമയം ഓർമ്മിക്കണം. എത്രതന്നെ എതിർപ്പുണ്ടായാലും സത്യവും, ന്യായവുമായ കർമ്മങ്ങളിൽ ധീരമായി ഉറച്ചുനിന്നു പോരാടിയ കഥകൾ ജീവിതത്തിലുടനീളം പ്രഭ ചൊരിഞ്ഞു നിൽക്കുന്നുണ്ട്. സാമൂഹിക-സാംസ്ക്കാരിക വിദ്യഭ്യാസ രംഗങ്ങളിൽ മദ്യ വിരുദ്ധ സമര രംഗങ്ങളിൽ ഗാന്ധിയൻ ആദർശങ്ങളിലധിഷ്ഠിതമായ സാമൂഹിക സേവനരംഗങ്ങളിൽ സമൂഹം കടുത്ത വെല്ലുവിളി നേരിടുന്നതായി രേഖകൾ കാണുന്നു. എതിർപ്പിലൂടെ വളർന്ന ഒരുന്നത വ്യക്തിത്വമാണ് അടിയനെന്ന് പലരും വിശേഷിപ്പിക്കുന്നതും ശ്രദ്ധേയമാണ്.

ഭാരതീയർ അവരുടെ സാംസ്ക്കാരിക പൈതൃകവും പാരമ്പര്യങ്ങളും സനാതന ധർമ്മത്തിന്റെ ഉന്നതമൂല്യങ്ങളും ഉയർത്തിക്കാട്ടണമെന്നും തികഞ്ഞ അഭിമാനബോധത്തോടെ നാടായ നാടെങ്ങും വിളംബരം ചെയ്യണമെന്നും അടിയന് നിർബന്ധമുണ്ട്. ശ്രോതാക്കളുടെ ആത്മവീര്യവും, തന്റേടവും ഉദ്ദീപിപ്പിക്കാനായി അടിയൻ എപ്പോഴും ഉദ്ധരിക്കുന്ന ഒരു ശ്ലോകം ചുവടെ ചേർക്കുന്നു.

"ക്ഷുത്, ക്ഷാമോപി ജരാകൃശോപി
ശിഥിലപ്രായോ പി / കഷ്ടാംദശാമാപന്നോപി
വിപന്ന ദീധിതിരപി പ്രാണേഷുനശ്യത്സ്വപി

മത്തേഭേന്ദ്ര വിഭിന്നകുംഭ പിശിത-
ഗ്രാസൈക ബദ്ധസ്പൃഹഃ
കിംജീർണ്ണം തൃണമത്തിമാനമഹതാ-
മഗ്രേസരഃ കേസരീ."

(ക്ഷുത്തുകൊണ്ട് ആർത്തനായാലും, ജരാനരകൾ ബാധിച്ച് അവ ശനായാലും പ്രായാധിക്യംകൊണ്ട് ക്ഷീണിതനായാലും, മത്തഗ ജത്തിന്റെ പിളർക്കപ്പെട്ട മസ്തകത്തിലെ മാംസപിണ്ഡം മാത്രം അഭിലഷിക്കുന്നവനും അഭിമാനികളിൽ അഗ്രേസരനുമായ സിംഹം ഉണക്കപ്പുല്ല് ഭക്ഷിക്കുമോ?) രാഷ്ട്രത്തിന്റെ പൗരാണികത നിമന ഷ്ടപ്പെടുത്താമോ? എന്നാണ് കവി ചോദിക്കുന്നത്. ധീരമായ ഈ ദേശാഭിമാനത്തിനു മുമ്പിൽ നാം നമ്രശിരസ്ക്കരാവുക തന്നെവേ ണം.

"വിദ്യാധനം സർവ്വധനാൽ പ്രധാനം" എന്ന ആശയത്തിന് അങ്ങേയറ്റം പ്രചാരം നൽകുക എന്നതും നമ്മുടെ ലക്ഷ്യങ്ങ ളിൽ ഒന്നാണ്. അതിനായി നാം എപ്പോഴും ഓർമ്മിക്കേണ്ട ഒരു ശ്ലോകമുണ്ട്.

"കേയൂരാണി ന ഭൂഷയന്തി പുരുഷം
ഹാരാനഃ ചന്ദ്രോജ്വലാ
ന സ്നാനം ന വിലേപനം ന കുസുമം
നാലംകൃതാമൂർദ്ധജാഃ
വാണ്യേകാസമലം കരോതി പുരുഷം
യാസംസ്കൃതാ ധാര്യതേ
ക്ഷീയന്തേ / ഖില ഭൂഷണാ നിസതതം
വാഗ്ഭൂഷണം ഭൂഷണം!"

(തോൾവളയോ കങ്കണങ്ങളോ സൂര്യചന്ദ്രന്മാർക്കു തുല്യം പ്രശോഭിക്കുന്ന ഹാരമോ, സ്നാനമോ, കുസുമമോ, ലേപനങ്ങ ളോ, അലങ്കരിക്കപ്പെട്ട ശിരസോ യാതൊന്നുമല്ല മനുഷ്യന് ഭൂഷ ണമായിട്ടുള്ളത്. അറിവ് അഥവാ വാക്ക് മാത്രമാണ് ഏകഭൂഷണം. മറ്റെല്ലാം നശ്വരങ്ങളാണ്. എന്നാൽ വ്യാകരണ സമൃദ്ധവും അർത്ഥ സമ്പുഷ്ടവുമായ വാക്കും ജ്ഞാനവുമാണ് ഏറ്റവും വലിയ ഭൂഷ ണവും സമ്പത്തും.)

ഈശ്വരപരമായ അന്വേഷണവും അറിവും നേടുന്നത് ഒന്നു കൂടി ശ്രേഷ്ഠമാണ്. അതത്രേ! അദ്ധ്യാത്മ സംസ്ക്കാരം.

ഈശ്വരാന്വേഷണ മാർഗ്ഗങ്ങൾ വ്യക്തിയുടെ രുചിഭേദമനു സരിച്ച് പലതാണ്. ഇവയിൽ ജ്ഞാനയോഗം, ഭക്തിയോഗം, കർമ്മ യോഗം ഇവ മുഖ്യമായി കരുതപ്പെടുന്നു.

"നിർവിണ്ണാനാം ജ്ഞാനയോഗോ
സന്യാസിനാമിഹകർമ്മസു
തേഷ്വനിർവിണ്ണ ചിത്താനാം
കർമ്മയോഗസ്തു കാമിതാം"

എന്ന ഭാഗവത വാക്യമനുസരിച്ച് കർമ്മങ്ങളിൽ വിരക്തി സിദ്ധിച്ച സന്യാസിമാർക്ക് ജ്ഞാനയോഗവും, കർമ്മങ്ങളിൽ വിരക്തിവരാത്ത ലൗകികന്മാർക്ക് കർമ്മയോഗവും കർമ്മങ്ങളിൽ വിരക്തിയോ സക്തിയോ ഇല്ലാതെ ഈശ്വരമാഹാത്മ്യമാകുന്ന കഥാകഥനങ്ങൾ കേൾക്കുന്നതിൽ മാത്രം ശ്രദ്ധയുള്ള മദ്ധ്യവർത്തികൾക്ക് ഭക്തിയോഗവുമാണ് ഹിതകരമായിട്ടുള്ളത്.

ആദ്ധ്യാത്മിക മേഖലയിൽ മുന്നേറാൻ കൊതിക്കുന്ന ആരായാലും നവവിധഭക്തിസാധനകളെക്കുറിച്ച് സാമാന്യമായെങ്കിലും അറിഞ്ഞിരിക്കുന്നത് ഉത്തമമാണ്. വാഴൂർ തീർത്ഥപാദാശ്രമത്തിൽ നിന്നും പ്രകാശിതമായിട്ടുള്ള "ഭക്തിസാധനകൾ" എന്ന കൃതിയിൽ ഭക്തിയെക്കുറിച്ച് ഇപ്രകാരമാണ് പരാമർശിക്കുന്നത്.

"ഭക്തി സ്നേഹസ്വരൂപമാണ്. സ്നേഹം ജന്തുസാധാരണമായ ഒരു സ്വഭാവമാണ്. പ്രാകൃത ജന്തുക്കളിൽപോലും ഇത് പ്രകടമായി കാണപ്പെടുന്നു. ഇണയേയും, സന്താനങ്ങളേയും സ്നേഹിക്കാത്ത ജന്തുക്കളുമില്ല. എന്നാൽ ബുദ്ധിവികാസം സിദ്ധിച്ച മനുഷ്യർ തന്നേയും തന്റെ ചുറ്റുപാടും കാണുന്ന എല്ലാറ്റിനേയും സ്നേഹിക്കുന്നതുകൊണ്ട് മാത്രം തൃപ്തിപ്പെടുന്നില്ല. അവന്റെ ബുദ്ധിയിൽ ഈ പ്രപഞ്ചത്തോടൊപ്പം പ്രപഞ്ചകാരണമായ ഈശ്വരനെക്കുറിച്ചുള്ള ചിന്തകളും അതിന്റെ ഫലമായി മനുഷ്യർ എല്ലാറ്റിലും കൂടുതലായി ഈശ്വരനെ സ്നേഹിക്കുന്നു-അതാണ് ഭക്തി.

"യുവതീനാം യഥായൂനി
യൂനാം ചയുവതൗയഥാ
മനോഭിരമതേച ദ്വത്
മനോമേരമതാം ത്വയി"

(ഒരു യുവാവിന്റെ മനസ്സ് തന്റെ പ്രേമഭാജനമായ യുവതിയിലും യുവതിയുടെ മനസ്സ് യുവാവിലും രമിക്കുന്നതുപോലെ ഒരാളുടെ ചിത്തം ഈശ്വരനിൽ രമിച്ചാൽ അതുതന്നെ ഭക്തി.)

ഗൗണിയെന്നും പരയെന്നും ഭക്തി രണ്ടുവിധമുണ്ട്. ഗൗണിഭക്തിസാധന ഭക്തിയെന്നും പരഭക്തി സാദ്ധ്യഭക്തിയെന്നും അറിയപ്പെടുന്നു. ഈശ്വരന്റെ ഗുണമഹാത്മ്യാദി ശ്രവണംകൊണ്ട് അദ്ദേഹത്തിന്റെ നേർക്കുണ്ടാകുന്ന ഭക്തിഗൗണിയും, ഈശ്വരന്റെ യഥാർത്ഥ സ്വരൂപം ഗുരുമുഖത്തുനിന്ന് ഗ്രഹിച്ചുണ്ടാകുന്ന

കാമനാരഹിത ഈശ്വരപ്രേമം പരഭക്തിയുമാകുന്നു.

"അങ്കോലക്കുരു താഴെ വീണിട്ട് തനിയെ വൃക്ഷത്തിൽ ചെന്ന് പറ്റുന്നതുപോലെയും, ഇരുമ്പുസൂചി കാന്തത്തിലേക്ക് ആകർഷിക്കപ്പെടുന്നതുപോലെയും, പതിവൃതയായ സ്ത്രീ തന്റെ ഭർത്താവിനെ പ്രാപിക്കുന്നതുപോലെയും, വള്ളി അടുത്തു നിൽക്കുന്ന വൃക്ഷത്തിൽ പടർന്നു പിടിക്കുന്നതുപോലെയും, ഒഴുകുന്ന നദി സമുദ്രത്തിൽ ചെന്ന് ചേരുന്നതുപോലെയും മനസ്സ് അല്ലയോ ഭഗവാനേ! അങ്ങയുടെ പാദാരവിന്ദങ്ങളിൽ പ്രേമവായ്പോടുകൂടി എത്തി ഉറച്ചു നിൽക്കുന്നതു തന്നെ ഭക്തി". എന്ന് ശ്രീശങ്കരാചാര്യ സ്വാമികൾ ശിവാനന്ദ ലഹരിയിൽ വർണ്ണിക്കുന്നു.

ശ്രവണം കീർത്തനം വിഷ്ണോർസ്മരണം പാദസേവനം അർച്ചനം, വന്ദനം, ദാസ്യം സഖ്യമാത്മ നിവേദനം ഇവയാണ് ശ്രീമദ് ഭാഗവതത്തിലും മറ്റനേകം ആധികാരിക ഗ്രന്ഥങ്ങളിലും വിവരിക്കുന്ന നവവിധ ഭക്തിസാധനകൾ. നമുക്കവ ഓരോന്നിനെയുംപറ്റിയും ചിന്തിക്കാം.

**(1) ശ്രവണം:-** ഈശ്വരസ്വരൂപത്തേയും അവതാരാദിലീലകളേയും വാത്സല്യാദി ഗുണങ്ങളേയും തിരുനാമ ജപങ്ങളേയും ശ്രവിച്ച് മനസ്സിനെ ഈശ്വരാകാരമാക്കിത്തീർക്കുന്നതാണ് ശ്രവണഭക്തിയുടെ സ്വരൂപം. താമസം, രാജസം സാത്വികമെന്ന് ശ്രവണഭക്തി മൂന്നുവിധമുണ്ടെന്ന് ശ്രീമദ് ദേവീഭാഗവതം പ്രകീർത്തിക്കുന്നു. ഓരോന്നിനും മൂന്നു പിരിവുകളും ഉണ്ടത്രേ. ഭഗവാന്റെ ദുഷ്ടനിഗ്രഹ ലീലകൾ വിവരിക്കുന്ന വീരരസപ്രധാനമായ പുരാണകഥകൾ കേൾക്കുന്നതിനുള്ള താൽപ്പര്യം സാത്വികത്തിലെ താമസശ്രവണാസക്തിയും, ഭക്തന്മാരെ അനുഗ്രഹിക്കുക, രാജ്യപരിപാലനം, സ്വയംവരം, നർമ്മസല്ലാപം തുടങ്ങിയ ഭഗവത്ലീലകളെക്കുറിച്ച് കേൾക്കുന്നതിനുള്ള ഇച്ഛ സാത്വികത്തിലെ രാജസഭാവവും, ഭഗവാന്റെ മോക്ഷപ്രദങ്ങളായ തത്ത്വോപദേശങ്ങൾ ശ്രവിക്കുന്നതിനുള്ള തീവ്രാഭിലാഷം സാത്വികത്തിലെ സാത്വികമായ ശ്രവണാസക്തിയുമാകുന്നു.

"നയനംഗളദശ്രുധാരയാ
വദനം ഗദ്ഗദ രുദ്ധയാഗിര
പുളകൈ നിചിതം വപുഃകദാ
തവ നാമശ്രവണേ ഭവിഷ്യതി"

**(അല്ലയോ ഭഗവാനെ! അവിടുത്തെ തിരുനാമങ്ങൾ കേൾക്കുമ്പോൾ എന്റെ കണ്ണിൽ അശ്രുക്കൾ എന്നുണ്ടാകും? പ്രേമാധിക്യം നിമിത്തമുണ്ടായ തൊണ്ട ഇടർച്ചകൊണ്ട് ഒന്നും സംസാരിക്കാൻ വയ്യാത്ത നില എപ്പോഴാണുണ്ടാകുന്നത്! എന്റെ ശരീരം മുഴുവൻ കോൾമയിർകൊള്ളുന്നത് എപ്പോഴാണ്?) എന്നുള്ള ശ്രീചൈതന്യ**

മഹാപ്രഭുവിന്റെ ഭഗവാനോടുള്ള ചോദ്യം ശ്രവണഭക്തിയ്ക്ക് ഉത്തമ ഉദാഹരണമാണ്.

"ശൃണ്വതാം സ്വകഥാംകൃഷ്ണഃ
പുണ്യ ശ്രവണ കീർത്തനഃ
ഹൃദ്യന്ത സ്ഥോഹ്യഭദ്രാണി
വിധുനോതി സുഹൃത്സതാം"

(ഭഗവത് കഥകൾ ഭക്തിപൂർവ്വം ശ്രവിക്കുന്നവരുടെ ഹൃദയത്തിൽ ഈശ്വരൻ പ്രകാശിച്ച് അവരുടെ സകല ദുഃഖങ്ങളേയും ശമിപ്പിക്കുന്നു. എന്ന് സൂതൻ ശൗനകാദികളോട് പറയുന്നതായി ശ്രീമദ് ഭാഗവതം പ്രകീർത്തിക്കുന്നു. നൈഷ്ടിക ബ്രഹ്മചാരിയായ ശ്രീ ശുകബ്രഹ്മർഷിയിൽ നിന്നും ശ്രീമദ്ഭാഗവത കഥ സപ്താഹമായി പാരായണം ചെയ്തുകേട്ട് മോക്ഷമടഞ്ഞ ശ്രീ പരീക്ഷിത്ത് മഹാരാജാവ് തന്നെയാണ് ശ്രവണഭക്തിയ്ക്ക് ഏറ്റവും മികച്ച ഉദാഹരണമായി ആചാര്യന്മാർ ചൂണ്ടിക്കാട്ടുന്നത്.

**(2) കീർത്തനം:-** കീർത്തന ഭക്തിയ്ക്ക് ഏറ്റവും മികച്ച മാതൃകയായി വാഴ്ത്തപ്പെടുന്നത് ശുക ബ്രഹ്മർഷിയാണ്. അദ്ദേഹം ജന്മനാ ബ്രഹ്മനിഷ്ടനായിരുന്നെങ്കിൽത്തന്നേയും അഹൈതുകിയായ ഭക്തിയുടെ ആധിക്യം നിമിത്തം അദ്ദേഹം എപ്പോഴും ഭഗവദ് മാഹാത്മ്യ കഥനം ചെയ്തുകൊണ്ടിരുന്നു.

"ആത്മാരാമാശ്ചമുനയോനിർ ഗ്രന്ഥാഅപ്യുരുക്രമേ
കുർവന്ത്യഹൈതുകീം ഭക്തിമിത്ഥം ഭൂതഗുണോഹരിഃ"

(മുനികൾ ആത്മാരാമന്മാരും അജ്ഞാന രഹിതന്മാരുമാണെങ്കിലും എപ്പോഴും അഹൈതുകമായ ഭക്തി ഭഗവദ്വിഷകമായി അവരുടെ ഹൃദയത്തിൽ നിറഞ്ഞുകൊണ്ടിരിക്കുന്നു.) സ്തോത്രപാഠം, നാമജപം, പുരാണപാരായണം മുതലായവ കീർത്തന ഭക്തിയിൽപ്പെടുമെങ്കിലും സദ്ഗുരുക്കന്മാരിൽ നിന്ന് വിധിയാംവണ്ണം മന്ത്രോപദേശം സ്വീകരിച്ച് ജപിക്കുന്നതാണ് മുഖ്യമായ കീർത്തനം. "യജ്ഞാനം ജപയജ്ഞാസ്മി"-യജ്ഞങ്ങളിൽ ഞാൻ ജപയജ്ഞമാകുന്നു എന്ന് ഭഗവാൻ ഗീതയിൽ അരുളിച്ചെയ്തിരിക്കുന്നത് ഇവിടെ സ്മരണീയമാണ്.

"ചേതോദർപ്പണമാജ്ജർനം, ഭവമഹാദാ-
വഗ്നിനിർവ്വാപണം,
ശ്രേയഃ കൈരവ ചന്ദ്രികാവിതരണം
വിദ്യാവധൂജീവനം,
ആനന്ദാം ബുധിവർദ്ധനം പ്രതിപദം
പൂർണ്ണാമൃതാസ്വാദനം
സർവ്വാത്മ സ്നപനം പരം വിജയതേ
ശ്രീകൃഷ്ണ സങ്കീർത്തനം"

എന്നാണ് ശ്രീചൈതന്യ മഹാപ്രഭു ശ്രീകൃഷ്ണ സങ്കീർത്തനത്തെ പ്രകീർത്തിക്കുന്നത്. (ഭഗവാന്റെ സങ്കീർത്തനം മനസ്സാകുന്ന കണ്ണാടിയുടെ ശുദ്ധീകരണവും ജനന-മരണ രൂപമായ സംസാരമാകുന്ന കാട്ടുതീയുടെ നശീകരണവും, മേന്മയാകുന്ന ആമ്പൽപ്പൂവിൽ പൂനിലാവൊളി വീശലും, വിദ്യാവധുവിന്റെ ജീവനശക്തിയും ആനന്ദമാകുന്ന സമുദ്രത്തിലെ വേലിയേറ്റവും, എപ്പോഴും നിറവുറ്റ അമൃതിന്റെ ആസ്വാദനവും, സർവ്വാത്മാവിൽ മുഴുകലുമായി സർവ്വോൽക്കഷേർണ വർത്തിക്കുന്നു.) നമ്മുടെ പുണ്യഭൂമിയിൽ നാമസങ്കീർത്തന മാഹാത്മ്യം സ്ഥാപിച്ചത് ശ്രീചൈതന്യദേവനാണ്. രാധാഭാവത്തിൽ ശ്രീകൃഷ്ണ വിരഹം സഹിക്കവയ്യാതെ ഭഗവദ്കീർത്തനവും പാടിക്കൊണ്ടദ്ദേഹം വൃന്ദാവനത്തിൽ വളരെക്കാലം ചുറ്റിത്തിരിഞ്ഞു. തർക്കശാസ്ത്രത്തിന്റെ മറുകരകണ്ട അദ്ദേഹം തന്റെ തർക്കപാടവമെല്ലാം ഭഗവദ്നാമത്തിന്റെ മുമ്പിൽ അടിയറവെച്ച്, ആ നാമ മാഹാത്മ്യമുച്ചരിച്ചുകൊണ്ട് മദോന്മത്തനായി വിഹരിച്ചു.

മുഗൾ ചക്രവർത്തി ഷാജഹാന്റെ രാജസദസ്സ് അലങ്കരിച്ചിരുന്ന ജഗന്നാഥ പണ്ഡിതൻ, താനനുഭവിച്ചിരുന്ന സകലവിധ ലൗകിക ഭോഗങ്ങളിൽ ലവലേശംപോലും തൃപ്തികാണാതെ വാർദ്ധക്യാവസ്ഥയിൽ ചോദിക്കുകയാണ്-

> "മൃദ്വീകാരസിതാ, സിതാസമസിതാ, സ്ഫീതം
> നിപീതംപയഃ
> സ്വർയാതേന സുധാപ്യ ധായികതിധാ
> രംഭാധരഃ ഖണ്ഡിതഃ
> സത്യം ബ്രൂഹിമദീയ ജീവ! ഭവതാഭുയോ
> ഭവേ ഭ്രാമ്യതാ
> കൃഷ്ണേത്യക്ഷരയോരയം മധുരിമോദ്ഗാരഃ
> ക്വചില്ലക്ഷിതഃ" (ഭാമിനീവിലാസം)

(അല്ലയോ ജീവാത്മാവേ, നീ ഈലോകത്തിലെ മധുര പദാർത്ഥങ്ങളിൽ വച്ചേറ്റവും മോഹനമായ മുന്തിരിച്ചാറു കുടിച്ചിട്ടുണ്ട്. പഞ്ചസാര ധാരാളം ഭക്ഷിച്ചിട്ടുണ്ട്, പാലും വളരെ കുടിച്ചിട്ടുണ്ട്. അതുപോലെ കഴിഞ്ഞ ജന്മം സ്വർഗ്ഗത്തിൽപോയി നീ അമൃതാസ്വദിച്ചിട്ടുണ്ട്, രംഭയോടൊരുമിച്ച് വിഷയസുഖമനുഭവിച്ചിട്ടുമുണ്ട്-അവിടെ നിന്നും തിരിച്ച് വന്നു നീ സംസാരചക്രത്തിൽ വട്ടം കറങ്ങുകയാണ്. നിന്നോട് ഞാനൊന്നു ചോദിക്കട്ടെ, നീ സ ത്യം എന്നോടു പറയണം- ഈ കാലത്തിനിടയിൽ എപ്പോഴെങ്കിലും നീ "കൃഷ്ണാ" എന്നുള്ള രണ്ടക്ഷരം ഉച്ചരിച്ചിട്ടുണ്ടാകുന്ന മധുരമായ ഏമ്പക്കം ആസ്വദിച്ചിട്ടുണ്ടോ? ഉണ്ടായിരുന്നെങ്കിൽ തീർച്ചയായും നിനക്കീ വിഷയാഭിലാഷമുണ്ടാകുമായിരുന്നില്ല!)

ഈ പ്രഖ്യാപനത്തിൽ നിന്നും മനസ്സിലാക്കേണ്ടത് ശ്രീ ജഗന്നാഥപണ്ഡിതന് ലോകഭോഗങ്ങളെല്ലാം വിരസങ്ങളായിത്തീർന്ന ഘട്ടത്തിൽ നിത്യരസപ്രദമായി തോന്നിയത് ശ്രീകൃഷ്ണ നാമോച്ചാരണമായിരുന്നു എന്നാണ്. എഴുത്തച്ഛനും, മേൽപ്പത്തൂരും, പൂന്താനവുമെല്ലാം സ്വകൃതികളിലൂടെ സ്ഥാപിക്കുന്നതും ഇതുതന്നെ.

**(3) സ്മരണം:-** ധർമ്മസ്ഥാപനാർത്ഥം ലോകത്തിലവതരിക്കുന്ന ഭഗവാന്റെ ലിലാവിഗ്രഹത്തേയും അവിടുത്തെ അപദാനങ്ങളേയും എപ്പോഴും ഹൃദയത്തിലോർത്തിരിക്കുക എന്നതാണ് സ്മരണ ഭക്തിയുടെ താത്പര്യം.

"അവിസ്മൃതിഃ കൃഷണപദാരവിന്ദയോഃ
ക്ഷിണോത്യഭദ്രാണിച സന്തനോതി
സത്വസ്യശുദ്ധീം പരമാത്മഭക്തിം
ജ്ഞാനം ച വിജ്ഞാന വിരാഗയുക്തം"

എന്ന് സൂതപൗരാണികൻ ശൗനകാദികളോടു പറയുന്ന ഭാഗവതം ദ്വാദശത്തിലെ പദ്യം സ്മരണ ഭക്തിയ്ക്ക് ഉത്തമഉദാഹരണമാണ്. ഭഗവദ്പാദാരവിന്ദങ്ങളെ മറക്കാതെ എപ്പോഴും ഓർത്തിരുന്നാൽ സകലവിധത്തിലുള്ള പാപങ്ങളും നശിച്ച് നന്മയും, മേന്മയും വർദ്ധിക്കുകയും അന്തഃകരണ ശുദ്ധിവന്ന് ജ്ഞാന വിജ്ഞാന വൈരാഗ്യങ്ങൾ ഉറച്ച് പരമാത്മ ഭക്തി വന്നുചേരുമെന്നാണിതിന്റെ സാരം.

ഒരിക്കൽ ഹിരണ്യകശിപുവിന്റെ ഭടന്മാർ പ്രഹ്ളാദനെ കത്തിക്കാളുന്ന അഗ്നിയിലേക്ക് വലിച്ചെറിഞ്ഞു. പ്രഹ്ളാദന്റെ ഒരു രോമം പോലും കരിഞ്ഞില്ലെന്നു മാത്രമല്ല അഗ്നി ശീതളമായി അനുഭവപ്പെടുകകൂടി ചെയ്തു. ഇതു കണ്ട് അത്ഭുതസ്തബ്ധനായ ഹിരണ്യകശിപു ചോദിച്ചത് "ഈ അഗ്നിയെ സ്തംഭിപ്പിക്കുന്ന വിദ്യ നിന്നെ ആരാണ് പഠിപ്പിച്ചത്?" എന്നാണ്. "അഭിവന്ദ്യനായ പിതാവേ! ഞാൻ അഗ്നിസ്തംഭന വിദ്യയൊന്നും പഠിച്ചിട്ടില്ല, ഭഗവാനെ സ്മരിക്കാൻ മാത്രം ഞാൻ പഠിച്ചിട്ടുണ്ട് "-എന്നായിരുന്നു പ്രഹ്ളാദന്റെ മറുപടി. ഈശ്വര സ്മരണ ഹൃദയത്തിൽ സുദൃഢമായാൽ സകലവിധ ക്ലേശങ്ങളും പിന്മാറിക്കൊള്ളുമെന്നാണ് ഇതിൽ നിന്നും ഉൾക്കൊള്ളേണ്ട പാഠം. ഈശ്വരനാണ് നമുക്കേറ്റവും പ്രിയപ്പെട്ട വസ്തുവെന്ന് ബോധ്യപ്പെട്ടാൽ അവിടുത്തെ അപദാനങ്ങൾ പ്രകീർത്തിച്ചും അവയെക്കുറിച്ച് ചിന്തിച്ചും ഈശ്വരനെക്കുറിച്ചുള്ള സ്മരണ നാം അനുനിമിഷം പുഷ്ടിപ്പെടുത്തിക്കൊണ്ടിരിക്കും. ഒരിക്കലും ആ സ്മരണ മങ്ങിപ്പോകുന്നില്ല. മങ്ങാത്ത ഈ സ്മരണയെക്കുറിച്ച് ശ്രീ ലീലാശുകൻ ശ്രീകൃഷ്ണ കർണ്ണാമൃതത്തിൽ വർണ്ണിക്കുന്നത് കാണുക:-

"വിക്രേതുകാമാകില ഗോപകന്യാ
മുരാരി പാദാർപ്പിത ചിത്തവൃത്തിഃ
ദദ്ധ്യാദികം മോഹവശാദവോചദ്
ഗോവിന്ദ! ദാമോദര! മാധവേതി"

തെരുവിൽ പാലും, തൈരും വിൽക്കാനിറങ്ങിയിരിക്കുന്ന ഒരു ഗോപകന്യകയുടെ ചിത്രമാണിവിടെ പ്രകാശിപ്പിച്ചിരിക്കുന്നത്. ശ്രീകൃഷ്ണ ഭക്തയായ അവൾ പാൽവേണോ, തൈർവേണോ, മോരുവേണോ എന്നെല്ലാം വിളിച്ചുചോദിക്കുന്നതിനു പകരം ഓരോ വീട്ടുപടിക്കലും നിന്ന് ഗോവിന്ദനെ വേണോ, ദാമോദരനെ വേണോ എന്നാണ് ചോദിക്കുന്നത്. സദാ മാധവസ്മരണയല്ലാതെ മറ്റൊന്നും അവളുടെ മനസ്സിലില്ല. അവൾ കുലീനയല്ല. പരിഷ്കൃതയല്ല, ലൗകികമോടി ലവലേശവുമവൾക്കില്ല. പക്ഷെ അവൾക്കൊന്നുണ്ട്, ഒരിക്കലും പിരിയാത്ത ഭഗവദ്സ്മരണ. അതാണ് അവളെ ധന്യമാക്കുന്നത്. ഇന്നും അവൾ സ്മരിക്കപ്പെടുന്നതും അതുകൊണ്ട്തന്നെ. ഹാ! ഗോപകന്യകേ! നീതന്നെയാണ് ധന്യ. നിന്നെപ്പോലെയുള്ള പാവനചരിതകളുടെ ചേവടി പതിഞ്ഞ പാടുകളാണ് ഇന്നും ഈ ഭാരതഭൂമിയെ പുണ്യഭൂവാക്കിത്തീർത്തിരിക്കുന്നത്.

പരിഷ്ക്കാരികളെന്നു സ്വയം ഭാവിക്കുന്ന മനുഷ്യർ വസ്ത്രാഡംബരങ്ങൾ കൊണ്ടും ഉന്നത സൗധങ്ങൾകൊണ്ടും വിമാനമാർഗ്ഗേണയുള്ള ആകാശഗമനംകൊണ്ടും ഉന്നതന്മാരാണെന്നു തോന്നിയാലും സ്വഭാവത്തിൽ മൃഗങ്ങളെക്കാളും താണനിലയിലാണ് വർത്തിക്കുന്നതെന്നു കാണാൻ കഴിയും. കഴുകൻ ആകാശത്തിൽ വളരെ ഉയർന്നു വട്ടംകറങ്ങിപ്പറക്കുമ്പോഴും അതിന്റെ ദൃഷ്ടിഭൂമിയിലെവിടെയെങ്കിലും ചീഞ്ഞളിഞ്ഞ ശവശരീരം കിടപ്പുണ്ടോ എന്നാണ് അന്വേഷിക്കുന്നത്.

മരണഭയം എല്ലാവരേയും പിടികൂടുന്നുണ്ട്. പക്ഷെ അതിൽ നിന്നു മോചിതരാകാനുള്ള മാർഗ്ഗം എത്ര സ്പഷ്ടമായിരുന്നിട്ടും അതേക്കുറിച്ച് അന്വേഷിക്കാനോ, അറിയാനോ തെല്ലുപോലും ആഗ്രഹിക്കുന്നില്ല-ആശ്ചര്യമാശ്ചര്യം!

"യംയംവാപിസ്മരൻഭാവം ത്യജന്തേ കളേബരം
തംതമേവൈതി കൗന്തേയസദാതദ്ഭാവ ഭാവിതഃ"

മരണസമയത്ത് ഓർക്കുന്ന ഭാവത്തെത്തന്നെ അടുത്ത ജന്മം പ്രാപിക്കുമെന്നാണ് ഗീതാവാക്യത്തിന്റെ സൂചന. ജടഭരതന്റേയും മറ്റും കഥ ഭാഗവതത്തിൽ പ്രസിദ്ധവുമാണ്. അതേസമയം-

"അന്തകാലേ ചമാമേ സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സമദ്ഭാവം യാതി നാസ്ത്യത്ര സംശയഃ"

(ആരാണോ മരണകാലത്ത് എന്നെത്തന്നെ സ്മരിച്ചുകൊണ്ട് ദേഹം ഉപേക്ഷിക്കുന്നത് അയാൾ എന്നെത്തന്നെ പ്രാപിക്കും, 'സംശയമില്ല' എന്ന ഗീതാവചനമാണ് വിവേവികളായുള്ളവ രെല്ലാം പ്രമാണമാക്കേണ്ടത്.

"മ്രിയമാണൈരഭിധ്യേയോ
ഭഗവാൻപരമേശ്വരഃ
ആത്മഭാവംനയത്യംഗ
സർവ്വാത്മാസർവ്വദർനഃ" (ഭാഗവതം)

ഈശ്വരൻ എല്ലാവരുടേയും ഹൃദയത്തിൽ സാക്ഷീ ഭാവ ത്തിൽ വർത്തിച്ച് എല്ലാം അറിഞ്ഞുകൊണ്ടിരിക്കുകയാണ്. മരി ക്കാൻ തുടങ്ങുന്നവർ ആ അവസരത്തിൽ ഈശ്വരനെ ധ്യാനിച്ചാൽ അദ്ദേഹം അവർക്ക് തന്റെ സ്വരൂപം വെളിപ്പെടുത്തി സായൂജ്യ മുക്തി കൊടുക്കുമെന്നാണ് ശ്രീ പരീക്ഷിത്തിന് ശുകബ്രഹ്മർഷി നൽകുന്ന ഉപദേശം. ഇതനുസരിച്ച് ശ്രവണ സ്മരണ കീർത്തനാ ദികളിൽ മുഴുകി ധീരതയോടെ ശ്രീ പരീക്ഷിത്ത് ഭഗവത്പദം പ്രാപിച്ച പാവന ചരിതമാണല്ലോ ശ്രീമദ്ഭാഗവതത്തിലെ മുഖ്യ ഇതിവൃത്തം. കരളിൽ ഒരല്പമെങ്കിലും വിവേകമുള്ളവരെല്ലാം ഇതുപാഠമാക്കേണ്ടതാണെന്നേ പറയാനാവുന്നുള്ളു.

**(4) പാദസേവനം:-** ഈശ്വരമാഹാത്മ്യം ശ്രവിച്ചും കീർത്തിച്ചും സ്മരിച്ചും മനോമാലിന്യം നീങ്ങിയിട്ടുള്ള ഗൗണീഭക്തനാണ് ഈശ്വരപാദസേവനത്തിനധികാരി. പ്രപഞ്ചസൃഷ്ടിക്കും സ്ഥിതിക്കും സംഹാരത്തിനും തിരോധാനത്തിനും അനുഗ്രഹ ത്തിനും കാരണ ഭൂതനും സർവ്വജ്ഞനും കാരുണ്യാദി സകലക ല്ല്യാണ ഗുണങ്ങൾക്കും ഇരിപ്പിടവുമായ ഈശ്വരനല്ലാതെ മറ്റൊരു ഗതിയും തനിക്കില്ലെന്നുള്ള വിചാരം എപ്പോഴും ഈ ഭക്തന്റെ ഹൃദയത്തിൽ ജാഗരൂകമായിരിക്കും. ഈശ്വര പ്രസാദത്തിനായി സമർപ്പിക്കപ്പെടുന്ന ഭക്തന്റെ നിത്യനൈമിത്തികാദി കർമ്മങ്ങൾക്ക് ഈശ്വരപാദ സേവനമെന്നു പറയാം.

"തസ്മാച്ഛാസ്ത്രം പ്രമാണംതേ കാര്യാകാര്യ വ്യവസ്ഥിതൗ
ജ്ഞാത്വാശാസ്ത്ര വിധാനോക്തം കർമ്മം-
കർത്തുമിഹാർഹസി" (ഗീത)

**(ഇന്നതു ചെയ്യണം ഇന്നതുപാടില്ല എന്നതിനു പ്രമാണം ശാസ്ത്ര മാണ്. അതിനാൽ നീ ഈ കർമ്മഭൂമിയിൽ ഇരിക്കുന്നിടത്തോളം കാലം ശാസ്ത്രീയമായ മാർഗ്ഗമറിഞ്ഞ് കർമ്മങ്ങൾ ചെയ്യുക എന്ന താണ് ഭഗവാൻ അർജ്ജുനനെ ഉപദേശിക്കുന്നത്.)**

**"അനിഷ്ടമിഷ്ടംമിശ്രം ചത്രിവിധം കർമ്മണഃ ഫലം
ഭവത്യ ത്യാഗിനാം പ്രേത്യനതു സന്യാസിനാം ക്വചിത്"**

(അനിഷ്ടം, ഇഷ്ടം, മിശ്രം എന്നു മൂന്നു തരത്തിലുള്ള കർമ്മഫലം കർമ്മത്തെ ഉപേക്ഷിക്കാത്ത അജ്ഞന്മാർക്ക് ദേഹ നാശത്തിനുശേഷം ഉണ്ടാകുന്നു. എന്നാൽ സന്യാസിമാർക്ക് ഉണ്ടാ കുന്നില്ല.) നരകയാതന, തിര്യഗ്യോനിപ്രാപ്തി എന്നിവ അനിഷ്ട ഫലവും, പുണ്യഫലമായ ദേവശരീരലാഭം മുതലായവ ഇഷ്ടഫ ലവും, മനുഷ്യനായിത്തീരുക മിശ്രഫലവുമാകുന്നു. "യസ്തു കർമ്മഫല ത്യാഗീസത്യാഗീത്യദിധീചതേ"-കർമ്മത്തെ ഉപേക്ഷി ക്കുന്നതല്ല, കർമ്മഫലത്തെ ഉപേക്ഷിക്കുന്നതാണ് ശരിയായ ത്യാഗ മെന്നും ഭഗവാനുപദേശിക്കുന്നുണ്ട്.

"യത്കരോഷിയദശ്നാസിയജ്ജൂഹോഷിദദാസിയത്
യത്തപസ്യസികൗന്തേയ തത്കുരുഷ്വമദർപ്പണം"

(അല്ലയോ കുന്തീപുത്ര! നീ ഏതെല്ലാം കർമ്മങ്ങൾ ചെയ്യു ന്നുവോ, ഏതെല്ലാം വിഷയങ്ങളനുഭവിക്കുന്നുവോ, ശാസ്ത്രീയ മായ ഏതെല്ലാം ഹോമകർമ്മങ്ങൾ ചെയ്യുന്നുവോ, ഏതുവിധത്തി ലുള്ള തപസ്സുകൾ ചെയ്യുന്നുവോ അതെല്ലാം എന്നിൽ സമർപ്പി ക്കുക. എന്നത്രേ! ഭഗവദുപദേശം)

"പാദോ ഽസ്യ വിശ്വാഭൂതാനി
ത്രിപാദസ്യാമൃതം ദിവി"

(ഈശ്വരന്റെ ഒരു പാദം ജഗത്സ്വരൂപമായും മറ്റുമൂന്നുപാദ ങ്ങൾ പ്രപഞ്ചാതീതമായി നിത്യമായി പ്രകാശിക്കുന്ന പരംജ്യോതി സ്സായും വിളങ്ങുന്നു.) ആകയാൽ ചരാചരാത്മകമായ ഈ ജഗത്തു മുഴുവൻ ഈശ്വരപാദമാണെന്നറിഞ്ഞ് കർമ്മം ഈശ്വരപാദ സേവ നമായി മാറ്റിയാൽ വ്യക്തിയ്ക്കും, സമൂഹത്തിനും ക്ഷേമമുണ്ടാ കുന്നതാണ്. ഈ സമ്യക് ദൃഷ്ടിയില്ലാത്ത വ്യക്തികൾക്ക് നിസ്വാർത്ഥമായ സേവനത്തിൽ ലബ്ധപ്രതിഷ്ഠരാകാൻ സാധ്യ മല്ല. അതുകൊണ്ട് ആദ്യം ഈശ്വരന്റെ ഏതെങ്കിലും അവതാര രൂപത്തേയോ വിഭൂതിയേയോ ഈശ്വരബുദ്ധിയോടുകൂടി ഉപാസി ക്കണം. വിഷ്ണു, ശിവൻ, ശക്തി, ഗണപതി, സൂര്യൻ, സുബ്രഹ്മ ണ്യൻ ഇങ്ങനെ ആറുദേവതകളാണ് ഉപാസ്യരൂപത്തിൽ കൽപ്പി ക്കപ്പെട്ടിരിക്കുന്നത്.

പാദസേവനത്തിൽ ഏറ്റവും ഉത്തമമായ ദൃഷ്ടാന്തമായി കൽപ്പിച്ചിരിക്കുന്നത് ലക്ഷ്മീദേവിയെയാണ്. രാമാവതാരത്തിൽ സീതയായും, കൃഷ്ണാവതാരത്തിൽ രുഗ്മിണിയായും മറ്റോരോ അവതാരങ്ങളിലും തദനുരൂപമായ ദേഹം സ്വീകരിച്ചും ലക്ഷ്മീ ദേവി വിട്ടുപിരിയാതെ ഭഗവദ്പാദസേവനം നടത്തുന്ന കാഴ്ച യാണ് നാം കാണുന്നത്. ഈശ്വരാവതാരം മനുഷ്യരൂപത്തിലോ, ദേവരൂപത്തിലോ മാത്രമല്ലെന്ന് സമർദ്ധിക്കുന്ന ഒരു ഉദാഹരണം മഹാരാഷ്ട്രയിലെ ഏകനാഥന്റെ ജീവിതത്തിലൂടെ ചിത്രീകരിക്കു ന്നത് കാണുക:-

ഒരിക്കൽ ഏകനാഥൻ പരിവാരസമേതം ത്രിവേണിയിൽ നിന്നും അനവധി കലശങ്ങളിൽ ഗംഗാജലം എടുത്തുകൊണ്ട് രാമേശ്വരത്തെ പരമേശ്വര വിഗ്രഹത്തിൽ അഭിഷേകം നടത്തുന്നതിന് തീർത്ഥയാത്ര ചെയ്യുകയായിരുന്നു. വഴിയിൽ ഒരു ഗ്രാമത്തിൽ ആസന്നമരണനായി ഒരു കഴുത കാലും തലയും നിലത്തിട്ടടിച്ച് മരണചേഷ്ട കാട്ടുന്നുണ്ടായിരുന്നു. തീർത്ഥാടക സംഘത്തിൽ ആരും തന്നെ ഈ ദാരുണഭാവം കണ്ടതായി ഭാവിച്ചില്ല. ഏകനാഥനാകട്ടെ താൻ കൊണ്ടുവന്നിരുന്ന ഗംഗാജലം മന്ത്രോച്ചാരണപൂർവ്വം കഴുതയുടെ ദേഹത്ത്തർപ്പിക്കുകയും കുറേ വായിൽ ഒഴിച്ചുകൊടുക്കുകയുമാണ് ചെയ്തത്. അൽപ്പസമയത്തെ പരിചരണത്തിന് ശേഷം കഴുത ആശ്വാസംകൊള്ളുന്നത് കണ്ട് മറ്റുള്ളവരെല്ലാം അത്ഭുതപ്പെടുകയും ഏകനാഥന്റെ മാഹാത്മ്യം ബോധ്യപ്പെടുകയും ചെയ്തു.

സമസ്തഭൂതങ്ങളിലും ഈശ്വരനെ ദർശിച്ചിരുന്ന മറ്റൊരു മഹാത്മാവാണ് നാമദേവൻ. അദ്ദേഹം ആഹാരം പാകംചെയ്ത ശേഷം വിഠളനാഥനായ വിഷ്ണുവിന് നിവേദിച്ചശേഷമേ കഴിക്കുക പതിവുള്ളൂ. ഒരു ദിവസം അദ്ദേഹം പാകപ്പെടുത്തിയ കുറേ റൊട്ടി ഒരു പട്ടി വന്ന് എടുത്തുകൊണ്ട് ഓടുന്നത് അദ്ദേഹം കണ്ടു. കുറേ നെയ്യും എടുത്തുകൊണ്ട് അദ്ദേഹം പിന്നാലെ ഓടുകയായി. ഇപ്രകാരം വിളിച്ചുപറഞ്ഞുകൊണ്ടാണ് അദ്ദേഹം ഓടിയിരുന്നത്. അല്ലയോ വിട്ഠളനാഥാ! ആ റൊട്ടിയിൽ ഞാൻ നെയ്യ് പുരട്ടിയിരുന്നില്ല. ഇത് പുരട്ടിയശേഷം ഈ നിവേദ്യം അങ്ങ് സദയം സ്വീകരിച്ചിലും. ഭക്തോത്തംസമായ പൂന്താനത്തിനെ കൊള്ളക്കാരിൽ നിന്നും രക്ഷിക്കാൻ മങ്ങാട്ടച്ഛന്റെ വേഷത്തിൽ സാക്ഷാൽ ശ്രീകൃഷ്ണ ഭഗവാൻ തന്നെ പ്രത്യക്ഷനായി എന്ന് വിശ്വസിക്കുന്നതിൽ അസാംഗത്യമില്ല എന്നല്ലേ ഈ ഉദാഹരണം തെളിയിക്കുന്നത്. ഇതുപോലെ എത്രയോ തെളിവുകൾ ഈശ്വര മാഹാത്മ്യവും സാന്നിദ്ധ്യവും വെളിപ്പെടുത്തുന്നവ നാം നിത്യവും അനുഭവിക്കുന്നുണ്ട്. അറിഞ്ഞും, അറിയാതെയും.

ചിത്തജം, ദേഹജം, വിത്തജം എന്ന് ഭഗവദ്പാദസേവ മൂന്നു വിധമുണ്ട്. എപ്പോഴും ഈശ്വരനിൽത്തന്നെ മനസ്സുറപ്പിച്ച് നിർത്തുന്നതാണ് ചിത്തജമായ ഭഗവദ്സേവ. ഭഗവദ് പ്രീതീകരമായ ധാർമ്മിക കാര്യങ്ങൾ ചെയ്യുക, ക്ഷേത്രങ്ങളിലും, പുണ്യാശ്രമങ്ങളിലും ചെന്ന് അവിടുത്തെ ശുചീകരണങ്ങളിലും മറ്റാചരണങ്ങളിലും ശ്രദ്ധിക്കുക, അജ്ഞന്മാരേയും രോഗികളേയും, ദരിദ്രരേയും വിദ്യകൊണ്ടും ചികിത്സകൊണ്ടും, ആഹാരവസ്ത്രാദികൾകൊണ്ടും സഹായിക്കുക മുതലായവയാണ് ദേഹജമായ പാദസേവനം. ധനം ധാർമ്മികമായാർജ്ജിച്ച് പുണ്യക്ഷേത്രങ്ങൾ,

പുണ്യാശ്രമങ്ങൾ, ആതുരാലയങ്ങൾ, വിദ്യാലയങ്ങൾ എന്നിവ ക്കായി വിനിയോഗിക്കുന്നതാണ് വിത്തജമായ ഭഗവദ്പൂജ. ചിത്തജസേവയ്ക്കു കഴിയാത്തവർ ദേഹജ സേവയും അതിനും കഴിവില്ലാത്തവർ വിത്തജസേവയും ചെയ്യണമെന്നാണ് ശ്രീവ ല്ലഭാചാര്യ സ്വാമികളുടെ ഉപദേശം. ലോകസേവനം ഈശ്വരസേ വനമായും ഈശ്വരസേവനം ലോകസേവനമായും കരുതുന്ന പുണ്യശാലികൾക്ക് ശോകമോ, മോഹമോ ഒരിക്കലും ഉണ്ടാകു ന്നില്ല. മാനവസേവ മാധവസേവയായും ജനസേവ ജനാർദ്ദന സേവയായും കാണുന്നതുതന്നെ ശരിയായ പാദസേവനം.

**(5) അർച്ചനം:-** ഈശ്വരപ്രേമിയായ ജീവൻ അർഘ്യം, പാദ്യം, പത്രം, പുഷ്പം, ഫലം, ധൂപം, ദീപം ഇവയാൽ പരമപൂജ്യനായ പിതാവിനെ ഭക്തിപൂർവ്വം പൂജിക്കുന്നതുതന്നെ അർച്ചനം. "പഞ്ചാ യതനം" എന്നറിയപ്പെടുന്ന അഞ്ച് ദേവതമാരുടെ പൂജയാണ് മുഖ്യം. ഗണപതി, ശിവൻ, വിഷ്ണു, ദേവി, സൂര്യൻ ഇവരാണ് ആ പഞ്ചദേവതകൾ. പഞ്ചഭൂതങ്ങളുടെ അധിപതിമാരായിട്ടാണ് അവർ കൽപ്പിക്കപ്പെട്ടിരിക്കുന്നത്. പൃഥ്വിതത്വം ശിവനും, ജല തത്വം ഗണപതിയും, അഗ്നിതത്വം സൂര്യനും, വായുതത്വം ദേവി യും, ആകാശതത്വം വിഷ്ണുവും, അധിഷ്ടാന ദേവതകളാ കുന്നു.

ഓരോ വ്യക്തിയിലും പഞ്ചഭൂതങ്ങളിൽ ഏതെങ്കിലുമൊ ന്നിന്റെ സ്വാധീനം വർദ്ധിച്ചിരിക്കും. ഇതനുസരിച്ചാണ് ഓരോ പ്രത്യേക ദേവതയിൽ ആഭിമുഖ്യം വർദ്ധിച്ചുകാണുന്നത്. ഇപ്ര കാരം കൂടുതൽ ഭയഭക്തി ബഹുമാനങ്ങളുണ്ടാകുന്ന ദേവതയാണ് ഒരാളുടെ ഇഷ്ടദേവത. സഗുണസാകാരൂപത്തിലോ നിരുപാധി കമായ നിർഗ്ഗുണ നിരാകാരഭാവത്തിലോ ഈശ്വരോപാസന ആകാം.

"ഏക ഏവഹി ഭൂതാത്മാ ഭൂതേഭൂതേവ്യ വസ്ഥിതം
ഏകധാ ബഹുധാചൈവ ദൃശ്യതേ ജലചന്ദ്രവത്"

തുടങ്ങിയ വേദമന്ത്രങ്ങൾ ഈശ്വരന്റെ സഗുണസാകാര രൂപത്തെ യാണ് വെളിവാക്കുന്നത്.

"അശബ്ദ അസ്പർശമരൂപമവ്യയം
തഥാ / രസം നിത്യമഗന്ധവച്ചയത്
അനാദ്യനന്തം മഹതഃ പരംധ്രുവം
നിചായ്യതൻ മൃത്യുമുഖാത്പ്രമുച്യതേ"

(ബ്രഹ്മം ശബ്ദമോ സ്പർശമോ രൂപമോ രസമോ ഗന്ധമോ ഇല്ലാത്തതാകുന്നു. അത് ക്ഷയിക്കാത്തതും, നശിക്കാത്തതും ആദ്യന്തരഹിതവും, ബുദ്ധിതത്വത്തിൽ നിന്നു വിലക്ഷ ണവുംനിർവ്വികാരവുമാകുന്നു. അതിനെ ആത്മാവെന്നറിഞ്ഞ് ജീവൻ മരണത്തിൽ നിന്ന് മുക്തനാകേണ്ടതാണ്.)

ശ്രീശങ്കര ഭഗവദ്പാദർ, ശ്രീരാമാനുചാര്യർ, ശ്രീമധ്വാചാര്യർ, ശ്രീരാമാനന്ദാചാര്യർ, ശ്രീചൈതന്യദേവൻ മുതലായ ആചാര്യ പ്രമുഖന്മാരെല്ലാം തന്നെ ഈശ്വരന്റെ സഗുണസാകാര രൂപം അംഗീകരിച്ചിട്ടുള്ളവരാണ്.

"ചിന്മയസ്യാദ്വിതീയസ്യ നിർഗുണസ്യാശരീരിണഃ
ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോരൂപകല്പ്പനാ' എന്ന ശ്രുതിവാക്യ പ്രകാരവും

"ചിന്മയസ്യാ പ്രമേയസ്യാ നിർഗുണസ്യാ ശരീരിണഃ
സാധകാനാം ഹിതാർത്ഥായ ബ്രഹ്മണോ രൂപകല്പ്പനാ" എന്ന കുളാർണ്ണവ തന്ത്രവാക്യ പ്രകാരവും സാധകന്മാരുടേയും ഉപാസകരുടേയും അനുഗ്രഹാർത്ഥമാണ് ജഗദീശ്വരൻ സാകാര രൂപം സ്വീകരിക്കുന്നതെന്നുകാണാം.

"സർവ്വഗതസ്യ സ്ഥാനവ്യപദേശ ഉപാസനാർത്ഥം" എല്ലായിടത്തും നിറഞ്ഞിരിക്കുന്ന ഈശ്വരൻ ഉപാസനയ്ക്കുവേണ്ടി ആന്തരങ്ങളായ ഹൃദയം മുതലായ ആധാരങ്ങളിലും ബാഹ്യങ്ങളായ സൂര്യൻ, അഗ്നി തുടങ്ങിയ ദേവതകളിലും കുടികൊള്ളുന്നതായി ശ്രീ ഭട്ടഭാസ്ക്കരാചാര്യർ പറയുന്നു.

പരം, വ്യൂഹം, വിഭവം, അർച്ച, അന്തര്യാമി ഇങ്ങനെ അഞ്ചു രൂപങ്ങൾ വൈഷ്ണവന്മാർ ഭഗവാനു കൽപ്പിക്കുന്നു. വൈകുണ്ഠാദി ദിവ്യലോകത്ത് പരിലസിക്കുന്നതാണ് ഈശ്വരന്റെ പരരൂപം. സൃഷ്ടിയുടെ ആരംഭത്തിൽ വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ ഇങ്ങനെ നാലു വ്യൂഹരൂപം ഭഗവാൻ കൈക്കൊള്ളുന്നു. ജീവന്റെ അധിഷ്ഠാനം സങ്കർഷണനും, മനസ്സിന്റെ അധിഷ്ഠാനം പ്രദ്യുമ്നനും, അഹങ്കാരത്തിന്റെ അധിഷ്ഠാനം അനിരുദ്ധനുമാണ്. ദുഷ്ട നിഗ്രഹത്തിനും ശിഷ്ടപരിപാലനത്തിനുമായി ഭഗവാൻ കാലാകാലങ്ങളിൽ സ്വീകരിക്കുന്ന മത്സ്യകൂർമ്മവരാഹാദി വിവിധ ലീലാ വിഗ്രഹങ്ങളാണ് അവിടുത്തെ വിഭവ രൂപം. പൂജാദികൾ സ്വീകരിക്കുന്നതിനുവേണ്ടി ഭക്തന്മാരുടെ വിവിധ ഇഷ്ടദേവതാ വിഗ്രഹങ്ങളിൽ സാന്നിദ്ധ്യം ചെയ്തനുഗ്രഹിക്കുന്നതാണ് ഈശ്വരന്റെ "അർച്ചാ" രൂപം. സമസ്തജീവജാലങ്ങളുടേയും ഉള്ളിലിരുന്ന് അവയെ നിയന്ത്രിക്കുന്ന സർവ്വവ്യാപക ചൈതന്യം ഈശ്വരന്റെ അന്തര്യാമിരൂപവുമാകുന്നു.

ശൈവശാക്തേയ സിദ്ധാന്തപ്രകാരവും മറ്റെല്ലാ മന്ത്ര–തന്ത്ര–യന്ത്ര വിധിപ്രകാരവും പൂജാർഹമായി അംഗീകരിച്ചിട്ടുള്ളത് ഭഗവാന്റെ "അർച്ചാ"രൂപം തന്നെയാണ്.

"പരസ്വവ്യൂഹവിഭവൈരപര്യാപ്തശ്ചസംഗ്രഹഃ
അന്തര്യാമീതദദ്യാഹം അർച്ചാരൂപേണതംലഭേ"

('പരവ്യൂഹ വിഭവരൂപങ്ങൾകൊണ്ട് ഭഗവാന് സാധിക്കാതെ വന്നത് നേടുവാനാണ് അന്തര്യാമിയായ ഞാൻ അർച്ചാരൂപം സ്വീകരിക്കുന്നത്.' എന്ന് തത്ത്വശാസ്ത്രം പറയുന്നു. പരരൂപം ഭക്തന്മാരെ മുക്തിസുഖം അനുഭവിപ്പിക്കുന്നതിനും, വ്യൂഹരൂപം ലോകത്തെ സൃഷ്ടിക്കുന്നതിനും, വിഭവരൂപം വൈദികധർമ്മത്തെ സ്ഥാപിക്കുന്നതിനും അർച്ചാരൂപം ഭക്തന്മാരുടെ പൂജാദികൾ സ്വീകരിച്ച് അവരെ അനുഗ്രഹിക്കുന്നതിനും അന്തര്യാമിരൂപം ചരാചരാത്മകമായ ജീവജാലങ്ങളെയെല്ലാം നിയന്ത്രിക്കുന്നതിന് വേണ്ടിയാണ് ഈശ്വരൻ സ്വേച്ഛയാ സ്വീകരിച്ചിട്ടുള്ളത്.)

"അഗ്നൗക്രിയാവതാം ദേവോ
ഹൃദിദേവോ മനീഷിണാം
പ്രതിമാ സ്വല്പബുദ്ധീനാം
ജ്ഞാനിനാം സർവ്വതോഹരിഃ"

(കർമ്മികൾ ഹവിസ്സുകൊണ്ട് അഗ്നിയിലും, വിദ്വാന്മാർ ധ്യാനം കൊണ്ട് ഹൃദയത്തിലും അല്പബുദ്ധികളായ മനുഷ്യർ അർച്ചനം കൊണ്ട് പ്രതിമകളിലും ജ്ഞാനികൾ സമബുദ്ധികൊണ്ട് എല്ലായിടത്തും ഈശ്വരനെ ആരാധിക്കുന്നതായി അഗ്നിപുരാണം പറയുന്നു.)

"തിഥ്യാദിതത്വ"ത്തിൽ തപശക്തി, പൂജയുടെ മേന്മ, വിഗ്രഹങ്ങളുടെ ലക്ഷണ സമ്പൂർത്തി ഇവ മൂന്നും പൂജയുടെ വിജയത്തിനാസ്പദമെന്നു പറഞ്ഞിരിക്കുന്നു. തപസ്സ് ഇഷ്ടദേവതയിലുള്ള ഏകാഗ്രതയാണ്. പൂജ സഫലമാകണമെങ്കിൽ പൂജകൻ ഈ ഏകാഗ്രത സമ്പാദിച്ചിരിക്കണം. തപസ്സ്, കായികം, വാചികം, മാനസികം എന്ന് മൂന്നുവിധമുണ്ട്. ദേവന്മാർ, ബ്രാഹ്മണർ, വിദ്വാന്മാർ, ഗുരുജനങ്ങൾ എന്നിവരെ പൂജിക്കുക ശുചിത്വം പരിപാലിക്കുക, കാപട്യം ഇല്ലാതെ പെരുമാറുക, ബ്രഹ്മചര്യമനുഷ്ഠിക്കുക, ഒരു പ്രാണിയേയും ഹിംസിക്കാതിരിക്കുക എന്നിവയാണ് കായികമായ തപസ്സ്. കേൾവിക്കാർക്ക് ദുഃഖമുണ്ടാകാതെ സത്യവും ഹിതവും പ്രിയവുമായി സംഭാഷണം ചെയ്യുന്നതും വേദശാസ്ത്രങ്ങൾ പരിപാലിക്കുന്നതുമാണ് വാചികം. മനസ്സിന്റെ തെളിച്ചം, സൗമ്യസ്വഭാവം, വിചാരശീലം, മനോനിയന്ത്രണം, അന്യരോട് ദുരുദ്ദേശരഹിതമായ പെരുമാറ്റം ഇവയാണ് മാനസികമായ തപസ്സ്.

"വൈദിക സ്താന്ത്രികോമിശ്ര ഇനിമേ ത്രിവിധോമഖഃ
ത്രയാണാമീപ്സിതേനൈവ വിധിനാമാം സമർച്ചയേൽ"

വൈദികം, താന്ത്രികം, മിശ്രം ഇങ്ങനെ മൂന്ന്വിധാർച്ചനകളുണ്ട്. പുരുഷസൂക്താദികളായ വൈദിക മന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ട് ഉപാസ്യ ദേവതയിൽ ഉപാസനകളർപ്പിക്കുന്നതാണ്

വൈദികപൂജ. ശൈവവൈഷ്ണവാദി തന്ത്ര ശാസ്ത്രങ്ങളനു സരിച്ച് ശൈവപഞ്ചാക്ഷരി, വൈഷ്ണാവാഷ്ടാക്ഷരി മുതലായ താന്ത്രിക മന്ത്രങ്ങളുച്ചരിച്ചുകൊണ്ട് നടത്തുന്ന ഉപാസന താന്ത്രികം. വൈദികതാന്ത്രിക കലർന്നുള്ളത് മിശ്രവും.

"പത്രം പുഷ്പം ഫലം തോയംയോമേ ഭക്ത്യാപ്രയച്ഛതി
തദഹം ഭക്ത്യുപഹൃതം അശ്നാമി പ്രയതാത്മനഃ"

എന്ന് ഗീത പറയുന്നു. അനന്യമനസ്ക്കതയോടെ ഭക്തൻ സമർപ്പി ക്കുന്ന എന്തും ഭഗവാൻ അത്യാർത്തിയോടെ സ്വീകരിച്ച് പ്രസാദി ക്കുകയും, അനുഗ്രഹം ചൊരിയുകയുമാണ് ചെയ്യുന്നത്. ധനസ മ്പത്തിയും, പ്രൗഢിയും പ്രസക്തമല്ല; പൂജയിൽ പ്രേമപൂർണ്ണമായ സമർപ്പണമാണത്. ദരിദ്രനും,പാമരനുമാണതിനേറെ അധികാ രിയും.

പ്രതിമ അഥവാ വിഗ്രഹത്തിന് ഈശ്വരപൂജയിൽ മുഖ്യസ്ഥാന മുണ്ട്. ഇതെട്ടുവിധമാകാം.

"ശൈലീദാരുമയീ ലൗഹീലേപ്യ ലേഖ്യാചസൈകതീ
മനോമയീ മണിമയീപ്രതിമാഷ്ടവിധാസ്മൃതാ"

എന്ന് ശ്രീകൃഷ്ണഭഗവാൻ ഉദ്ധവർക്ക് ഉപദേശിക്കുന്നുണ്ട്. കരിങ്കല്ലിൽ കൊത്തിയെടുക്കുന്നതാണ് ശൈലി. മരംകൊണ്ടുണ്ടാ ക്കുന്നത് ദാരു. ലോഹനിർമ്മിതം ലൗഹി, കടുശർക്കര യോഗം കൊണ്ട് നിർമ്മിക്കുന്നത് ലേപ്യം. നിലത്തും, ഭിത്തിയിലും, കട ലാസിലും മറ്റും ചിത്രകാരന്മാർ നിർമ്മിക്കുന്ന ചിത്രങ്ങൾ ലേഖ്യ. കളിമണ്ണുകൊണ്ടുണ്ടാക്കുന്നവ, മണൽ നിരത്തി ഉണ്ടാക്കുന്ന തറ, ദേവപ്രതീകം ഇവ സൈകതി. രത്നങ്ങൾകൊണ്ടുള്ള ദേവവിഗ്രഹം മണിമയി. ഷഡാധാര പ്തമങ്ങളിലെവിടെയെങ്കിലും മനസ്സുകൊണ്ട് കൽപ്പിച്ചിണ്ടാകുന്ന രൂപമാണ് മനോമയി.

ജലം, ഗന്ധം, പുഷ്പം, ധൂപം, ദീപം ഇവയാണ് മാനസപൂ ജയിലെ പഞ്ചോപചാരങ്ങൾ. ഇവ പഞ്ചഭൂതങ്ങളുടെ പ്രതീകങ്ങ ളുമാണ്. വം അപ്പാത്മനാ ജലം കൽല്പയാമീ, ലം പൃഥ്വ്യാത്മ നാഗന്ധം കല്പ്പയാമി, ഹം ആകാശാത്മനാ പുഷ്പം കല്പ്പയാ മി, യം വായ്വാത്മനാധൂപം കല്പ്പയാമീ, രം അഗ്ന്യാത്മനാദീപം കല്പയാമി എന്നതാണ് ഉപചാരവിധി. ബിംബഭൂതനായ ഈശ്വര നിൽ സമർപ്പിക്കപ്പെടുന്ന പൂജ പ്രതിബിംബിത ഭൂതനായ ജീവ നിൽ പ്രതിഫലിക്കുന്നു. "മൂലം നനയ്ക്കിലോ വൃക്ഷമെല്ലാം തെളി ഞ്ഞാലോ ഫലം വേണ്ടുന്നതൊക്കെയും സിദ്ധമാം." എന്ന് ഭാഗ വതം പറയുന്നുണ്ട്. ഇവിടെ "മൂലം" എന്നത് ശ്രീകൃഷ്ണപരമാ ത്മാവിന്റെ പാദാരവിന്ദമാണെന്ന് ധരിക്കേണ്ടതാണ്. അവിടെയാണ് ജല, ഗന്ധ, പുഷ്പ ദീപങ്ങളാകുന്ന നിവേദ്യങ്ങൾ സമർപ്പിക്കേ ണ്ടത്. അപ്പോൾ സമസ്ത ജീവകോടികളും തെളിഞ്ഞുകൊള്ളും.

അതിൽ നാമും ഉൾപ്പെടും.

നമസ്ക്കാരം ഏതായാലും സർവ്വയജ്ഞങ്ങളിലും വെച്ച് ഉത്തമമെന്ന് നാരസിംഹപുരാണം പറയുന്നു.

**(6) വന്ദനം:-** ഈശ്വരന്റേയോ ഈശ്വരപ്രതീകങ്ങളായ വിഗ്രഹ ങ്ങളുടേയോ, ഗുരുജനങ്ങളുടേയോ മുമ്പിൽ ശ്രദ്ധയോടും, ഭക്തി യോടും കൂടി ചെയ്യുന്ന നമസ്ക്കാരമാണ് വന്ദനം. അഭിവാദനം, അഷ്ടാംഗം, പഞ്ചാംഗം, കരശിരസ്സുംയോഗം ഇങ്ങനെ നമ സ്ക്കാരം നാലുവിധമുണ്ട്.

***1. അഭിവാദനം:-*** നമസ്ക്കരിക്കുന്ന ഭക്തൻ തന്റെ പേരുച്ച രിച്ചുകൊണ്ട് പ്രഭാതത്തിലും പ്രദോഷത്തിലും ഗുരുക്കന്മാരുടേ യും, വൃദ്ധജനങ്ങളുടേയും പാദനമസ്ക്കാരം ചെയ്യുന്നതാണ് അഭി വാദനം.

"അഭിവാദനശീലസ്യ നിത്യം വൃദ്ധോപസേവിനഃ
ചത്വാരിതസ്യ വർദ്ധന്തേ ആയുർവിദ്യായശോബലം"

***2. സാഷ്ടാംഗ നമസ്ക്കാരം:-*** നമസ്ക്കരിക്കപ്പെടുന്ന വ്യക്തിയുടെ മുമ്പിൽ സാഷ്ടാംഗമായി കിടന്ന് രണ്ടു പാദങ്ങൾ, രണ്ടുകാൽമുട്ടുകൾ, രണ്ടുകൈകൾ, മാറിടം, ശിരസ്സ്, കണ്ണ്, വാക്ക്, മനസ്സ് ഈ എട്ടംഗങ്ങൾകൊണ്ട് നിർവ്വഹിക്കുന്ന ഭക്ത്യാദരപൂർവ്വ മുള്ള നമസ്ക്കാരമാണ് അഷ്ടാംഗ നമസ്ക്കാരം അഥവാ സാഷ്ടാംഗ നമസ്ക്കാരം (ദണ്ഡ നമസ്ക്കാരം)

"പദ്ഭ്യാം കരാഭ്യാം ജാനുഭ്യാം ഉരസാശിരസാദൃശാ
വചസാമനസാ ചൈവ പ്രണാമോ ƒ ഷ്ടാംഗ ഈരിതഃ"

ഇപ്രകാരം ഗുരുജനങ്ങളേയും, ഉപാസ്യദേവതകളേയും സാഷ്ടാംഗ നമസ്ക്കാരം ചെയ്യുന്നതുകൊണ്ട് അനേകം ജന്മങ്ങ ളിലാർജ്ജിച്ച പാപം നശിച്ച് പുണ്യം ലഭിക്കുമെന്നാണ് പുരാണ വചനം.

**"ഭൂമൗനിപത്യയഃ കുര്യാത്
കൃഷ്ണേ ƒ ഷ്ടാംഗ നതിംസുധീഃ
സഹസ്രജന്മജം പാപം ത്യക്ത്വാ
വൈകുണ്ഠമാപ്നുയാത്."**

***3. പഞ്ചാംഗ നമസ്ക്കാരം:-*** **രണ്ടുകൈകൾ, കാൽമുട്ടുകൾ, ശിരസ്സ്, മനസ്സ്, വാക്ക് ഈ അഞ്ചംഗങ്ങൾകൊണ്ട് മുട്ടുകുത്തി പ്രണമിക്കുന്നതാണ് ഇത്. പൂജയ്ക്ക് പ്രധാനമാണ്.**

**"ബാഹുഭ്യാം ചൈവജാനുഭ്യാം
ശിരസാമനസാഗിരാ
പഞ്ചാംഗോയം പ്രണാമസ്സ്യാത്
പൂജാസുപ്രവരാവിമൗ"**

***4. കരശിരസംയോഗം:-*** ദേവവിഗ്രഹങ്ങളുടേയോ, ഗുരുക്കന്മാരുടേയോ പാദങ്ങളിൽ ഭക്തൻ കരങ്ങളും ശിരസ്സും സമർപ്പിച്ച് മുട്ടുകുത്തി നമസ്ക്കരിക്കുന്നതാണ് കരശിരസംയോഗനമസ്ക്കാരം.

"നമസ്ക്കാരസ്മൃതോ യജ്ഞഃ
സർവ്വയജ്ഞേഷുചോത്തമഃ
നമസ്ക്കാരേണ ചൈകേന
നരഃ പൂതോഹരിം പ്രജേത്."

വന്ദനഭക്തിയ്ക്ക് ഏറ്റവും വലിയ ദൃഷ്ടാന്തം അക്രൂരനാണ്. വൃന്ദാവനത്തിൽ ശ്രീകൃഷ്ണ കാലടികൾ പതിഞ്ഞ പൂഴിമണ്ണ് അദ്ദേഹം വാരി ശിരസ്സിലണിയുകയാണ്. ഇതുതന്നെ അഹൈതുകയായ ഭഗവൽഭക്തിയും, പ്രേമവായ്പും. ഭാരതീയ സംസ്ക്കാരത്തിന്റെ വെന്നിക്കൊടിയാണ് നമസ്ക്കാരഭക്തി. നമസ്ക്കാര്യനും, നമസ്ക്കർത്താവും തമ്മിലുള്ള ഏകാത്മ ഭാവമാണിത് വെളിപ്പെടുത്തുന്നത്.

"തീർത്ഥകോടിസഹസ്രാണി തീർത്ഥകോടി ശതാനിച
നാരായണ പ്രണാമസ്യകലാം നാർഹന്തിഷോഡശിം"

എന്ന വിഷ്ണു സർവ്വോത്തരവാക്യം ശതകോടി തീർത്ഥങ്ങളോ, സഹസ്രകോടി തീർത്ഥങ്ങളോ സന്ദർശിക്കുന്നതുകൊണ്ടുണ്ടാകുന്നതിനേക്കാൾ ഏറെഫലം കേവലം ഒരു സാഷ്ടാംഗ നമസ്ക്കാരം കൊണ്ട് സിദ്ധിക്കുമെന്നനുശാസിക്കുന്നു.

**(7) ദാസ്യം:-** ഈശ്വരന്റെ അടിമയായിരിക്കുകയാണ് ദാസ്യഭക്തി. ഇത് ഭക്തൻ സ്വയം സ്വീകരിക്കുന്ന പരമാനന്ദപ്രദവും സ്വതന്ത്രവുമായ നിലയാണ്. ഇവർ ദുഃഖിതരല്ല, ശുഭേച്ഛുക്കളും സ്വയം ഏറ്റെടുത്ത ദാസ്യഭാവത്തിൽ സംതൃപ്തരുമാണ്. ഈശ്വരഹിതം തന്റെ ഹിതം എന്നു മാത്രമാണവരുടെ ഇംഗിതം. ശ്രീമദ് ഹനുമാനാണ് ദാസ്യഭക്തിക്ക് ഏറ്റവും വലിയ ഉദാഹരണം.

"ദേഹബുദ്ധ്യതുദാസോസ്മി
ജീവബുദ്ധ്യാ ത്വദംശകഃ
ആത്മബുദ്ധ്യാ ത്വമേവാഹം
ഇതിമേനിശ്ചിതാമതി"

എന്നതാണ് ആ രാമദാസന്റെ ദൃഢനിശ്ചയം. ശ്രീരാമചന്ദ്രന്റെ തിരുനാമം ഭൂമിയിൽ നിലനിൽക്കുന്നിടത്തോളംകാലം തനിക്കും ഭൂമിയിൽ ജീവിച്ചിരിക്കാൻ അനുവാദം നൽകണമെന്ന വരം മാത്രമാണദ്ദേഹം ശ്രീരാമചന്ദ്രനോടഭ്യർത്ഥിച്ചത്. സീതാന്വേഷണ ദൗത്യം നിർവ്വഹിക്കുന്നതിലും, രാമരാവണ യുദ്ധത്തിലും ഹനുമാൻ വഹിക്കുന്ന പങ്ക് എത്ര നിസ്തുലവും നിസ്വാർത്ഥവുമാണ്? സ്വപ്രഭുവിലും, ഈശ്വരനിലും ഇത്രയധികം ഭക്തിയും

വിശ്വാസവുമർപ്പിച്ച മറ്റൊരു കഥാപാത്രം ഭൂമുഖത്ത് മറ്റാരും ഇതഃപര്യന്തം ഉണ്ടായിട്ടില്ലതന്നെ.

"തിലസദൃശമിവനെയിനി വെട്ടിനുറുക്കുവിൻ
ധിക്കാരമിത്രകണ്ടീല മറ്റാർക്കുമേ" എന്നു

കൽപ്പിച്ച രാവണനോട് ഹനുമാന്റെ മറുപടി കാണുക:-

"നിനവുതവമനസിപെരുതെത്രയുംനന്നുനീ
നിന്നോടെതിരൊരു നൂറുനൂറായിരം
രജനിചരകുലപതികളായ് ഞെളിഞ്ഞുള്ളൊരു
രാവണന്മാരൊരുമിച്ചെതിർത്തീടിലും
നിയതമിതുമമ ചെറുവിരൽക്കുപോരാ പിന്നെ
നീയെന്തു ചെയ്യുന്നിതെന്നോട് കശ്മല!"

ത്രൈലോക്യ വിജയിയായ, രാക്ഷസരാജനായ രാവണനെ ഇത്ര നിസാരമാക്കിപ്പറയുന്ന ആ പ്രകാശഗോപുരം തന്നെ സീതാ ദേവിക്കു സ്വയം പരിചയപ്പെടുത്തുന്നത് "ദാസോസ്മികോസലേ ന്ദ്രസ്യ രാമസ്യ ഞാൻ" എന്നാണ്. ഈശ്വരനോടുള്ള ദാസ്യഭാവം ഏതൊരു ഭക്തനേയും വിജയശ്രീലാളിതനാക്കുമെന്നുള്ളതിന് ഇതിൽ കൂടുതൽ തെളിവ് ആവശ്യമില്ലതന്നെ.

**(8) സഖ്യം:-** ധർമ്മസംസ്ഥാപനാർത്ഥം ലോകത്തിൽ ലീലാ വിഗ്രഹം സ്വീകരിച്ച് ആവിർഭവിക്കുന്ന ഭഗവാന്റെ അവതാര മൂർത്തികളോട് സഖ്യഭാവത്തിൽ വർത്തിക്കുന്ന ഭക്തനാണ് സഖാവ്. സഖ്യഭക്തിക്ക് ഏറ്റവും മികച്ച ദൃഷ്ടാന്തം അർജ്ജുനനാണ്. രാമായണത്തിൽ സുഗ്രീവൻ വിഭീഷണൻ എന്നിവരും മഹാഭാഗവതത്തിൽ ഉദ്ധവർ, അക്രൂരൻ, കുചേലൻ എന്നിവരും സഖ്യഭക്തിക്ക് ഉദാഹരണംതന്നെ. ശ്രീകൃഷ്ണന് നേരെ ഉണ്ടായിരുന്ന അനന്യഭക്തിയാണ് അർജ്ജുനനെ വിജയവാക്കിത്തീർത്തത്. വിഹാരശയ്യാസന ഭോജനങ്ങളിൽ അവർ സഖാക്കളായാണ് പെരുമാറിയിരുന്നത്. കാളിന്ദിയുടേയും, യമുനയുടേയും പുളിനങ്ങളിൽ കാലിമേയ്ച്ചും, കളിച്ചും, രസിച്ചും നടന്നിരുന്ന ഗോപബാലന്മാരും, ഗോപികമാരുമെല്ലാം കൃഷ്ണനെ കേവലം സഖാവായിട്ടോ, കളിക്കൂട്ടുകാരനായിട്ടോ ആണ് കണ്ടിരുന്നത്.

ശ്രീകൃഷ്ണാർജ്ജുന ബന്ധം മഹാഭാരതത്തിൽ ചിത്രീകരിച്ചിരിക്കുന്നതിപ്രകാരമത്രേ!

**"ആത്മാഹികൃഷ്ണഃ പാർത്ഥസ്യ കൃഷ്ണസ്യാത്മധനഞ്ജയഃ**
**യദ്ബ്രൂയാദർജ്ജുഹഃ കൃഷ്ണം സർവ്വംകുര്യാദ സംശയം**
**കൃഷ്ണോധനഞ്ജയസ്യാർത്ഥേ സ്വർഗ്ഗലോകമപിത്യജേത്**
**തഥൈവപാർത്ഥഃ കൃഷ്ണാർത്ഥേ പ്രാണാന വിപരിത്യജേത്"**

ജീവാത്മാവും, പരമാത്മാവും തമ്മിലുള്ള ഐക്യമാണിവിടെ പ്രതീകാത്മകമായി ചിത്രീകരിക്കപ്പെടുന്നത്. ഗീതയുടെ സമ്പൂർണ്ണ രഹസ്യവും ഇതുതന്നെ.

"യത്രയോഗേശ്വര കൃഷ്ണായരൂപാർത്ഥോധനുർദ്ധര
തത്ര ശീർവീജയോഭൂതിർധ്രുവാനിതിർമതിർമമ"

എന്ന ഗീതയിലെ സമർപ്പണശ്ലോകവും ഈ തത്ത്വം തന്നെ ഉണർത്തുന്നു. അർജ്ജുനൻ പരിശ്രമത്തേയും കൃഷ്ണൻ ഈശ്വര സാന്നിദ്ധ്യത്തേയും പ്രതിനിധാനം ചെയ്യുന്നു. എവിടെ നിദാന്തമായ പരിശ്രമവും, ഈശ്വരസാന്നിദ്ധ്യവുമുണ്ടോ അവിടെ വിജയവും, ശ്രീയും, ഐശ്വര്യവും മറ്റെല്ലാ സൗഭാഗ്യങ്ങളും വന്നുചേരുമെന്നാണ് മേലുദ്ധരിച്ച ശ്ലോകത്തിന്റെ താൽപ്പര്യം.

ഗാണ്ഡീവം കൈയ്കളിൽനിന്നു വഴുതി, വേപഥുഗാത്രനായി അസ്തധൈര്യനായി യുദ്ധരംഗത്ത് നിന്ന അർജ്ജുനന് ഗീതാമൃതം പകർന്നു നൽകി കർമ്മോത്സുകനാക്കുകയും തന്റെ വിരാട് രൂപം പ്രത്യക്ഷമാക്കി താനാരെന്ന് ബോധ്യപ്പെടുത്തിക്കൊടുക്കുകയും ചെയ്തതിനെ തുടർന്ന് അർജ്ജുനൻ പറയുന്നത് കാണുക:-

"നഷ്ടോ മോഹഃ സ്മൃതിർലബ്ധാ
ത്വത് പ്രസാദാന്മയാച്യുതഃ
സ്ഥിതോ ƒ സ്മിഗതസന്ദേഹഃ
കരിഷ്യേവചനം തവ."

(അല്ലയോ അച്യുത! അങ്ങയുടെ ഉപദേശംകൊണ്ട് ആത്മവിഷയമായും, ധർമ്മവിഷയമായും ഉണ്ടായിരുന്ന എന്റെ അജ്ഞാനം നശിച്ചിരിക്കുന്നു. ഞാൻ അമൃതനും, അമരനും, നിത്യനും ജരാമരണരഹിതനുമായ ആത്മാവാണെന്നുള്ള ഓർമ്മയും അങ്ങയുടെ അനുഗ്രഹംകൊണ്ട് വന്നുചേർന്നു. ധാർമ്മികവും, ലൗകികവുമായ വിഷയങ്ങളിൽ എനിക്കുണ്ടായിരുന്ന സംശയമെല്ലാം നശിച്ചിരിക്കുന്നതിനാൽ ഞാൻ അങ്ങയുടെ ആജ്ഞയെ അനുസരിച്ചുകൊള്ളാം; അങ്ങു വിജയിച്ചരുളിയാലും.)

വ്യഷ്ടിരൂപമായ ജീവന് സമഷ്ടിഭാവമായ ഈശ്വരനോടുള്ള ഐക്യഗോപുരത്തിലേക്കുള്ള മാർഗ്ഗദീപമാണ് സഖ്യഭക്തി. ഇതു നമുക്കെല്ലാം വന്നുചേരാൻ ഈശ്വരനോട് പ്രാർത്ഥിക്കാം.

**(9) ആത്മനിവേദനം:-** സ്ഥൂലം, സൂക്ഷ്മം, കാരണമെന്നു മൂന്ന് ശരീരങ്ങളോടുകൂടിയ ചൈതന്യമാണ് ആത്മാവ്. അത് ഗൗണമെന്നും, മുഖ്യമെന്നും രണ്ടുണ്ട്. മമതയ്ക്കാസ്പദമായ വസ്തു ഗൗണാത്മാവും, അഹന്തയ്ക്കാസ്പദമായത് മുഖ്യവുമാണ്. നിവേദിക്കുക എന്നാൽ സമർപ്പിക്കുക എന്നാണർത്ഥം. ആകയാൽ

മമതയ്ക്കു വിഷയമായ ഭാര്യാപുത്രധനാദികളേയും അഹന്തയ്ക്കു വിഷയമായ ദേഹേന്ദ്രിയാദികളേയും പരമപ്രേമാശ്രയമായ ഈശ്വരന്റെ സമാരാധനയ്ക്കുവേണ്ടി സമർപ്പിക്കുക എന്നതാണ് ആത്മനിവേദനം.

ആത്മസമർപ്പണംകൊണ്ട് അനന്യസുലഭമായ സ്വർഗ്ഗാനുഭൂതിയും ദിവ്യലോക സുഖവും മോക്ഷപ്രാപ്തിയം ലഭിച്ച മഹാബലിയാണ് സമർപ്പണ ഭക്തിയിലെ ഏറ്റവും മികച്ച ദൃഷ്ടാന്തം.

തനിക്കിരുന്നു തപസ്സ്ചെയ്യാൻ മൂന്നടി സ്ഥലം മാത്രം യാചിച്ച വാമനമൂർത്തിയോട് മഹാബലി പറയുന്നതെന്താണ്?

''രാജ്യമോ ദേശങ്ങളോ മന്ദിരങ്ങളോ ബഹു-
പൂജ്യനാം നിനക്കർത്ഥ ഭൂഷണവരങ്ങളോ
വസ്ത്രമോ പശുക്കളോ രത്നമോ സുവർണ്ണമോ
ഭക്തമോ തിലതൈലധാന്യൈക സമൃദ്ധിയോ
പത്നിയോ സഖികളോ ദാസികൾ ദാസന്മാരോ
പത്തിയോമമാന്തികേ നിത്യാധിവാസത്വമോ
ശ്രദ്ധയെന്തോന്നു പറഞ്ഞീടിനാൽ നൽകീടുവൻ'' എന്നാണ്.

ഇത്ര ഉദാരമായ ദാനത്വവും, ദയാശീലവും മഹാബലിയെ നിർദ്ധനനും, നിരഹങ്കാരനുമാക്കിത്തീർക്കുകയും ഒടുവിൽ ഭവൽപാദാരവിന്ദങ്ങൾ ശിരസ്സിലേറ്റുന്നതിനും ഇടയാക്കിയെന്നും ഇന്ദ്രപദവിവരെ ലഭ്യമാക്കിയെന്നും നാം കണ്ടുകഴിഞ്ഞതാണ്. ഇപ്രകാരം ആത്മസമർപ്പണം ചെയ്ത എല്ലാ മഹാത്മാക്കളും വിജയിച്ചരുളുന്ന കഥ പുരാണങ്ങളിലുടനീളം കാണാം. സംസാര ചക്രത്തിൽപ്പെട്ട് നിത്യവും വട്ടംകറങ്ങുന്ന ജീവനെ ഈശ്വരനോടൈക്യപ്പെട്ട് സകലവിധ ബന്ധങ്ങളിൽനിന്നും മുക്തനാക്കിത്തീർക്കുന്നതിനുള്ള ഏറ്റവും മുഖ്യമായ ഉപാധിയാണ് ആത്മസമർപ്പണമെന്ന് ഇതിൽ നിന്നും മനസ്സിലാക്കാം.

## ഗീത

നിത്യജീവിതത്തിൽ നമ്മെ വളരെയധികം സ്വാധീനം ചെലുത്തുന്ന ഒരു ഉത്തമഗ്രന്ഥമാണ് ശ്രീമദ് ഭഗവദ്ഗീത. ആത്മതത്ത്വം അതിന്റെ യഥാതഥ രൂപത്തിൽ ഗ്രഹിക്കുന്നതിനും മായയുടെ വിക്ഷേപാവരണശക്തികളിൽ നിന്നും മുക്തമാകാനും ഗീതാപഠനം സഹായിക്കുന്നു. കൃഷ്ണൻ പറയുന്നു-മനസ്സിന്റെ മൂന്നു വ്യത്യസ്ഥ ഭാവങ്ങളായ രജസ്സ്, തമസ്സ്, സത്വം എന്നിവ എന്നിൽ നിന്നുദിക്കുന്നു. എന്നാൽ ഞാനവയിലില്ല. എന്നിൽ നിന്ന് പല രൂപാന്തരങ്ങളും ഉണ്ടാകുന്നു. എങ്കിലും ഞാനവയിലൊന്നും സ്ഥിതിചെയ്യുന്നില്ല. വിത്തിനുള്ളിൽ നീര് കട്ടിപിടിച്ചിരിക്കുന്നു.

വിത്ത് മരമാകുമ്പോൾ തടിക്ക് വിത്തിന്റെ സ്വഭാവം കാണുന്നില്ല. കാനൽ ജലത്തിന്റെ പ്രവാഹത്തിൽപ്പെട്ട് മല ഒരിക്കലും ഒഴുകിപ്പോകുന്നില്ല. കാർമുകിൽ ആകാശത്ത് പ്രത്യക്ഷപ്പെടുന്നു. എന്നാൽ ആകാശം അവയെ ഉൾക്കൊള്ളുന്നില്ല. മേഘത്തിൽ നിന്ന് മാരി ചൊരിയുന്നു. പക്ഷെ മഴവെള്ളത്തിൽ മേഘമില്ല. ജലദങ്ങൾ കൂട്ടിമുട്ടി മിന്നൽപ്പിണർ ഉണ്ടാകുന്നു. എന്നാൽ മിന്നൽപ്പിണറിൽ ജലമില്ല. അഗ്നിയിൽനിന്നാണ് ധൂമം ഉണ്ടാകുന്നത്. എന്നാൽ ധൂമത്തിൽ അഗ്നിയില്ല. ഇതുപോലെ എല്ലാം ബ്രഹ്മത്തിൽ നിന്നും ഉത്ഭൂതമാകുന്നു. എന്നാൽ ബ്രഹ്മം അവയിലൊന്നിലും സ്ഥിതിചെയ്യുന്നില്ല.

ഒരാൾ തന്റെ നിഴലിനെ ആയുധംകൊണ്ട് പ്രഹരിക്കുന്നതുകൊണ്ട് ദേഹം മുറിപ്പെടുന്നില്ല. ഒരു നദി സമുദ്രത്തിൽ ചെന്നെത്തിയാലും അതിന്റെ പ്രവാഹം തുടരുന്നതുപോലെ ഒരു വ്യക്തി ദേഹം വെടിഞ്ഞാലും ജീവന്റെ ഗതി തുടരുക തന്നെ ചെയ്യുന്നു. ഒരു തീവണ്ടിയിൽ സ്വസ്ഥനായിരുന്നു യാത്ര ചെയ്യുന്ന ഒരാൾ താൻ സഞ്ചരിക്കുന്നതായി ഭാവന ചെയ്യുമ്പോലെയും തീക്കൊള്ളി വട്ടം ചുഴറ്റിയാൽ പ്രത്യക്ഷമാകുന്ന അഗ്നിവലയം പോലെയുമാണ് മായയുടെ സ്വരൂപം. നിഗൂഢവും, അചലവും ത്രിഗുണാതീതവുമായ ജ്ഞാന ശക്തിയാണ് ബ്രഹ്മം. ഒരു വിളക്കിന്റെ ചെറിയ പ്രകാശനാളത്തിന് വലിയ ഒരു പ്രദേശത്തെ ഉദ്ദീപ്തമാക്കാൻ കഴിയുന്നതുപോലെയാണ് വിജ്ഞാന സമ്പന്നമായ ഒരു മനസ്സ്.

ഗുണത്രയങ്ങളെ ഒഴിവാക്കി ഞാനെന്നും എന്റേതെന്നുമുള്ള ചിന്ത ഒരിക്കലും മനസ്സിനെ വിഷലിപ്തമാക്കാതേയും ആത്മാവിൽ നിന്നു നിർഗ്ഗളിക്കുന്ന ആനന്ദാനുഭൂതി ഒരു നിമിഷത്തേക്കുപോലും വിസ്മരിക്കാതെയും മുന്നേറുമ്പോൾ നിർമ്മലവും അഗാധവുമായ ആത്മജ്ഞാനം തെളിയുന്നു. ഈ ധ്യാനാനന്ദത്തിൽ മനസ്സ് സുസ്ഥിരമാകുന്നതുതന്നെ യോഗം. അശാന്തനായ ഒരുവന് ആനന്ദദായകമായ സുഖം യാദൃശ്ചികമായിട്ടുപോലും ലഭിക്കുകയില്ല. അശിക്ഷിതമായ ഒരു മനസ്സാണ് എല്ലാ ദുരിതാനുഭവങ്ങൾക്കും കാരണം. മുറ തെറ്റാതെയും വിദഗ്ധവുമായ ധർമ്മാചരണമാണ് ശ്രേഷ്ഠമായ ഈശ്വരപൂജ.

അർത്ഥവത്തും അവസരോചിതവും ആഴമേറിയതുമായ യഥാർത്ഥ തത്ത്വമാണ് സാക്ഷാത്ക്കരിക്കേണ്ടത്. പൂക്കൾചൂടി ഫലങ്ങളുംപേറി വസന്തത്തിന്റെ ആഗമനത്തിനുവേണ്ടി കാനനം കാത്തുനിൽക്കുന്നതുപോലെ ഒരു സ്ഥിതപ്രജ്ഞന്റെ ആത്മാനുവർത്തിയാകാൻ ഐശ്വര്യദേവത കാത്തുനിൽക്കുന്നു.മനോലയത്തിന്റെ മനോഹരാവസ്ഥയിൽ ബ്രഹ്മവുമായി ഒന്നാകുന്ന നിത്യയൗവ്വനസ്ഥിതി കൈവരുന്നു. ബ്രഹ്മം നിരാകാരവും

അഖണ്ഡവും സർവ്വസാക്ഷിയുമാകുന്നു. അത് ആകാശത്തോളം പൗരാണികവും അണുവിനേക്കാളും സൂക്ഷ്മവുമാണ്. ധർമ്മസം സ്ഥാപനാർത്ഥം കൂടെക്കൂടെ അവതാരങ്ങളെടുക്കുന്നുണ്ടെങ്കിലും ബ്രഹ്മത്തിന്റെ മൗലികമായ ആദ്യന്തരഹിതത്വം അക്ഷയമായും അഖണ്ഡമായും നിലനിൽക്കുന്നു. എല്ലാക്കാലത്തും ലോക ത്തിന്റെ ആത്മീയഘടനയെ സംരക്ഷിക്കണമെന്നുള്ളത് ഭഗവദ് നിശ്ചയമാണ്.

പുണ്യാത്മാക്കളായ ഭക്തന്മാരുടെ താൽപ്പര്യം പരിരക്ഷിക്കു ന്നതിനും അജ്ഞാനാന്ധകാരം നശിപ്പിക്കുന്നതിനുമായി വിഷ്ണു മനുഷ്യരൂപധാരിയായി അവതരിക്കുന്നു. എന്നിട്ട് അധർമ്മത്തിന്റെ അവസാന ദുർഗ്ഗം വരെ തകർക്കുകയും ദുഷ്ടന്മാരുടെ ദുഷിച്ച തത്ത്വശാസ്ത്ര രേഖകളെ പിച്ചിച്ചീന്തി എറിയുകയും ചെയ്യുന്നു. സജ്ജനങ്ങളെക്കൊണ്ട് പരമാനന്ദ വാഴ്ചയുടെ വിജയപതാക പാ പ്പിക്കുന്നു. ദുഷ്ടന്മാരുടെ വംശച്ഛേദം വരുത്തുകയും സജ്ജനങ്ങ ളുടെ മാഹാത്മ്യവും മാന്യതയും വീണ്ടെടുത്ത് ധർമ്മത്തേയും സദാചാരത്തേയും ആനന്ദകരമായി ഒരുമിപ്പിക്കുകയും ചെയ്യുന്നു. ആത്മാവിന്റെ അഗ്നിജ്വാലയിൽ പുകപരത്തുന്ന അവിശ്വാസ ത്തേയും അന്യായത്തേയും തുടച്ചുമാറ്റി ആത്മീയ ദർശനത്തിന്റെ തിരിനാളം ദീപ്തമാക്കുന്നു. തന്മൂലം നിത്യമായ ഒരു ദീപാവലി യുടെ നെടുങ്കാലം യോഗികൾക്കു സമാഗതമാകുന്നു. നന്മനിറഞ്ഞ ജീവിതത്തിന്റെ ഒരു പൊൻപുലരി പൊട്ടിവിടരുകയും അതിന്റെ ഒളിയേറ്റ് മലയോളം ഉയർന്നു നിൽക്കുന്ന പാപങ്ങൾ മഞ്ഞു പോലെ ഉരുകി ഒലിച്ചുപോകുകയും ചെയ്യുന്നു.

ഒരുവൻ തന്റെ ശാരീരിക സുഖങ്ങളിൽ അശ്രദ്ധനും, കർമ്മ ഫലത്യാഗിയും, ആരേയും ആശ്രയിക്കാത്തവനും സദാ ആനന്ദ തുന്ദിലനും ആയിരുന്നാൽ അവൻ ഹർഷോന്മാദത്തിന്റെ ശ്രീകോ വിലിൽ പ്രതിഷ്ഠിക്കപ്പെടും. ശരിയായ യോഗമാർഗ്ഗങ്ങൾ അനു ഷ്ഠിക്കാതെയും ആത്മീയമായി തീവ്രമായ ഉൽക്കർഷേച്ഛ ആഗ്ര ഹിക്കാതെയും ചിത്ത സംയമനത്തിനുവേണ്ടി പോരാടാതെയും ഇരിക്കുന്ന ഒരുവന് യഥാർത്ഥ പരിത്യാഗത്തിന്റെ ആനന്ദാശ്ലേഷം ലഭിക്കുകയില്ല. ഹൃദയം കരകവിഞ്ഞൊഴുകുന്ന ആനന്ദസരിത്താ കണം. ഇന്ദ്രിയ വിഷയങ്ങളിൽ ആസക്തി നശിച്ച ഒരുവനേ ഇത് സാധ്യമാകൂ.

ഒരു സ്തനത്തിൽ നിറഞ്ഞിരിക്കുന്ന സ്തന്യത്തിന്റെ സ്വാദ് സ്തനം അറിയുന്നില്ല. എന്നാൽ അത് പാനം ചെയ്യുന്ന കുഞ്ഞ് അതിന്റെ മാധുര്യം ആവോളം നുകരുകയും സംതൃപ്തി അടയുകയും ചെയ്യുന്നു. വെള്ളവും പാലും ചേർന്ന മിശ്രിതത്തിൽ

നിന്നും രാജഹംസം പാൽമാത്രം വേർതിരിച്ചനുഭവിക്കുന്നു. നെല്ലിൽ നിന്ന് പതിര് കാറ്റിനാൽ വേർപെടുത്തുമ്പോൾ ശുദ്ധ മായ നെൽക്കൂമ്പാരം ലഭ്യമാകുന്നതുപോലെ ജ്ഞാനവിജ്ഞാന ങ്ങളുടെ മിശ്രിതത്തിൽനിന്നും സത്യബുദ്ധിയും സ്ഥിതപ്രജ്ഞനു മായ ഒരുവൻ യഥാർത്ഥ ജ്ഞാനം വേർതിരിച്ചനുഭവിക്കുന്നു. ആത്മോൽക്കർഷത്തിന്റെ ഈ ആനന്ദം പരിശുദ്ധവും ഹർഷപ്രദ വും ഉത്തമങ്ങളിൽവെച്ച് ഉത്തമവും പുനർജന്മത്തിന് പ്രത്യൗഷ ധവും എല്ലാവർക്കും അഭികാമ്യവുമായിരിക്കെ ഇത് സാക്ഷാ ൽക്കരിക്കാനും അനുഭവിക്കാനും മർത്യൻ എന്തുകൊണ്ടു തുനി യുന്നില്ല എന്ന സംശയം ബാക്കിനിൽക്കുന്നു.

ക്ഷീരം നിറഞ്ഞു നിൽക്കുന്ന പശുവിന്റെ സ്തന്യം കൊതുക് നുകരുന്നില്ല. താമരപ്പൊയ്കയിൽ വിടർന്നു വിലസുന്ന കുസുമത്തിലെ മധു നുകരുന്നത് ദൂരെ നിന്നു വരുന്ന ഭ്രമരമാണ്. തൊട്ട് താഴെ തപസ്സിരിക്കുന്ന തവളക്കുഞ്ഞ് ഈ മധുവിന്റെ പ്രാഭവം അറിയുന്നില്ല. സമസ്ത സുഖങ്ങളുടേയും ആനന്ദത്തി ന്റേയും അക്ഷയ നിധിയായ ഭഗവാൻ ഹൃദയകുഹരത്തിൽ വസി ക്കുന്നുണ്ടെങ്കിലും ആ സത്യം കണ്ടെത്താതെ മർത്യൻ നൈമി ഷികങ്ങളും വിഷലിപ്തങ്ങളുമായ ഇന്ദ്രിയ വിഷയങ്ങൾക്കു പിന്നാലെ അലയുകയാണ്. അമൃത് തടാകത്തിൽ ആമഗ്നമെങ്കിലും കാനൽ ജലത്തിനായി ആഗ്രഹിക്കുകയാണ്. അനേകം ഭാരം കനകം വിളയിക്കാനുതകുന്ന സ്പർശമണി കൈവശംവെച്ചു കൊണ്ട് കാക്കപ്പൊന്നിനുവേണ്ടി അലയുകയാണ്.

ഒരു പാമ്പ് പടംപൊഴിച്ചാൽ മറ്റൊരു പാമ്പാകുന്നില്ല. മൺകുടം ഛിന്നഭിന്നമായാലും അതിനുള്ളിലെ ജലം ഭിന്നമാകു ന്നില്ല. ഒരാൾ തന്റെ വസ്ത്രം അഴിച്ചുമാറ്റുന്നതുകൊണ്ട് അയാ ളുടെ അവയവങ്ങൾ മാറിപ്പോകുന്നില്ല. അതുപോലെ ബാഹ്യരൂപം നശിച്ചാലും ആത്മാവ് അനശ്വരമായി നിലനിൽക്കുന്നു. നദിയും സമുദ്രവും ഒന്നാകുന്നതുപോലെ മനസ്സ് ബ്രഹ്മവുമായി ഏകീ ഭവിക്കുമ്പോൾ ജനനമരണങ്ങളില്ലാതെയാകുന്നു. കൃഷ്ണൻ പറ യുന്നു-"എന്റെ പ്രകൃതി എന്തെന്നറിയണമെങ്കിൽ പറയാം. ഞാൻ തന്നെ സൂര്യനെന്നറിയുക, എന്നാൽ ചിലപ്പോൾ മറയുക, മറ്റുചി ലപ്പോൾ പ്രത്യക്ഷമാവുക എന്ന പോരായ്മ എനിക്കില്ല. പാല് തൈരാകുകയും, വിത്ത് മരമാകുകയും, സ്വർണ്ണം വൈവിധ്യമാർന്ന ആഭരണങ്ങളാവുകയും ചെയ്യുന്നപോലെ എന്റെ അവ്യക്ത ഭാവം ഘനീഭവിച്ച് പ്രപഞ്ചമാകുന്നു. ഞാൻ പ്രപഞ്ചത്തിൽ നിന്നു ഭിന്നമോ പ്രപഞ്ചം എന്നിൽ നിന്ന് ഭിന്നമോ അല്ല. അറിവിന്റേയും, അനുഭൂതിയുടേയും വിശാലമായ സാഗരപ്പരപ്പിൽ

ഒരു കല്ലോലമായി മാറുമ്പോൾ ഇവയൊക്കെ സ്വയം പ്രകാശിക്കുകയും ആത്മ ജ്യോതിസ്സ് തെളിയുകയും ചെയ്യും.

ഒരു ഗൃഹത്തിനുള്ളിൽ എരിയുന്ന ദീപം ആരേയും ഒരു കർമ്മവും ചെയ്യാൻ പ്രേരിപ്പിക്കുന്നില്ല. ചെയ്യരുതെന്ന് വിലക്കുന്നുമില്ല. വീടിനുള്ളിലെ എല്ലാ കർമ്മങ്ങൾക്കും സാക്ഷിയെന്നു മാത്രം. അതുപോലെ എല്ലാഭൂതജാലങ്ങളുടേയും സൃഷ്ടികർമ്മം ഞാനാണ് നിർവ്വഹിക്കുന്നതെങ്കിലും അവരുടെ പ്രവർത്തികളിൽ ഞാൻ കേവലം ഉദാസീനനാണ്. ചന്ദ്രകിരണം ജലത്തിൽ പ്രതിഫലിക്കുമ്പോൾ വള്ളിപോലെ വളഞ്ഞിരിക്കുന്നതായിക്കാണാം. എന്നാൽ വളവ് ചന്ദ്രന്റെ സൃഷ്ടിയല്ല. ഭൂതജാലങ്ങൾ എന്നിലും ഞാൻ അവറ്റിലും ഇല്ലെന്നുള്ള അറിവാണ് ഐശ്വര്യയോഗം.''

ബ്രഹ്മതത്ത്വം കൃഷ്ണനിലൂടെ ഗീതയിൽ വെളിവാക്കപ്പെടുന്നത് കാണുക. ''ഞാൻ വിശ്വത്തിന്റെ പിതാവാണ്. എന്റെ ഇച്ഛ ഹേതുവായി എട്ടുവിധമായി പിരിയുന്ന അപര പ്രകൃതി പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. ഞാൻ എല്ലാ ചരാചരങ്ങളുടേയും മാതാവുമാണ്. ഈ പ്രപഞ്ചം ജനിക്കുന്നതും വികസിക്കുന്നതും എന്നിലല്ലാതെ മറ്റൊന്നിലുമല്ല. സൃഷ്ടിയുടെ അടിസ്ഥാന ഘടകങ്ങളായ പ്രകൃതിയും, പുരുഷനും എന്റെ ഇച്ഛയിൽ നിന്നും ജാതമാകയാൽ പിതാമഹനും ഞാനാണ്. ജ്ഞാനത്തിന്റെ എല്ലാ വഴികളും എത്തിച്ചേരുന്നത് എന്നിലാണ്. എല്ലാ ദർശനങ്ങളും ഏകീഭവിക്കുന്ന പുണ്യസ്ഥാനവും ഞാൻതന്നെ. ബ്രഹ്മപ്രതീകമായ ഓങ്കാരം ഞാനാണ്. പവിത്രമായ ഓങ്കാരമെന്ന പ്രണവമന്ത്രത്തിൽ നിന്നു നിർഗ്ഗളിച്ച അ, ഉ, മ് എന്ന അക്ഷരത്രയങ്ങളും ഞാൻതന്നെ.

എന്റെ ആജ്ഞയനുസരിച്ചാണ് ആകാശം എല്ലായിടത്തും വ്യാപിക്കുന്നത്. പ്രപഞ്ച സൃഷ്ടിയുടെ പ്രഭുവും മുപ്പാരിനും നാഥനും ഞാൻതന്നെ. അഗ്നി എരിയുന്നത്, കാറ്റ്വീശുന്നത് മാരി ചൊരിയുന്നത്, ആഴി അതിർത്തി ലംഘിക്കാതിരിക്കുന്നത്, ഭൂമി ജീവജാലങ്ങളുടെ ഭാരം താങ്ങുന്നത്, പർവ്വതങ്ങളുടെ അസ്തിവാരമിളകാത്തത് സൂര്യൻ ചരിക്കുന്നതും പ്രാണവ്യവഹാരം നിലനിൽക്കുന്നതും എന്റെ കൽപ്പനപ്രകാരമാണ്. മൃത്യുദേവന്റെ നടപടികളും എന്റെ കൽപ്പനപ്രകാരം മാത്രമാണ് നടക്കുന്നത്. എന്നെ ഹൃദയംഗമമായി ഉപാസിക്കുന്ന ഒരുവൻ സംസാരസാഗരം തരണം ചെയ്ത് കർമ്മഫലങ്ങളുടെ ബന്ധനത്തിൽനിന്നും മോചിതനാകുന്നു'' ഇതുതന്നെ മോക്ഷം അഥവാ കൈവല്യപദപ്രാപ്തി.

ഗീത ഒൻപതാം അദ്ധ്യായം രാജവിദ്യാരാജഗുഹ്യയോഗത്തിൽ കൃഷ്ണൻ അർജ്ജുനനോടു പറയുന്നു:- ''എന്നിലുള്ള അചഞ്ചലമായ ഭക്തികൊണ്ട് എല്ലാ ആഗ്രഹങ്ങളേയും എരിച്ചുകളയുന്നവനാണ് എന്റെ യഥാർത്ഥ ഭക്തൻ. ഈ യോഗത്താൽ

നീ സമ്പന്നമാകുമ്പോൾ നിനക്ക് എന്റെ ശാശ്വത സ്വരൂപത്തെ പ്രാപിക്കാൻ കഴിയും. അത്യന്തം സത്യമായ രഹസ്യം ഞാൻ നിന്നോട് പറയുകയാണ്. നിന്റെ ഹൃദയത്തിൽ എന്റെ ദിവ്യമായ പൊരുൾ നിറഞ്ഞു നിൽക്കുമ്പോൾ നീ എന്റെ ശാശ്വത ഗേഹത്തിൽ എത്തിചേരുകയും നിത്യമായ ആനന്ദം അനുഭവിക്കുകയും ചെയ്യും.

ഇതിൻ പ്രകാരമുള്ള നിത്യാനന്ദവും, സത്യാനന്ദവും അനുഭവിക്കുന്നതിന് ഏതൊരു ജീവിക്കും സാദ്ധ്യമാണ്. ആസ്തിക്യ ബുദ്ധിയും ധർമ്മാസക്തിയും ഉണ്ടാകണമെന്ന് മാത്രം. വസ്തു ബോധമില്ലായ്മയാണ് എല്ലാ കർമ്മങ്ങളുടെയും പരാജയ കാരണം. വ്യക്തിയായാലും, സമഷ്ടിയായാലും സ്വരൂപ സ്വഭാവങ്ങളെന്നു രണ്ട് ഭാവങ്ങൾ ഉണ്ട്. വ്യക്തിയുടെ മാറ്റമില്ലാത്ത അംശമാണ് സ്വരൂപം അഥവ വസ്തു. സ്വരൂപത്തിൽ അഥവാ വ്യക്തിയിൽ ഉണ്ടായിമറയുന്ന തൽക്കാല ദൃശ്യങ്ങളാണ് സ്വഭാവം. വെള്ളത്തിലുണ്ടാകുന്ന തിരയിലേയും കുമിളയിലേയും വസ്തു വെള്ളമാണ്. തിരയുടേയും, കുമിളകളുടേയും രൂപവും അതിന് നൽകപ്പെടുന്ന പേരും ഒന്നുചേർന്നതാണ് സ്വഭാവം. സ്വഭാവം രൂപപ്പെടുന്നതിനു മുമ്പും അതുള്ളപ്പോഴും അതില്ലാതെ വരുമ്പോഴും സ്വരൂപം ഉള്ളതായിത്തന്നെ നിലനിൽക്കുന്നു. സ്വഭാവത്തിന് ആവർത്തിച്ചുണ്ടായി മറയാനും നിലനിൽക്കാനും അവസരം നൽകുന്നതു സ്വരൂപത്തിന്റെ അനശ്വര സ്വരൂപമാണ്. സ്വരൂപത്തെ അറിയാത്തിടത്തോളം സ്വഭാവത്തിന്റെ പൂർണ്ണരഹസ്യവും വെളിവാകുന്നില്ല.

ആനന്ദഘനമായ അഖണ്ഡബോധമാണ് പ്രപഞ്ചത്തിന്റെ സ്വരൂപം. വെള്ളത്തിൽ കുമിളകളെന്നപോലെ ആ സ്വരൂപത്തിൽ കർമ്മഗതി ഉണ്ടാക്കി മറയ്ക്കുന്ന പക്ഷിമൃഗാദി നാമരൂപങ്ങളാണ് സ്വഭാവം. ഇപ്രകാരം ഓരോ വ്യക്തിയും ആനന്ദഘനമായ അഖണ്ഡബോധമെന്ന സ്വരൂപവും കർമ്മഗതിയിലെ നാമരൂപങ്ങളെന്ന സ്വഭാവവും ചേർന്നാവിർഭവിച്ചതെന്നു സ്പഷ്ടമാകുന്നു. സ്വരൂപബോധമില്ലായ്മയാണ് അജ്ഞാനം. ഈ അജ്ഞാനമാണ് സകല കർമ്മദോഷങ്ങൾക്കും, ആപത്തുകൾക്കും കാരണം.

സത്യസാക്ഷാത്ക്കാരത്തിനു വഴിതെളിക്കുന്ന ഉപായമാണു ധർമ്മം. സ്വഭാവത്തെ നിയന്ത്രിച്ചു വേണ്ടപോലെ പ്രയോഗിക്കാതെ സ്വരൂപബോധം ഉണ്ടാവുകയില്ല. ഇപ്രകാരം സ്വഭാവത്തിന്റെ നിയന്ത്രണവും ഉചിതമായ പ്രയോഗവുമാണ് ധർമ്മം. സ്വരൂപ സാക്ഷാത്ക്കാരം തേടി പരമസത്യം ഗ്രഹിക്കുന്നതാണ് ശ്രേയസ്സ്. സ്വഭാവത്തിൽ മോഹിച്ച് ഭൗതികസുഖം കാംഷിക്കുന്നതു പ്രേയസ്സും. ധീരരായുള്ളവർ പ്രേയസ്സിനെ തള്ളി ശ്രേയസ്സിനെ വരിക്കുന്നു.

അലൗകികവും ദൈവീസമ്പന്നവുമായ ഒരർജ്ജുന മനസ്സുവേണം ഇതുഗ്രഹിക്കാൻ. മനസ്സിന്റെ ഏകാഗ്രത (ശമം) ഇന്ദ്രിയങ്ങളുടെ അടക്കം (ദമം) ബാഹ്യവിഷയങ്ങളിൽ കൗതുകമില്ലായ്മ (ഉപരതി) ക്ലേശസഹനം (തിതിക്ഷ) ഗുരുവാക്യത്തിൽ വിശ്വാസം (ശ്രദ്ധ) മനസ്സിന്റെ ലക്ഷ്യബോധം അഥവാ ഏകാഗ്രത (സമാധാനം) എന്ന ഷഡ്കസമ്പത്തി, നിത്യ അനിത്യവസ്തുവിവേകം, ഇഹാമുത്രഫലഭോഗവിരാഗം, മോക്ഷേച്ഛ തുടങ്ങിയ ശ്രേയോമാർഗ്ഗങ്ങളെക്കുറിച്ച് (സാധനാചതുഷ്ടയം) അന്യത്ര വിവരിക്കുന്നുണ്ട്.

പാകതയില്ലാത്ത ഹൃദയത്തിന്റെ ദൗർബല്യമാണ് ദുഃഖം. അജ്ഞാനജന്യവും, നിഷ്പ്രയോജനവും ജീവിതത്തെ തളർത്തിക്കളയുന്നതുമായ മമതയാണ് ദുഃഖഹേതുവായി ഭവിക്കുന്നത്. പണ്ഡിതന് ഒന്നിനേയും കുറിച്ച് ദുഃഖമില്ല. "പണ്ഡ" എന്ന ശബ്ദത്തിന് ആത്മജ്ഞാനം എന്നാണർത്ഥം. ആത്മജ്ഞാനി തന്നെ പണ്ഡിതൻ.

ജനിക്കുക, വളരുക, നിലനിൽക്കുക, പരിണമിക്കുക, ക്ഷയിക്കുക, നശിക്കുക എന്നീ ആറുവികാരങ്ങൾ എല്ലാ ജീവികൾക്കുമുണ്ട്. ഈ അവസ്ഥകളിലെന്നപോലെ ബാല്യം, കൗമാരം, യൗവ്വനം, വാർദ്ധക്യം തുടങ്ങിയ അവസ്ഥകളിലും ബോധത്തിന് യാതൊരു മാറ്റവുമില്ല. മരണം ആത്മാവിനെ അഥവാ ബോധസ്വരൂപത്തെ ഒരിക്കലും ബാധിക്കുന്നില്ലെന്ന് ഇതിൽനിന്നും ബോധ്യമാവും. തിതിക്ഷയാണ് ആത്മസാക്ഷാൽക്കാരത്തിനുതകുന്ന ഏറ്റവും വലിയ സാധന. ആഗമാപായികളായ സുഖദുഃഖാദി ദ്വന്ദ്വങ്ങളെ പരിഭ്രമമോ, വിലാപമോ കൂടാതെ സഹിക്കുന്നതാണ് തിതിക്ഷ. ഇന്ദ്രിയ വിഷയങ്ങളുടെ രൂപത്തിൽ ചേതന സ്വരൂപത്തെ മറച്ചിരിക്കുന്ന ജഡവസ്തുക്കളെ ബോധസ്വരൂപത്തിൽ നിന്നകറ്റാൻ ഇത് സഹായിക്കുന്നു.

ബോധവും ജഡവും അഥവാ ഉണ്മയും ഇല്ലായ്മയും തമ്മിലുള്ള പരസ്പര ബന്ധത്തെക്കുറിച്ചുള്ള അന്വേഷണമാണ് വേദാന്തം. ഇവ ഇരുളും വെളിയുംപോലെ വിരുദ്ധങ്ങളാണ്. വെളിച്ചത്തിൽ നിന്നും ഇരുട്ടോ, ഇരുട്ടിൽ നിന്ന് വെളിച്ചമോ ഉണ്ടാവാൻ സാദ്ധ്യതയില്ല. ഉള്ളതൊന്നും നശിക്കുന്നില്ല. "ഇല്ലാത്തതൊന്നും പുതുതായി ഉണ്ടാകുന്നുമില്ല." എന്ന ഭാരതീയ തത്ത്വദർശനം പ്രസിദ്ധ ശാസ്ത്രജ്ഞൻ ഐൻസ്റ്റീൻ അംഗീരിച്ചുകാണുന്നു. നാമരൂപങ്ങളുണ്ടെന്നു തോന്നിയാലും അവയ്ക്കു വസ്തുസ്വരൂപത്തിൽ നിന്ന് ഭിന്നമായി ഉണ്മയില്ല. മണ്ണിൽനിന്നും കുടം, കലം എന്നിത്യാദി നാമരൂപങ്ങളുണ്ടായാലും അവയ്ക്ക് മണ്ണിന്റെ അസ്ഥിത്വമല്ലാതെ മറ്റൊന്നുമില്ലെന്നു മനസ്സിലാക്കാൻ പ്രയാസമില്ല.

പാത്രമില്ലെങ്കിലും മണ്ണിന് അസ്തിത്വമുണ്ട്. അതുപോലെ ജഡമില്ലെങ്കിലും ബോധത്തിന് നിലനിൽക്കാം. ഈ ശുദ്ധബോധത്തെത്തന്നെയാണ് ശാസ്ത്രം എനർജിയെന്നു പറയുന്നതും. പ്രപഞ്ചനാമ രൂപങ്ങളില്ലെങ്കിലും ഉണ്മ അഥവാ ബോധം നിലനിൽക്കുന്നു. ഈ അഴിവില്ലാത്ത തത്ത്വം ബോധ്യപ്പെടുന്നതുതന്നെ ആത്മജ്ഞാനം അഥവാ ബ്രഹ്മവിദ്യ.

സിദ്ധാന്തപരമായ വസ്തുഗ്രഹണം സാധ്യമായാൽ സാധകന് നിർഭയനായി തന്റെ കർമ്മ മണ്ഡലത്തിൽ മുന്നേറാം. ഗീത ഒന്നാം അദ്ധ്യായത്തിൽ അർജ്ജുനന്റെ വിഷാദയോഗം അകറ്റിക്കൊണ്ട് ശോകാതുരത ആത്മോൽക്കർഷത്തിനു തടസ്സമെന്നു സമർത്ഥിക്കുന്നു. അജ്ഞതയുടെ കൂരിരുട്ടിൽ കണ്ണീർ വാർക്കാതെ ശോകം വെടിഞ്ഞ് സ്വതഃസിദ്ധമായ കർമ്മ മണ്ഡലത്തിൽ മുന്നേറാനാണ് ഭഗവാൻ ഉദ്ബോധിപ്പിക്കുന്നത്. മരുഭൂമിയിലെ കാനൽജലംപോലെ പ്രപഞ്ചജഡ ദൃശ്യങ്ങളെ പൊന്തിച്ചുകാട്ടുന്നത് പരമാത്മാവിൽ സ്പന്ദിച്ചുയരുന്ന മായാശക്തിയാണ്. മായയുടെ അധ്യാസം നിമിത്തം സത്യസ്വരൂപത്തെ മറച്ചുളവാകുന്ന അവ്യക്തദശയാണ് ആവരണം. തുടർന്ന് പ്രാണനും (എനർജി) സൂര്യചന്ദ്രാദി വിവിധ ദൃശ്യങ്ങളും ഉളവായിക്കാണുന്നതാണ് മായയുടെ വിക്ഷേപശക്തി. വിക്ഷേപം മറഞ്ഞ് വീണ്ടും ആവരണം. ഇങ്ങനെ ജഗത്ത് പരിവർത്തിച്ചു നശിച്ചുകൊണ്ടിരിക്കുന്നു നിരന്തരം.

മനസ്സിനെ അന്തർമുഖമാക്കി ഏകാഗ്രതപ്പെടുത്തിയാൽ വിഷയസ്പർശമില്ലാത്ത ഒരു നിരപേക്ഷ സുഖം ഉള്ളിൽ തെളിയും. ഏകാഗ്രത വർദ്ധിക്കുന്തോറും ഈ സുഖത്തിന്റെ ആഴവും പരപ്പും കൂടും. തുടർന്ന് ഉള്ളിലും, പുറത്തും പ്രപഞ്ചമാകെ അക്ഷയ സുഖ സ്വരൂപമായ ഒരു വസ്തു നിറഞ്ഞു നിൽക്കുന്നതായി അനുഭവമാകുന്നു. ഈ അനുഭവമാണ് അക്ഷയസുഖ ബ്രഹ്മാനുഭവം. ബ്രഹ്മനിഷ്ഠന്മാർക്ക് സമാധിദശയെന്നും വ്യുത്ഥാനദശയെന്നും രണ്ടവസ്ഥകളുണ്ട്. ഏകാന്തതയിൽ ബ്രഹ്മാനന്ദത്തിൽ മുഴുകി മൗനമായി വർത്തിക്കുന്നതാണ് സമാധിദശ. മറ്റുള്ളവരെപ്പോലെ ലോകകാര്യങ്ങളിൽ വ്യാപരിക്കുന്നത് ഉത്ഥാനദശയും. ബാഹ്യങ്ങൾ, ആന്തരങ്ങൾ, വാസനാമാത്ര രൂപങ്ങൾ എന്നീ മൂന്നുവിധ മനോഗത കാമങ്ങളേയും പുറംതള്ളുമ്പോൾ ശുദ്ധവും ആനന്ദഘനവുമായ ആത്മസ്വരൂപം തെളിഞ്ഞുകിട്ടും. ലൗകികവും ബാഹ്യവുമായ വിരുദ്ധ പരിതഃസ്ഥിതികളൊന്നും തന്നെ ഒരു സ്ഥിത പ്രജ്ഞനെ ഉലയ്ക്കുന്നില്ല. സർവ്വതോന്മുഖമായ ഇന്ദ്രിയ നിഗ്രഹമാണ് സ്ഥിത പ്രജ്ഞത്തിന്റെ മുഖമുദ്ര. പൂർണ്ണമായും ഇന്ദ്രിയ നിഗ്രഹം സാധ്യമാകാത്തിടത്തോളം

സ്ഥിതപ്രജ്ഞത്വം പ്രാപിക്കുകയില്ല. ഹഠയോഗാദി കഠിന സാധ നകൾ കൊണ്ടോ മറ്റേതെങ്കിലും പ്രകാരത്തിലോ അല്പ്പസമയ ത്തേക്ക് മനസ്സിനേയോ, പ്രാണനേയോ ബലാൽ നിയന്ത്രി ക്കുന്നതുകൊണ്ടൊന്നും ഇന്ദ്രിയ നിഗ്രഹമോ, സ്ഥിതപ്ര ജ്ഞത്വമോ സാധ്യമാകുന്നില്ല. സത്യബോധത്തിൽ നിന്നും മനസ്സ് വഴുതിപ്പോകാതെ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളുമടക്കി മനസ്സിനെ ആത്മപുഷ്പമാക്കി ദീർഘകാലം സമാധി പരിശീലി ക്കണം. ആത്മാവ് സ്വതേ ആനന്ദസ്വരൂപമാണ്. ബാഹ്യവിഷയ ങ്ങളുമായുള്ള രാഗദ്വേഷ സങ്കല്പ്പങ്ങളാണ് ആനന്ദാനുഭവത്തെ തടയുന്നത്. അതിനാൽ ആത്മാനന്ദം കൊതിക്കുന്ന സത്യാന്വേഷി ഇന്ദ്രിയങ്ങളെ പാട്ടിലാക്കി മനസ്സിനെ രാഗദ്വേഷവിമുക്തമാക്കാൻ സദാ യത്നിക്കണം.

തന്നെപ്പോലെ സകല ജീവികളേയും കരുതി ഏതൊരാൾ ഈശ്വരബുദ്ധ്യാ സർവ്വത്ര സമഭാവന പുലർത്തുന്നുവോ അയാ ളുടെ ചിത്തം സദാ പ്രസന്നമായിരിക്കും. പ്രസന്നചിത്തം സ്വഭാ വചിത്തമായിക്കഴിഞ്ഞാൽ ആദ്ധ്യാത്മികം, ആധിഭൗതികം, ആധി ദൈവികം തുടങ്ങി എല്ലാ ദുഃഖങ്ങളും നശിക്കുന്നു. വ്യക്തിയുടെ ശരീര മനസ്സുകളിൽ സംഭവിക്കുന്ന രോഗാദിപീഡകളാണ് ആദ്ധ്യാ ത്മിക ദുഃഖം. അന്യജന്തുക്കളിൽ നിന്നും അഗ്നി, വെള്ളം, കാറ്റ്, ഭൂമി, ഇവയിൽ നിന്നുണ്ടാകുന്നവയാണ് ആധിഭൗതികം. അവിചാ രിതമായി വന്നുചേരുന്ന അപകടങ്ങളാണ് ആധിദൈവികം. മന സ്സിന്റെ ഏകാഗ്രത, സത്യബുദ്ധി, സത്യഭാവന, മനഃശാന്തി, സുഖം ഇവയാണ് ആത്മജ്ഞാന പ്രാപ്തിക്കുള്ള ക്രമമായ പടികൾ. വിഷ യങ്ങളിൽപ്പെട്ടുഴലുന്ന മനസ്സിൽ യഥാർത്ഥമായ ശാന്തിയുടേയോ, സുഖത്തിന്റേയോ ഗന്ധംപോലും ഉണ്ടാകുന്നില്ല.

യോഗമെന്ന കപ്പിത്താൻ ബുദ്ധിയെ വേണ്ടപോലെ നയി ച്ചാൽ മാത്രമേ സംസാര സമുദ്രത്തിന്റെ മറുകരയിലെത്തുകയു ള്ളൂ. ഇന്ദ്രിയാനുഭവമെന്ന കാറ്റിൽ ബുദ്ധിയെന്ന വഞ്ചിയെ അല ഞ്ഞുതിരിയാൻ അനുവദിച്ചാൽ ലക്ഷ്യത്തിലെത്തുകയില്ലെന്നു മാത്രമല്ല രാഗദ്വേഷങ്ങളാകുന്ന തിരയിൽപ്പെട്ട് തകരുകയും ചെയ്യുന്നു. മനോനിഗ്രഹം അഥവാ, ഇന്ദ്രിയ നിഗ്രഹം അഥവാ ദമം ഇവയാണ് സ്ഥിതപ്രജ്ഞത്വം നേടാനുള്ള സുപ്രധാന മാർഗ്ഗ ങ്ങൾ എന്നാവർത്തിക്കേണ്ടിയിരിക്കുന്നു. കണ്ണുകൊണ്ട് കാണാതേയും, ചെവികൊണ്ട് കേൾക്കാതേയുമിരിക്കുന്ന ഇന്ദ്രിയനിഗ്രഹമാകുകയില്ല. സകല ഇന്ദ്രിയങ്ങളേയും സത്യംമാത്രം അനുഭവിക്കാൻ പഠിപ്പിക്കുകയാണ് യഥാർത്ഥ

ഇന്ദ്രിയനിഗ്രഹം. ബ്രഹ്മസ്വരൂപമായി ഗ്രഹിക്കപ്പെടുന്ന വിഷയങ്ങൾ ഒരിക്കലും പ്രലോഭന ഹേതുക്കളായി ഭവിക്കുന്നില്ല.

രാഗഭയക്രോധാദി മനോമാലിന്യങ്ങളെ ബലാൽ അമർത്താനോ പൂർണ്ണമായും ഒഴിച്ച് മാറ്റാനോ സാധ്യമല്ല. ഇതിനായി "മന്മയത്വവും മാമുപാശ്രിതത്വവും" ഭഗവാൻ ഉപദേശിച്ചിരിക്കുന്നു. ഉള്ളിൽ നിരന്തരമായ ആത്മവിചാരമാണ് മന്മയത്വം. പുറമെ എല്ലാറ്റിലും ആത്മസ്വരൂപം ദർശിക്കാനുള്ള പരിശീലനമാണ് "മാമുപാശ്രിതത്വം". പ്രാരംഭത്തിൽ രാഗദ്വേഷാദിമാലിന്യങ്ങളെ ഒഴിച്ചുമാറ്റാൻ പ്രയത്നപൂർവ്വം സാധനകളായി ആരംഭിക്കുന്ന ഈ പരിശീലനങ്ങൾ രാഗദ്വേഷാദി മാറിവരുന്തോറും സിദ്ധികളായിത്തീർന്ന് ജ്ഞാനതപസ്വിയെ ധന്യനാക്കുന്നു. രോഗം, ദാരിദ്ര്യം തുടങ്ങിയ ഫലാനുഭവങ്ങളും കർമ്മങ്ങളും സുഖത്തോടൊപ്പം കഠിനങ്ങളായ ദുഃഖ പ്രതികരണങ്ങളും ഉൾക്കൊള്ളുന്നവയാണ്. അതുകൊണ്ട് ജ്ഞാനതപസ്വികൾ ഈ നിയമമറിഞ്ഞ് എല്ലാ ലൗകിക കാമങ്ങളിൽ നിന്നും വിരക്തിനേടി ബ്രഹ്മസായൂജ്യത്തിനായി യത്നിക്കുന്നു.

ജ്ഞാനംകൊണ്ടുള്ള കർമ്മ മുക്തിയാണ് ഏതൊരു വേദാന്ത ഗ്രന്ഥത്തിലേയും പ്രധാന പ്രദിപാദ്യം. ബാഹ്യമായ കർമ്മ സന്യാസംകൊണ്ട് ഫലമില്ല. ആന്തരമായ കർമ്മസന്യാസവും ജ്ഞാനതപസ്സുമാണ് ഒരു കർമ്മയോഗി നേടേണ്ടത്. ധീരന്മാരായ സത്യാന്വേഷികൾ പണ്ടു പണ്ടേ ഈ മാർഗ്ഗം തന്നെയാണ് അവലംബിച്ച് പോന്നിട്ടുള്ളതും. സർവ്വത്രകർമ്മമയമായ പ്രപഞ്ചത്തിൽ ലേശംപോലും കർമ്മമില്ലാത്തബ്രഹ്മത്തേയും ബ്രഹ്മത്തിൽ കർമ്മമയമായ പ്രപഞ്ചത്തേയും ആരു കാണുന്നുവോ അവനാണ് മനുഷ്യരിൽ ബുദ്ധിമാനും, ജ്ഞാനിയും. ഏതു ചലനവും അചഞ്ചലമായ ഒരുപശ്ചാത്തലത്തിലേ നടക്കൂ എന്ന വേദാന്തദർശനം ആധുനിക ശാസ്ത്രം അംഗീകരിച്ചിട്ടുണ്ട്. കർമ്മമയമായ പ്രപഞ്ചത്തിന് അകർമ്മമയമായ ഒരധിഷ്ഠാനം കൂടിയേതീരൂ. ഈ അധിഷ്ഠാനമാണ് "കൃത്സ്നകർമ്മകൃത്" ആയിരിക്കുന്ന സാക്ഷാൽബ്രഹ്മം.

വ്യക്തമായ കർമ്മാകർമ്മ ദർശനം നേടിയ ഒരാൾ തൽക്കാലകർമ്മത്തിന്റെ കാര്യാകാര്യങ്ങളെക്കുറിച്ചന്വേഷിച്ച് ക്ലേശിക്കുന്നില്ല. സ്വരൂപത്തിന് കേട് വരുത്താത്ത ഒരസ്തപ്രതിഭാസമാണ് കർമ്മം. ആകയാൽ അപ്പപ്പോൾ വന്നുചേരുന്ന കർമ്മങ്ങളെ ചെയ്തുതീർത്ത് ജ്ഞാനാഗ്നിയിൽ എരിച്ചു കളഞ്ഞ് ക്രമേണ കർമ്മ വിമുക്തനാകുകയാണ് ജ്ഞാനിയുടടെ ലക്ഷണം.

കർമ്മത്തിന്റെ കറ പുരളാത്ത ജ്ഞാനിയുടെ സ്വരൂപം എത്ര പ്രശംസിച്ചാലും മതിവരികയില്ല. ജഡരൂപിണിയായ ശക്തിയുടെ വകയാണ് കർമ്മം. ചേതനാത്മാവിന് കർമ്മമില്ല. ജഡധർമ്മത്തെ മിഥ്യയായി തന്നിലുണ്ടെന്നാരോപിച്ചാണ് ചേതനാത്മാവ് കർമ്മമുണ്ടെന്നു ഭ്രമിക്കുന്നത്. ഈ മിഥ്യാരോപം വസ്തുവിചാരം കൊണ്ടൊഴിച്ചുമാറ്റി താൻ സർവ്വത്ര പരിപൂർണ്ണമായ പരബ്രഹ്മമെന്ന് സദാ വിചാരം ചെയ്യണം.

ജ്ഞാനിയുടെ ഏതു ചലനവും അത്യുജ്ജ്വലമായ ബ്രഹ്മയജ്ഞമാണ്. ബ്രഹ്മാനുഭവമാകുന്ന യാഗാഗ്നിയിൽ പ്രപഞ്ചവിഷയമാകുന്ന ഹോമദ്രവ്യം അദ്ദേഹം സദാഅർപ്പിച്ച് ഒടുവിൽ ബ്രഹ്മമായിത്തന്നെ ഭവിക്കുകയും ചെയ്യുന്നു. ബ്രഹ്മഭാവനയോടെ അനുഷ്ഠിക്കുന്ന ഏതുകർമ്മവും ബ്രഹ്മയജ്ഞമാണ്. ബ്രഹ്മശരീരമായി പ്രത്യക്ഷരൂപത്തിൽ കാണപ്പെടുന്ന പ്രപഞ്ചം തന്നെയാണ് ബ്രഹ്മസത്രത്തിലെ ഹോമകുണ്ഡം. സർവ്വത്ര ബ്രഹ്മാനുഭവമെന്ന ജ്ഞാനമാണ് അഗ്നി, വാസനാമയങ്ങളായ വിഷയങ്ങളാണ് ഹവിസ്, ബ്രഹ്മപ്രാപ്തി കൊതിക്കുന്ന ജ്ഞാനിയാണ് യജമാനൻ, ബ്രഹ്മം ദേവതയും, സർവ്വവും ബ്രഹ്മം എന്നതു ഭാവനയുമാണ്. ഈ യജ്ഞം യജമാനന് ബ്രഹ്മപ്രാപ്തി ഫലം നേടിക്കൊടുക്കുകയും ചെയ്യുന്നു. ജീവത്വം പൂർണ്ണമായി യജിക്കപ്പെടുമ്പോഴാണ് ബ്രഹ്മത്വം പ്രാപ്യമാകുന്നത്. "അഹം ബ്രഹ്മാസ്മി" എന്ന ബ്രഹ്മഭാവനയാകുന്ന അഗ്നിയിലാണ് ജീവയജനം നടത്തേണ്ടത്. കർമ്മരംഗത്ത് ആത്മാന്വേഷണം കൂടിച്ചേരുമ്പോൾ അത് യജ്ഞമായി മാറുന്നു.

സുഖത്തിന്റെ ഇരിപ്പിടം ആത്മാവാണെന്നറിഞ്ഞ് ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്നു പിൻവലിച്ച് അന്തർമുഖമാക്കി മനസ്സിനെ ആത്മഭാവനയിൽ ഏകാഗ്രമാക്കുന്നതാണ് സംയമം. ഇന്ദ്രിയങ്ങൾ പുറമെ തെണ്ടിത്തിരിയുന്നിടത്തോളം മനസ്സ് ആത്മഭാവനയിൽ ഏകാഗ്രപ്പെടുകയില്ല. ഇന്ദ്രിയങ്ങളെ അന്തർമുഖമാക്കി സംയമാഗ്നിയിൽ ഹോമിക്കലാണ് ദമം. ചിത്തചലനവും, പ്രാണചലനവും പൂർണ്ണമായി നിരോധിച്ച് നിർവികല്പ്പസമാധി നേടാനുള്ള സാധനയാണ് ആത്മസംയമയോഗാഭ്യാസം. ചിത്തവും പ്രാണനും പൂർണ്ണമായി സ്വയം പ്രകാശിക്കുന്ന ആത്മാവിൽ അടങ്ങുന്നതാണ് ആത്മസംയമയോഗം. വെറും പ്രാണായാമാദിഹഠ യോഗസാധനകൾകൊണ്ട് അൽപ്പനേരത്തേക്ക്മാത്രം പ്രാണചലനമോ ചിത്ത സങ്കൽപ്പമോ നിരോധിച്ചതുകൊണ്ട് ആത്മസംയമം കൈവരുന്നില്ല.

കർമ്മവാസനകൾ അന്തഃകരണത്തിൽ വാസനാരൂപമായ ഒരു മറ സൃഷ്ടിക്കുക നിമിത്തമാണ് സനാതനവും നിത്യമുക്തവുമായി സദാ തെളിഞ്ഞു വിളങ്ങുന്ന ബ്രഹ്മത്തെ സാധാരണ ജീവന്മാർക്ക് അറിയാനും അനുഭവിക്കാനും കഴിയാതിരിക്കുന്നത്. യജ്ഞരൂപ ത്തിൽ കർമ്മമനുഷ്ഠിക്കുന്നവർക്ക് ഈമറ പൂർണ്ണമായും മാറിക്കി ട്ടുന്നു. കർമ്മ വിമുക്തിയും ബ്രഹ്മപ്രാപ്തിയുമാണ് എല്ലാവിധ യജ്ഞങ്ങളുടേയും മുഖ്യലക്ഷ്യം. താനും ഇക്കാണുന്ന പ്രപ ഞ്ചവും കർമ്മരഹിതമായ ബ്രഹ്മമാണെന്നുറച്ചുകൊണ്ട് രാഗദ്വേ ഷങ്ങൾ വെടിഞ്ഞ് ശരീരത്തെ കർമ്മരംഗത്ത് വ്യാപരിപ്പിക്കുന്ന താണ് ബ്രഹ്മാഭ്യാസം. ഈജ്ഞാനം ഗുരുപാദത്തിൽ സാഷ്ടാംഗം പ്രണമിച്ചും ശുശ്രൂഷകൊണ്ട് ഗുരുവിനെ പ്രസാദിപ്പിച്ചും നേടേ ണ്ടതാണെന്ന് ഗീത ഉൾപ്പെടെ എല്ലാ വേദാന്തഗ്രന്ഥങ്ങളും അനു ശാസിക്കുന്നു.

പുണ്യം, പാപം, മിശ്രം എന്നു കർമ്മങ്ങൾ മൂന്നുവിധമുണ്ട്. പ്രാരബ്ധം, സഞ്ചിതം, ആഗാമികം എന്നും ഇവയ്ക്ക് പേരുണ്ട്. തൽക്കാലം ചെയ്തു തീർക്കുന്നതാണ് പ്രാരബ്ധം. പൂർവ്വജന്മ ങ്ങളിലാർജ്ജിച്ചവയാണ് സഞ്ചിതം. ഈ ജന്മത്തിലെ കർമ്മം കൊണ്ട് ഭാവിയിലേക്കു സഞ്ചയിക്കാവുന്ന കരമ്മവാസനകളാണ് ആഗാമികം. ജ്ഞാനത്തിനു തുല്യം പരിശുദ്ധമായി ഈലോകത്തു യാതൊന്നുമില്ല. എല്ലാ കർമ്മബന്ധങ്ങളിൽനിന്നും വേർപെടുത്തി ജ്ഞാനം ജീവനു ബ്രഹ്മത്വം നേടിത്തരുന്നു. ജ്ഞാനത്തിനു മാത്രമേ ഈകഴിവുള്ളൂ. സത്യനിഷ്ഠനായ ഗുരുവിന്റെ "വസ്തു ഒന്നേയുള്ളൂ" എന്ന വാക്കിലുള്ള അചഞ്ചല വിശ്വാസമാണ് ജ്ഞാനലാഭത്തിനേറ്റവും ആവശ്യം. തനിക്കു സ്വയം സത്യം ചിന്തി ച്ചറിയാനുള്ള കഴിവില്ല. എന്നാൽ സത്യനിഷ്ഠനായ ഗുരുവിന്റെ വാക്ക് വിശ്വസിക്കാനൊട്ടു മനസ്സുമില്ല. അങ്ങനെയുള്ള സംശയാ ത്മാവ് സദാ മനസ്സ് ചഞ്ചലപ്പെട്ട് ദുഃഖിക്കാനിടവരുന്നു.

കർമ്മരംഗത്ത് നിൽക്കവേതന്നെ ആന്തരമായ കർമ്മ സന്യാസം നേടണം. മനസ്സിന്റെ സമനിലയെന്ന യോഗമഭ്യസിച്ചു ഫലസംഗം കൂടാതെ രാഗദ്വേഷ രഹിതമായി കർമ്മം ചെയ്യുക യാണ് ഇതിനുള്ള മാർഗ്ഗം. കർമ്മ ഗതി ഗഹനമാണ്. എങ്കിലും ആത്മലാഭവും കർമ്മ വിമുക്തിയും കൊതിച്ചു കൊണ്ട് യജ്ഞരൂ പത്തിൽ കർമ്മം ചെയ്യുന്നവർക്ക് ഭഗവാൻ അത് നൽകുക തന്നെ ചെയ്യുന്നു. ആത്മവിചാരത്തിന് കഴിവില്ലാത്തയാളിന്റെ സന്യാസം ആപത്താണെന്ന് ഗീത ആവർത്തിച്ചു പ്രഖ്യാപിക്കുന്നു. പാകത വന്നയാളിന്റെ ലോകരംഗത്ത് നിന്നുള്ള പിൻമാറ്റമാണ് സന്യാ സം. കർമ്മം ചെയ്യലോ, ചെയ്യാതിരിക്കലോ അല്ല സന്യാസത്തിന്റെ

നിയാമക ലക്ഷണം. ബന്ധകാരണമായതെന്തോ അതിനെ സമ്പൂർണ്ണമായും ഉപേക്ഷിച്ചയാളാണ് സന്യാസി. കുടുംബമോ ധനമോ ദേഹാദി വിഷയങ്ങളോ ഒന്നുമല്ല ബന്ധകാരണം. ഇവയോടുള്ള രാഗദ്വേഷ ഭാവനയാണ് ബന്ധകാരണം.

രാഗദ്വേഷങ്ങൾ ശമിച്ചയാൾ പുറമേ ഇവയുമായി ബന്ധപ്പെട്ടിരുന്നാലും അദ്ദേഹം യഥാർത്ഥത്തിൽ ബദ്ധനല്ലാത്തതിനാൽ സന്യാസിയാണ്. അദ്വൈത ബ്രഹ്മാനുഭവമാണ് യഥാർത്ഥ സന്യാസ യോഗം. സന്യാസി ജീവിതം അംഗീകരിക്കുന്നതിനു മുൻപ് ഒരാൾ ആവശ്യം മനസ്സിന്റെ സമനില ശീലിച്ച് ഉറപ്പിച്ചിരിക്കണം. സമനില നേടിയ ആൾ ലോകസങ്കൽപ്പങ്ങൾ ചുരുങ്ങി മുനിയായി ഭവിക്കുന്നു. മൗനമാണ് മുനിയുടെ ലക്ഷണം. യോഗ പരിശീലനം വഴി ബ്രഹ്മപ്രാപ്തിയിലെത്തിയ സന്യാസി പുറമെ കർമ്മങ്ങളിൽ വ്യാപരിച്ചാലും ദോഷമില്ലെന്ന് ഭഗവാൻ സമർത്ഥിക്കുന്നു.

"യോഗയുക്തോ വിശുദ്ധാത്മാ ജിതേന്ദ്രിയഃ
സർവ്വഭൂതാത്മ ഭൂതാത്മാകുർവന്നപിനലിഹ്യതേ"
(ഗീത–5,7)

(മനസ്സിന്റെ സമനിലയെന്ന യോഗം അഭ്യസിച്ചുകൊണ്ട് കർമ്മരംഗത്ത് വർത്തിക്കുന്ന യോഗി, ക്രമേണ ചിത്തശുദ്ധിവന്നു ചിത്തത്തെ പൂർണ്ണമായും കീഴടക്കി ഇന്ദ്രിയങ്ങളെ ജയിച്ച് താനുൾപ്പെടെ എല്ലാ പ്രപഞ്ച ഘടകങ്ങളും ഒരേ സത്യത്തിന്റെ പ്രകടരൂപങ്ങളാണെന്നു കണ്ടനുഭവിക്കാൻ തുടങ്ങുന്നതോടെ ദേഹംകൊണ്ട് സദാകർമ്മം ചെയ്താലും കർമ്മബദ്ധനായി ഭവിക്കുന്നില്ല.

പാലിൽ നിന്നു വെണ്ണ വേർപെടുത്തുന്നതുപോലെ ഇന്ദ്രിയ സംഘാതമായ ശരീരത്തിൽ നിന്ന് ആത്മാവിനെ വേർപെടുത്തി "ഞാൻ ശരീരമല്ല ആത്മാവാണ്" എന്നനുഭവിക്കുന്നതാണ് യഥാർത്ഥ സന്യാസം. ആരാണോ മനസ്സ്, വാക്ക് ശരീരം എന്നിവ കൊണ്ടനുഷ്ഠിക്കുന്ന എല്ലാ കർമ്മങ്ങളും "ഞാൻ ചെയ്യുന്നു, ഞാൻ അനുഭവിക്കുന്നു". എന്ന മട്ടിൽ കർതൃത്വസംഗമോ ഭോക്തൃത്വസംഗമോ കൂടാതെ പ്രപഞ്ചരൂപേണ പ്രത്യക്ഷമായി നിൽക്കുന്ന ബ്രഹ്മത്തിന്റെ ആരാധനയാണെന്ന ഭാവനയോടെ ബ്രഹ്മാർപ്പണ ബുദ്ധിയോടെ അനുഷ്ഠിക്കുന്നത് അങ്ങനെയുള്ള കർമ്മയോഗി വെള്ളത്തിൽ മുങ്ങിക്കിടക്കുന്ന താമരയില വെള്ളംതട്ടി നനഞ്ഞു പോകാതിരിക്കുന്നതുപോലെ ഫലവാസനാ രൂപമായ പാപം കൊണ്ട് ഒരിക്കലും കളങ്കപ്പെടുന്നില്ല.

പരമാത്മ ശക്തിയായ മായയുടെ ആദ്യത്തെ പ്രകടരൂപമാണ് പ്രാണസ്പന്ദനം. ബോധവസ്തുവിനുള്ളിലാണ് ഈ പ്രാണസ്പന്ദനമെന്നതുകൊണ്ട് ഓരോ പ്രാണസ്പന്ദനത്തിലും ബോധാംശം പ്രതിബിംബിക്കുന്നു. ഇപ്രകാരമുള്ള പ്രാണസ്പന്ദനവും ബോധാംശ പ്രതിബിംബവും ചേർന്നതാണ് ജീവൻ. ജീവൻ അംഗീകരിക്കുന്ന സങ്കൽപ്പ വലയമാണ് സ്വഭാവം ഒരു ജീവന്റെ ജീവിതത്തിനു രൂപം കൊടുക്കുന്ന സങ്കൽപ്പ വലയം ആ ജീവൻതന്നെ അംഗീകരിച്ചുണ്ടാകുന്നവയാണ്, മറിച്ചല്ല.

ഒരു യഥാർത്ഥ ജ്ഞാനിയുടേയും, അജ്ഞാനിയുടേയും സ്വഭാവ നിർണ്ണയം ഭഗവാൻ ഗീതയിലെ 13-ാം അദ്ധ്യായത്തിൽ ചെയ്തിരിക്കുന്നത് കാണുക:- പത്നിയോടോ, പുത്രന്മാരോടോ ബന്ധുജനങ്ങളോടെ ഒരു ജ്ഞാനി യാതൊരു മമതയും കാട്ടുന്നില്ല. ഒരു വഴിപോക്കൻ വഴിയിൽ കാണുന്ന വസ്തുക്കളെ അലസമായി നോക്കിക്കാണുന്നതു പോലെയാണ് ഒരു ജ്ഞാനി ധനത്തെ നിരീക്ഷിക്കുന്നത്. ഗ്രീഷ്മത്തിലും, വസന്തത്തിലും സമുദ്രം ഒരുപോലെ നിറഞ്ഞിരിക്കുന്നതുപോലെ ഇഷ്ടാനിഷ്ടങ്ങൾ ജ്ഞാനിയുടെ മനസ്സിനെ ഒരുവിധത്തിലും ചഞ്ചലപ്പെടുത്തുന്നില്ല. പ്രഭാതത്തിലും മദ്ധ്യാഹ്നത്തിലും പ്രദോഷത്തിലും രാത്രിയിൽപ്പോലും ദിനകരന് ഒരു മാറ്റവും സംഭവിക്കാത്തതുപോലെ ജ്ഞാനി അക്ഷോഭ്യനും സംതൃപ്തനും പൂർണ്ണ സന്തോഷവാനുമായിരിക്കും.

പരമാത്മാവിനെ അനുഭവിച്ചറിയുന്നത് അദ്ധ്യാത്മ ജ്ഞാനത്താൽ മാത്രമാണെന്നും ഭൗതിക ശ്രേയസ്സിലേക്കോ സ്വർഗ്ഗീയ ഭോഗങ്ങളിലേയ്ക്കോ നയിക്കുന്ന ജ്ഞാനം അജ്ഞാനമല്ലാതെ മറ്റൊന്നുമല്ലെന്നും ജ്ഞാനി ദൃഢമായി വിശ്വസിക്കുന്നു. തന്മൂലം സ്വർഗ്ഗപ്രാപ്തി അദ്ദേഹത്തിന്റെ ലക്ഷ്യമല്ല. ഐഹിക ജീവിതത്തെപ്പറ്റി എന്തെങ്കിലും പറയുകയോ, കേൾക്കുകയോ ചെയ്യുന്നതിൽ അദ്ദേഹം തൽപ്പരനല്ല. അതിനുപകരം സദാചാര നിരതനായി അതീവ ശ്രദ്ധയോടെ ആത്മജ്ഞാനത്തിന്റെ അഗാധമായ ആഴങ്ങളിലേക്ക് അവൻ കുതിക്കുന്നു. അദ്ധ്യാത്മജ്ഞാനം ഒരുവന്റെ ചിത്തത്തെ പവിത്രമാക്കുകയും അതു ജ്ഞേയവസ്തുവിനെ സാക്ഷാത്ക്കരിക്കാനുള്ള മാധ്യമമായി ഭവിക്കുകയും ചെയ്യുന്നു.

ഇനിയും അജ്ഞാനിയുടെ സ്വഭാവം കാണുക:-

കാട്ടുതീ അതിന്റെ പരിസരത്തുള്ള എല്ലാ ചരാചരങ്ങളേയും ചുട്ടുകരിയ്ക്കുന്നതുപോലെ അജ്ഞാനി അവന്റെ ദുഷ്പ്രവർത്തികൾകൊണ്ടും, ദുഃസ്വഭാവംകൊണ്ടും

പരിസരവാസികളെയെല്ലാം പീഡിപ്പിക്കുന്നു. അവന്റെ ഉപായങ്ങൾ പാഷാണത്തേക്കാൾ മാരകമാണ്. ബാഹ്യമായി തുറന്ന മനസ്സോടെ പ്രവർത്തിക്കുകയും സംസാരിക്കുകയും ചെയ്യുന്നതായി തോന്നുമെങ്കിലും അവൻ ദുർബുദ്ധിയും വക്രഗതിക്കാരനുമാണ്. ഒരു വേടൻ തന്റെ ഇരകൾക്ക് തീറ്റയിട്ടുകൊടുക്കുന്നത് സദുദ്ദേശത്തോടെ അല്ല. ഇരകളെ പ്രലോഭിപ്പിച്ച് വലയിലാക്കുകയാണ് അവന്റെ ലക്ഷ്യം. അവൻ ബാഹ്യമായി മിശ്രഭാവംകാട്ടി സജ്ജനങ്ങളെ വഞ്ചിക്കുന്നു. ഗുരുപരമ്പരയെക്കുറിച്ച് അവന് പുച്ഛമാണ്. അവന് അറിവ് നൽകിയ ഗുരുവിനെ അവൻ അനാദരിക്കുന്നു. ഇപ്രകാരമുള്ള ഗുരുദ്വേഷിയെപ്പറ്റി സംസാരിക്കുന്നതുതന്നെ പാപകരമാണ്. എല്ലാ തിന്മകളേയും കഴുകിക്കളയുന്ന സർവ്വരോഗശമന ഔഷധമായ അമൃതാണ് ഗുരുവാണിയെന്ന് അവൻ അറിയുന്നില്ല. അവന് പാപകർമ്മങ്ങൾ ചെയ്യാൻ ലജ്ജയില്ല. അവന്റെ മനസ്സ് എപ്പോഴും ദുഷ്ടചിന്തകൾകൊണ്ട് നിറഞ്ഞിരിക്കും. അർത്ഥത്തിനുള്ള ആർത്തി അവനെ അന്ധനാക്കുന്നു. കൃതഘ്നനായ ഒരുവൻ തനിക്ക് സഹായം നൽകിയവരെ നിന്ദിക്കുക സ്വാഭാവികമാണല്ലോ? ഒരു വഞ്ചകൻ വായ്പ വാങ്ങിയ ധനത്തിന്റെ കാര്യം വിസ്മരിക്കുന്നതുപോലെ അജ്ഞാനി നയചാതുര്യം പ്രകടിപ്പിച്ച് സജ്ജനങ്ങളെ കബളിപ്പിക്കും. മതിഭ്രമം പിടിപെടുന്നവന്റെ ചിന്ത തിന്നുകയും, കുടിക്കുകയും വിഷയ സുഖങ്ങൾ അനുഭവിക്കുകയും ചെയ്യുന്നതിനപ്പുറത്തേക്കു കടക്കുന്നില്ല. പാമ്പിന്റെ വായിലകപ്പെട്ട തവള അപ്പോഴും നാക്കുനീട്ടി ഈച്ചയെപ്പിടിക്കാൻ ശ്രമിക്കുന്നതുപോലെ അജ്ഞാനി സദാഭോഗസുഖങ്ങളുടെ പിന്നാലെ അലയുകയാണ്.

ജ്ഞാന, ജ്ഞാതൃ, ജ്ഞേയഭാവങ്ങളാണല്ലോ ത്രിപുടി എന്ന് അറിയപ്പെടുന്നത്? അറിവ്, അറിയുന്നവൻ, അറിയേണ്ടത് എന്നിവയാണിത്. ഇവയിൽ പരബ്രഹ്മമാണ് ജ്ഞേയവസ്തു. ജ്ഞാനലബ്ധിയോടെ ഒരുവന്റെ ഭൗതികജീവിതം നിശ്ചലമാകുകയും അവൻ നിത്യാനന്ദത്തിൽ മുഴുകുകയും ചെയ്യുന്നു. കാലത്തിന്റെ ജനയിതാവാണ് പരബ്രഹ്മം. ആകയാൽ അത് പരബ്രഹ്മമെന്നറിയപ്പെടുന്നു. അതിനെ സത്തെന്നും അസത്തെന്നും പറഞ്ഞുകൂടാ. മൺകുടങ്ങളിലും ഭരണികളിലും മണ്ണ് വിവിധ രൂപത്തിൽ പ്രത്യക്ഷമാകുന്നതുപോലെ സർവ്വവ്യാപിയായ പരബ്രഹ്മം എല്ലാറ്റിലും വർത്തിക്കുന്നു. ആകാശം വിഹായസ്സിൽ വ്യാപിച്ചിരിക്കുംപോലെയും സലിലത്വം സാഗരത്തിൽ നിറഞ്ഞിരിക്കുന്നതുപോലെയും സൂര്യനിൽ പ്രകാശം ഉൾക്കൊണ്ടിരിക്കുംപോലെയും പരബ്രഹ്മം സർവ്വത്ര വ്യാപിച്ചിരിക്കുന്നു.

അത് അനശ്വരവും അച്യുതവുമാണ്. വെണ്ണ ഉരുക്കിയെടുത്ത നെയ്യ് പാലിൽ അടങ്ങിയിരിക്കുന്നു. എങ്കിലും പാല് നെയ്യാകുന്നില്ല. അതുപോലെ ബ്രഹ്മം മനസ്സിലും ഇന്ദ്രിയങ്ങളിലും ത്രിഗുണങ്ങളിലും വ്യാപരിക്കുമെങ്കിലും അതൊരിക്കലും മനസ്സോ ഇന്ദ്രിയമോ ത്രിഗുണങ്ങളോ ആകുന്നില്ല. ആഭരണങ്ങൾ പല രൂപത്തിലും നാമങ്ങളിലുമാണെങ്കിലും അവയിലെല്ലാം ഉൾക്കൊള്ളുന്ന സ്വർണ്ണത്തിന്റെ അസ്തിത്വം ഒന്നുതന്നെയാണ്. കണ്ണാടിയിൽ കാണുന്ന പ്രതിബിംബവും ജലാശയങ്ങളിൽ പ്രതിബിംബിക്കുന്ന സൂര്യനും യഥാർത്ഥമല്ലാത്തതു പോലെ ബ്രഹ്മം ഗുണങ്ങളോ ഗുണങ്ങളുമായി ബന്ധപ്പെട്ടതോ അല്ല.

അഗ്നിക്ക് ചേതനത്വം നൽകുന്നതു ബ്രഹ്മമാണ്. അത് അമ്പിളിക്ക് അമൃത് സമ്പാദിച്ച് നൽകുന്നു. വിശ്വത്തെ വീക്ഷിക്കുന്ന വിഭാകരന്റെ നേത്രങ്ങൾക്ക് വീക്ഷണ ശാന്തി നൽകുന്ന അതിന്റെ കാന്തി കൊണ്ട് നക്ഷത്രങ്ങൾ പ്രകാശിക്കുന്നു. അത് ഉത്ഭവത്തിന്റെ ഉറവിടമാണ്, കാന്തിയുടെ കാന്തിയാണ്, വിസ്തൃതിയുടെ വികാസവും പ്രതിഭാശാലിയുടെ പ്രതിഭാ വിലാസവും ആണ്. ജീവന്റെ ജീവനും, കണ്ണിന്റെ കണ്ണും, കാതിന്റെ കാതും, നാക്കിന്റെ വാണിയും, പാണിയുടെ പാണിയും, പാദത്തിന്റെ പാദവും, പ്രാണന്റെ പ്രാണനും, വായുവിന്റെ പ്രാണശക്തിയും, ആകാശത്തിന്റെ ആകാരവും, ജലത്തിന്റെ ജലവും, സ്ഥാനത്തിന്റെ സ്ഥാനവും, ലയത്തിൽ ലയവും എല്ലാമാണ്. അതല്ലാതെ മറ്റൊന്നുമില്ല. അതുതന്നെ പരബ്രഹ്മം അന്യമായി മറ്റൊന്നുമില്ലാത്തത്.

വേദാന്താഭ്യാസത്തിൽ ബ്രഹ്മത്തിൽ മായയുടെ അധ്യാരോപം വിവരിക്കപ്പെടുന്നതുപോലെ പുരുഷനെ സ്വാധീനിക്കുന്ന പ്രകൃതിയെക്കുറിച്ചും ഉള്ള അന്വേഷണം മുഖ്യമാണ്. പുരുഷൻ അംഗവിഹീനനും അശരീരിയുമാണ്. പുരുഷനെന്നറിയപ്പെടുന്നുവെങ്കിലും അവൻ പുരുഷനോ സ്ത്രീയോ നപുംസകമോ അല്ല. അവൻ അചക്ഷുവും അശ്രവണനും അഹസ്തനും അചരണനുമാണ്. അവന് നിറമോ രൂപമോ ഇല്ല. അവൻ അകർത്താവും ഉദാസീനനായ അഭോക്താവുമാണ്. പ്രകൃതിയാണ് അവനെ സുഖഭോഗങ്ങൾ അനുഭവിക്കുന്നതിന് പ്രാപ്തമാക്കുന്നത്. അവൾ ഗുണങ്ങളുടെ മൂർത്തിമദ് ഭാവമാണ്. അവൾ പുതിയ പുതിയ ഭാവങ്ങൾ കൈക്കൊള്ളുകയും ഓരോ നിമിഷവും മാറിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. അവളുടെ വൈഭവം നിർജീവവസ്തുക്കളേയും ഉജ്ജീവിപ്പിക്കുകയും അവളുടെ അഹങ്കാരം സംസാരത്തെ ഗർവിഷ്ഠമാക്കുകയും ചെയ്യുന്നു.

അവൾ വിഭ്രാന്തിയുടെ സമുദ്രമാണ്. അവൾ ആഗ്രഹ വല്ലി കൾ പടർന്നു കയറുന്ന നികുഞ്ജമാണ്. ഉന്മത്ത വനത്തിലെ വസന്തകാലവും വാങ്മയവിലാസിനിയുമാണ്. പ്രപഞ്ചജീവിത ത്തിന്റെ പിന്നിലുള്ള അവിനാശ ശക്തിയും എല്ലാ കലകളുടേയും വിദ്യയുടേയും ഉറവിടവും ഇച്ഛാജ്ഞാന ക്രിയാശക്തികളുടെ ഉത്ഭവസ്ഥാനവും എല്ലാ ചമൽക്കാരങ്ങളുടേയും ഭണ്ഡാരവും പ്രപഞ്ചനാടകത്തിന്റെ സൂത്രധാരിണിയും അവളാണ്. യഥാർത്ഥ ത്തിൽ പുരുഷന് അവസ്ഥാത്രയങ്ങളോ ഗുണഭേദങ്ങളോ ഇല്ല. എന്നാൽ പ്രകൃതി സ്വയംഭവവും ഏകവുമായ പുരുഷന്റെ ഉത്ഭവ സ്ഥാനവും അരൂപമായ അതിന്റെ രൂപവും, ഇച്ഛയില്ലാത്ത അതിന്റെ ഇച്ഛയും, നിരാകാരമായ അതിന്റെ ആകാരവും, അവ്യാപ്തമായ വ്യാപ്തിയും, മനോബുദ്ധികളെ അധികരിച്ചു കടക്കാൻ കഴിയുന്ന മനസ്സും, നിരവയവമായ അതിന്റെ അവയവങ്ങളും, നിർവികാര മായ അതിന്റെ വികാരവും എല്ലാം പ്രകൃതിയാണ്. ചുരുക്കിപ്പറ ഞ്ഞാൽ പ്രപഞ്ചത്തിന്റെ ചിത്തം കവരുന്ന ഒരത്ഭുത മോഹിനി യാണവൾ.

പുരുഷനും, പ്രകൃതിയും, വസ്തുവും അതിന്റെ നിഴൽപോ ലെയും, കാനൽജലവും ജലവും പോലെയും വ്യത്യസ്ഥമാണ്. പ്രകൃതിയാകുന്ന നദിക്കരയിൽ നിൽക്കുന്ന മഹാമേരുവാണ് പുരു ഷൻ. പർവ്വതത്തിന്റെ നിഴൽ നദിയിൽ പ്രതിഫലിക്കുമെങ്കിലും നദി ഒരിക്കലും പർവ്വതത്തെ ഒഴുക്കിക്കൊണ്ടു പോകുന്നില്ല. മഹ ത്ബ്രഹ്മമെന്നറിയപ്പെടുന്ന പുരുഷൻ പ്രപഞ്ചത്തിന്റെ സൂത്രധാര നാണ്. പ്രപഞ്ചത്തിലുള്ള എല്ലാ സജീവവസ്തുക്കളും പുരുഷ പ്രകൃതി സംയോഗംകൊണ്ടുണ്ടാകുന്നതാണ്. നെയ്തെടുത്ത വസ്ത്രം ദൃഷ്ടി ഗോചരമാകുന്നത് നൂലിന്റെ സാന്നിദ്ധ്യം കൊണ്ടാ ണ്. ഇതുപോലെ പ്രകൃതിയിലൂടെ മാത്രമാണ് പുരുഷസാന്നിദ്ധ്യം പ്രസ്പഷ്ടമാകുന്നത്. ആകാശത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നു ചൊരിയുന്ന മാരിയിൽ ഒരേ ഗുണമാണുള്ളത്. അതുപോലെ ജീവ ജാലങ്ങൾ വിവിധ രൂപത്തിലും ആകൃതിയിലും ആയിരുന്നാലും അവയിലെല്ലാം പ്രസരിക്കുന്ന ആത്മസത്ത ഒന്നുതന്നെയാണ്.

ബുദ്ധി, മനസ്സ്, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ എന്നിവയുടെ കർതൃത്വത്തിലൂടെ പ്രകൃതിയാണ് എല്ലാകർമ്മ ങ്ങളും നിർവ്വഹിക്കുന്നത്. ഒരു ഗൃഹത്തിലെ താമസക്കാരെല്ലാം വീട്ടിനുള്ളിൽ കർമ്മനിരതരായിരിക്കുമ്പോഴും വീട് പ്രവർത്തന രഹിതമായിരിക്കുന്നതുപോലെയും ആകാശത്തിൽ മേഘങ്ങൾ ഓടി നടക്കുമ്പോഴും ആകാശം നിഷ്ക്രിയമായിരിക്കുന്നതു പോലെയും പ്രകൃതി അഥവാ മായ കർമ്മനിരതമായിരിക്കുമ്പോഴും

ആത്മാവ് നാമരൂപാദികൾകൊണ്ടറിയപ്പെടുന്ന ദൃശ്യപ്രപഞ്ചത്തിൽ നിന്ന് അതിവിദൂരമാണ്. അത് ശബ്ദാതീതമായ അനാഹതത്തിന്റെ മറുകരയും തുര്യാവസ്ഥയുടെ പവിത്രസ്ഥാനവുമാണ്. വൈവിധ്യ മാർന്ന ജീവജാലങ്ങളുടെ ഏകത്വം ഗ്രഹിക്കുകയും അതുമായി തന്റെ ആത്മാവിനെ താദാത്മ്യം പ്രാപിപ്പിക്കുകയും ചെയ്യുന്ന ഒരു വന് ജീവിച്ചിരിക്കുമ്പോൾത്തന്നെ ബ്രഹ്മാനുഭവത്തിന്റെ ആനന്ദാ നുഭൂതി കൈവരിക്കാൻ കഴിയുന്നു.

ജലത്തിൽ ഓളങ്ങളെന്നപോലെ ഭൂമിയിൽ തന്മാത്രകൾ ഉള്ള തുപോലെ സൂര്യബിംബത്തിൽ രശ്മികളെന്നപോലെ ശരീരത്തിൽ വിവിധ അവയവങ്ങളെന്നപോലെ മനസ്സിൽ നിരവധി വികാരങ്ങൾ മുളയ്ക്കുന്നതുപോലെ അഗ്നിയിൽ നിരവധി സ്ഫുലിംഗങ്ങളുള്ള തുപോലെ ജീവജാലങ്ങളിൽ കാണുന്ന നാനാവിധ രൂപങ്ങൾ ഒരേ ഒരു ബ്രഹ്മത്തിൽ നിന്നും രൂപംകൊള്ളുന്നവയാണ്. ജലത്തിൽ പ്രതിബംബിച്ച് കാണുന്ന സൂര്യന് നനവുപറ്റുന്നില്ല. മുഖക്കണ്ണാ ടിയിൽ പ്രതിഫലിച്ചുകാണുന്ന രൂപംപോലെയാണ് ആത്മാവ് ശരീരത്തിനുള്ളിൽ സ്ഥിതിചെയ്യുന്നത്. കാറ്റിനേയും പൂഴിയേയും കൂട്ടിച്ചേർക്കാൻ പറ്റാത്തതുപോലെയും ആകാശത്തേയും ഭൂമി യേയും ഒരുമിച്ച് ചേർക്കാൻ പറ്റാത്തതുപോലെയുമാണ് ശരീരവും ആത്മാവും തമ്മിലുള്ള ബന്ധം. എന്നാൽ ആത്മാവ് സ്വയം സിദ്ധവും അനാദിയുമാണ്. അത് നിർഗ്ഗുണമാകയാൽ ഖണ്ഡ മോ, അഖണ്ഡമോ അല്ല. അതു കർമ്മസഹിതമോ, കർമ്മരഹി തമോ അല്ലാത്തതുപോലെ പ്രകാശയുക്തമോ, പ്രകാശരഹിതമോ, സൂക്ഷ്മമോ, സ്ഥൂലമോ, മൂർത്തമോ, അമൂർത്തമോ, വികാരഭരി തമോ, വികാരരഹിതമോ, പ്രകടമോ അപ്രകടനമോ, ആനന്ദഭരി തമോ ആനന്ദരഹിതമോ, മൂകമോ വാചാലമോ ഒന്നുമല്ല. അത് അവ്യക്തമാകയാൽ അളക്കുന്നതിനോ, വിവരിക്കുന്നതിനോ കഴി യുകയില്ല. അത് വലുതാകുകയോ ചുരുങ്ങുകയോ, മങ്ങുകയോ അവസാനിക്കുകയോ ചെയ്യുന്നില്ല. അത് ശരീരത്തിനുള്ളിൽ ഒതു ങ്ങിക്കൂടുന്നു എന്ന് പറയുന്നത് ആകാശം മുറിയ്ക്കുള്ളിൽ ഒതു ങ്ങുന്നു എന്ന് കരുതുംപോലെയാണ്.

സൂര്യനും മരീചികയും തമ്മിലും, ആകാശവും മേഘവും തമ്മിലും ഉള്ള അന്തരമാണ് ആത്മാവിനും ശരീരത്തിനും ഉള്ള ത്. ഏകനായ സൂര്യൻ ഈലോകത്തെ ആകമാനം പ്രകാശിപ്പി ക്കുന്നതുപോലെ ക്ഷേത്രജ്ഞൻ എല്ലാ ക്ഷേത്രങ്ങളേയും പ്രകാ ശിപ്പിക്കുന്നു.

ഇപ്രകാരം ആത്മാവിനേയും അനാത്മാവിനേയും തമ്മിൽ വിവേചിച്ചറിയാൻ കഴിയുന്നവർ പാലും വെള്ളവും ചേർന്ന

മിശ്രിതത്തിൽ നിന്നും പാലിനെ വേർതിരിച്ചനുഭവിക്കാൻ കെല്പ്പുള്ള രാജഹംസങ്ങളാണ്.

മറ്റുള്ള ജ്ഞാനങ്ങൾ ഐഹികവും സ്വർഗ്ഗീയവുമായ ജീവിതങ്ങളെയാണ് വിലമതിക്കുന്നത്. അവ യജ്ഞകർമ്മങ്ങളെ അംഗീകരിക്കുകയും ദ്വന്ദ്വഭാവങ്ങളെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. അപ്രകാരമുള്ള അൽപ്പജ്ഞാനങ്ങളെല്ലാം അപരാപ്രകൃതിയ്ക്കധീനമാണ്. പരായെന്ന് ദേവതകൾ ഉദ്ഘോഷിക്കുന്ന പരമജ്ഞാനമാണ് ഏറ്റവും ശ്രേഷ്ഠമായിട്ടുള്ള ജ്ഞാനം. ഉത്തമജ്ഞാനം ഉദിക്കുമ്പോൾ ആകാശത്തിൽ അലിഞ്ഞുചേരുന്ന ചണ്ഡമാരുതനെപ്പോലെയോ, ഉദയസൂര്യനു മുന്നിൽ മങ്ങിപ്പോകുന്ന ചന്ദ്രനെപ്പോലെയോ പ്രളയജലത്തിൽ മുങ്ങിപ്പോകുന്ന മഹാനദികളെപ്പോലെയോ അപ്രധാനമാണ്. അനാദികാലം മുതൽക്കേ ജീവാത്മാക്കൾ അനുഭവിച്ചുപോരുന്ന പരിശുദ്ധവും നിർവാണപ്രദവുമായ മുക്തിപദം അഖണ്ഡവും അവ്യയവുമായ ഈജ്ഞാനം കൊണ്ട് മാത്രമേ സിദ്ധമാകൂ.

ഭഗവാൻ പറയുന്നു:-അല്ലയോ അർജ്ജുന ഈ പരമഹംസന്മാർ എന്നെപ്പോലെ പരിപൂർണ്ണരായി ശാശ്വതത്വം കൈവരിച്ചിരിക്കുന്നു. എന്നെപ്പോലെ അവരും ആനന്ദവാന്മാരും സത്യസിന്ധുക്കളുമായി തീർന്നിരിക്കുന്നു. ഞാനും അവരും തമ്മിൽ യാതൊരു ഭേദഭാവങ്ങളും നിലനിൽക്കുന്നില്ല. ഘടം ഉടയുന്നതോടുകൂടി ഘടാകാശം മഹാകാശത്തിൽപ്പെട്ട് ഒന്നായിത്തീരുന്നതുപോലെ അവർ പൂർണ്ണമായി എന്നോട് താദാത്മ്യം പ്രാപിക്കുന്നു. അനവധി ദീപശിഖകളുള്ള ദീപം ഒരേദീപംതന്നെ ആയിരിക്കുന്നതുപോലെ അവർ എന്നോടു ചേർന്നിരിക്കുന്നു. ഞാനെന്നും നീയെന്നുമുള്ള ദ്വന്ദ്വഭാവം ഭിന്നമായി ഞാനും അവരും ഒരേനാമത്തിൽ ഒരേ ധാമത്തിൽ വസിക്കുന്നു. അതുകൊണ്ട് പ്രപഞ്ചത്തിന്റെ മൂലസൃഷ്ടി ആവർത്തിക്കുമ്പോൾപോലും അവർക്ക് പുനർജന്മം ഉണ്ടാകുന്നില്ല.

മൂലപ്രകൃതി മഹദാദികളുടെ വിശ്രമസ്ഥാനമാകയാൽ മഹദ്ബ്രഹ്മം എന്നറിയപ്പെടുന്നു. അവ്യക്തവാദികൾ അതിനെ അവ്യക്തമെന്നും, സാംഖ്യന്മാർ പ്രകൃതിയെന്നും, വേദാന്തികൾ മായയെന്നും മറ്റുപലരും അവിദ്യയെന്നും അതിനെ വിശേഷിപ്പിക്കുന്നു. എന്ത്പേരിൽ അറിയപ്പെട്ടാലും അത് തികച്ചും അജ്ഞാനമാണ്. ആത്മാവിനെ വിസ്മരിക്കുന്നതിന് അത് നമ്മെ പ്രേരിപ്പിക്കുന്നു. ജാഗ്രതവസ്ഥയോ, സ്വപ്നമോ, സ്വസ്വരൂപാവസ്ഥയെപ്പറ്റിയുള്ള ബോധമോ ഇല്ലാത്ത ഘനസുഷുപ്തിപോലെയാണ് അജ്ഞാനം.

ഈ അജ്ഞാനം ചിത് പ്രകാശത്തെ- ക്ഷേത്രജ്ഞനെ ആവരണം ചെയ്യുക നിമിത്തം ക്ഷേത്രജ്ഞൻ (ആത്മാവ് ) മറയ്ക്കപ്പെടുന്നു. ഈ യോഗം കൊണ്ടാണ് പുരുഷൻ തന്റെ പ്രാക്തന സ്വഭാവം വിസ്മരിക്കുന്നതും പല രൂപധാരികളും നാമധാരികളുമായി ഭവിക്കുന്നതും. ഒരുവൻ സ്വപ്ന മോഹത്താൽ മതിമറന്ന് രാജസുഖങ്ങളനുഭവിക്കുകയും ഉണരുമ്പോൾ എല്ലാം മിഥ്യയെന്നു ബോധ്യപ്പെടുകയും ചെയ്യുന്നതുപോലെ അജ്ഞാനിയുടെ ദൃഷ്ടി ആത്മരൂപത്തിൽ നിന്നു തെന്നിമാറുമ്പോൾ ദൃശ്യപ്രപഞ്ചത്തിൽകാണുന്ന ദൃശ്യങ്ങളെല്ലാം സത്യമെന്ന് തോന്നിപ്പോകും. ഒരാൾ താൻ മരിച്ചുവെന്ന് സ്വപ്നം കണ്ടു ദുഃഖിക്കുന്നു. ഉണരുമ്പോൾ ദുഃഖം മാറുകയും ചെയ്യുന്നു. കാർമേഘങ്ങളെ നാം കാണുന്നതു സൂര്യപ്രകാശത്താലാണ്. എന്നാൽ ആകാർമേഘം സൂര്യനെ മറയ്ക്കുന്നതുകൊണ്ട് സൂര്യന്റെ പ്രകാശം നഷ്ടമാകുന്നില്ലെന്ന് ധരിക്കേണ്ടതാണ്.

ഭഗവാൻ പറഞ്ഞു - അല്ലയോ അർജ്ജുന, ഞാൻ പിതാവും മായ മാതാവും ജഗത്ത് ശിശുവുമാകുന്നു. ഈ ജഗത്തിൽ കാണുന്ന അസംഖ്യം ജീവജാലങ്ങൾ കണ്ട് നിന്റെ ചിത്തത്തിൽ യാതൊരുവിധ ഭേദ ചിന്തയും ഉണ്ടാവരുത്. ഒരേ ദേഹത്തിൽ വിവിധ അവയവങ്ങൾ കാണുന്നതുപോലെ വൈവിധ്യമാർന്ന ഈ വിചിത്രവിശ്വത്തെ നീ ഏകമായി ദർശിക്കണം. മഴയും വേനലും മാറി ശിശിരം വരുമ്പോൾ ആകാശം കുളിരണിയുന്നതായി കാണാം. ജാഗ്രതാവസ്ഥയും, സ്വപ്നാവസ്ഥയും മറയുമ്പോൾ ഒരുവൻ സുഖസുഷുപ്തിയിലമരുന്നു. ഇതുപോലെ സത്വഗുണം രജോഗുണത്തെയും, തമോഗുണത്തെയും അതിക്രമിച്ചു നിൽക്കുമ്പോൾ ഒരുവൻ ആനന്ദസുഷുപ്തിയിൽ മുഴുകുന്നു. അതുപോലെ തമോഗുണം അധികരിച്ച് സത്വരജസ്സുകൾ മറയുമ്പോൾ ഒരുവൻ ദുഃഖസമുദ്രത്തിൽ ആമഗ്നമാകുകയും സത്വതമോ ഗുണങ്ങളെ കീഴ്പ്പെടുത്തി രജസ്സ് മുന്നേറുമ്പോൾ ദേഹരാജനായ ജീവാത്മാവിന് കർമ്മത്തെക്കാൾ പ്രിയങ്കരമായി മറ്റൊന്നും ഇല്ലാത്ത അവസ്ഥയും വന്നു ചേരുന്നു.

നന്മയിൽ നിന്ന് ഉടലെടുക്കുന്നവയാണ് സൽക്കർമ്മങ്ങൾ. പരിശുദ്ധമായ സൽക്കർമ്മങ്ങളിൽ നിന്ന് അനായാസേന ലഭിക്കുന്ന സുഖവും ജ്ഞാനവും നിറഞ്ഞ അന്യൂനമായ ഫലം സത്വഗുണഫലം എന്നറിയപ്പെടുന്നു. രജോഗുണത്തിൽ നിന്നും രൂപം കൊള്ളുന്ന എല്ലാ കർമ്മങ്ങളും കാഴ്ചയ്ക്ക് ചേതോഹരവും ബാഹ്യമായി സുഖം നൽകുന്നവയും ആയിരിക്കും. എന്നാൽ അവകാട്ടുവെള്ളരിയുടെ കമനീയമായ കായ്കൾപോലെ

കയ്പേറിയതും ദുഃഖഭൂയിഷ്ഠവുമായിരിക്കും. തമോഗുണകർമ്മ ങ്ങളിൽ നിന്നു ലഭിക്കുന്ന ഫലങ്ങളാകട്ടെ വേയ്പിൻകായ്പോലെ മനോജ്ഞമാണെങ്കിലും പാഷാണംപോലെ തിക്തമായിരിക്കും. പകലിന്റെ ഹേതു സൂര്യനായിരിക്കുന്നതുപോലെ ജ്ഞാനത്തിന്റെ ഹേതു സത്വഗുണമെന്നറിയണം. ലോഭം രജോഗുണവും, മോഹം, അജ്ഞാനം, പ്രമാദം എന്നിവ തമോകാരണവുമാണ്.

ത്രിഗുണങ്ങൾ കർമ്മത്തെ സ്വാധീനിക്കുന്നുണ്ടെങ്കിലും ആത്മാവ് സ്വതസിദ്ധാവസ്ഥ കൈവിടുന്നില്ല. വസന്തം, ഗ്രീഷ്മം, ശിശിരം, വർഷം എന്നീ കാലാവസ്ഥകൾ ആകാശത്തെ ഒരിക്കലും ബാധിക്കുന്നില്ല. വസന്തഋതുവിന്റെ ആഗമനത്തോടെ വനങ്ങൾ രമണീയമാകുന്നു. എന്നാൽ ഈ വനലക്ഷ്മീ വിലാസം വസ ന്തത്തെ ഒരുവിധത്തിലും ബാധിക്കുന്നില്ല. സൂര്യൻ ഉദിക്കുമ്പോൾ നക്ഷത്രങ്ങൾ അപ്രത്യക്ഷമാകുന്നു, സൂര്യകാന്തി മണിതിളങ്ങു ന്നു, ഉൽപ്പലങ്ങൾ വിടരുന്നു, അന്ധകാരം അകലുന്നു. എന്നാൽ ഈ കാര്യങ്ങളിലൊന്നും സൂര്യന് പങ്കില്ല. ഇതുപോലെ ആത്മാവ്-ക്ഷേത്രജ്ഞൻ ഗുണാതീതനും, കർമ്മരഹിതനുമാണ്. ബ്രഹ്മ ത്തിന്റെ ഈ നിർഗ്ഗുണാവസ്ഥ തെറ്റുകൂടാതെ സൂക്ഷ്മമായി ഗ്രഹി ക്കുന്ന ജീവാത്മാവ് ജന്മമൃത്യുജരാവ്യാധ്യാദികളിൽ നിന്നു മുക്ത നായി പരമാനന്ദത്തെ പ്രാപിക്കുന്നു. അവനെ സ്വസ്വരൂപജ്ഞാനം ആലിംഗനം ചെയ്യുന്നു. നദി സമുദ്രവുമായി യോജിച്ച് ഒന്നാകു ന്നതുപോലെ അവൻ "ശുദ്ധസ്വയം ജ്യോതിരാനന്ദ പൂർണ്ണമായ്, തത്വാർത്ഥമായ്, നിരാകാരമായ് നിത്യമായ്, നിർവികല്പംപരം നിർവികാരംഘനം സർവൈകകാരണം സർവ്വജഗന്മയം, സർവൈക സാക്ഷിണം സർവ്വജ്ഞമീശ്വരം" എന്ന് അദ്ധ്യാത്മ രാമായണം വിവരിക്കുന്ന നിർവികല്പാവസ്ഥയെ പ്രാപിച്ച് ധന്യനാകുന്നു-ജന്മം പവിത്രമാകുന്നു.

ത്രിഗുണങ്ങൾ തനിയ്ക്കുചുറ്റും കോലാഹലങ്ങൾ സൃഷ്ടി ക്കുമ്പോഴും ഗുണാതീതൻ അക്ഷോഭ്യനായിരിക്കുന്നു. ചന്ദ്രപ്രഭ യേറ്റ് സമുദ്രത്തിൽ വേലിയേറ്റമുണ്ടാകുന്നു, കുമുദം പുളകം കൊള്ളുന്നു. എന്നാൽ ഇതിലൊന്നും നിശാകരന് പങ്കില്ല. വായു നിശ്ചലമായിരിക്കുമ്പോഴും പ്രക്ഷുബ്ധമായിരിക്കുമ്പോഴും ആകാശം അചഞ്ചലമായിത്തന്നെ നിൽക്കുന്നു. കളകളാരവം പുറ പ്പെടുവിച്ചുകൊണ്ട് സംക്ഷുബ്ധമായി ഒഴുകുന്ന ഗംഗാനദി സാഗ രത്തോടൊന്നുചേരുമ്പോൾ അതിന്റെ കളകളാരവവും പ്രക്ഷു ബ്ധാവസ്ഥയും നിലയ്ക്കുന്നതുപോലെ പരമാത്മാവുമായി ഐക്യംപ്രാപിച്ചഒരുവൻ ക്ഷോഭംവെടിഞ്ഞ് സമചിത്തത കൈവരിക്കുന്നു.

കൊടിമരത്തിന് രാവും, പകലും ഒരേവിധത്തിലായിരിക്കുന്നതു പോലെ ആത്മരൂപസ്ഥിതനായ ഒരുവനെ നിന്ദാസ്തുതികളൊന്നും ബാധിക്കുന്നില്ല. കളങ്കരഹിതനുമാണവൻ.

രത്നവും അതിന്റെ ശോഭയും, ജലവും അതിന്റെ ദ്രവത്വ വും, ആകാശവും അതിന്റെ അഖണ്ഡതയും, പഞ്ചസാരയും അതിന്റെ മാധുര്യവും, പൂവും അതിന്റെ സുഗന്ധവും, അഗ്നിയും അതിന്റെ ജ്വാലയും, അർക്കനും അതിന്റെ രശ്മിയും, വൃക്ഷവും അതിന്റെ ശിഖരവും വിഭിന്നമല്ലാത്തതുപോലെ പ്രപഞ്ചവും ബ്രഹ്മ ത്തിൽ നിന്ന് ഭിന്നമല്ല. വസ്ത്രം നൂലാണെന്നറിയാൻ അത് കീഴി ച്ചുനോക്കേണ്ടതില്ല. ഘടം മണ്ണാണെന്നറിയാൻ അത് ഉടച്ചുനോ ക്കേണ്ടതില്ല. ഭൂമിയിൽക്കാണുന്ന പരമാണുക്കളെല്ലാം ഭൂമിയുടെ ഭാഗമായിരിക്കുന്നതുപോലെയും ഹിമവാനിലെ ഒരോ ഹിമക ണവും ചേർന്ന് വന്മലയായിരിക്കുന്നതുപോലെ, ഏറ്റവും ചെറിയ നുരയും പതയും ചേർന്ന് സാഗരമായിരിക്കുന്നതുപോലെ, കിണ റിനുള്ളിലെ ആകാശം പുറത്തുള്ള ആകാശവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നതുപോലെ ജീവാത്മാവും പരമാത്മാവും ഒന്നു തന്നെ എന്നറിയുന്ന പരിപൂർണ്ണമായ ഐക്യദർശനമാണ് ഭക്തി. ഇതു ജ്ഞാനത്തിന്റെ സൂനവും യോഗത്തിന്റെ സദ്ഫലവുമാണ്.

മഹാനദികളിൽ നിന്നും അനുസ്യൂതം വാരിധിയിലേയ്ക്ക് ഒഴുകിയെത്തുന്ന ജലധാരപോലെ നിർമ്മല ജ്ഞാനിയുടെ അഖ ണ്ഡമായ ഭക്തിപ്രവാഹം ഭഗവാനാകുന്ന സിന്ധുവിലേയ്ക്ക് അനർഗ്ഗളം ഒഴുകിയെത്തുന്നു. കൃഷ്ണൻ പറയുന്നു- "ലക്ഷണ യുക്തരായ എന്റെ ഭക്തന്മാർക്ക് ബ്രഹ്മാവസ്ഥ പതിവ്രതയായ ഒരു പത്നിയെപ്പോലെയാണ് ". സാഗരം ലക്ഷ്യമാക്കി ഏത്ര ഉദ്വേഗ ത്തോടെയാണ് നദികൾ ഒഴുകുന്നത്? ഗംഗാനദിയിൽക്കൂടി പ്രക്ഷു ബ്ധമായി ഒഴുകുന്ന ജലത്തിന് സിന്ധുപദം ലഭിക്കണമെന്ന ഒറ്റ ലക്ഷ്യമേയുള്ളൂ. അതുപോലെ ജ്ഞാനദൃഷ്ടിയോടെ എന്നെ ഭജി ക്കുന്ന ഭക്തൻ ബ്രഹ്മപദമാകുന്ന കിരീടത്തിലെ നായകമണിയാ യിത്തീരുന്നു. ഈപദം അലങ്കരിക്കാനുള്ള മാർഗ്ഗം മുഖ്യമായും ഗീതയിലെ പതിനഞ്ചാം അദ്ധ്യായത്തിൽ ഭഗവാൻ നിർണ്ണയി ക്കുന്നു.

പുരുഷോത്തമ യോഗമെന്ന ഈവേദാന്ത പ്രകരണം-

" ഊർദ്ധ്വമൂലമധഃ ശാഖം
അശ്വത്ഥംപ്രാഹുരവ്യയം
ഛന്ദാംസിയസ്യപർണ്ണാനി
യസ്തം വേദസ വേദവിത് "

എന്ന ആത്മജ്ഞാനികൾ അശ്വത്ഥവൃക്ഷം എന്നു വ്യവച്ഛേദിക്കുന്ന ഒരു അസാധാരണ വൃക്ഷരൂപത്തിൽ ജഗത്തിനെ ചിത്രീകരിക്കുന്നു. ഇത് വേരുകൾ ഭൂമിയിലും ശാഖകൾ മുകളിലേക്കുമായി നിൽക്കുന്ന ഒരു സാധാരണ വൃക്ഷമല്ല. കല്പാന്ത്യത്തിൽ ദൃശ്യവും അദൃശ്യവുമായ എല്ലാ പ്രപഞ്ചഭാഗങ്ങളും പ്രളയജലത്തിൽ മുങ്ങിയിരിക്കുന്നതുപോലെ ഈ സംസാര വൃക്ഷത്തിന്റെ ശാഖകൾ ഭുവനമെങ്ങും വ്യാപിച്ചുനിൽക്കുന്നു. ഇതിനു രുചികരമായ കനികളോ, പരിമളം പരത്തുന്ന പൂക്കളോ ഇല്ല. വടവൃക്ഷത്തിലെന്നതുപോലെ ഇതിന്റെ ശാഖകളിൽ നിന്നും ധാരാളം വേരുകൾ പൊട്ടിപ്പുറപ്പെടുന്നുണ്ട്. സൃഷ്ടിസ്ഥിതിലയങ്ങൾ വൃക്ഷരൂപമായി അവതാരമെടുത്തതാണോ എന്നു തോന്നുമാറ് വിശ്വാകാരമായ ഈ വൃക്ഷം പ്രപഞ്ചമൊട്ടാകെ നിറഞ്ഞു നിൽക്കുന്നു.

"കെല്പേറും ത്രിമൂലങ്ങൾ ചത്വാരി രസങ്ങളും
ചൊല്പ്പൊങ്ങും കവരമഞ്ച്ആറതിന്നാധാരങ്ങൾ
സപ്തധാതുക്കളെങ്ങഷ്ടശിഖകൾ, നവച്ഛിദ്രം
പത്തിലകളും ചേർന്ന് നിൽക്കുമീ പ്രപഞ്ചൈക-
വൃക്ഷത്തിന്മീതേ രണ്ടുപക്ഷിരൂപങ്ങളിവ
നിഷ്ക്കളനായ ഭവാൻ നിൽക്കുന്നു സദാകലം
നിശ്ചയം തദ്വൃക്ഷം ത്വൽജ്ഞാനൈക കുഠാരത്താൽ
സച്ചിദദ്ധ്യാത്മ ധ്യാനന്മാർ പരിച്ഛേദിക്കുന്നു."

എന്ന് ഭാഗവതംദശമത്തിൽ വർണ്ണിക്കുന്ന പ്രപഞ്ചൈക വൃക്ഷവും ഗീത 15-ൽ വിവരിക്കുന്ന അശ്വത്ഥവൃക്ഷവും ഒന്നുതന്നെ. ആത്മജ്ഞാനമാകുന്ന മൂർച്ചയേറിയ മഴുകൊണ്ടിവ ഛേദിക്കുമ്പോൾ പരയുടെ സുധ നുകരാം.

ഭഗവാൻ പറയുന്നു- ഗീത വിജ്ഞാനപീയൂഷം നിറഞ്ഞ ഗംഗയാണ്. ഇത് അമ്പിളിയുടെ ആനന്ദരൂപത്തിലുള്ള പതിനേഴാമത്തെ കലയാണ്. ഇത് വിചാര ശക്തിയാകുന്ന ക്ഷീരസാഗരത്തിൽ നിന്ന് മഥനം ചെയ്തെടുത്ത ലക്ഷ്മീദേവിയാണ്. ഇത് യഥാർത്ഥത്തിൽ സംസാരത്തെ കീഴടക്കാൻ കഴിയുന്ന ഒരായുധവും ആത്മാവിനെ ഉണർത്തുന്ന മന്ത്രങ്ങളുമാണ്. ഈ ഗീതാസംവാദത്തിലൂടെ എന്റെ ഗുപ്തധനം നിന്റെ മുമ്പാകെ ഞാൻ അവതരിപ്പിച്ചിരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ ഗീത ഒരു ജ്ഞാനവല്ലരിയാണ്. അതറിയുന്നവൻ സമ്പൂർണ്ണ മോഹമുക്തനാകുന്നതോടൊപ്പം അമരത്വം നേടുകയും ചെയ്യുന്നു. തിന്മയിൽ നിന്നും ഏവരേയും അകറ്റുകയും നന്മപ്രദാനം ചെയ്യുകയും ചെയ്യുന്ന വേദമാതാവാണിത്. വേദങ്ങളേക്കാൾ മഹിമയുള്ള ഒരു മാതാവിനെ ഈ ലോകത്തിൽ ആർക്കും കാണാൻ കഴിയുകയില്ല. ആവേദമാതാവുതന്നെ "ഗീത"

## അദ്ധ്യായം-രണ്ട്

# ആത്മവിദ്യ ഒരന്വേഷണവും പഠനവും

ബ്രഹ്മത്തിന്റെ ചതുഷ്പാദമെന്നറിയപ്പെടുന്ന നാലു മഹാവാക്യങ്ങളാണ് തത്ത്വമസി, അഹംബ്രഹ്മാസ്മി, അയംആത്മാ ബ്രഹ്മ, പ്രജ്ഞാനംബ്രഹ്മ എന്നിവ. ഉപനിഷത്തുക്കളിലാണ് ഇവയെക്കുറിച്ചുള്ള വിവരണമുള്ളത്.

ഈശം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം ബൃഹദാരണ്യകം ഇവയാണ് പ്രസിദ്ധങ്ങളായ ദശോപനിഷത്തുകൾ. ഋക്, യജൂസ്സ്, സാമം, അഥർവം തുടങ്ങിയ ചതുർവേദങ്ങളാണ് സനാതന ധർമ്മത്തിന്റെ പ്രാമാണിക ഗ്രന്ഥങ്ങൾ.

ഋഗ്വേദത്തിൽ 109, യജൂസ്സിൽ 21, സാമത്തിൽ 1000, അഥർവത്തിൽ 50 ഇങ്ങനെ ആകെ 1180 ശാഖകളാണ് ഉപനിഷത്തുകൾ. വേദാംഗങ്ങൾ എന്നറിയപ്പെടുന്ന ശിക്ഷ, കല്പം, ച്ഛന്ദസ്സ്, നിരുക്തം, വ്യാകരണം, ജ്യോതിഷം തുടങ്ങിയ ആറ് ശാസ്ത്രങ്ങളും ഉപാംഗങ്ങളെന്നറിയപ്പെടുന്ന സാംഖ്യം, യോഗം, ന്യായം, വൈശേഷികം, പൂർവ്വമീമാംസ, ഉത്തരമീമാംസ എന്നീ ഷഡ്ദർശനങ്ങളും രാമായണം, മഹാഭാരതം എന്നീ ഇതിഹാസങ്ങളും 18 പുരാണങ്ങളും അത്രയുംതന്നെ ഉപ പുരാണങ്ങളുംകൂടി നമുക്ക് ഗ്രന്ഥങ്ങളായയുണ്ട്.

ബ്രാഹ്മം, പത്മം, വിഷ്ണു, വായു, ഭാഗവതം, നാരദ, മാർക്കണ്ഡം, അഗ്നി, ഭവിഷ്യം, ബ്രഹ്മവൈവർത്തം, വരാഹം, ലിംഗം,സ്ക്കന്ദം,വാമനം,കൂർമ്മം,മത്സ്യം, ഗരുഡം, ബ്രഹ്മാണ്ഡം

ഇവയാണ് അഷ്ടാദശപുരാണങ്ങൾ. സനൽകുമാരം, നാരസിംഹം, നാരദീയം, ശിവപുരാണം, ദൗർവാസസം, കാപലം, മാനവം, ഔശനസം, നാന്ദീകേശ്വരം, വാരുണം, കാളികം, മാഹേശ്വരം, സാംബം, സൗരം, പാരാശര്യം, കൽക്കി, മാരീചം, ഭാർഗ്ഗവം ഇവ ഉപപുരാണങ്ങളും.

സനാതനധർമ്മത്തെക്കുറിച്ച് സാമാന്യമായിട്ടെങ്കിലും ഗ്രഹിക്കാനാഗ്രഹിക്കുന്നവർ കുറഞ്ഞപക്ഷം മേൽപ്പറഞ്ഞവയിൽ ഏതെങ്കിലും ചില ഗ്രന്ഥങ്ങളെങ്കിലും പരിചയപ്പെടേണ്ടതാണ്. ദേശത്തിന്റെ സംസ്ക്കാര പാരമ്പര്യങ്ങളെക്കുറിച്ച് ആധികാരികമായി വിലയിരുത്താനും ഇതത്യന്താപേക്ഷിതമത്രെ. ഉദ്ദാലകമഹർഷിയുടെ പുത്രൻ ശ്വേതകേതുവുമായി ബന്ധപ്പെട്ടാണ് "തത്ത്വമസി" വാക്യം നിരൂപണം ചെയ്യപ്പെടുന്നത്.

അരുണമഹർഷിയുടെ പുത്രനാകയാൽ ആരുണി എന്നുകൂടി അറിയപ്പെടുന്ന ഉദ്ദാലകമഹർഷി സ്വപുത്രനായ ശ്വേതകേതുവിന് സോദാഹരണം നൽകുന്ന ഉപദേശവാക്യമാണ് തത്ത്വമസി. ഛാന്ദോഗ്യോപനിഷത്തിൽ ആറാം അദ്ധ്യായത്തിലെ പത്തു മുതൽ പതിനാറുവരെ ഖണ്ഡങ്ങളിലാണിതിന്റെ വിവരണം. ശ്രവണ മനന നിദിധ്യാസനങ്ങളിലൂടെ ഗുരുനൽകുന്ന ഉപദേശം സാക്ഷാൽക്കരിച്ച് പ്രത്യക്ഷാനുഭവമായി മാറുമ്പോഴാണ് "അഹംബ്രഹ്മാസ്മി" എന്നു ശിഷ്യനു സ്വയം ബോധ്യമാകുന്നത്. അതിനാൽ അഹംബ്രഹ്മാസ്മി സാക്ഷാൽക്കാരവാക്യം അഥവാ അനുഭവവാക്യമെന്നു പറയപ്പെടുന്നു. ഉപനിഷത്തുക്കളിൽ പേരുകൊണ്ട്തന്നെ ഏറ്റവും ബൃഹത്തായ ബൃഹദാരണ്യകോപനിഷത്തിലാണ് ഈ മഹാവാക്യം വ്യാഖ്യാനിക്കപ്പെടുന്നത്. മനനത്തിന് സഹായകമായ വാക്യങ്ങളാകയാൽ ഐതരേയത്തിലെ "പ്രജ്ഞാനംബ്രഹ്മ" എന്ന മഹാവാക്യവും മാണ്ഡൂക്യത്തിലെ "അയംആത്മാബ്രഹ്മ" എന്ന മഹാവാക്യവും മനനവാക്യങ്ങൾ എന്നറിയപ്പെടുന്നു.

12-ാം വയസ്സിൽ ഗുരുകുലാഭ്യാസത്തിനുപോയി, ഇരുപത്തിനാലാം വയസ്സിൽ മടങ്ങിയെത്തിയ ശ്വേതകേതുവിനോട് പിതാവായ ആരുണി ചോദിച്ചു-"അശ്രുതമായിരിക്കുന്നത് ശ്രുതമായിത്തീരുന്നതും, അവിജ്ഞാനമായിരിക്കുന്നത് വിജ്ഞാനമായിത്തീരുന്നതും, അമതമായിരിക്കുന്നത് മതമായിത്തീരുന്നതും യാതൊന്നു കൊണ്ടാണ്?" എല്ലാം പഠിച്ചുഎന്ന ഔദ്ധത്യ ഗർവ്വം കൊണ്ടഹങ്കാരിയായിത്തീർന്നിരിക്കുന്ന സ്വപുത്രന്റെ അഹങ്കാര ഗർവ്വു ശമിപ്പിക്കുക എന്ന ലക്ഷ്യവും മഹർഷിയ്ക്കുണ്ടായിരിന്നു.

പിതാവിന്റെ ചോദ്യം മകനെ കുഴക്കി. ഇത്തരം രഹസ്യങ്ങൾ തനിയ്ക്കറിയില്ലെന്നും അജ്ഞാനിയായ തന്നെ ഒരേകാന്തശിഷ്യനായിക്കരുതി യഥാർത്ഥ ജ്ഞാനോപദേശം ചെയ്യണമെന്നു ശ്വേതകേതു പിതാവിനോട് താണുകേണപേക്ഷിച്ചു.

കാരുണ്യവാനായ പിതാവ് തത്ത്വജ്ഞാനമുണ്ടാകണമെന്ന തീവ്രമായ ഇച്ഛകൊണ്ട് തപ്തമാനസനായ പുത്രന് ഏഴ് ഉദാഹരണങ്ങളിലൂടെ തത്ത്വമസി മഹാവാക്യത്തിന്റെ അർത്ഥം പ്രകാശിപ്പിച്ച് കൃതാർത്ഥനാകുന്നു.

പലതായൊഴുകുന്ന നദികൾ ഒടുവിൽ സമുദ്രത്തിൽ ഒത്തുചേരുമ്പോൾ അവ വെവ്വേറെ പരസ്പരം തിരിച്ചറിയുന്നില്ല. ഗംഗയും, യമുനയും, കാവേരിയുമൊന്നും അപ്പോഴവിടെയില്ല-സമുദ്രം മാത്രം. അതുപോലെ കടുവ, സിംഹം, പന്നി, കീടം, ശലഭം, തുമ്പി, കൊതുക് തുടങ്ങിയ പരസ്പരം യാതൊരു സാമ്യവുമില്ലാത്ത ജീവരൂപങ്ങളെ ഉദാഹരിച്ചുകൊണ്ട് ഉദ്ദാലകമഹർഷി കടലിലും, നദിയിലും, നീരാവിയിലും, മേഘത്തിലും, ഹിമാനിയിലും, തുഷാരബിന്ദുവിലും കോടാനുകോടി മറ്റ് ചരാചരങ്ങളിലും കുടികൊള്ളുന്നത് ഒരേ ചൈതന്യരൂപമെന്ന് സമർത്ഥിക്കുന്നു.

അന്യതജഡവസ്തുക്കളിൽപ്പോലും നിത്യവും സത്യവുമായ ഈ ചൈതന്യ സ്വരൂപം എങ്ങനെ വർത്തിക്കുന്നുവെന്ന് ഒരു വൃക്ഷത്തിന്റെ ഉദാഹരണത്തിലൂടെ ഗുരുവെളിവാക്കുന്നു. തായ്‌വേര് മണ്ണിലുറപ്പിച്ചുകൊണ്ട് മരം ആകാശംമുട്ടെ വളർന്നു നിൽക്കുന്നു. അനേകം ശാഖകളും, ഇലയും, കായ്കനികളും അത് അന്തരീക്ഷത്തിലേക്ക് വിടുർത്തിയിരിക്കുന്നു. വേര്, തടി, ഇല, പൂവ്, കായ് എന്നിവ ഓരോരോ ധർമ്മങ്ങൾ സൂക്ഷ്മമായി അനുഷ്ഠിച്ചുകൊണ്ടാണ് നിലകൊള്ളുന്നത്. അവ ഒന്നുംതന്നെ നിഷ്ക്രിയമല്ല.

അനന്തരം ഒരു വടവൃക്ഷത്തിന്റെ വിത്തുകൊണ്ടുവരാൻ ആരുണി ആജ്ഞാപിക്കുന്നു. ശ്വേതകേതു വിത്തുമായി വന്നപ്പോൾ അതിനെ വീണ്ടും വീണ്ടും ഛേദിക്കാനും ഒടുവിൽ പരിഛേദിക്കാൻ കഴിയാത്ത അവസ്ഥയിൽ അതിന്റെ ഉള്ളിൽ എന്തു കാണുന്നുഎന്നു നോക്കാനും ആജ്ഞാപിക്കുന്നു. ഒന്നും കാണാൻ കഴിയാതിരിക്കുന്ന പുത്രനോട് അദ്ദേഹം പറഞ്ഞു-തത്ത്വമസി ശ്വേതകേതോ അതാണ് സത്യം, അതാണ് ആത്മാവ്, അല്ലയോ ശ്വേതകേതോ അതു നീയാണ്.

നാലാമത്തെ ഉദാഹരണത്തിൽ ഒരു ഉപ്പുപരൽ കൊണ്ടുവന്ന വെള്ളത്തിലിട്ടുവയ്ക്കാനാവശ്യപ്പെടുന്നു. ശിഷ്യൻ അനുസരിച്ചു. അടുത്ത ദിവസം ഗുരു ഉപ്പുപരൽ എവിടെ എന്നുചോദിച്ചു. ശ്വേത കേതു ഉപ്പുപരൽ സൂക്ഷിച്ചിരുന്ന പരന്നപാത്രം ഹാജരാക്കി. പാത്ര ത്തിന്റെ പലസ്ഥലത്തുമുള്ള ജലം രുചിച്ചുനോക്കാനായിരുന്നു അടുത്ത കല്പന. ശിഷ്യനപ്രകാരം ചെയ്തു. പാത്രജലത്തിലെ എല്ലായിടത്തും ഉപ്പുരസം ഒരുപോലെ വ്യാപിച്ചിരിന്നു. "തത്ത്വമസി ശ്വേതകേതോ, അതു നീ തന്നെയാകുന്നു." എന്ന് മഹർഷി പ്രഖ്യാപിച്ചു. ശിഷ്യന് ഉത്സാഹം വർദ്ധിച്ചു. "അല്ലയോ ദയാസിന്ധോ എന്നെ വീണ്ടും വീണ്ടും പഠിപ്പിച്ചാലും ശിഷ്യൻ അഭ്യർത്ഥിച്ചു. അല്ലയോ സൗമ്യ അങ്ങനെയാകട്ടെ." എന്ന് ഗുരു സമ്മതിക്കുകയും ചെയ്തു.

അഞ്ചാമതായി ആരുണി നൽകുന്ന ഉദാഹരണം ഒരു പഠി താവിനെ സംബന്ധിച്ച് എത്രയും ഉദാത്തവും ആലോചനാമൃത വുമാണ്. ഗാന്ധാരത്തുനിന്ന് ഒരാളെ കള്ളന്മാർ കണ്ണുകെട്ടി ഒരു വിജനപ്രദേശത്തുകൊണ്ടുവന്ന് ഉപേക്ഷിച്ചിട്ടു പോകുന്നു. അയാൾ വഴിയറിയാതെ തെക്കും വടക്കും നടന്ന് ഉഴലുന്നു. ഒടുവിൽ അയാ ളുടെ നിലവിളികേട്ട് സഹായത്തിനെത്തുന്ന മറ്റൊരാൾ കണ്ണിലെ കെട്ടഴിച്ച് ഇന്ന ദിക്കിലാണ് ഗാന്ധാരം ഈ വഴിക്കാണ് പോകേ ണ്ടത് എന്നെല്ലാം പറഞ്ഞ് ആശ്വസിപ്പിക്കുമ്പോൾ വിവേകിയായ അയാൾ ഗ്രാമംതോറും വഴിചോദിച്ച് ചോദിച്ച് ഒടുവിൽ ഗാന്ധാര ത്തിൽ എത്തിച്ചേരുകതന്നെ ചെയ്യുന്നു.

ഇതിൽ ഗാന്ധാരമെന്ന പ്രയോഗം മഹാഭാരതത്തിലെ കൗരവ മാതാവായ ഗാന്ധാരിയേയും കള്ളന്മാരെന്നത് ആത്മബോ ധത്തെ മറച്ചുകളയുന്ന കർമ്മവാസനകളെയുമാണ് വ്യഞ്ജിപ്പിക്കു ന്നത്. ആത്മാവാകുന്ന സ്വന്തം രാജ്യത്തിൽ ഒരുവൻ അഭിഷിക്ത നായാലേ നിർഭയനും, സ്വതന്ത്രനും ആകുന്നുള്ളൂ എന്നാണിവിടെ വ്യക്തമാക്കുന്നത്. സ്വരൂപജ്ഞാനം സിദ്ധിക്കാനിതു കാരണമാ കുന്നു.

ആസന്നമരണനായിക്കിടക്കുന്ന ഒരാളെ സമീപിച്ച് ബന്ധു മിത്രാദികൾ ചോദിക്കുകയാണ്-എന്നെ മനസ്സിലായോ, മനസ്സി ലായോ എന്ന്. പ്രാണൻ പൂർണ്ണമായും വേർപെട്ടിട്ടില്ലാത്ത അവ സ്ഥയാണെങ്കിലും നയനസംജ്ഞകൊണ്ടോ, ആംഗ്യംകൊണ്ടോ പോലും പ്രതികരിക്കാൻ കഴിയാത്ത അവസ്ഥയിലാണി പ്പോൾ രോഗി. ആൽവിത്തിലിരിക്കുന്ന അണുമാത്രമായ ജീവൻ

ശാഖോപശാഖകളായി പടർന്നു പന്തലിച്ച് വേരും, തടിയും, ഇലയും, പൂവും, കായുമൊക്കെയായി വിടർന്നു വിലസുന്ന അവാച്യരഹസ്യമാണ് മുൻപ് സൂചിപ്പിച്ചതെങ്കിൽ സ്ഥൂലത്തിൽനിന്നും സൂക്ഷ്മം എങ്ങനെ പിൻവാങ്ങുന്നു എന്ന ഗോപ്യജ്ഞാനമാണിവിടെ ഈ ഉദാഹരണത്തിൽ വിവരിക്കുന്നത്. കൂടുതൽ ചേതോഹരവും ചിന്താമധുരവുമാണ് ഏഴാമത്തെ ഉദാഹരണം.

ഒരു നീതിപാലകൻ കുറ്റവാളിയെന്നു കരുതപ്പെടുന്ന ഒരാളെ കൈകൾ കൂട്ടിപ്പിടിച്ച് രാജസന്നിധിയിൽ ഹാജരാക്കുന്നു. ചുട്ടുപഴുത്ത പരശു കൈയ്യിൽ കൊടുക്കൂ- അവൻ സത്യംപറയട്ടെ എന്ന് ന്യായാധിപന്മാർ വിധിക്കുന്നു. അവൻ അനൃതവാക്യനെങ്കിൽ പരശു അവനെ ദഹിപ്പിക്കുമെന്നും സത്യവാനെങ്കിൽ സത്യത്തിൽ മുഴുകിയവനും മൂടപ്പെട്ടവനുമായ അവനെ പരശു ദഹിപ്പിക്കുന്നില്ല-സ്വതന്ത്രനാക്കുന്നു എന്നുമാണ് വിശ്വാസം. ആ സത്യംതന്നെയാണ് നിത്യമായ ആത്മാവെന്ന് ഗുരു ആവർത്തിച്ചുറപ്പിക്കുന്നു. ഓരോ ജീവാത്മാവിലും ഉദയമോ അസ്തമയമോ കൂടാതെ എപ്പോഴും ഉറ്റുപാർത്തുകൊണ്ടു നിൽക്കുന്ന ഒരു കണ്ണുണ്ടെന്നും അതിനെ വഞ്ചിക്കുവാനോ മറയ്ക്കാനോ ആർക്കും സാധ്യമല്ലെന്നും വ്യക്തമാക്കുന്നു ഈ ഉദാഹരണം.

"അർക്കാനലാദിവെളിവൊക്കെഗ്രഹിക്കുമൊരു
കണ്ണിന്നുകണ്ണുമനമാകുന്നകണ്ണതിനു-
കണ്ണായിരുന്നപൊരുൾതാനെന്നുറയ്ക്കുമള-
വാനന്ദമെന്തുഹരിനാരായണായ നമഃ"

എന്ന് ഹരിനാമകീർത്തനം പ്രകീർത്തിക്കുന്നതും ഈ സത്യത്തെയത്രെ!

അഖണ്ഡപരിപൂർണ്ണവും, അപരിഛിന്നവും സത്താമാത്രവും ഏകവും അദ്വിതീയവും സർവ്വോപാധിവിനിർമുക്തവുമായ ആത്മാവിനെ വേദം വർണ്ണിക്കുന്നത് കാണുക.

"ബ്രഹ്മം ജീവാത്മാവിന് പുറത്തുള്ള ആകാശമാകുന്നു. അതുതന്നെ ഉള്ളിലുള്ള ആകാശവും. ഹൃദയാകാശമെന്നു പറയപ്പെടുന്ന ഈ ബ്രഹ്മം പൂർണ്ണവും വികാരരഹിതവും നാശരഹിതവുമാകുന്നു."

കഠോപനിഷത്ത് 5-ാം മണ്ഡലം 2-ാം സൂക്തം ഇങ്ങനെ പറയുന്നു. "അവൻ ആകാശത്തിൽ സൂര്യനായും അന്തരീക്ഷത്തിൽ വസുവായും, വേദിയിൽ ഹോതാവായും, ഗൃഹങ്ങളിൽ

അതിഥിയായും കാണപ്പെടുന്നതും മനുഷ്യരിലും, ദേവന്മാരിലും യാഗങ്ങളിലും ആകാശത്തിലും സ്ഥിതിചെയ്യുന്നതും, വെള്ള ത്തിൽ നിന്നും ഭൂമിയിൽ നിന്നും ജനിച്ചിട്ടുള്ളതും സത്യവും മഹ ത്തുമായിട്ടുള്ളതുമാകുന്നു." മുണ്ഡകോപനിഷത്ത് രണ്ടാംമ ണ്ഡലം ഒന്നാംസൂക്തത്തിലെ 10-ാം ഋക് ഇതത്രേ!

"പുരുഷ ഏവേദം വിശ്വംകർമ്മ<br>
തപോ ബ്രഹ്മ പരാമൃതം<br>
ഏദത്യോവേദനിഹിതം ഗുഹായാം<br>
സോ ƒ വിദ്യാഗ്രന്ഥിം വികിരതീഹസോമ്യ"

ഇതെല്ലാംതന്നെ ആ പുരുഷനാകുന്നു. കർമ്മവും തപസ്സും പരവും അമൃതവുമായ ബ്രഹ്മംതന്നെയാണത്. ആരാണോ ഹൃദ യഗുഹയിൽ സ്ഥിതിചെയ്യുന്നതായി ഇതിനെ അറിയുന്നത് അവൻ അല്ലയോ സൗമ്യ, ഇഹത്തിൽത്തന്നെ അവിദ്യയുടെ കെട്ടുകളെ പൊട്ടിക്കുന്നു.

ബൃഹദാരണ്യകം 1,4,10 ഇങ്ങനെ വിവരിക്കുന്നു.

ഇത് ആദിയിൽ ബ്രഹ്മംതന്നെ ആയിരുന്നു. അതുതന്നെ ത്തന്നെ ഞാൻ ബ്രഹ്മമാണെന്നറിഞ്ഞു. അതുകൊണ്ട് അത് സർവ്വ വുമായിത്തീർന്നു. ദേവന്മാരുടെ കൂട്ടത്തിൽ ആരാണോ അതിനെ മേൽപ്രകാരം അറിഞ്ഞത് അവൻമാത്രം അതായിത്തീർന്നു. അതു പോലെ ഋഷികളുടെ കൂട്ടത്തിലും മനുഷ്യരുടെ കൂട്ടത്തിലും അതിനെ ദർശിച്ച വാമദേവഋഷി "ഞാൻ മനുവായി, ഞാൻ സൂര്യ നായി" എന്നിങ്ങനെ സർവ്വാത്മഭാവത്തെ പ്രാപിച്ചു. അതിനാൽ ഇപ്പോഴും ആരാണോ "ഞാൻ ബ്രഹ്മമാകുന്നു" എന്ന് അതിനെ അറിയുന്നത് അവൻ ഈ സർവ്വവും ആയിത്തീരുന്നു.

ബൃഹദാരണ്യകം 3,9,1 യാജ്ഞ്യവൽക്യനോടുള്ള ശകലപു ത്രനായ വിദഗ്ധന്റെ ചോദ്യവും അതിനുള്ള ഉത്തരവും വിവരി ക്കുന്നു.

ചോദ്യം- യാജ്ഞവൽക്യാ, ദേവന്മാർ എത്രയുണ്ട്? ഉത്തരം "മുന്നൂറ്റിമൂന്നും മൂവായിരത്തിമൂന്നും". ശരിതന്നെ എന്നുപറഞ്ഞ് വിദഗ്ധൻ വീണ്ടും ചോദിച്ചു. യാജ്ഞവൽക്യാ ദേവന്മാർ എത്ര? "ആറ്". ശരിതന്നെ എന്നുപറഞ്ഞ് വീണ്ടുംചോദിച്ചു. യാജ്ഞ വൽക്യാ ദേവന്മാർ എത്ര? "മൂന്ന്". ശരിതന്നെ എന്നു പറഞ്ഞ് വീണ്ടും ചോദിച്ചു. യാജ്ഞവൽക്യാ ദേവന്മാർ എത്ര യാണ്? "ഒന്നര". ശരിതന്നെ എന്നുപറഞ്ഞ് വീണ്ടും ചോദിച്ചു.

യാജ്ഞവൽക്യാ ദേവന്മാർ എത്രയുണ്ട്? "ഒന്നെന്ന്" ഉത്തരം പറഞ്ഞു. ശരിതന്നെന്നു പറഞ്ഞിട്ടു ചോദിച്ചു മുന്നൂറ്റി മൂന്നെന്നും മൂവായിരത്തിമൂന്നെന്നും പറഞ്ഞത് ഏതെല്ലാമാണ്? ഉത്തരം വാസ്തവത്തിൽ ദേവന്മാർ മുപ്പത്തിമൂന്നേയുള്ളൂ. ബാക്കിയെല്ലാം അവരുടെ വിഭൂതികളാണ്. വസുക്കൾ 8, രുദ്രന്മാർ 11, ആദിത്യന്മാർ 12 ഇങ്ങനെ 31. ഇന്ദ്രനും, പ്രജാപതിയും ചേർന്ന് 33 (ബൃഹദാരണ്യകം 3,9,2)

അനന്തരം ആദിത്യ-രുദ്ര വസുക്കളെ പറയുന്നു.

അഗ്നി, പൃഥ്വി, വായു, അന്തരീക്ഷം, ആദിത്യൻ, ദ്യോവ്, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവ വസുക്കൾ. ജഗത്ത് ഇവയിൽ വയ്ക്കപ്പെട്ടിരിക്കുന്നതിനാൽ വസുക്കൾ. ദശപ്രാണങ്ങളും ആത്മാവും ചേർന്നത് 11 രുദ്രന്മാർ. ഇവർ നശ്വരമായ ശരീരത്തിൽ നിന്നും ജീവൻ പുറത്തുപോകുമ്പോൾ കരയിക്കുന്നു. അതിനാൽ രുദ്രന്മാർ ഒരു സംവത്സരത്തിന്റെ 12 മാസങ്ങൾതന്നെ ആദിത്യന്മാർ. അവരാണല്ലോ എല്ലാം എടുത്തുകൊണ്ട് പോകുന്നകാലം. അവർതന്നെ ആദിത്യന്മാർ. സ്തനയിത്നു ഇന്ദ്രനും യജ്ഞം പ്രജാപതിയുമാകുന്നു. യജ്ഞമെന്ത്, എന്ന ചോദ്യത്തിന് പശുക്കളാകുന്നു യജ്ഞമെന്നും അശനിയാകുന്നു സ്തനയിത്നുഎന്ത് എന്നും ഉത്തരം നൽകുന്നു.

"അശബ്ദമസ്പർശമരൂപമവ്യയം
തഥാരസം നിത്യമഗന്ധവച്ചയത്
അനാദ്യനന്തം മഹതഃപരം ധ്രുവം
നീചായ്യതന്മൃത്യുമുഖാത്പ്രമുച്യതേ" (കഠം 3-15)

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയൊന്നുമില്ലാത്തതും അക്ഷയവും, നിത്യവും ആദ്യന്തരഹിതവും മഹത്തിനേക്കൾ മഹത്തും നിത്യവുമായ അതിനെ അറിഞ്ഞ് മൃത്യുവിൽ നിന്നും മുക്തമാകുക.

മുണ്ഡകം 1-1-6 പറയുന്നു.

ജ്ഞാനേന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും കർമ്മേന്ദ്രിയങ്ങൾകൊണ്ട് ഗ്രഹിക്കാൻ കഴിയാത്തതും ഗോത്രം, വർണം മുതയായവ ഇല്ലാത്തതും കണ്ണ്, ചെവി മുതലായ ജ്ഞാനേന്ദ്രിയങ്ങളും കൈ, കാല് മുതലായ കർമ്മേന്ദ്രിയങ്ങളും ഇല്ലാത്തതും, ശാശ്വതവും വിവിധ രൂപങ്ങളിൽ പ്രകാശിക്കുന്നതും സർവ്വവ്യാപിയും അത്യന്തസൂക്ഷ്മവും നാശമില്ലാത്തതും എല്ലാഭൂതങ്ങൾക്കും കാരണഭൂതമെന്നു പ്രസിദ്ധവുമായ ആ സത്യവസ്തുതന്നെ ബ്രഹ്മം.

"നതസ്യകശ്ചിത് പതിരസ്തിലോകേ
നചേശിതാനൈവചതസ്യലിംഗം
സകാരണം കരണാധിപാധിപോ
നചാസ്യകശ്ചിജ്ജ നിതാന ചാധിപഃ"
(ശ്വേതം 6-9)

(ആത്മാവിന് അധിപതിയായിട്ടോ നിയന്താവായിട്ടോ ലോകത്തിലാരുമില്ല. ആത്മാവിനെപ്പറ്റി ഊഹിക്കുവാനുള്ള ഒരടയാളവുമില്ല. എല്ലാറ്റിനും കാരണമായിരിക്കുന്ന ആ ആത്മാവ് ഇന്ദ്രിയങ്ങളുടെ അധിപതിയായ ജീവനുകൂടി അധിപനായ കാരണമാകുന്നു. അതിന്റെ ഉൽപ്പത്തിക്കോ നിയന്ത്രണത്തിനോ ആരുമില്ല.

"ഏകോദേവഃ സർവ്വഭൂതേഷുഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ
കർമാദ്ധ്യക്ഷഃ സർവ്വഭൂതാധിവാസഃ
സാക്ഷീചേതാ കേവലോനിർഗുണശ്ച." (ശ്വേതം 6-11)

(പരമാത്മാവ് പ്രകാശ സ്വരൂപനും എല്ലാഭൂതങ്ങളിലും ഒളിഞ്ഞിരിക്കുന്നവനും സർവ്വത്ര വ്യാപിച്ചിരിക്കുന്നവനും എല്ലാ കർമ്മങ്ങളേയും നിയന്ത്രിക്കുന്നവനും എല്ലാ ജീവികൾക്കും ആശ്രയമായിട്ടുള്ളവനും സർവ്വസാക്ഷിയും ചേതനനും നിരൂപാധികനും നിർഗുണനുമാകുന്നു.)

വിശദമായറിയാൻ ബൃഹദാരണ്യഹം 2-3-6, 3-9-26, 4-2-4, കഠം 2-8- 9:ശ്വേതം 4-19- 20 തൈത്തിരീയം 2-4- 7 കഠം 6-12 മുണ്ഡകം 2-1-1, കേനം 1-3 ഈശാ വാസ്യം 9-10 ഇവ കാണുക.

"അസതോ മാസ്ദ്ഗമയ
തമസോമാ ജ്യോതിർഗമയ
മൃത്യോർമാ ⸗ മൃതംഗമയേതി
സയദാഹാസതോമാസദ്ഗമയേതി"
(ബൃഹദ് 1-3-28)

("അസത്തിൽ നിന്ന് എന്നെ സത്തിലേയ്ക്കും, അന്ധകാരത്തിൽനിന്ന് എന്നെ പ്രകാശത്തിലേയ്ക്കും, മൃത്യുവിൽനിന്ന് എന്നെ അമരത്വത്തിലേയ്ക്കും നയിച്ചാലും")

"ഭിദ്യതേ ഹൃദയഗ്രന്ഥി-
ശ്ചിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യകർമ്മാണി
തസ്മിൻദൃഷ്ടേപരാപരേ" (മുണ്ഡകം 2-2-9)

(പരവും അപരവുമായ നിലയിൽ ആത്മാവിനെ സാക്ഷാത്ക്കരിക്കുമ്പോൾ ഹൃദയത്തിന്റെ അവിദ്യാ വാസനകളാകുന്ന കെട്ടുകളെല്ലാം പൊട്ടിപ്പോകുന്നു. എല്ലാ സംശയങ്ങളുമകന്ന് അവന്റെ എല്ലാ കർമ്മങ്ങളും ക്ഷയിക്കുകയും ചെയ്യുന്നു.)

"ഹിരണ്മയേ പരേകോശേ
വിരജംബ്രഹ്മനിഷ്കലം
തത്ഛുഭ്രം ജ്യോതിഷാജ്യോതി-
സ്തദ്യദാത്മവിദോവിദുഃ" (മുണ്ഡകം 2-2-11)

(പ്രകാശമാനവും ഉത്കൃഷ്ടവുമായ ഹൃദയാകാശത്തിൽ ധർമ്മാധർമ്മങ്ങളോ പുണ്യപാപങ്ങളോ ഒന്നും ബാധിക്കാത്തതും നിരവയവും നിരാകാരവുമായ ബ്രഹ്മതത്ത്വം വിളങ്ങുന്നു. അവിദ്യാദിദോഷങ്ങളാൽ അസ്പൃഷ്ടമായതുകൊണ്ട് ശുദ്ധവും ലോകത്തിലുള്ള എല്ലാ തേജസ്സുകൾക്കും പ്രകാശം നൽകുന്നതുമായ ആ പരമാർത്ഥ തത്ത്വത്തെ ബ്രഹ്മജ്ഞാനികൾ സാക്ഷാത്ക്കരിക്കുന്നു.)

"നതത്രസൂര്യോഭാതി നചന്ദ്രതാരകം
നേമാവിദ്യുതോഭാന്തികുതോയമഗ്നിഃ
തമേവഭാന്തമനുഭാതിസർവം
തസ്യഭാസാസർവമിദം വിഭാതി" (മുണ്ഡകം 2-2-11)

(ആത്മരൂപമായിരിക്കുന്ന ബ്രഹ്മത്തിന്റെ മുന്നിൽ സൂര്യനോ, ചന്ദ്രനോ, നക്ഷത്രങ്ങളോ മിന്നൽപ്പിണരുകളോ പ്രകാശിക്കുന്നില്ല. പിന്നെ ഈ ഭൗതികമായ അഗ്നിയുടെ കാര്യം പറയാനുണ്ടോ? സ്വയം പ്രകാശമായ അതിനെ അനുസരിച്ചാണ് ഇവയെല്ലാം പ്രകാശിക്കുന്നത്.)

"യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവർണ-
മചക്ഷുഃ ശ്രോത്രം തദപാണിപാദം
നിത്യം വിഭും സർവഗതം സുസൂക്ഷ്മം
തദവ്യയംയദ് ഭൂതയോനിം പരിപശ്യാന്തിധീരാഃ"

(മുണ്ഡകം 1-1-6)

(നേത്രാദി ജ്ഞാനേന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും കൈയ്യ്കാല് മുതലായ കർമ്മേന്ദ്രിയങ്ങൾകൊണ്ട് ഗ്രഹിക്കാൻ കഴിയാത്തതും, വർണ്ണം മുതലായ പ്രത്യേക ലക്ഷണങ്ങളില്ലാത്തതും,

ശാശ്വതവും വിവിധ രൂപങ്ങളിൽ പ്രകാശിക്കുന്നതും സർവ്വവ്യാപിയും അത്യന്തസൂക്ഷ്മവും നാശമില്ലാത്തതും എല്ലാ ഭൂതങ്ങൾക്കും കാരണഭൂതവുമായി പ്രസിദ്ധമായിട്ടുള്ള ആ സത്യ വസ്തുവിനെ ധീരന്മാർ സാക്ഷാത്ക്കരിക്കുന്നു.)

"യഥോർണനാഭിഃ സൃജതേ ഗൃഹ്ണതേച
യഥാ പൃഥിവ്യാമോഷധയഃ സംഭവന്തി
യഥാസതഃ പുരുഷാത് കേശലോമാനി
തഥാക്ഷരാത് സംഭവതീഹ വിശ്വം" (മുണ്ഡകം 1-1-7)

(എപ്രകാരമാണോ എട്ടുകാലി തന്നിൽനിന്നുതന്നെ നൂലുണ്ടാക്കി വലകെട്ടുകയും ആവശ്യം കഴിയുമ്പോൾ ആ നൂലുകളെ തന്നിലേയ്ക്കുതന്നെ അടക്കുകയും ചെയ്യുന്നത്, എപ്രകാരമാണോ ഭൂമിയിൽനിന്ന് നെല്ല് മുതലായ ധാന്യങ്ങളും ചെടികളും മുളച്ചുണ്ടാകുന്നത് എപ്രകാരമാണോ മനുഷ്യനിൽ മുടിയും രോമങ്ങളും വളരുന്നത് അതുപോലെതന്നെ അക്ഷര ബ്രഹ്മത്തിൽനിന്നും ഈ ജഗത്തുമുഴുവൻ രൂപപ്പെടുന്നു.)

"സർവംഖല്വിദംബ്രഹ്മ
തജ്ജലാനിതശാന്തഉപാസീത
അഥഖലുക്രതുമയഃ പുരുഷോ
യഥാക്രതുരസ്മിംല്ലോകേ പുരുഷോഭവതി"

(ബ്രഹ്മത്തിൽനിന്നു ജനിക്കുന്നതും ആ ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നതും അതിൽതന്നെ ചേഷ്ടിക്കുന്നതുമായ ജഗത്തെല്ലാം ബ്രഹ്മമെന്നുറച്ച് രാഗദ്വേഷാദികൾ കൂടാതെ പ്രശാന്തചിത്തനായി ഉപാസിക്കുക. നിശ്ചയസ്വരൂപനായ പുരുഷൻ ഈലോകത്തിൽ എങ്ങനെയുള്ള നിശ്ചയത്തോടുകൂടിയിരിക്കുന്നുവോ ഇവിടെനിന്നും പോയതിനുശേഷവും അങ്ങനെയുള്ള നിശ്ചയത്തോടുകൂടിത്തന്നെയിരിക്കുന്നു.)

"സയോഹവൈ തത്പരമം ബ്രഹ്മവേദ
ബ്രഹ്മൈവ ഭവതി നാസ്യാബ്രഹ്മവിത് കുലേഭവതി
തരതിശോകംതരതിപാപ്മാനം
ഗുഹാഗ്രന്ഥിഭ്യോ വിമുക്തോ ഽ മൃതോഭവതി"
(മുണ്ഡകം 3-2-9)

(അപാരമായ ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മംതന്നെ ആയിത്തീരുന്നു. അവന്റെ കുലത്തിൽ ബ്രഹ്മജ്ഞാനമില്ലാത്തവൻ ഉണ്ടാകുന്നില്ല. അവൻ ദുഃഖപാപങ്ങളെ തരണം ചെയ്യുന്നു. എല്ലാ ഹൃദയഗ്രന്ഥികളും നശിച്ച് അവൻ അമൃതത്വത്തെ പ്രാപിക്കുന്നു.)

ബൃഹദാരണ്യകം 4-4-22 ഇങ്ങനെ വർണ്ണിക്കുന്നു. പ്രാണ ങ്ങളിൽ വിജ്ഞാനമയമായിരിക്കുന്ന, മഹത്തായി ജന്മ രഹിതമാ യിരിക്കുന്ന, ആത്മാവ് ഹൃദയ ഗുഹയിൽ സ്ഥിതിചെയ്യുന്നു. ആ ആത്മാവ് എല്ലാറ്റിനേയും അധീനത്തിലാക്കിയവനും, എല്ലാറ്റി നേയും നിയന്ത്രിക്കുന്നവനും, എല്ലാറ്റിന്റേയും നാഥനുമാകുന്നു. അത് പുണ്യകർമ്മങ്ങൾകൊണ്ട് ഉത്കൃഷ്ടനാവുകയോ പാപ കർമ്മങ്ങളെക്കൊണ്ട് നികൃഷ്ടനാവുകയോ ചെയ്യുന്നില്ല. അത് എല്ലാറ്റിന്റേയും ഈശ്വരനാകുന്നു. എല്ലാഭൂതങ്ങളുടേയും പാല കനാകുന്നു. ഈ ലോകങ്ങളുടെ അതിർത്തി ഭേദിക്കാതിരിക്കുന്ന തിനായി അവയെ വിധാരണം ചെയ്യുന്ന സേതുവാകുന്നു. ഇതിനെ അറിഞ്ഞിട്ടുതന്നെയാണ് ഒരുവൻ മനനശീലനായ യോഹിയായി ത്തീരുന്നത്. ഈ ആത്മലോകത്തെ അറിഞ്ഞിട്ടാണ് സന്യാസി മാർ എല്ലാം ഉപേക്ഷിച്ച് ബ്രഹ്മോപാസനയിൽ മാത്രം മുഴുകിയി രിക്കുന്നത്. അവർ പുത്രേഷണ, വിത്തേഷണ, ദാരേഷണ എന്ന ഏഷണത്രയങ്ങളുപേക്ഷിച്ചിട്ട് ഭിക്ഷകൊണ്ടു ജീവിതം നയിക്കു ന്നതും ഇതുകൊണ്ടുതന്നെ.

"വേദാന്ത വിജ്ഞാന സുനിശ്ചിതാർത്ഥാഃ
സന്യാസയോഗാദ്യതയഃ ശുദ്ധസത്ത്വാഃ
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമൃച്യന്തിസർവ്വേഃ"

(മുണ്ഡകം 3-2-6)

(വേദവിജ്ഞാനംകൊണ്ട് ബ്രഹ്മസാക്ഷാത്ക്കാരം വരുത്തി യിട്ടുള്ളവരും സർവ്വസംഗ പരിത്യാഗികളായി സന്യാസയോഗ ത്താൽ പരിശുദ്ധാന്തകരണന്മാരുമായ ജ്ഞാനികൾ ദേഹത്യാഗാ നന്തരം അമൃതസ്വരൂപികളായി സർവ്വപ്രകാരത്തിലും ആത്മാരാ മന്മാരും മുക്തന്മാരുമായിത്തീരുന്നു.)

"രൂപം രൂപം പ്രതിരൂപോബഭുവ
തദസ്യരൂപം പ്രതിചക്ഷണായ
ഇന്ദ്രോമായാഭിഃ പുരുരൂപഈയതേ
യുക്താഹ്യസ്യഹരയഃ ശതാദശേതി"

(ഇവന്റെ ആരൂപത്തെ വെളിപ്പെടുത്താനായി രൂപ ങ്ങൾതോറും അതേ രൂപത്തോടുകൂടിയവനായിഭവിച്ചു. ഇന്ദ്രിയ ങ്ങളുടെ സമഷ്ടിത്വമായ ഇന്ദ്രൻ മായകളെക്കൊണ്ട് ബഹു രൂപമായി അറിയപ്പെടുന്നു. എന്തെന്നാൽ ഇവന് നൂറും പത്തും

ഇന്ദ്രിയങ്ങൾ ചേർക്കപ്പെട്ടിരിക്കുന്നു. ഇവൻതന്നെയാകുന്നു പത്തും ആയിരങ്ങളും അസംഖ്യങ്ങളും അനന്തങ്ങളുമായിട്ടുള്ളത്. ഇതു ബ്രഹ്മമാണ്, അപൂർവ്വമാണ്, അനന്യമാണ്, ആന്തരിക, ബാഹ്യങ്ങളില്ലാത്തതാണ് സർവ്വാത്മാവായി സർവ്വത്തേയും അനുഭവിക്കുന്നതാകുന്നു. ഈ ആത്മാവാകുന്നു ബ്രഹ്മം-അയം ആത്മാബ്രഹ്മ.)

ആചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ പറയുന്നു.

"ഘടോദകേ ബിംബിതമർക്കബിംബം
ആലോക്യ മൂഢോരവിമേവമന്യതേ
തഥാചിദാഭാസ മുപാധിസംസ്ഥം
ഭ്രാന്ത്യാഹമിത്യേവജഡോ ഽ ഭിമന്യതെ"

(കുടത്തിലെ ജലത്തിൽ പ്രകാശിക്കുന്ന സൂര്യപ്രതിബിംബം കണ്ടിട്ട് മൂഢൻ അതു സൂര്യനാണെന്നു കരുതുന്നതുപോലെ ബുദ്ധ്യാദി ഉപാധികളിൽ പ്രകാശിക്കുന്ന ചിത്പ്രതിബിംബം കണ്ടിട്ട് അവിവേകം മൂലം അജ്ഞൻ താനെന്നഭിമാനിക്കുന്നു.)

"ഘടം ജലം തദ്ഗതമർക്കബിംബം
വിഹായസർവ്വം ദിവിവീക്ഷ്യതേ ഽർക്കഃ
തടസ്ഥിത സ്തത് ത്രിതയാവഭാസകഃ
സ്വയം പ്രകാശോ വിദുഷായഥാതഥാ"

(കുടം, വെള്ളം, വെള്ളത്തിലെ സൂര്യബിംബം ഇവയെവിട്ട്, ഇവയിൽനിന്നും ഭിന്നമായി മൂന്നിനേയും പ്രകാശിപ്പിക്കുന്നവനായി സ്വയം പ്രകാശസ്വരൂപനായി ആകാശത്തിൽ വർത്തിക്കുന്ന സൂര്യനെ അറിവുള്ളവൻ കാണുന്നു.)

സ്ഥൂലദേഹം, ബുദ്ധി, ബുദ്ധിഗുഹയിൽ പ്രകാശിക്കുന്ന ചിദ്പ്രതിബിംബം ഇവയെവിട്ട്, ഇവയിൽ നിന്നെല്ലാം ഭിന്നമായും എന്നാൽ ഇവ മൂന്നിനേയും പ്രകാശിപ്പിക്കുന്നതായും സർവ്വസാക്ഷിയായി, സർവ്വാന്തര്യാമിയായി അപരിച്ഛിന്ന ജ്ഞാനസ്വരൂപമായി സകലതിനേയും പ്രകാശിപ്പിക്കുന്നതായി, വ്യക്താവ്യക്തമായി, കാലപരിച്ഛേദ ശൂന്യമായി, ദേശപരിച്ഛേദ ശൂന്യമായി, സർവ്വത്തിലും ഉപാദാനരൂപേണ വ്യാപിച്ചിരിക്കുന്നതായി, രൂപരഹിതമാകയാൽ ദുർജ്ഞേയമായി അകവും പുറവുമില്ലാത്തതായി, അദ്വിതീയമായി വാഴുന്ന ആത്മാവിന്റെ ഈ വാസ്തവിക രൂപമറിഞ്ഞ് മനുഷ്യൻ നിഷ്പാപനും രജോമുക്തനും സംസാരമുക്തനും ആയിത്തീരുന്നു.

"സത്യം ജ്ഞാനമനന്തം ബ്രഹ്മ
വിശുദ്ധംപരം സ്വതഃസിദ്ധം
നിത്യാനന്ദൈകരസംപ്രത്യഗ-
f ഭിന്നം നിരന്തരം ജയതി"

(സത്യവും ജ്ഞാനവും അനന്തവും വിശുദ്ധവും മായാതീതവും സ്വതഃസിദ്ധവും ദുഃഖസ്പർശമെഴാതെ നിത്യസുഖ സ്വരൂപവും ജീവാഭിന്നവും അഖണ്ഡവുമായ ബ്രഹ്മം സർവ്വോത്കർഷേണ വർത്തിക്കുന്നു.)

"കേനാപിമൃദ്ഭിന്നതയാസ്വരൂപം
ഘടസ്യ സന്ദർശയിതും നശക്യതേ
അതോഘടഃകല്പിത ഏവമോഹാത്
മൃദേവസത്യം പരമാർത്ഥഭൂതം"

(മണ്ണിൽനിന്നും വേറിട്ട് കുടത്തിന്റെ സ്വരൂപം ആർക്കും വേർതിരിക്കാവതല്ല. കുടമെന്നതു വാസ്തവത്തിൽ മണ്ണുതന്നെ.)

"ഏകനു നാലുനാമംവന്നതുകൊണ്ടു
മേകൻ പലതായ് ഭവിച്ചതില്ലെങ്ങുമേ
ദേഹോഹം ജീവോഹമീശോഹം ബ്രഹ്മോഹ-
മാഹന്ത! നിർഗുണാത്മാവിലില്ലൊന്നുമേ
സൂര്യസ്വഭാവമാകുന്നിതു രശ്മികൾ
സൂര്യനില്ലെങ്കിലോ രശ്മികൾ നിഷ്ഫലംഃ
രശ്മിയില്ലെന്നാകിൽ സൂര്യനുമില്ലെല്ലോ?
രശ്മിയും സൂര്യനും രണ്ടല്ല നിർണ്ണയം
ബ്രഹ്മംരവി, രശ്മിയായതുമായയും
ഉഷ്ണസ്വഭാവം ത്യജിപ്പില്ല വഹ്നിയും
വെല്ലം മധുരഗുണം വിട്ടിരിക്കുമോ
ഇല്ല മധുരവും വെല്ലമില്ലെങ്കിലോ"

എന്നിങ്ങനെയുള്ള ഭാഗവതശ്ലോകങ്ങളും ബ്രഹ്മത്തിന്റെ ഭിന്നാഭിന്ന സ്വരൂപത്തെ വർണ്ണിക്കുന്നു.

"ജാതിനീതികുല ഗോത്രദൂരകം
നാമരൂപഗുണദോഷവർജ്ജിതം
ദേശകാല വിഷയാതി വർത്തിയദ്-
ബ്രഹ്മതത്ത്വമസി ഭാവയാത്മനി"

(വിവേകചൂഡാമണി)

(ബ്രാഹ്മണ്യാദിജാതി, ആചാരമര്യാദ, വംശം, ഗോത്രം ഇവയിൽ നിന്നകന്നതും, നാമരൂപങ്ങളും, ഗുണദോഷങ്ങളുമില്ലാത്തതും, ദേശകാലവിഷയങ്ങളെ അതിക്രമിച്ചു വർത്തിക്കുന്നതുമായ ബ്രഹ്മമാണു താനെന്ന് സദാബുദ്ധിയിൽ അനുസന്ധാനം ചെയ്യുക.)

തുടർന്ന് ആചാര്യസ്വാമികൾ ബ്രഹ്മാനുസന്ധാനം ധാരമുറിയാതെ ഉള്ളിൽ വിളങ്ങുന്നതിനുതകുമാറ് പത്തുശ്ലോകത്താൽ ജീവബ്രഹ്മൈക്യസാധനം ബോധിപ്പിക്കുന്നു.

"യത്പരം സകലവാഗ / ഗോചരം
ഗോചരം വിമലബോധചക്ഷുഷഃ
ശുദ്ധചിദ്ഘനമനാദിവസ്തുയദ്-
ബ്രഹ്മതത്ത്വമസി ഭാവയാത്മനി"

(സർവ്വോത്കൃഷ്ടവും വാക്കിന് വിഷയമല്ലാത്തതും വിമലബോധരൂപമായ കണ്ണിന് ഗ്രാഹ്യവും ശുദ്ധവും ജ്ഞാനഘനരൂപവും അനാദിയും യഥാർത്ഥവുമായ ബ്രഹ്മമാണ് താനെന്ന് ബോധിക്കുക.)

"ഷഡ്ഭിരൂർമ്മിഭിരയോഗിയോഗിഹൃദ്-
ഭാവിതംനകരണൈർ വിഭാവിതം
ബുദ്ധ്യവേദ്യമനവദ്യഭൂതിയദ്-
ബ്രഹ്മതത്ത്വമസി ഭാവയാത്മനി"

(കാമ, ക്രോധ, ലോഭ, മോഹ, മദമാത്സര്യാദി ഷഡൂർമ്മികളുമായി ബന്ധമില്ലാത്തതും, ചിത്തവൃത്തി നിരോധം സാധിച്ച യോഗികളാൽ ഹൃദയത്തിൽ ധ്യാനിക്കപ്പെടുന്നതും, ചക്ഷുരാദി കരണങ്ങളാലഗ്രാഹ്യവും, ബുദ്ധികൊണ്ടറിയാനാവാത്തതും, നിർദ്ദോഷമഹിമാവോടുകൂടിയതുമായ ബ്രഹ്മമാണ് താനെന്ന് ബുദ്ധിയിൽ ബോധിക്കുക.)

"ഭ്രാന്തികല്പിത ജഗത്കലാശ്രയം
സ്വാശ്രയംചസദസദ്വി ലക്ഷണം
നിഷ്കലം നിരൂപമാനമൃദ്ധിമത്
ബ്രഹ്മതത്ത്വമസിഭാവയാത്മനി"

(ഭ്രാന്ത്യാ കല്പിതമായ ജഗത്താകുന്ന അംശത്തിന് അധിഷ്ഠാനവും, അനന്യാശ്രയവും, സ്ഥൂലസൂക്ഷ്മങ്ങളിൽനിന്നു ഭിന്നവും, നിരവയവവും, നിസ്തുലവും, ഐശ്വര്യയുക്തവുമായ ബ്രഹ്മമാണു താനെന്ന് അനുസന്ധാനം ചെയ്യുക.)

"ജന്മവൃദ്ധിപരിണത്യപക്ഷയ-
വ്യാധിനാശന വിഹീനമവ്യയം
വിശ്വസൃഷ്ട്യവനഘാതകാരണം
ബ്രഹ്മതത്ത്വമസി ഭാവയാത്മനി"

(ഉത്പത്തി, വൃദ്ധി, രൂപാന്തര പ്രാപ്തി, അപക്ഷയം, രോഗം, മരണം, എന്നിവയില്ലാത്തതും, നാശരഹിതവും സമസ്ത പ്രപഞ്ചത്തിന്റേയും സൃഷ്ടിസ്ഥിതി സംഹാരകാരണവുമായ ബ്രഹ്മമാണ് താനെന്ന് സദാസമയം ബുദ്ധിയിൽ അനുസന്ധാനം ചെയ്യുക.)

"ഷഡ്ഭാവഭേദവികാരങ്ങളൊക്കെയു-
മുൾപ്പൂവിലോർക്കിലോ ദേഹത്തിനേയുള്ളൂ
ക്ഷുത്തൃഡ്ഭവസുഖദുഃഖാദി സർവ്വവും
ചിത്തേവിചാരിക്കിലാത്മാവിനില്ലേതും"

എന്ന രാമായണ പ്രതിപാദ്യം ശ്രദ്ധിക്കുക. ജായതേ, അസ്തി, വർദ്ധതേ, വിപരിണമതേ, അപക്ഷീയതേ, നശ്യതി ഇവ യാറുമാണ് ഷഡ്ഭാവ വികാരഭേദങ്ങൾ. ഇവയൊന്നും ബ്രഹ്മത്തെ ബാധിക്കുന്നില്ല എന്നുസാരം.

"അസ്തഭേദമനപാസ്ത ലക്ഷണം
നിസ്തരംഗ ജലരാശി നിശ്ചലം
നിത്യമുക്തമവിഭക്തമൂർത്തിയദ്
ബ്രഹ്മതത്ത്വമസി ഭാവയാത്മനി"

(ഭേദമുക്തവും സച്ചിദാനന്ദ സ്വരൂപത്തിൽനിന്ന് ഒരിക്കലും വ്യതിചലിക്കാത്തതും, അലയില്ലാത്ത ആഴിപോലെ നിശ്ചലവും ഒരിക്കലും ബന്ധിക്കപ്പെടാത്തതും നിരവയവ സ്വരൂപവുമായ ബ്രഹ്മമാണ് താനെന്ന് നിരന്തരം ബുദ്ധിയിൽ അനുസന്ധാനം ചെയ്തു സ്വസ്ഥനാവുക.)

"ഏകമേവ സദനേകകാരണം
കാരണാന്തനിരാസ കാരണം
കാര്യകാരണ വിലക്ഷണം സ്വയം
ബ്രഹ്മതത്ത്വമസി ഭാവയാത്മനി"

(ചിത്തത്തിൽ കല്പിതങ്ങളായ അനേകം വസ്തുക്കളുടെ അധിഷ്ഠാന രൂപേണയുള്ള ഏകകാരണമായ സത്തും കാരണാന്തരങ്ങളായ ആകാശാദികളുടെ നിഷേധത്തിനു കാരണവും,

കാര്യമായ ജഗത്തിൽനിന്നും കാരണമായ മായയിൽനിന്നു ഭിന്നവും സ്വവാതസിദ്ധവും ഏകമദ്വിതീയം എന്ന് പ്രസിദ്ധവുമായ ബ്രഹ്മമാണ് താനെന്ന് നിത്യവും ബുദ്ധിയിൽ അനുസന്ധാനം ചെയ്യുക.)

"നിർവികല്പക മനല്പമക്ഷരം
യത്ക്ഷരാക്ഷര വിലക്ഷണം പരം
നിത്യമവ്യയസുഖം നിരഞ്ജനം
ബ്രഹ്മതത്ത്വമസി ഭാവയാത്മനി"

(നിർവികല്പവും മഹത്തും നാശമില്ലാത്തതും, ക്ഷരാക്ഷര പുരുഷന്മാരിൽനിന്നു വേറിട്ടതും സർവ്വോത്കൃഷ്ടവും, നിത്യവും അഖണ്ഡസുഖ സ്വരൂപവും, തമഃശൂന്യവുമായ ബ്രഹ്മമാണ് താനെന്ന് നിത്യവും ബുദ്ധിയിൽ ബോധിക്കുക.)

"യദ്വിഭ്രാതിസദനേകധാഭ്രമാത്-
നാമരൂപഗുണവിക്രിയാത്മനാ
ഹേമവത് സ്വയമവിക്രിയംസദാ
ബ്രഹ്മതത്ത്വമസി ഭാവമാത്മനി"

(സ്വയം ഏകരൂപമായ സ്വർണ്ണം കടകകുണ്ഡലാദി നാമരൂപങ്ങളാൽ അറിയപ്പെടുന്നതുപോലെ, സ്വയം സദാനിർവ്വികാരമായ ബ്രഹ്മം ഭ്രമംമൂലം നാനാരൂപങ്ങളോടും ഗുണവികാരങ്ങളോടും കൂടിയതാണെന്ന് എപ്രകാരം അറിയുന്നുവോ ആ ബ്രഹ്മത്തെ എപ്പോഴും അനുസന്ധാനം ചെയ്യുക.)

"യച്ചകാസ്ത്യനപരം പരാത്പരം
പ്രത്യഗേകരസമാത്മലക്ഷണം
സത്യചിത്സുഖമനന്തമവ്യയം
ബ്രഹ്മതത്ത്വമസി ഭാവയാത്മനി"

(അനന്യമായി വിളങ്ങുന്നതും അജ്ഞാനത്തിനപ്പുറമുള്ളതും ജീവാഭിന്നവും, സർവ്വാന്തരവും, സാക്ഷിസ്വരൂപവും, സത്യചിത്സ്വരൂപവും, അപരിച്ഛിന്നവും നിത്യവുമായ ബ്രഹ്മമാണ് താനെന്ന് നിത്യവും ബുദ്ധിയിൽ അനുസന്ധാനം ചെയ്തു മുക്തനാവുക.)

"ഉക്തമർത്ഥമിമമാത്മനി സ്വയം
ഭാവയപ്രഥിതയുക്തിഭിർധിയാ
സംശയാദി രഹിതം കരാംബുവത്
തേനതത്ത്വ നിഗമോ ഭവിഷ്യതി"

(ഇപ്രകാരം മേൽ പത്തുശ്ലോകങ്ങളിൽ പറയപ്പെട്ട ഐക്യരൂപമായ ആത്മാവിനെ ശ്രുത്യനുസൃതങ്ങളായ പ്രസിദ്ധയുക്തികൾകൊണ്ട് നിർമ്മലമായ അന്തഃകരണത്താൽ ബുദ്ധിയിൽ ഭാവന ചെയ്ത് കൈയ്യിലെ ജലംപോലെ സംശയരഹിതമായിട്ട് തത്ത്വനിർണ്ണയം ചെയ്തു മുക്തമാവുക.)

"ബുദ്ധൗഗുഹായാം സദസദ്വിലക്ഷണം
ബ്രഹ്മാസ്തി സത്യംപരമദ്വിതീയം
തദാത്മനായോ / ത്രവസേദ്ഗുഹായാം
പുനർന തസ്യാംഗ ഗുഹാപ്രവേശഃ"

(കാര്യകാരണഭിന്നവും സത്യവും, പരവും, അദ്വിതീയവുമായ ബ്രഹ്മം ബുദ്ധിഗുഹയിൽ സ്ഥിതിചെയ്യുന്നു. സ്ഥൂലസൂക്ഷ്മാത്മകമാകുന്ന ദേഹഗുഹയിൽ ബ്രഹ്മഭാവത്തിൽ വസിക്കുന്ന ആത്മാവിന് പിന്നെ പുനർജനനമില്ല-നഗുഹാപ്രവേശഃ)

ശ്രീമദ് വിദ്യാരണ്യസ്വാമികൾ പ്രസിദ്ധമായ തന്റെ പഞ്ചദശിയിൽ പ്രത്യക്തത്ത്വചിന്തനത്തെ ഇപ്രകാരം വർണ്ണിക്കുന്നുഃ-

"അപരോക്ഷാത്മ വിജ്ഞാനം ശാബ്ദം ദേശികപൂർവ്വകം
സംസാരകാരണാ ജ്ഞാനതമസ്സശ്ചണ്ഡഭാസ്ക്കരഃ" (1-64)

(ഗുരുമുഖത്തുനിന്നു തത്ത്വമസി മഹാവാക്യശ്രവണാദികളിലൂടെ ഗ്രഹിച്ച അപരോക്ഷമായ ബ്രഹ്മജ്ഞാനമാകട്ടെ മദ്ധ്യാഹ്നാദിത്യൻ ഇരുട്ടിനെയെന്നപോലെ ജനനമരണ പ്രവാഹസ്വരൂപമായ സംസാരാനുഭവത്തിനു കാരണമായ അജ്ഞാനത്തെ നിശ്ശേഷം നശിപ്പിക്കുന്നു.)

"സ്വയം ജ്യോതിർഭവത്യേഷ പുരോസ്മൽ ഭാസതേ / ഖിലാൻ
തമേവഭാന്തമന്വേതി തൽഭാസാഭസ്യതേജഗൽ" (3-16)

(ആത്മാവ് സ്വയം പ്രകാശസ്വരൂപമാണ്. ആത്മാവിന്റെ പ്രകാശത്താൽ മറ്റെല്ലാം വിളങ്ങുകയെന്നല്ലാതെ ആത്മാവിനെ പ്രകാശിപ്പിക്കുന്ന മറ്റൊരു വസ്തുവില്ല. ദൃഷ്ടമായ ഈ ജഗത്തുണ്ടാകുന്നതിനു മുമ്പുതന്നെ ആത്മാവ് പ്രകാശിച്ചിരുന്നു. ഇവയെല്ലാം നശിച്ചുകഴിഞ്ഞാലും ആത്മാവ് പ്രകാശിച്ചുകൊണ്ടിരിക്കും. ആത്മാവിന് എപ്പോഴും ഒരുപോലുള്ള സ്ഥിതിയല്ലാതെ ഉത്ഭവമോ, ഏറ്റക്കുറച്ചിലോ, നാശമോ ഒന്നുംതന്നെയില്ല. ആദിത്യപ്രകാശത്താൽ ജഗത്തുവിളങ്ങുന്നതുപോലെ ആത്മപ്രകാശത്താലാണ് ആദിത്യാദി തേജോഗോളങ്ങൾ വിളങ്ങുന്നത്.

അതിനാൽ ആത്മാവ് സ്വയം ജ്യോതിസ്സാണ്.)

"സവേത്തിവേദ്യം തത്സർവ്വം നാന്യസ്തസ്യാസ്തിവേദിതാ
വിദിതാവിദിതാഭ്യാം തൽപൃഥക്ബോധസ്വരൂപകം" (3-18)

(അറിയാൻ പറ്റുന്ന എല്ലാറ്റിനേയും അറിയുന്നു ആത്മാവ്. ആത്മാവിനെ അറിയുന്ന ഒന്നുംതന്നെയില്ല. അറിഞ്ഞതും അറിയാത്തതുമല്ല ആത്മാവ്. രണ്ടിൽനിന്നും ഭിന്നമായി അറിവായിട്ടിരിക്കുന്നു അത്. അതിനാൽ എല്ലാറ്റിനേയും അറിയുന്ന ബോധം തന്നെ ആത്മാവിന്റെ സ്വരൂപം. പദാർത്ഥവും അറിവും കൂടിച്ചേർന്നതാണെല്ലോ .വിഷയജ്ഞാനം. അറിവ് പദാർത്ഥങ്ങളുടേതല്ലെന്നുവ്യക്തമാണ്. ആ സ്ഥിതിയ്ക്ക് പദാർത്ഥത്തെ വേർപെടുത്തിയാൽ അറിവ് അറിവിന്റേതായ സ്വന്തരൂപത്തിൽ വിളങ്ങുമെന്ന്കാണാം.

"യസ്മിൻ യസ്മിന്നസ്തിലോകേ ബോധസ്തത്തദുപേക്ഷണേ
യൽബോധമാത്രം തൽബ്രഹ്മേത്യേവംധീർബ്രഹ്മനിശ്ചയഃ"
(3-21)

(സ്വപ്നാവസ്ഥയിൽ ദൃശ്യങ്ങളായി വിളങ്ങുന്നതുബോധം മാത്രമാണ്. അവയെ ഗ്രഹിക്കുന്നതും ബോധമാത്രനായ താൻതന്നെ. ജാഗ്രദവസ്ഥയിൽ ഘടപടാദിദൃശ്യങ്ങളായി വിളങ്ങുന്നുന്നതും ബോധസ്വരൂപനായ താൻ മാത്രമാണ്. ദൃശ്യങ്ങളെ ബോധത്തിൽനിന്നും വേർപെടുത്തി ബോധത്തെ വീക്ഷിക്കണം. അങ്ങനെ ചെയ്താൽ ദൃശ്യമായിതോന്നപ്പെട്ടത് ബോധമാണെന്ന് ബോധ്യമാകും. ഇതുതന്നെ ബ്രഹ്മജ്ഞാനം. അറിയപ്പെട്ടതും പറയപ്പെട്ടതുമായ അന്നമയാദി പഞ്ചകോശങ്ങളെ നിരസിക്കുമ്പോഴും അവയ്ക്ക് സാക്ഷിയായിനിന്ന ബോധം പ്രകാശിക്കും. അതുതന്നെ സ്വസ്വരൂപം.)

"അവേദ്യോപ്യപരോക്ഷോതഃ സ്വപ്രകാശോഭവത്യയം
സത്യം ജ്ഞാനമനന്തം ചേത്യസ്തീഹ ബ്രഹ്മലക്ഷണം" (3-28)

(വിഷയങ്ങൾക്ക് പരോക്ഷമെന്നും അപരോക്ഷമെന്നും രണ്ടുഭാവങ്ങളുണ്ട്. ഇന്ദ്രിയങ്ങളുടെ ഗ്രഹണാതിർത്തിക്കു പുറമേ നിൽക്കുമ്പോൾ പരോക്ഷവും ഇന്ദ്രിയങ്ങളുടെ ഗ്രഹണാതിർത്തിക്കുള്ളിൽ നിൽക്കുമ്പോൾ പ്രത്യക്ഷവുമാണ്. ഈ പ്രത്യക്ഷ പരോക്ഷഭാവങ്ങൾ വിഷയങ്ങൾക്കല്ലാതെ ആത്മാവിനില്ല. അന്ധനായ ഒരാൾ ആദിത്യനെ കാണുന്നില്ലെങ്കിലും ആദിത്യൻ പരോക്ഷമല്ല. സ്വയം പ്രകാശമായതുകൊണ്ട് ആത്മാവിനെ പ്രകാശിപ്പിക്കാൻ

മറ്റൊരുപാധി ആവശ്യമില്ല. സുഷുപ്തിയിൽ സ്ഥൂലസൂക്ഷ്മ ശരീരങ്ങൾ ലയിക്കുകയും ജാഗ്രത്തിൽ വീണ്ടും ഉണ്ടാകുകയും ചെയ്യുന്നു. അവയ്ക്ക് ആത്മാവ് സാക്ഷിയാകയാലാണ് പിന്നീടറിയാൻ കഴിയുന്നത്. പൂർവ്വജന്മം, പുനർജന്മം, ഉല്പത്തിപ്രളയങ്ങൾ ഇവയ്ക്കും ആത്മാവ് സാക്ഷിയാണ്. അതിനാൽ അതു സത്യമാണ്, നിത്യമാണ്.)

"അപനീതേഷു മൂർത്തേഷുഹ്യമൂർത്തം ശിഷ്യതേവിയൽ
ശക്യേഷുബാധിതേഷന്തേ ശിഷ്യതേയത്തദേവതൽ"

(3-30)

(ഒരുമുറിയിൽ നിറഞ്ഞിരിക്കുന്ന അനേക വ്സതുക്കളെ മാറ്റുമ്പോൾ മുറി ശൂന്യമാകുന്നു. എടുക്കാനോ മാറ്റാനോ കഴിയാത്ത ആകാശംമാത്രം ശേഷിക്കുന്നു. ആകാശമില്ലായിരുന്നുവെങ്കിൽ അവിടെ പദാർത്ഥങ്ങൾ സ്ഥിതിചെയ്യാനുള്ള ഒഴിവ് ഉണ്ടാകുമായിരുന്നില്ല. ഇതുപോലെ സ്ഥൂലസൂക്ഷ്മങ്ങളായ നാമരൂപങ്ങളെ മുഴുവൻ ഇതല്ല, ഇതല്ല എന്ന നിരൂപണത്തോടെ പ്രജ്ഞയിൽനിന്നു തള്ളിക്കളയുമ്പോൾ നാമരൂപങ്ങളെ നിരൂപിക്കുകയും തള്ളിക്കളയുകയും ചെയ്ത ചേതനാത്മകവും നിരൂപാധികവുമായ ആത്മാവുമാത്രം ശേഷിക്കും. ആത്മാവ് സത്യവും സ്ഥൂലസൂക്ഷ്മാത്മകങ്ങളായ നാമരൂപങ്ങൾ മിഥ്യയുമാണ്.)

"കോശോപാധിവിവക്ഷായാംയാതി ബ്രഹ്മൈവജീവിതാം
പിതാപിതാമഹശ്ചൈകഃ പുത്രപൗത്രൌയഥാപ്രതി" (3-41)

(പഞ്ചകോശോപാധികളിൽ പ്രതിഫലിച്ച ബ്രഹ്മത്തെയാണല്ലോ ജീവനെന്നു പറയുന്നത്? ഒരാൾ തന്നെ പുത്രനു പിതാവും പൗത്രന് പിതാമഹനുമായിരിക്കുന്നതുപോലെ ഒരേബ്രഹ്മംതന്നെയാണ് ജീവനും ഈശ്വരനുമായി വർത്തിക്കുന്നത്. പുത്രപൗത്രന്മാരുടെ അഭാവത്തിൽ പിതൃ-പിതാമഹതത്ത്വങ്ങൾ അടങ്ങുന്നതുപോലെ ശക്തിയുടേയും പഞ്ചകോശങ്ങളുടേയും വിലയത്തിൽ ഈശ്വരജീവഭാവങ്ങളും ഒടുങ്ങുകയും ബ്രഹ്മംമാത്രം ശേഷിക്കുകയും ചെയ്യും. ഏതൊരാൾ ഇപ്രകാരം സത്യം ജ്ഞാനമനന്തസ്വരൂപമായ ബ്രഹ്മത്തെ നിരുപാധികം സാക്ഷാത്ക്കരിക്കുന്നുവോ അയാൾ അഖണ്ഡസച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മംതന്നെ ആയിത്തീർന്ന് "അഹംബ്രഹ്മാസ്മി" എന്ന മഹാവാക്യതത്ത്വം ഗ്രഹിക്കുന്നു.

ശ്രീമദ്ഭാഗവതം മൂലഗ്രന്ഥം 10-ാം സ്കന്ദം 12-ാം അദ്ധ്യായത്തിലെ 11-ാം ശ്ലോകം മേൽപ്പറഞ്ഞ ആശയം ഒന്നുകൂടി വിശദമാക്കുന്നു.

"ഇത്ഥം സദാംബ്രഹ്മസുഖാനുഭൂത്യാ
ദാസ്യം ഗതാനാം പരദൈവതേന
മായാശ്രീതാനാം നരദാരകേണ
സാകം വിജഹ്രുഃ കൃതപുണ്യപുഞ്ജാഃ"

(ഭാഗ്യശാലികളായ ഗോപബാലന്മാർ ശ്രീകൃഷ്ണനുമായി സസുഖം കേളിയാടി നടക്കുമ്പോൾ തത്വജ്ഞാനികൾക്ക് ബ്രഹ്മമായും, ഭക്തദാസന്മാർക്ക് അവരുടെ ഇഷ്ടദേവനായും മായയിൽ മോഹിതരായവർക്ക് ഒരു സാധാരണ ബാലനായും തോന്നി.)

"യ ഏവബ്രഹ്മവേദൈഷ ബ്രഹ്മൈവ ഭവതിസ്വയം
ബ്രഹ്മണോനാസ്തി ജന്മാതഃ പുനരേഷന ജായതേ" (3-43)

(യാതൊരുവൻ സത്യം ജ്ഞാനമനന്തസ്വരൂപമായ ബ്രഹ്മത്തെ നിരുപാധികം അറിയുന്നുവോ അവൻ ബ്രഹ്മംതന്നെ ആയിത്തീരുന്നു. ബ്രഹ്മത്തിനു പുനർജന്മമില്ലാത്തതിനാൽ തനിയ്ക്കും പിന്നീട് ജന്മമില്ല. അദ്വൈത ബ്രഹ്മസാക്ഷാത്ക്കാരംകൊണ്ട് സംസാരത്തിൽനിന്നും എന്നെന്നേയ്ക്കുമായി മുക്തിപ്രാപിക്കുന്നു.)

"ആത്മാവാഇദമഗ്രേ / ഭൂൽസഈക്ഷതസൃജാഇതി
സങ്കല്പേ നാസൃജല്ലോകാൻ സഏതാനീതിബഹ്വർചാഃ" (4-3)

(ദൃഷ്ടവും, ശ്രുതവുമായ ഈലോകങ്ങളെല്ലാം ഉണ്ടാകുന്നതിനുമുമ്പ് ആത്മാവുമാത്രമായിരുന്നു. സങ്കല്പമാത്രംകൊണ്ട് ആത്മാവ് എല്ലാലോകങ്ങളേയും സൃഷ്ടി ഋഗ്വേദശാഖയായ ഐതരേയോപനിഷത്തും യജൂർവേദ ശാഖയായ ശ്വേതാശ്വതരോപനിഷത്തും ഈശ്വരനാണ് ജഗത്തിന്റെ സൃഷ്ടികർത്താവെന്നു വർണ്ണിക്കുന്നു.)

"ഖംവായ്വഗ്നിജലോർവ്വ്യോഷദ്ധ്യന്നദേഹാഃ ക്രമാദമീ
സംഭൂതാബ്രഹ്മണസ്തസ്മാദേതസ്മാദാത്മനോഖിലാഃ" (4-4)

(ആകാശം, വായു, അഗ്നി, ജലം, ഭൂമി, ഓഷധികൾ, അന്നം, ദേഹം എന്നിവ ബ്രഹ്മമാകുന്ന ഈ ആത്മാവിൽനിന്നുതന്നെ ഉണ്ടായതായി തൈത്തിരീയോപനിഷത്തും വ്യക്തമാക്കുന്നു.)

"ഇദമഗ്രേസദേവാസീൽ ബഹുത്വായ തദൈക്ഷത
തേജോബന്നാണ്ഡജാദീനിസസർജ്ജേതിചസാമഗാഃ" (4-6)

(ഛാന്ദോഗ്യോപനിഷദ്ശാഖയിലും ദൃഷ്ടമായ ജഗത്തിന്റെ സൃഷ്ടി ബ്രഹ്മം അഥവാ ആത്മാവെന്നു തെളിയിക്കുന്നു. അഗ്നി, ജലം, ഭൂമി എന്നീ ഭൂതങ്ങളും അണ്ഡജാദി ജീവികളും സത്താസ്വരൂപമായ ബ്രഹ്മത്തിൽനിന്നുത്ഭവിച്ചു എന്ന് സാമവേദശാഖക്കാരും സമ്മതിക്കുന്നു.)

"വിസ്ഫുലിംഗായഥാവഹ്നേർജ്ജായന്തേക്ഷരതസ്തഥാ
വിവിധാശ്ചിജ്ജഡാഭാവാ ഇത്യാഥർവ്വണികാശ്രുതിഃ (4-7)

(അഥർവ്വവേദശാഖയായ മുണ്ഡകോപനിഷത്തും ജഗത്തിന്റെ സൃഷ്ടികർത്താവ് ഈശ്വരനെന്ന് അംഗീകരിക്കുന്നു. ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നികുണ്ഡത്തിൽനിന്നും പൊട്ടിപ്പുറപ്പെട്ട് മിന്നിപ്പറന്നുകൊണ്ടിരിക്കുന്ന തീപ്പൊരികളെന്നപോലെ അനാദിയായ അക്ഷരബ്രഹ്മത്തിൽനിന്നും അനേകമനേകം ചിൽജഡവസ്തുക്കൾ ഉണ്ടായി. തീപ്പൊരികൾ അഗ്നിയിൽത്തന്നെ വിലയം പ്രാപിക്കുന്നതുപോലെ പ്രസ്തുത ജഡശക്തികളെല്ലാംതന്നെ അക്ഷരബ്രഹ്മത്തിൽ ലയിക്കുകയും ചെയ്യുന്നു.)

"വിരാണ്മനുർന്നരാഗാവാഃ ഖരാശ്വാജാവയസ്തഥാ
പിപീലികാവധിദ്വന്ദ്വമിതി വാജസനേയിനഃ" (4-9)

(ബൃഹദാരണ്യകത്തിലും ജഗത്തിന്റെ സൃഷ്ടികർത്താവ് ഈശ്വരനെന്നു സമർത്ഥിച്ചിരിക്കുന്നു. വിരാട്, മനു, മനുഷ്യൻ, പശു, കഴുത, കുതിര, ആട്, ചെമ്മരിയാട് തുടങ്ങി ഉറുമ്പുവരെയുള്ള അനേകമനേകം നാമരൂപങ്ങളായി സ്ത്രീ, പുരുഷൻ എന്നീ വ്യത്യാസങ്ങളോടെ പ്രകാശിച്ചു അഥവാ ഈശ്വരൻ പ്രകാശിപ്പിച്ചു.)

"ചൈതന്യം യദധിഷ്ഠാനം ലിംഗദേഹശ്ചയഃപുനഃ
ചിച്ഛായാ ലിംഗദേഹസ്ഥാതത്സംഘോജീവഉച്യതേ." (4-11)

(സൂക്ഷ്മശരീരം അഥവാ ലിംഗശരീരം ഏതൊന്നിൽ പ്രകാശിക്കുന്നുവോ അഥവാ തോന്നപ്പെടുന്നുവോ അതിനെ കൂടസ്ഥനന്നു പറയുന്നു. കൂടസ്ഥചൈതന്യവും അധിനെ അധിഷ്ഠാനം ചെയ്തിരിക്കുന്ന സൂക്ഷ്മ ശരീരവും ഇവരണ്ടിലും വ്യാപിച്ചു നിൽക്കുന്ന ചിദാഭാസനും കൂടിച്ചേർന്നതാണ് ജീവൻ.)

"മാഹേശ്വരീതുമായാ യാതസ്യാനിർമ്മാണശക്തിവൽ
വിദ്യതേമോഹ ശക്തിശ്ചതം ജീവംമോഹയത്യസൗ" (4-12)

(എല്ലാ ജീവന്മാരിലും കണ്ടുവരുന്ന ബന്ധദുഃഖാജ്ഞാനങ്ങൾക്കുഹേതു മായാശക്തിയാണ്. മായയ്ക്ക് ആകാശാദിഭൂതങ്ങളെ സൃഷ്ടിക്കാനുള്ള കഴിവുപോലെ മോഹിപ്പിക്കാനും വശമുണ്ട്. പ്രസ്തുത മായാശക്തിയുടെ വ്യാപ്തിയിൽ ജീവൻ സച്ചിദാനന്ദ ലക്ഷണസ്വരൂപമായ ബ്രഹ്മത്തെ വിസ്മരിച്ച് അല്പത്വം, മൂഢത്വം, അജ്ഞത്വം തുടങ്ങിയ ഭാവങ്ങൾ സ്വീകരിക്കുകയും ചെയ്യുന്നു. സച്ചിദാനന്ദലക്ഷണാകാരമായ സ്വ സ്വരൂപാനുഭൂതി അനുഭവപ്പെടാൻ മായാതിക്രമം ശീലിക്കണമെന്നു താല്പര്യം.)

"മർത്യാന്ന മേകം ദേവാന്നെദ്വേപശ്വന്നം ചതുർത്ഥകം
അന്യൽ ത്രിതയമാത്മാർത്ഥമന്നാനാം വിനിയോജനം" (4-15)

(ബൃഹദാരണ്യകോപനിഷത്തിൽ സപ്താന്ന ബ്രാഹ്മണ വിഭാഗത്തിൽ ജീവനാൽ സൃഷ്ടിക്കപ്പെട്ട ഏഴുതരം അന്നത്തെ വിവരിക്കുന്നു. ഒന്ന് മനുഷ്യാന്നം, രണ്ട് ദൈവാന്നം, ഒരു പശ്വന്നം, മൂന്ന് ആത്മാന്നങ്ങൾ. നെല്ല്, ഗോതമ്പ് മുതലായവ മനുഷ്യാന്നവും, ദർശം, പൂർണ്ണമാസം എന്നീ യാഗവിശേഷങ്ങൾ ദേവാന്നവും, ക്ഷീരം പശ്വന്നവും, മനസ്സ്, വാക്ക്, പ്രാണൻ ഇവമൂന്നും ജീവാന്നങ്ങളുമാകുന്നു.)

"ദൂരദേശംഗതേപുത്രേ ജീവത്യേവാത്രതൽപിതാ
വിപ്രലംഭകവാക്യേനമൃതം മത്വാ പ്രരോദിതി" (4-34)

(ഈശ്വരസൃഷ്ടമായ ബാഹ്യപ്രപഞ്ചമല്ല, പ്രത്യുതഃ ജീവസൃഷ്ടമായ അന്തഃപ്രപഞ്ചമാണ് ജീവനെ ബന്ധിക്കുന്നതെന്ന് ഉദാഹരണസഹിതം വർണ്ണിക്കുന്നു. വീടുവിട്ടുപോയ പുത്രൻ വിദേശത്തുവെച്ച് മരിച്ചുപോയതായി ആരോപറഞ്ഞറിയുന്ന പിതാവ് താങ്ങാനാകാത്ത വ്യസനത്താൽ പൊട്ടിക്കരയുന്നു. പുത്രൻ യഥാർത്ഥത്തിൽ മരിച്ചു. വിവരം പിതാവ് അറിയുന്നില്ല. തന്മൂലം ദുഃഖിക്കുന്നുമില്ല എന്നു വിചാരിക്കുക. ബാഹ്യപ്രപഞ്ചമല്ല അന്തഃപ്രപഞ്ചമാണ് ജീവനെ ബാധിക്കുന്നതെന്നിതിൽനിന്നും മനസ്സിലാക്കാം.)

"താൽക്കാലിക ദ്വൈതശാന്താവപ്യാഗാമി ജനിക്ഷയഃ
ബ്രഹ്മജ്ഞാനം വിനാനസ്യാദിതിവേദാന്തഡിണ്ഡിമഃ" (4-39)

(യോഗംകൊണ്ട് മനോനിരോധവും ദ്വൈതനിവൃത്തിയും വരുമെങ്കിലും അതുതാൽക്കാലികം മാത്രമാണ്. ആദ്യന്തികമല്ല. വരാൻ പോകുന്ന എല്ലാജന്മങ്ങൾക്കും ഹേതുവായ വാസനകളേയും ദ്വൈതഭ്രമത്തേയും നിശ്ശേഷം അകറ്റി എന്നെന്നേയ്ക്കുമായി മുക്തനാവാൻ ബ്രഹ്മജ്ഞാനംതന്നെ വേണം.)

"ഗ്രന്ഥമഭ്യസ്യമേധാവി ജ്ഞാനവിജ്ഞാന തൽപരഃ
ലാലമിവധന്യാർത്ഥീത്യജേൽഗ്രന്ഥമശേഷതഃ" (4-46)

(ബുദ്ധിമാനായ സാധകൻ ശാസ്ത്രഗ്രന്ഥങ്ങളെ വേണ്ട പോലെ അഭ്യസിച്ച് അറിയേണ്ടത് അറിഞ്ഞു കഴിഞ്ഞാൽ കർഷകൻ നെല്ലിനെ സ്വീകരിച്ച് വൈയ്ക്കോൽ തള്ളിക്കളയുന്നതുപോലെ ജ്ഞാനത്തെ സ്വീകരിച്ച് ഗ്രന്ഥത്തെ ഉപേക്ഷിക്കണം.)

ക്ഷയാതിശയദോഷേണ സ്വർഗ്ഗോഹേ യോയദാതദാ
സ്വയം ദോഷതമാത്മായം കാമാദിഃ കിംനഹീയതേ (4-53)

(സ്വർഗ്ഗം ക്ഷണികവും അക്കാരണത്താൽതന്നെ വർജ്ജ്യവുമാണ്. ദിവ്യമെന്നു പറയപ്പെടുന്ന സ്വർഗ്ഗസുഖവും ഏറ്റക്കുറച്ചിലുകൾക്കു വിധേയമാണ്. ഇന്ദ്രന്റെ പദവി മറ്റുള്ളവർക്കില്ലല്ലോ? കർമ്മത്തിന്റെ മേന്മയനുസരിച്ചാണ് ഉയർന്നതോതാണതോ ആയ സുഖാനുഭൂതികൾ. അതിനാൽ, എല്ലാപുരുഷാർത്ഥങ്ങൾക്കും ഒരുപോലെ തടസ്സം നിൽക്കുന്ന അനർത്ഥ സ്വരൂപമായ കാമാദിദോഷങ്ങളെ അകറ്റുകയാണ് വേണ്ടത്.)

"യഥാ ധൗതോ ഘട്ടിതശ്ചലാഞ്ചിതോ രഞ്ജിതപടഃ
ചിദന്തര്യാമീ സൂത്രാത്മാ വിരാട് ചാത്മാതഥേര്യതേ" (6-2)

(ധൗതം, ഘട്ടിതം, ലാഞ്ജിതം, രഞ്ജിതം എന്നിങ്ങനെ നാലവസ്ഥകൾ ചിത്രമെഴുതാനുപയോഗിക്കുന്ന വസ്ത്രത്തിനുള്ളതുപോലെ ചിത്ത്, അന്തര്യാമി, സൂത്രാത്മാവ, വിരാട് എന്നിങ്ങനെ നാലുഭാവങ്ങൾ ആത്മാവിനുമുണ്ട്. മറ്റൊന്നും കലരാത്ത വെളുത്ത വസ്ത്രമാണ് ധൗതം. ചോറ് മുതലായ പശതേച്ചതാണ് ഘട്ടിതം. അങ്ങിങ്ങ് മഷി അടയാളപ്പെടുത്തിയത് ലാഞ്ജിതം. നിരക്കെ ചായംതേച്ചു വർണ്ണം വരുത്തിയത് രഞ്ജിതം. ഇതുപോലെ മായാതത്ത്വത്തോടോ തൽകാര്യങ്ങളായ ശരീരാദികളോ സംബന്ധമില്ലാത്ത ശുദ്ധചിൽഘനമായിരിക്കുന്ന പരമാത്മാവിന്റെ അവസ്ഥയാണ് ചിത്ത്. സൂക്ഷ്മങ്ങളും അപഞ്ചീകൃതങ്ങളുമായ പഞ്ചഭൂത തന്മാത്രകൾ ചേർന്നുണ്ടായ സൂക്ഷ്മശരീരത്തെ ഉപാധിയാക്കി സ്ഥിതിചെയ്യുമ്പോൾ സൂത്രാത്മാവ്. മായാസംബന്ധം ഹേതുവായി

അന്തര്യാമി. പഞ്ചീകൃതങ്ങളും സ്ഥൂലങ്ങളുമായ മഹാഭൂതങ്ങളുടെ മാത്രകൾ കൂടിച്ചേർന്നുണ്ടായ സ്ഥൂല ശരീരത്തെ ഉപാധിയാക്കി വർത്തിക്കുമ്പോൾ വിരാട്ടെന്നും അറിയപ്പെടുന്നു.)

"സംസാരഃ പരമാർത്ഥോയം സംലഗ്നഃ സ്വാത്മവസ്തുനി
ഇതിഭ്രാന്തിര വിദ്യാസ്യാൽ വിദ്യയൈഷാ നിവർത്തതേ"
(6-10)

(ചിത്രപടത്തിൽ ഗിരി, വന, നഗര, നദ്യാദ്യങ്ങളും മനുഷ്യ പക്ഷിമൃഗാദി ജീവികളും എപ്രകാരം കല്പനമാത്രമാണോ അതു പോലെ കേവലാത്മാവായ ശ്രീപരമേശ്വരനിൽ ഈസംസാരവും കല്പിതംതന്നെ. നിർമ്മലമായ വസ്ത്രത്തിൽ നിറക്കൂട്ടു കൾകൊണ്ട് വസ്തുപ്രതീതി ജനിക്കുന്നതുപോലെ നിർമ്മലാത്മാ വിൽ മായാപ്രതീതികൊണ്ട് സംസാരം കല്പിതമാകുന്നു. വിദ്യ അഥവാ ജ്ഞാനംകൊണ്ട് രജ്ജുഖണ്ഡത്തിലെപ്പന്നഗ ബുദ്ധിന ശിക്കുന്നതുപോലെ അസത്യമായ സംസാരപ്രതീതി അകന്ന് ആത്മബുദ്ധി പ്രകാശിക്കും.)

"കൂടസ്ഥോ ബ്രഹ്മജീവേശാ വിത്യേവംച ചതുർവിധാ
ഘടാകാശമഹാകാശൗജലാകാശാഭ്രഖേയഥാ" (6-18)

(കൂടസ്ഥൻ, ബ്രഹ്മം, ജീവൻ, ഈശ്വരൻ എന്നീ നാലുവിധത്തിൽ പരമാത്മാവ് വ്യവഹരിക്കപ്പെടുന്നു. ഒരേആകാ ശത്തെ ഘടാകാശം, മാഹാകാശം, ജലാകാശം, അഭ്രാകാശം അഥവാ മേഘാകാശം എന്നെല്ലാം പറയപ്പെടുന്നതുപോലെയാ ണിത്. കൂടസ്ഥനെ ഘടാകാശമായും, ബ്രഹ്മത്തെ മഹാകാശമായും ജീവനെ ജലാകാശമായും ഈശ്വരനെ മേഘാകാശമായും ചിത്രീ കരിക്കുന്നു.)

"തന്തുപടേ സ്ഥിതോയദ്വൽ ഉപാദാനതായാതഥാ
സർവ്വോപാദാന രൂപത്വാൽ സർവ്വത്രായമ വസ്തിതഃ" (6-165)

(വസ്ത്രത്തിന്റെ ഉപാദാനകാരണമായ നൂല് എപ്രകാരം വസ്ത്രാകാരമായിട്ടിരിക്കുന്നുവോ അതുപോലെ സർവ്വത്തിന്റേയും ഉപാദാനകാരണമായിരിക്കുന്ന ബ്രഹ്മം സർവ്വവസ്തുസ്വരൂപ നായും ഇരിക്കുന്നു.)

"ഈശസൂത്രവിരാട്‌വേധാഃ വിഷ്ണുരുദ്രേന്ദ്രവഹ്നയഃ
വിഘ്നഭൈരവമൈരാലമരികാ യക്ഷരാക്ഷസാഃ (6-206)

വിപ്രക്ഷത്രിയവിട് ശൂദ്രാഃ ഗവാശ്വമൃഗപക്ഷിണഃ
അശ്വത്ഥവട ചൂതാദ്യായവവ്രീഹിതൃണാദയഃ" (6-207)

(ജഗത്തുമുഴുവൻ ഈശ്വരാകാരമാണ്. ഈശ്വരൻ, സൂത്രാത്മാവ്, വിരാട്ട്, ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ, ഇന്ദ്രൻ, അഗ്നി, വിഘ്നേശ്വരൻ, ഭൈരവൻ, മാരിയമ്മ, യക്ഷന്മാർ, രക്ഷസ്സുകൾ, ബ്രാഹ്മണക്ഷത്രിയ വൈശ്യശൂദ്രന്മാർ, പശു, കുതിര, പക്ഷികൾ, അരയാൽ, പേരാൽ, തേന്മാവ്, യവം, നെല്ല്, ജലാശയം, കല്ല്, മണ്ണ്, മരക്കഷണം, ഉളി തുടങ്ങി ലോകത്തിൽ കാണപ്പെടുന്ന സ്ഥാവരങ്ങളും ജംഗമങ്ങളുമായ സർവ്വവസ്തുക്കളും ഈശ്വരസ്വരൂപംതന്നെ. അവയിൽ ഏതിനേയും ഈശ്വരബുദ്ധിയോടെ പൂജിക്കുകയും ഉപാസിക്കുകയും ചെയ്യാം.)

"തത്ത്വമസ്യാദിവാക്യേഷു ലക്ഷണാ ഭാഗലക്ഷണാ
സോയമിത്യാദിവാക്യസ്ഥപദയോരിവനാപര" (7-74)

(വാക്യങ്ങളുടെ അർത്ഥംഗ്രഹിക്കുന്നത് ലക്ഷണാവൃത്തിസ്വരൂപേണയാണ്. ലക്ഷണാവൃത്തി മൂന്നുവിധമാണ്. ജഹല്ലക്ഷണ അഥവാ ഭാഗലക്ഷണ, അജഹല്ലക്ഷണ അഥവാ ത്യാഗലക്ഷണ, ജഹദജഹല്ലക്ഷണ അഥവാ ഭാഗത്യാഗലക്ഷണ. ആ, ഈ ബ്രാഹ്മണൻ എന്നൊരു വാക്യമെടുക്കാം. ആ എന്നും ഈ എന്നുമുള്ള വിശേഷണങ്ങൾ അന്യോന്യ വിരുദ്ധമാകയാൽ ഭാഗത്യാഗ ലക്ഷണമനുസരിച്ചാണ് അർത്ഥം ഗ്രഹിക്കേണ്ടത്. മഹാവാക്യത്തിലെ തൽ, ത്വം എന്നീ പദങ്ങളുടെ വാച്യാർത്ഥങ്ങളിലടങ്ങിയ വിരുദ്ധാംശങ്ങളെ തള്ളിക്കളഞ്ഞ് സാമാന്യാർത്ഥത്തെ സ്വീകരിക്കണം.)

"അന്തഃകരണ സന്ത്യാഗാദവശിഷ്ടേ ചിദാത്മനി
അഹം ബ്രഹ്മേതിവാക്യേനബ്രഹ്മത്വം സാക്ഷിണീക്ഷ്യതേ."
(7-59)

( അന്തഃകരണോപാധിനിരസിക്കപ്പെടുമ്പോൾ അന്തഃകരണ വ്യവഹാരങ്ങൾക്കു സാക്ഷിയും ചിദാത്മാവുമായ പരചൈതന്യത്തോടു യോജിക്കുവാൻ ഞാൻ ബ്രഹ്മമാണെന്ന ഭാവത്തെ അനുഭവസ്വരൂപേണ അറിയുന്നു.) അപ്പോൾ അത് സാക്ഷാത്ക്കാരമാകുന്നു. ഇതു തന്നെ പരമപദ പ്രാപ്തിയും മോക്ഷ പ്രാപ്തിയുമെല്ലാം.)

സത്യം, ദയ, തപസ്സ്, ശുചി, തിതിക്ഷ, ശമം, ദമം, അഹിംസ, ത്യാഗം, ബ്രഹ്മചര്യം, സ്വാദ്ധ്യായം, ആർജ്ജവം,

സന്തോഷം, സാമ്യദൃക്, സേവനം, അദ്വൈതവാഞ്ഛ, ആത്മവിചാരം, മൗനം, ദയ, അന്നദാനേച്ഛ, ദേവതാത്മബുദ്ധി, ശ്രവണം, കീർത്തനം, സജ്ജനസംഗമം, യജ്ഞം, വന്ദനം, സഖിത്വം, ദാസ്യം, ബ്രഹ്മണ്യാർപ്പണം തുടങ്ങി 30 വൃത്തികൾ ഈശ്വരപ്രസാദത്തിന് മുഖ്യമെന്ന് ശ്രീമദ് ഭാഗവതം സപ്തമസ്കന്ദത്തിൽ വർണ്ണിക്കുന്നു.

"ജ്ഞാനികൾ വാഴും സ്ഥലത്ത് സർവ്വക്ഷേത്ര-
നാനാവിശേഷ തീർത്ഥങ്ങൾ ഗുണങ്ങളും
ശ്രീഭഗവാനും വിരിഞ്ചൻ ശിവൻ മറ്റു-
ദേവാദി മാമുനിമാരുമിരിക്കുമേ! "എന്നും

"വൃക്ഷമൂലേ വളം വെള്ളവും ചേർക്കിലോ
വൃക്ഷം സമസ്തം തെളിഞ്ഞു സഫലമാം
ആകയാൽ സജ്ജനപൂർവ്വാർച്ചനത്തിന്റെ
മീതെ മറ്റില്ലസകലം ഫലിക്കുമേ!" എന്നുമുള്ള ഭാഗവതോപദേശം കാണുക.

പുനരാവൃത്തിരഹിതമായ ബ്രഹ്മസ്വരൂപത്തിൽ ആത്മാവിനെ ലയിപ്പിക്കാനുതകുമാറുള്ള ശാരീരികവും, മാനസികവുമായ കരുത്തും നവംനവങ്ങളായ ഉന്മേഷവും നൽകി അനുഗ്രഹിക്കുമാറാകേണമേയെന്ന് നാരായണീയ കർത്താവായ മേല്പത്തൂർ നാരായണ ഭട്ടതിരി സാക്ഷാൽ ശ്രീ ഗുരുവായൂരപ്പനോട് മനമുരുകി പ്രാർത്ഥിച്ചിരിക്കുന്നതു കാണുക:- നാരായണീയം ദശമസ്ക്കന്ദം -നാലാംദശകം.

"കല്യതാം മമകുരുഷതാവതിം
കല്യതേ ഭവതുപാസനംയയാഃ
സ്പഷ്ടമഷ്ടവിധയോഗചര്യയാ
പുഷ്ടയാശു തവതുഷ്ടിമാപ്നുമാം"

(അല്ലയോ ഭഗവാനെ അങ്ങയെ ഉപാസിക്കാൻ തക്ക കരുത്തും ശക്തിയും അടിയനുണ്ടാക്കിത്തരേണമേ! പരിപുഷ്ടമായ എട്ടുവിധ യോഗചര്യകളാൽ അങ്ങയെ ആരാധിക്കാൻ അനുഗ്രഹിക്കേണമേ!)

"ബ്രഹ്മചര്യദൃഢതാദിഭിര്യമൈ-
രാപ്ലവാദിനിയ മൈശ്ചപാവിതാഃ
കുർമ്മഹേദൃഢമമീ സുഖാസനം
പങ്കജാദ്യമപിവാഭവൽപരാഃ"

(യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി തുടങ്ങിയ യമനിയമങ്ങളിലെ അഷ്ടാംഗമാർഗ്ഗ പരിശീലനത്തിലൂടെ ബ്രഹ്മസാക്ഷാത്ക്കാരം നേടാനുള്ള വഴി തുടർന്നു വർണ്ണിക്കുന്നു. ബ്രഹ്മചര്യം, ദൃഢത തുടങ്ങിയ യമങ്ങളാലും സ്നാനജപങ്ങളാകുന്ന ചര്യകളാലും, ദൃഢഭക്തിയോടെ അടിയങ്ങൾ പത്മാസനം മുതലായ ആസനങ്ങൾ ബന്ധിച്ച് നിരന്തരം അങ്ങയെ ഉപാസിക്കാം.)

"താരമന്തരനുചിന്ത്യ സന്തതം
പ്രാണവായുമഭിയമ്യ നിർമ്മലാഃ
ഇന്ദ്രിയാണി വിഷയാദഥാപഹൃ-
ത്യാസ്മഹേ, ഭവദുപാസനോന്മുഖാഃ"

(അന്തരംഗത്തിൽ സദാ പ്രണവമന്ത്രത്തെ അനുസന്ധാനം ചെയ്തും പ്രാണനെ അടക്കിയും സകലേന്ദ്രിയങ്ങളേയും നിവർത്തിപ്പിച്ച് അങ്ങയുടെ ഉപാസനയിൽ മാത്രം മുഴുകാം.)

"അസ്ഫുടേവപുഷിതേ പ്രയത്നതോ
ധാരയേമധിഷിണാം മുഹുഃ മുഹുഃ
തേനഭക്തിരസമന്തരാർദ്രതാ
മുദ്വഹേമ ഭവതംഘ്രി ചിന്തകാഃ"

(അവ്യക്തവും അസ്പഷ്ടവുമായ അങ്ങയുടെ രൂപചിന്തനം ചെയ്യാൻ ഞങ്ങൾ സദാശക്തരാകണം. ഭവൽചരണാരവിന്ദം മാത്രം ലക്ഷ്യമാക്കി ചിന്തിക്കുന്ന അടിയങ്ങൾക്ക് ഹൃദയാർദ്രതയും ഭക്തിയും കൈവരാനനുഗ്രഹിക്കണം.)

"വിസ്ഫുടാവയവഭേദസുന്ദരം
ത്വദ്വപുസ്സുചിരശീലനാവശാൽ
അ ശ്രമം മനസിചിന്തയാമഹേ
ധ്യാനയോഗനിരതാസ്ത്വദാശ്രയാഃ"

(അങ്ങുമാത്രം ഏകാശ്രയമായ ധ്യാനയോഗത്തിൽ മുഴുകിയവരും. അങ്ങയെ പാദാദികേശം, കേശാദിപാദം സാംഗോപാംഗമായി കാണാൻ ഇച്ഛിക്കുന്നവരുമായ ഞങ്ങൾക്ക് സുന്ദരമായ അവിടുത്തെ സ്വരൂപം പ്രത്യക്ഷീകരിക്കുമാറാകണം.)

"ധ്യായതാംസകള മൂർത്തിമീദൃശീ-
മുന്മിഷന്മധുരതാഹൃതാത്മനാം
സാന്ദ്രമോദരസരൂപമാന്തരം
ബ്രഹ്മരൂപമയി! തേ / വഭാസതേ"

(എല്ലാ കലകളും തികഞ്ഞ അങ്ങയുടെ സ്വരൂപത്തെ നിരന്തരം ധ്യാനിക്കുന്ന അങ്ങയുടെ തേജസ്സിനാൽ അപഹൃതചിത്തവൃത്തികളായിരിക്കുന്ന അടിയങ്ങൾക്ക് അങ്ങയുടെ ആനന്ദനിർഭര സ്വരൂപമായിരിക്കുന്ന യഥാർത്ഥബ്രഹ്മം നയനഗോചരമാക്കി അനുഗ്രഹിക്കേണമേ!)

"തസ്മാസ്വദന രൂപിണീം സ്ഥിതീം
ത്വത്സമാധിമയി വിശ്വനായക!
ആശ്രിതാഃ പുനരതഃ പരിച്യുതാ
വാരഭേമഹിച ധാരണാദികം"

(അല്ലയോ ജഗന്നാഥാ! അങ്ങയുടെ സ്വരൂപാസ്വാദനപരരായി അങ്ങയിൽത്തന്നെ ലീനചിത്തരായി സമാധി ഉറപ്പിച്ചിരിക്കുന്ന അടിയങ്ങൾ വീണ്ടും അതിൽനിന്നു മോചനമുണ്ടായാൽ ധാരണ മുതലായ ഇതരമാർഗ്ഗങ്ങളവലംബിച്ച് ഭവദുപാസന തുടർന്നു കൊള്ളാം.)

"ഇത്ഥമഭ്യസന നിർഭരോല്ലസ-
ത്വൽപരാത്മ സുഖകല്പിതോത്സവാഃ
മുക്തഭക്തകുല മൗലിതാംഗതാഃ
സഞ്ചരേമ ശൂകനാരദാദിവൽ"

(ഇപ്രകാരം അഭ്യാസത്താൽ ലഭ്യമാകുന്ന അങ്ങയുടെ തേജോമയമായ കാന്തികണ്ട് പരബ്രഹ്മസാക്ഷാൽക്കാരത്തിലെത്തുന്ന അടിയങ്ങൾ മൺമറഞ്ഞ ഋഷികുലത്തിന്റെ മൗലീതിലകമായ ശുകൻ, നാരദൻ തുടങ്ങിയ മഹർഷീശ്വരന്മാരുടെ കാൽപ്പാടുകൾ പിന്തുടരുമാറാകണം.)

"ത്വത്സമാധിവിജയേതുയഃ പുനർ
മ്മുമുക്ഷുമോക്ഷ രസികഃ ക്രമേണവാ
യോഗവശ്യമനിലംഷഡാശ്രയൈ-
രുന്നയത്യജ! സുഷുമ്നയാശനൈഃ"

(അല്ലയോ ജനിമൃതിരഹിതനായ ഭഗവാനേ! അങ്ങയിൽ ഉറച്ച സമാധി സിദ്ധിച്ച ഒരുവൻ അപ്പോൾത്തന്നെയോ ക്രമേണയോ മുമുക്ഷുവായിത്തീർന്ന് യോഗസിദ്ധിയാൽ തനിയ്ക്കു സ്വാധീനമായിത്തീർന്ന പ്രാണവായുവെ ഷഡാധാരങ്ങളിൽക്കൂടി മെല്ലെ മെല്ലെ മേല്പോട്ടുയർത്തി സഹസ്രാര പത്മത്തിലെത്തിക്കുന്നു.)

"ലിംഗദേഹമപിസന്ത്യജന്നഥോ
ലീയതേ ത്വയിപരേനിരാഗ്രഹഃ
ഊർദ്ധ്വലോകകുതുകീതു മൂർദ്ധത-
സ്സാർദ്ധ മേവകരണൈർന്നിരീയതേ."

(അന്യവിഷയങ്ങളിൽ അശേഷം ഇച്ഛയില്ലാത്ത അവൻ പിന്നീട് ശരീരത്തേയും ഉപേക്ഷിച്ചിട്ട് പരമപുരുഷനായ അങ്ങയിൽ തന്നെ ലീനനാകുന്നു. ഊർദ്ധ്വലോകങ്ങളിൽ വിഹരിക്കാനിച്ഛിക്കു ന്നവനാകട്ടെ ചിത്തം, ശരീരേന്ദ്രിയാദികരണങ്ങൾ എന്നിവയോ ടുകൂടി മൂർദ്ധാവ് ഭേദിച്ച് ബഹിർഗഹമിക്കുന്നു.)

"അഗ്നിവാസരവളർക്ഷപക്ഷഗൈ-
രുത്തരായണജൂഷാചദൈവതൈഃ
പ്രാപിതോരവിപദം ഭവൽപരോ-
മോദവാൻ ധ്രുവപദാന്തമീയതേ"

(അങ്ങയിൽ അത്യന്തം ആസക്തനായവൻ, അഗ്നി, ദിവസം, വെളുത്തപക്ഷം, ഉത്തരായനകാലം എന്നിവയുടെ അധിപന്മാരായ ദേവന്മാരുടെ സഹായത്താൽ സൂര്യലോകം പ്രാപിച്ച് അവിടെ യുള്ള ഭോഗസുഖങ്ങൾ മതിവരുവോളം ആസ്വദിച്ചശേഷം ധ്രുവ ലോകം പ്രാപിക്കുകയും ചെയ്യുന്നു.)

"ആ സ്ഥിതോ ƒ ഥമഹരാലയേയദാ
ശേഷവക്ത്രദഹനോഷ്മണാർദ്യതേ
ഈയതേ ഭവദുപാശ്രയസ്തദാ
വേധസഃ പദമതഃ പുരൈവവാ"

(അനന്തരം കുറേക്കാലം മഹർല്ലോകത്തിൽ സുഖിച്ചിരി ക്കുന്ന അങ്ങയുടെ ഉപാസകൻ അനന്തന്റെ മുഖത്തുനിന്നും നിർഗ്ഗ ളിക്കുന്ന അഗ്നിയാൽ ക്ലേശിക്കുമ്പോഴോ അതിനുമുൻപോബ്രഹ്മ ലോകം പ്രാപിക്കുന്നു.)

"തത്രവാ തവപദേ ƒ ഥവാവസൻ
പ്രാകൃതപ്രളയ ഏതിമുക്തതാം
സ്വേച്ഛയാ ഖലുപുരാവിമുച്യതേ
സംവിഭിദ്യ ജഗദണ്ഡ മോജസാ"

(അവൻ ബ്രഹ്മലോകത്തിലോ, വൈകുണ്ഠത്തിലോ വസി ക്കുകയും കല്പാന്തത്തിൽ സായൂജ്യമടയുകയും ചെയ്യുന്നു. ചിലർ സ്വേച്ഛപോലെ സ്വശക്തിയാൽ ബ്രഹ്മരന്ധ്രം ഭേദിച്ച് ബ്രഹ്മത്തിൽ ലയിക്കുകയും ചെയ്യുന്നു.)

"തസ്യചക്ഷിതിപയോമഹോനില-
ദ്ദ്യോമഹൽ പ്രകൃതിസപ്തകാവൃതിഃ
തത്തദാത്മകതയാവിശൻ സുഖീ
യാതിതേപദമനാവൃതം വിഭോ!"

(ഹേ! വിഭോ, ഭൂമി, ജലം, തേജസ്സ്, വായു, ആകാശം, മഹത്തത്ത്വം, മൂലപ്രകൃതി എന്നിങ്ങനെ ബ്രഹ്മാണ്ഡത്തിൽ ഏഴാവരണങ്ങളിലും അതാതുരൂപത്തിൽ പ്രവേശിക്കുന്ന അവൻ സർവ്വൈശ്വര്യങ്ങളോടുംകൂടി ആവരണമില്ലാത്ത അങ്ങയുടെ പദത്തെ പ്രാപിക്കുന്നു.)

"അർച്ചിതാദിഗതിമിദൃശീം വ്രജൻ
വിച്യുതിം നഭജതേ ജഗൽപതേ!
സച്ചിദാത്മക! ഭഗവദ് ഗുണോദയാ-
നുച്ചരന്തമനിലേശ! പാഹിമാം!"

(അല്ലയോ ജഗൽപ്രഭോ! ഇപ്രകാരം അർച്ചിരാദികളിലൂടെ സായുജ്യം പ്രാപിക്കുന്ന ഒരുവന് ഒരിക്കലും പുനർജന്മം ഉണ്ടാകുന്നില്ല. അല്ലയോ സച്ചിദാനന്ദ സ്വരൂപനായ ഗുരുവായുപുരേശാ അങ്ങയുടെ ഗുണഗണങ്ങളേയും മഹിമാതിശയങ്ങളേയും നിരന്തരം പ്രകീർത്തിക്കുന്ന അടിയനെ രക്ഷിക്കുമാറാകണേ!)

വാതരോഗത്താൽ പീഡിതനായ ശ്രീമേൽപ്പത്തൂർ ഉള്ളിൽതട്ടിയ ഭക്തിപാരവശ്യങ്ങളോടെയാണ് ഭഗവാനെ ആത്മാർത്ഥമായി ഉപാസിച്ചതും സ്തുതിച്ചതും. ഇത്തരം അവഗാഹമായ ഭക്തി അഹൈതുകീ ഭക്തി എന്നാണറിയപ്പെടുന്നത്. പൂന്താനവും ഇത്തരമൊരു ഭഗവൽ ഭക്തനായിരുന്നു. പ്രഹ്ളാദഭക്തിയും ഉദാഹരണമാണ്.

"സർവ്വധർമ്മാൻ പരിത്യജ്യമാമേകം ശരണം വ്രജാഃ
അഹംത്വാം സർവ്വപാപേഭ്യോ മോക്ഷയിക്ഷ്യാമിമാശുചഃ"

എന്ന ഭഗവൽ വാക്യത്തെ മുറുകെപ്പിടിച്ചുകൊണ്ട് ഭഗവൽപാദങ്ങളെ മുറുകെ പുണർന്നുകൊണ്ടുള്ള മേൽപ്പത്തൂർ ശ്രീനാരായണ ഭട്ടതിരിയുടെ ഉള്ളുരുകിയ പ്രാർത്ഥന-താണു വീണു കേണുകൊണ്ടുള്ള പ്രാർത്ഥന സാക്ഷാൽ ശ്രീഗുരുവായൂരപ്പൻ കേട്ടു. അവിടുന്നു തന്റെ ഭക്തനു സാലോക്യദർശനം നൽകി അനുഗ്രഹിക്കുകയും ചെയ്തു. കണ്ണിലൊരാനന്ദപ്പൂവല്ലി പൂത്തതുപോലുള്ള ദർശനസൗഭാഗ്യം ലഭിച്ച കവി ഭഗവാന്റെ പാദാദികേശ വർണ്ണനം നടത്തുകയാണ് ശ്രീനാരായണീയം

നൂറാംദശകത്തിൽ. 99-ാം ദശകത്തിലെ അവസാന ശ്ലോകംകൂടി ഇവിടെ ചേർത്തുകൊള്ളുന്നു.

"അവ്യക്തം തേസ്വരൂപം ദുരധിഗമതമം
തത്തുശുദ്ധൈക സത്വം
വ്യക്തഞ്ചാപ്യേതദേവ സ്ഫുടമമൃതരസാം-
ബോധി കല്ലോലതുല്യം
സർവ്വോൽകൃഷ്ടാമഭീഷ്ടാം തദിഹഗുണരസേ-
നൈവചിത്തം ഹരന്തീം
മൂർത്തിംതേസംശ്രയേ / ഹംപവനപുരപതേ!
പാഹിമാം കൃഷ്ണ! രോഗാൻ!"

(അല്ലയോ ഭഗവാനെ! ഐശ്വര്യസ്യസമഗ്രസ്യ ധർമ്മസ്യയശസഃ ശ്രീയഃ വൈരാഗ്യസ്യാഥ മോക്ഷസ്യഷണ്ണാം ഭഗഇതീരണാ എന്നഭഗദ്ലക്ഷണ പ്രമാണമനുസരിച്ച് പരിപൂർണ്ണമായ ഐശ്വര്യം, ധർമ്മം, യശസ്സ്, ശ്രീ, വൈരാഗ്യം, മോക്ഷം ഈ ആറുഗുണങ്ങളും തടസ്സമില്ലാതെ നിത്യവും ആരിൽ ഇരിക്കുന്നുവോ അങ്ങനെയുള്ള അല്ലയോ പരബ്രഹ്മമേ! ഇന്ദ്രിയഗോചരമല്ലാത്ത അങ്ങയുടെ സ്വരൂപം സാക്ഷാത്ക്കരിക്കാൻ വളരെ വിഷമമാണ്. എന്നാൽ സത്വഗുണ സമ്പൂർണ്ണവും പരിശുദ്ധവുമായ അങ്ങയുടെ സഗുണ സാകാരരൂപം അമൃതരസ സമ്പൂർണ്ണമായ തിരമാലകൾക്കു തുല്യമാണ്. സ്ഫുടമായിരിക്കകൊണ്ട് സർവ്വശ്രേഷ്ഠവും അഭീഷ്ടകരവും ഗുണരസങ്ങളാൽ മനോഹാരിയുമായ ആരൂപത്തെ ഞാൻ സർവ്വാത്മനാ ശരണം പ്രാപിക്കുന്നു. അല്ലയോ സൽഗുണനിലയനമായിരിക്കുന്ന ശ്രീഗുരുവായൂരപ്പാ എന്നെ സർവ്വരോഗങ്ങളിൽനിന്നും രക്ഷിക്കുമാറാകണം. അനന്തരം മേൽപ്പത്തൂർ ദർശിച്ച ഭഗവാന്റെ കേശാദിപാദ വർണ്ണന അദ്ദേഹം നൽകുന്നു:-

(1) "അഗ്രേപശ്യാമിതേജോനിബിഡതരകളാ-
യാവലീലോഭനീയം,
പീയൂഷാപ്ലാവിതോ / ഹം, തദനുതദുദരേ
ദിവ്യകൈശോരവേഷം
താരുണ്യാരംഭരമ്യം പരമസുഖരസാ
സ്വാദരോമാഞ്ചിതാംഗൈ-
രാവീതംനാരദാദ്യൈർവിലസദുപനിഷൽ-
സ്സുന്ദരീമണ്ഡലൈശ്ച"

(നിബിഡമായി വിലസുന്ന കായാമ്പൂക്കുലപോലെ ആകർഷണീയമായ ഒരു തേജഃപുഞ്ജത്തെ ഞാൻ മുമ്പിൽ കാണുന്നു. ആ കാഴ്ചമൂലം ഞാൻ അമൃതത്തിൽ മുങ്ങിപ്പോകുന്നു.

അനന്തരം ആ നീലപ്രഭയുടെ മദ്ധ്യത്തിൽ ദിവ്യനായ ഒരു ബാലന്റെ രൂപം കാണുന്നു. താരുണ്യാരംഭമായതിനാൽ ആ രൂപം അതിരമ്യമായിരിക്കുന്നു. പരമസുഖരസാസ്വാദനത്താൽ രോമാഞ്ചം നിറഞ്ഞ് അംഗങ്ങളോടുകൂടിയതും, നാരദാദിമുനികൾ, പ്രകാശമെഴുന്ന ഉപനിഷത് സുന്ദരീഗണങ്ങൾ എന്നിവരാൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നതാണ് ആ സുന്ദരരൂപം.

(2) "നീലാഭം കുഞ്ചിതാഗ്രംഘനമമലതരം
സംയതംചാരുഭംഗ്യാ
രത്നോത്തംസാഭിരാമംവലയിതമുദയ-
ച്ചന്ദ്രകൈഃ പിഞ്ഛജാലൈഃ
മന്ദാരസ്രങ്നിവീതംതവപൃഥുകബരീ-
ഭാരമാ ലോകയേ ƒ ഹം
സ്നിഗ്ദ്ധശ്വേതോർദ്ധ്വപുണ്ഡ്രാമപിച
സുലളിതാം ഫാലബാലേന്ദു വീഥിം"

(നീലാഭവും ചുരുണ്ട അഗ്രമുള്ളതും, ഇടതൂർന്ന് വളരുന്നതും പരിശുദ്ധവും മനോഹരവും രത്നങ്ങളണിഞ്ഞ് കാന്തിയെഴുന്നതും ബഹുവിധവർണ്ണങ്ങളുള്ള നേത്രങ്ങളോടു കൂടിയ മയിൽപ്പീലിക്കൂട്ടങ്ങൾ തിരുകിവെച്ചിരിക്കുന്നതും മന്ദാരമാല അണിഞ്ഞിരിക്കുന്നതുമായ അങ്ങയുടെ തടിച്ച കേശഭാരത്തെ ഞാൻ കാണുന്നു. മാത്രവുമല്ല, സ്നിഗ്ധവും ശ്വേതവർണ്ണവും മുകളിലേയ്ക്കു വാൽനീട്ടിയ ഗോപിയോടു കൂടിയതും അതീവ ഭംഗിയുള്ളതുമായ അങ്ങയുടെ തൂനെറ്റിയാകുന്ന ശശിബിംബത്തേയും ഞാൻ കാണുന്നു.)

(3) "ഹൃദ്യം പൂർണ്ണാനു കമ്പാർണ്ണവ മൃദുലഹരി-
ചഞ്ചലഭ്രൂവിലാസൈ-
രാനീല സ്നിഗ്ധപക്ഷമാവലീപരിലസിതം
നേത്രയുഗ്മംവിഭോ! തേ
സാന്ദ്രച്ഛായം വിശാലാരുണ കമലദളാ-
കാരമാമുഗ്ദ്ധതാരം
കാരുണ്യാലോക ലീലാ ശിശിരിതഭൂവനം
ക്ഷിപ്യതാം മയ്യനാഥേ."

(കൃപാസിന്ധുവിലെ മൃദുകല്ലോലങ്ങൾപോലെ ഇളകിക്കൊണ്ടിരിക്കുന്ന ചില്ലിക്കൊടി വിലാസങ്ങളാൽ ഹൃദ്യവും നീലസ്നിഗ്ധപക്ഷ്മങ്ങളാൽ പരിലസിതങ്ങളും തെളിഞ്ഞ പ്രകാശം ചൊരിയുന്നവയും ചുവന്ന താമരപ്പൂവിതളിന്റെ ആകൃതിയുള്ളവയും ആരേയും പ്രീതിപ്പെടുത്തുന്ന

കൃഷ്ണമണികളോടുകൂടിയവയും കാരുണ്യപൂർണ്ണകടാക്ഷത്താൽ ലോകത്തെ കുളിർപ്പിക്കുന്നവയുമായ അങ്ങയുടെ കണ്ണിണയെ അല്ലയോ നാഥാ! അനാഥനായ എന്നിൽ അർപ്പിക്കേണമേ! കരുണാപൂരമേ!)

(4) "ഉത്തംഗോല്ലാസിനാസം ഹരിമണിമുകുര-
പ്രോല്ലസൽഗണ്ഡപാളീ
വ്യാല്ലോല്ലൽകർണ്ണപാശാഞ്ചിതമകരമണീ
കുണ്ഡലദ്വന്ദ്വദീപ്രം
ഉന്മീലദ്ദന്തപംക്തി സ്ഫുരദരുണതര-
ച്ഛായബിംബാധരാന്തഃ
പ്രീതിപ്രസ്യന്ദിമന്ദസ്മിതമധുരതരം
വക്ത്രമുദ്ഭാസതാംമേ!"

(ഉയർന്നുല്ലസിക്കുന്ന നാസികയാൽ ശോഭിതവും, ഇന്ദ്രനീലക്കണ്ണാടിപോലെ വിലസുന്ന കവിൾത്തടങ്ങളിൽ നിഴൽപതിപ്പിക്കുന്ന കർണ്ണാഭരണങ്ങളായ മകരകുണ്ഡലങ്ങളാൽ കാന്തിയേറിയതും പ്രകാശംചൊരിയുന്ന ദന്തപംക്തികളാൽ അഴകേറിയതും, ബിംബാധരങ്ങളുടെ ഉള്ളിൽനിന്നു സംപ്രീതിയോടെ പുറത്തേയ്ക്കു പ്രവഹിക്കുന്ന മന്ദസ്മിതത്താൽ കുളിർമയുള്ളതുമായ അങ്ങയുടെ വദനപത്മം അടിയനു നേത്രഗോചരമായി ഭവിക്കുമാറാകേണമേ!)

(5) "ബാഹുദ്വന്ദ്വേന രത്നോജ്ജ്വല വലയഭൃതാ-
ശോണപാണി പ്രവാളേ
നോപാത്താം വേണുനാളിം പ്രസൃതനഖമയൂ-
ഖാംഗുലീസംഗശാരാം
കൃത്വാവക്ത്രാരവിന്ദേ സുമധുരവികസ-
ദ്രാഗമുൽഭാവ്യമാനൈ-
ശ്ശബ്ദബ്രഹ്മാമൃതൈസ്ത്വം ശിശിരിത
ഭുവനൈസിഞ്ചമേ കർണ്ണവീഥീ."

(രത്നങ്ങളാൽ ശോഭിതമായ വളകണിഞ്ഞതും ചുവന്ന പവിഴമണികളോടുകൂടിയതും ആയ ഇരുകരങ്ങളിൽ വഹിക്കുന്നതും നഖപ്രകാശപ്രസരമുള്ള വിരലുകളുടെ സംബന്ധംമൂലം വിവിധ വർണ്ണങ്ങളിൽ പ്രതിബിംബിക്കുന്നതുമായ വേണുമുഖാരവിന്ദത്തോടടുപ്പിച്ച് മധുരമായി വികസിച്ചുവരുന്ന രാഗഗീതികളുതിർത്തുവിപ്പിച്ചിട്ട് ലോകത്തെ കുളിർപ്പിക്കുന്ന ആ ശബ്ദ ബ്രഹ്മമാകുന്ന അമൃതത്താൽ എന്റെ കർണ്ണപുടങ്ങളെ അനുനയിപ്പിച്ചാലും.)

(6) "ഉത്സർപ്പൽ കൗസ്തുഭ ശ്രീതതിഭിരരുണിതം
കോമളം കണ്ഠദേശം
വക്ഷഃശ്രീവത്സരമ്യം തരളതരസമു-
ദ്ദീപ്രഹാരപ്രതാനം
നാനാവർണ്ണപ്രസൂനാവലികിസലിയിനീം
വന്യമാലാം വിലോല-
ല്ലോലംബാം ലംബമാനാമുരസിതവതഥാ
ഭാവയേരത്നമാലാം."

(കൗസ്തുഭരത്നത്തിന്റെ കാന്തിയാൽ അരുണിമ പൂണ്ടതും കോമളവുമായ ആഗളപ്രദേശത്തേയും ശ്രീവത്സത്താൽ രമ്യവും തരളിതവും പ്രകാശപൂർണ്ണവുമായ രത്നഹാരമണിഞ്ഞതുമായ വക്ഷസ്സിനേയും വർണ്ണോജ്ജ്വലങ്ങളായ പൂക്കളാലും തളിരുക ളാലും നിർമ്മിതമായ മധുപകുലം പാറിപ്പറക്കുന്ന, മാറിൽ തൂങ്ങി ക്കിടക്കുന്നതുമായ ആ വനമാലയേയും അങ്ങയുടെ രത്നമാല യേയും അടിയൻ കാണുകയാണ്.)

(7) "അംഗേ പഞ്ചാംഗരാഗൈരതിശയവികസൽ
സൗരഭാകൃഷ്ടലോകം
ലീനാനേകശ്രീലോകീ വിതതിമപികൃശാം
ബിഭ്രതം മധ്യവല്ലീം
ശക്രാശ്മന്യസ്ത തപ്തോജ്ജ്വലകനകനിഭം
പീതചേലം ദധാനം
ധ്യായാമോ ദീപ്രരശ്മിസ്ഫുടമണിരശനാ-
കിംകിണീമണ്ഡിതംത്വാം."

(മെയ്യിലണിഞ്ഞിരിക്കുന്ന ചന്ദനം, ഗോരോചനം എന്നീ കുറി ക്കൂട്ടുകളിൽനിന്നും എങ്ങും വ്യാപിക്കുന്ന അൽഭുതകരമായ പരി മളത്താൽ ലോകരെ ആകർഷിക്കുന്നവനും അനേകം ലോകങ്ങൾ ഉള്ളടക്കുന്നവനെങ്കിലും കൃശഗാത്രനും ഇന്ദ്രനീലക്കല്ലിൽ പതി ച്ചിരിക്കുന്ന കാഞ്ചനപാളികളോ എന്നുതോന്നുമാറ് നീലശരീര ത്തിൽ മഞ്ഞപ്പട്ടുടുത്തവനും ഉജ്ജ്വലകാന്തിയോടുകൂടിയ രശ്മിക ളുള്ള രത്നങ്ങൾ പതിച്ച, കിലുങ്ങുന്ന കിങ്ങിണകളോടുകൂടിയ അരഞ്ഞാണണിഞ്ഞവനുമായ അങ്ങയെ ഞാൻ കാണുന്നു.)

(8) "ഊരുചാരുതാവോരുഘനമസൃണരുചൗ
ചിത്തചോരൗരമായാഃ
വിശ്വക്ഷോഭം വിശങ്ക്യധ്രുവമനിശമുഭൗ
പീതചേലാവൃതാംഗൗ
ആനമ്രാണാം പുരസ്താന്ന്യസനധൃതസമ-
സ്താർത്ഥപാളീസമുൽഗ
ച്ഛായം ജാനുദ്വയഞ്ചക്രമപൃഥുല മനോ-
ജ്ഞേച ജംഘേ നിഷേവേ"

(ചാരുത്വമിയലുന്നതും, തടിച്ചുമിനുത്തുശോഭയും വിസ്താരവുമുള്ളതും ലക്ഷ്മീദേവിയുടെ മനസ്സിനെ ആകർഷിക്കുന്നതും ലോകത്തിലെ സ്ത്രീകൾ ആകർഷിതരാകുമെന്ന് ശങ്കിച്ച് എപ്പോഴും പീതവസ്ത്രത്താൽ മറയ്ക്കപ്പെടുന്നതും ആയ അങ്ങയുടെ ഊരുക്കളേയും, നമസ്ക്കരിക്കുന്നവർക്കു സമ്മാനിക്കാനായി നാലുപുരുഷാർത്ഥങ്ങൾ സൂക്ഷിച്ചിട്ടുള്ള മണിച്ചെപ്പുകളാകുന്ന കാൽമുട്ടുകളേയും, ക്രമത്തിൽ തടിച്ച് മനോജ്ഞമായ കണങ്കാലുകളേയും ഞാൻ മുന്നിൽ കാണുന്നു.)

(9) "മഞ്ജീരം മഞ്ജു നാദൈരിവപദഭജനം
ശ്രേയ ഇത്യാലപന്തം
പാദാഗ്രം ഭ്രാന്തിമജ്ജൽ പ്രണതജനമനോ
മന്ദരോദ്ധാര കൂർമ്മം
ഉത്തുംഗാതാമ്രരാജന്നഖരഹിമകര-
ജ്യോത്സനയാ ചാശ്രിതാനാം
സന്താപധ്വാന്തഹ്ന്ത്രീം തതിമനുകലയേ
മംഗലാമംഗുലീനാം."

(എന്റെ പാദസേവ സർവ്വോത്കൃഷ്ടമാണെന്ന് ഇമ്പമുള്ള നാദത്താൽ ആലപിക്കുന്നതുപോലെ ശബ്ദമുണ്ടാകുന്ന അങ്ങയുടെ കാൽച്ചിലമ്പിനേയും മായാമോഹത്തിൽ മഗ്നരായിരിക്കുന്ന ഭക്തജനങ്ങളുടെ മനസ്സാകുന്ന മന്ദരപർവ്വതത്തെ പുരോഗതിയിലേയ്ക്കു ഉദ്ധരിക്കുന്ന ആമയായിരിക്കുന്ന പാദാഗ്രത്തേയും ഉയർന്നതും, താമ്രവർണ്ണശോഭിതവുമായ നഖചന്ദ്രന്റെ നിലാവിനാൽ ആശ്രിതരുടെ സന്താപാന്ധകാരത്തെ നശിപ്പിക്കുന്നതും മംഗളകരവുമായ അങ്ങയുടെ അംഗുലീജാലത്തേയും അടിയൻ ധ്യാനിക്കുന്നു.)

(10) "യോഗീന്ദ്രാണാംത്വദംഗേഷ്വാധിക സുമധുരം
മുക്തിഭാജാം നിവാസോ
ഭക്താനാം കാമവർഷദ്യുതരു കിസലയം
നാഥാ! തേപാദമൂലം
നിത്യംചിത്തസ്ഥിതം മേപവനപുരപതേ
കൃഷ്ണ! കാരുണ്യസിന്ധോ!
ഹൃത്വാ നിശ്ശേഷ താപാൻപ്രദിശതു പരമാ-
നന്ദസന്ദോഹ ലക്ഷ്മിം"

(അല്ലയോ വിശ്വനാഥാ! അങ്ങയുടെ ചരണങ്ങൾ യോഗീന്ദ്രന്മാർക്ക് മറ്റെല്ലാ അംഗങ്ങളേക്കാളും ആനന്ദ സന്ദായകങ്ങളാണ്. മുക്തന്മാർക്ക് നിവാസസ്ഥാനവും ഭക്തന്മാർക്ക്

കല്പവൃക്ഷത്തിന്റെ ഇളം തളിരുമാണത്. ഹേ! ഗുരുവായൂരപ്പാ! കൃഷ്ണാ, ഹേ! ദയാസിന്ധോ എന്റെ ഹൃദയത്തിൽ എന്നും സ്ഥിതിചെയ്യുന്ന അങ്ങയുടെ ആ ചരണങ്ങൾ എല്ലാ ദുഃഖങ്ങളേയും നശിപ്പിച്ച് എനിയ്ക്കു പരമാനന്ദൈശ്വര്യം പ്രദാനം ചെയ്യുമാറാകട്ടെ!

പുണ്യപൂരം പൂർണ്ണമാകണമെങ്കിൽ ഭഗവാന്റെ രാസലീലാ -നർത്തനവിലാസത്തിലെ ദർശനംകൂടി ഉണ്ടാകേണ്ടിയിരിക്കുന്നു:-

"കേശപാശ ധൃതപിഞ്ഛികാ വിതതി
സഞ്ചലൻ മകരകുണ്ഡലം
ഹാരജാലവനമാലികാ ലളിതമംഗ
രാഗഘനസൗരഭം
പീതചേലധൃതകാഞ്ചികാഞ്ചിത
മുദഞ്ചദംശുമണിനൂപുരം
രാസകേളി പരിഭൂഷിതം തവഹി
രൂപമീശ! കലയാമഹേ"

(അല്ലയോ ഭഗവാനേ, തലമുടിയിൽ തിളങ്ങുന്ന കണ്ണുകളുള്ള മയിൽപ്പീലി തിരുകിയതും ഇളകിക്കളിക്കുന്ന മകരകുണ്ഡലങ്ങളോടുകൂടിയതും മാലക്കൂട്ടങ്ങൾ, വനമാല എന്നിവയാൽ ലളിതഭംഗിയുള്ളതും, ശരീരത്തിലണിഞ്ഞ കുങ്കുമം, ചന്ദനം എന്നിവയുടെ സൗരഭ്യമുള്ളതും മഞ്ഞപ്പട്ടിന്റെ മേൽഭാഗത്തണിഞ്ഞിരിക്കുന്ന പ്രശോഭപൂണ്ട പൊന്നരഞ്ഞാണുള്ളതും കാന്തികിരണങ്ങളുതിർക്കുന്ന രത്നച്ചിലമ്പണിഞ്ഞതും രാസക്രീഡയ്ക്കുവേണ്ടി അണിയിച്ചൊരുക്കിയതുമായ അങ്ങയുടെ തേജോമയ വിഗ്രഹത്തെ ഞാൻ സദാ നമിക്കുന്നു.)

ആയിരത്തിൽപരം ശ്ലോകമുള്ളതിൽ ഭഗവാനെ "കൃഷ്ണാ" എന്നു സംബോധനചെയ്തു രചിച്ച ഒറ്റ ശ്ലോകമേയുള്ളൂ. ഏകാദശസ്കന്ദം തൊണ്ണൂറ്റൊന്നാംദശകം ഒന്നാം ശ്ലോകം:-

"ശ്രീകൃഷ്ണ! ത്വൽപദോപാസനമഭയതമം
ബദ്ധമിഥ്യാർത്ഥദൃഷ്ടേർ-
മ്മർത്ത്യസ്യാർത്തസ്യ മന്യേവ്യപസരതി
ഭയം യേന സർവ്വാത്മനൈവ
യത്താവത്ത്വൽ പ്രണിതാനിഹ ഭജനവിധീ
നാസ്ഥിതോ മോഹമാർഗ്ഗേ
ധാവന്നപ്യാവൃതാക്ഷഃസ്ഖലതിനകുഹചി-
ദ്ദേവ ദേവാഖിലാത്മൻ!"

(അല്ലയോ ശ്രീകൃഷ്ണാ! യഥാർത്ഥത്തിൽ ആന്തരിക സത്ത യില്ലാത്തതും എങ്കിൽപ്പോലും ഉണ്ടെന്നു സങ്കൽപ്പിക്കപ്പെട്ടു വരുന്നതുമായ ഭൗതിക വസ്തുക്കളിൽ ആസക്തനായി പ്രാപഞ്ചി ക ദുഃഖങ്ങളിൽ വീണു വലയുന്ന മനുഷ്യന് അങ്ങയുടെ പാദ പൂജ അഭീഷ്ടദായകമാണ്. അങ്ങു നിർദ്ദേശിച്ചിട്ടുള്ള ജീവിത ധർമ്മങ്ങൾ കൈക്കൊള്ളുന്ന മനുഷ്യൻ അഖില പ്രപഞ്ചങ്ങളു ടേയും ആത്മാവും ദേവന്മാർക്ക് സമാരാധ്യനായ ദേവനുമായ അല്ലയോ മഹാവിഷ്ണോ, ഒരിക്കലും യഥാർത്ഥ ധർമ്മ ത്തിൽനിന്നും വ്യതിചലിച്ച് മോഹാന്ധനായി അജ്ഞാന മാർഗ്ഗ ത്തിൽ ചരിക്കുകയില്ല.)

നാരായണീയ മഹാകാവ്യത്തിലെ മുഖ്യമായ സമർപ്പണ ശ്ലോകംകൂടി പരിചയപ്പെട്ടുകൊണ്ട് നമുക്ക് പടിയിറങ്ങാം.

"അജ്ഞാത്വാതേ മഹത്വം യദിഹനിഗദിതം
വിശ്വനാഥക്ഷമേഥാഃ
സ്ത്രോത്രഞ്ചൈതൽ സഹസ്രോത്തരമധികതരം
ത്വൽ പ്രസാദായ ഭൂയാൽ
ദ്വേധാ നാരായണീയം ശ്രുതിഷുച ജനുഷാ
സ്തുത്യതാവർണ്ണനേന
സ്ഫീതം ലീലാവതാരൈരിദമിഹ കുരുതാ-
മായുരാരോഗ്യസൗഖ്യം"

(അല്ലയോ സർവ്വേശ്വരാ! അങ്ങയുടെ മാഹാത്മ്യം അറി യാതെ ഞാൻ പറഞ്ഞതെല്ലാം അങ്ങ് ക്ഷമിക്കണേ, ആയിര ത്തിൽപരം ശ്ലോകങ്ങളുള്ള ഈ സ്ത്രോത്രം അങ്ങയുടെ അപാര മായ പ്രസാദത്തിനു കാരണമാകേണമേ! പലകാരണങ്ങളാലും നാരണീയമായിരിക്കുന്നതും വേദങ്ങളുടെ പ്രചോദനത്താൽ സ്തുതിച്ച വർണ്ണനകളാലും അങ്ങയുടെ ലീലാവതാര കഥക ളാലും വിസ്യതവുമായ ഈ സ്തോത്രാവലി സമസ്ത ജഗത്തിനും ആയുസ്സും ആരോഗ്യവും ശാശ്വതമായ സുഖവും നൽകുമാറാ കട്ടെ!)

****

# അദ്ധ്യായം - മൂന്ന്
# മായാതത്ത്വ നിരൂപണം

ജഗത്തിന്റേയും സമസ്ത ജീവരാശിയുടേയും ഉൽപ്പത്തിയെക്കുറിച്ചും വളർച്ചയെക്കുറിച്ചും അറിയുന്നത് രസാവഹമായിരിക്കുമല്ലോ?

"ആസീദഗ്രേസദേ വേദം ഭുവനം സ്വപ്നവത്പുനഃ
സസർജസർവ്വം സങ്കൽപ്പമാത്രേണ പരമേശ്വരഃ" എന്നും
"വാസനാമയമേവാദാ വാസീദിദമഥപ്രഭുഃ
അസൃജന്മായയാസ്വസ്യ മായാവീ വാഖിലം ജഗത്" എന്നും

സൃഷ്ടി രഹസ്യത്തെക്കുറിച്ച് ദർശനമാലവി വിവരിക്കുന്നു.

ആദിയിൽ ജഗത്ത് ഇല്ലാത്തതായിരുന്നു. സൃഷ്ടികാലത്തിൽ സർവ്വശക്തനായ ഈശ്വരൻ തന്റെ സങ്കല്പ ശക്തിയാൽ സർവ്വ പ്രപഞ്ചത്തേയും സ്വപ്നമെന്നപോലെ സൃഷ്ടിച്ചു. സൃഷ്ടിക്കുമുമ്പ് ഈദൃശ്യ പ്രപഞ്ചം കേവലം വാസനാമയമായിട്ടിരുന്നിരുന്നു. പിന്നീട് ഈശ്വരൻ തന്റെ മായാസ്വരൂപശക്തി ഹേതുവായിട്ട് ഇന്ദ്രജാലക്കാരൻ എന്നപോലെ സർവ്വ പ്രപഞ്ചത്തേയും സൃഷ്ടിച്ചു.

"ഇന്ദ്രജാലമിദം ദ്വൈതമചിന്ത്യരചനാത്വതഃ
ഇത്യവിസ്തരതോ ഹാനിഃ കാവാപ്രാരബ്ധഭോഗതഃ" എന്നും
"ശയാനേ പുരുഷേനിദ്രാസ്വപ്നം ബഹുവിധം സൃജേത്
ബ്രഹ്മണ്യേവം നിർവികാരേ വികാരാൻ കല്പയത്യസൗ"

എന്നും സൃഷ്ടിയെക്കുറിച്ച് പഞ്ചദശി പറയുന്നു. ഈ ദൃശ്യപ്രപഞ്ചം ഇന്ദ്രജാലമെന്നതുപോലെ കേവലം അസത്യമാണ്. ഉറങ്ങുന്നവരിൽ നിദ്രാശക്തി എപ്രകാരമാണോ അനേകവിധ

സ്വപ്നാനുഭവങ്ങളെ ഉളവാക്കുന്നത് അതുപോലെ നിർവികാര ബ്രഹ്മത്തിൽ മായാശക്തി പലവിധത്തിലുള്ള വികാരങ്ങളെ ഉളവാക്കുന്നു. അത്തരം വികാരങ്ങളുടെ പരിപക്വാവസ്ഥയാണ് ജഗത്ത്. അതിന് ഒരിക്കലും ഒരു സത്തയുണ്ടാകാൻ തരമില്ല.

പഞ്ചഭൂതങ്ങളും അവയുടെ പഞ്ചീകരണവും-സ്ഥൂല സൂക്ഷ്മശരീര വിശേഷങ്ങളും പ്രാണന്റെ അവസ്ഥയുംകൂടി ഇവിടെ സാമാന്യമായി പ്രതിപാദിച്ചുകൊള്ളട്ടെ.

പൃഥ്വി, അപ്പ്, തേജസ്സ്, വായു, ആകാശം ഇവയാണ് പ്രസിദ്ധമായ പഞ്ചഭൂതങ്ങൾ. ഇവയുടെ തന്മാത്രയായ ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധങ്ങളെ ഓരോന്നിനേയും ഇരുകൂറായി പകുത്ത് പത്താക്കുന്നു. അനന്തരം അവയിൽ ഓരോന്നിന്റെ പകുതിയേയും നന്നാലാക്കി ഇരുപതാക്കുന്നു. പിന്നീട് ഓരോന്നിന്റെ പകുതിയും മറ്റേ പകുതിയുടെ നാലിലൊന്നും ചേർക്കുമ്പോൾ എല്ലാഭൂതങ്ങളിലും സ്വന്തം അംശം പകുതിയും മറ്റുള്ളവയുടെ അംശം എട്ടിലൊന്നും ഇങ്ങനെ സർവ്വഭൂതങ്ങളും പഞ്ചീകരണത്താൽ ഉൽപ്പന്നമാകുന്നു. പഞ്ചഭൂതങ്ങളുടെ ഗുണങ്ങളും, വൃത്തികളുംകൂടി അറിഞ്ഞിരിക്കണം.

ആകാശത്തിന് ശബ്ദതന്മാത്രയാണ് ഗുണം. പ്രതിദ്ധ്വനി രൂപത്തിൽ അത് പ്രത്യക്ഷമാകുന്നു. വായു ആകാശകാര്യരൂപമാകയാൽ കാരണത്തിന്റെ ശബ്ദ ഗുണവും തന്റേതായ സ്പർശ തന്മാത്രാഗുണവുമുണ്ട്. അഗ്നിയ്ക്ക് ആകാശത്തിന്റെ ശബ്ദം, വായുവിന്റെ സ്പർശം, സ്വന്തം രൂപം ഇങ്ങനെ മൂന്നുഗുണമുണ്ട്. ജലത്തിന് ആകാശത്തിന്റെ ശബ്ദം, വായുവിന്റെ സ്പർശം, അഗ്നിയുടെ രൂപം, തന്റേതായ രസം എന്നീ നാലുഗുണങ്ങളുണ്ട്. പൃഥ്വിക്ക് മറ്റുള്ളവയുടെ ശബ്ദ, സ്പർശ, രൂപ,രസങ്ങൾ കൂടാതെ സ്വന്തമായ ഗന്ധഗുണം ഇങ്ങനെ അഞ്ചു ഗുണങ്ങളാണുള്ളത്. ഇവയുടെ ആകൃതിയും പ്രകൃതിയുംകൂടി ഇപ്രകാരം പറയപ്പെടുന്നു.

ആകാശം വൃത്താകൃതി, ധൂമവർണ്ണം, പ്രതിധ്വനിശബ്ദം "ഹം" ബീജാക്ഷരം. വായു ഷഡ്കോണ ചക്രാകൃതി, കാർമേഘവർണ്ണം, സീ സീ ശബ്ദം, ശീതവും ഉഷ്ണവുമല്ലാത്ത സ്പർശം "യം" ബീജാക്ഷരം. അഗ്നി മുക്കോണാകൃതി, രക്തവർണ്ണം, ഭുഗ് ഭുഗ് ശബ്ദം, താപസ്പർശം, പ്രകാശരൂപം, "രം" ബീജാക്ഷരം. ജലം ചന്ദ്രക്കലപോലുള്ള ആകൃതി, ശുദ്ധസഫടിക വർണ്ണം, ചിലു ചിലു ശബ്ദം, ശീതസ്പർശം, വെളുത്തരൂപം, മധുരരസം, "വം" ബീജാക്ഷരം. പൃഥ്വി-ചതുരാകൃതി, സ്വർണ്ണവർണ്ണം, കടകടശബ്ദം, കഠിനസ്പർശം, ശുക്ലകൃഷ്ണ പീതരക്താദിരൂപം, മധുരം,

പുളിപ്പ്, ഉപ്പ്, ചവർപ്പ്, കയ്പ്, എരിവ് മുതലായ രസം, സുഗന്ധ ദുർഗന്ധങ്ങൾ ഇങ്ങനെ അഞ്ചുഗുണങ്ങളും "ലം" ബീജാക്ഷര വുമാകുന്നു. മനുഷ്യശരീരത്തിൽ കഠിനമായുള്ളത് ഭൂമ്യംശവും അലിവുള്ളതെല്ലാം ജലാംശവും, ചൂടുള്ളതെല്ലാം അഗ്ന്യംശവും സഞ്ചരിക്കുന്നതെല്ലാം വായ്വംശവും ശൂന്യസ്ഥലമെല്ലാം ആകാ ശാംശവുമാകുന്നു.

ഉദ്ഭിജം, അണ്ഡജം, സ്വേദജം, ജരായുജം ഇങ്ങനെ നാലു വിധമാണ് ജീവികൾ. വിത്തുകളാൽ ഭൂമിയിൽനിന്നും മുളച്ചുണ്ടാ കുന്ന പുല്ല്, ചെടി, വള്ളി, വൃക്ഷം മുതലായവയാണ് ഉദ്ഭിജം. മുട്ടയിൽ നിന്നുത്ഭവിക്കുന്ന വായ്വംശമായ പക്ഷികൾ, ഓന്ത്, പല്ലി, സർപ്പം മുതലായവയാണ് അണ്ഡജങ്ങൾ. അഗ്നിഅംശമായ വിയർപ്പിൽ നിന്നുണ്ടാകുന്ന മൂട്ട, പേൻ, കൊതുക്, പുഴു മുതലായവയാണ് സ്വേദജങ്ങൾ. ജലാംശമായി ജനിക്കുന്ന മനു ഷ്യർ, മൃഗങ്ങൾ, വാവൽ, എലി മുതലായവ ജരായുജത്തിൽ ഉൾപ്പെടുന്നു.

ഇവയിൽ പുല്ല്, ചെടി, മരം മുതലായവ സ്പർശഗുണം മാത്രം അറിയുന്നതിനാൽ ഒരറിവുള്ള ജീവികളും, ചിപ്പി, ശംഖ്, കീടാദികൾ സ്പർശവും രസവും അറിയുന്നതിനാൽ രണ്ടറിവു ള്ളവയും എറുമ്പ്, ചിതൽ, അട്ട, എന്നിവ സ്പർശം, രസം, ഗന്ധം ഇവയറിയുന്നതിനാൽ മൂന്നറിവുള്ള ജീവികളും വണ്ട്, തുമ്പി, മാക്കാൻ എന്നിവ സ്പർശം, രസം, ഗന്ധം, രൂപം എന്നീ നാലി നേയും അറിയുന്നതിനാൽ അഞ്ചറിവുള്ള ജീവികളുമാകുന്നു. മനു ഷ്യർക്ക് ഈ അഞ്ചറിവിനു പുറമേ തിരിച്ചറിവ് എന്ന വിശേഷ ഗുണംകൂടിയുണ്ടെന്നുള്ളതാണ് ഒരു ശ്രേഷ്ഠത.

ശരീരത്തെക്കുറിച്ച് ഹരിനാമകീർത്തനം പ്രകീർത്തിക്കുന്ന 96 തത്ത്വം ഇപ്രകാരമത്രേ?

**ഭൂമി, ജലം, അഗ്നി, വായു, ആകാശം തുടങ്ങിയ പഞ്ചഭൂതം (5) ശ്രോത്രം, ത്വക്ക്, അക്ഷി, ജിഹ്വ, മൂക്ക്-ജ്ഞാനേന്ദ്രിയം (5) ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം-ജ്ഞാനേന്ദ്രിയ തന്മാത്രകൾ (5) വാക്ക്, പാദം, പാണി, പായു, ഉപസ്ഥം-കർമ്മേന്ദ്രിയം (5) വച നം, ഗമനം, ദാനം, വിസർജ്ജനം, ആനന്ദം-കർമ്മേന്ദ്രിയതന്മാത്ര കൾ (5) പ്രാണൻ, അപാനൻ, സമാനൻ, ഉദ്യാനൻ, വ്യാനൻ-പ ഞ്ചപ്രാണങ്ങൾ (5) നാഗൻ, കൃകരൻ, കൂർമ്മൻ, ദേവദത്തൻ, ധന ഞ്ജയൻ-ഉപപ്രാണങ്ങൾ (5) മൂലാധാരം, സ്വാധിഷ്ഠാനം, മണി പൂരകം, അനാഹൃദയം, വിശുദ്ധി, ആജ്ഞ-ഷഡാധാരങ്ങൾ (6)കാമം,ക്രോധം,ലോഭം, മോഹം, മദം,മാത്സര്യം, ഡംഭം,**

അസൂയ-അഷ്ടരാഗങ്ങൾ (8) മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം-അന്തകരണം (4) സങ്കല്പം, നിശ്ചയം, അവധാരണം, അഭിമാനം-വിഷയം (4) ത്വക്ക്, രക്തം, മാംസം, മേദസ്, മജ്ജ, അസ്ഥി, ശുക്ലം-ധാതുക്കൾ (7) ഇഡാ, പിംഗല, സുഷുമ്നാ-നാഡിത്രയം (3) അഗ്നിമണ്ഡലം, ചന്ദ്രമണ്ഡലം, സൂര്യമണ്ഡലം-മണ്ഡലത്രയം (3) ഭാര്യാ, പുത്രൻ, ധനം-ഏഷണത്രയം (3) വാതം, പിത്തം, ശ്ലേഷ്മം-ദോഷത്രയം (3) സത്വം, രജസ്സ്, തമസ്സ്-ഗുണത്രയം (3) ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി -അവസ്ഥാത്രയം (3) വിശ്വൻ തൈജസൻ, പ്രാജ്ഞൻ-ജീവസ്വരൂപം (3) ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം-താപത്രയം (3) അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം-പഞ്ചകോശം (5) സ്ഥൂലം, സൂക്ഷ്മം, കാരണം-ശരീരത്രയം (3) ആകെ 96.

"ഭൂമ്യാദി പഞ്ചഭൂതങ്ങൾ പിന്നെപത്തിന്ദ്രിയങ്ങളും
വിഷയങ്ങളുമവ്വണ്ണം, തഥാപ്രാണങ്ങളും പുനഃ
ആറാധാരങ്ങൾ, എട്ടാകും രാഗങ്ങൾ, കരണങ്ങളും
ധാതുവേഴഥ, നാഡിയും, മണ്ഡലം, ഏഷണം, പിന്നെ
ദൂഷണം, ഗുണവും തഥാഅവസ്ഥ, ഈശനും, താപം
ഇവ എൺമൂന്നുമങ്ങിനെ, അഞ്ചുകോശങ്ങളും മൂന്നു
ശരീരങ്ങളും ഈവണ്ണം തൊണ്ണൂറ്റാറെണ്ണമാകുന്നു
തത്വമെന്നുധരിക്കണം സുഭാഷിതരത്നാകരം."

പഞ്ചഭൂതങ്ങളിൽ ഓരോന്നിലും പഞ്ചീകരണപ്രകാരമുള്ള മറ്റു ഭൂതങ്ങളുടെ സ്വാധീനം ഇപ്രകാരമത്രേ! ഭൂമിയിൽ ഭൂമിയുടെ അംശം അസ്ഥി, ജലാംശംമാംസം, അഗ്നിഅംശംചർമ്മം, വായു അംശം ഞരമ്പ്, ആകാശാംശംരോമം. ജലത്തിൽ ഭൂമ്യംശംകഫം, ജലാംശം മൂത്രം, അഗ്നി അംശം വിയർപ്പ്, വായു അംശം രക്തം, ആകാശാംശംശുക്ലം. അഗ്നിയിൽ ഭൂമ്യംശംവിശപ്പ്, ജലാംശംദാഹം, അഗ്നിഅംശം ഉറക്കം, വായു അംശം മൂരി ആകാശാംശം വിഷയേച്ഛ. വായുവിൽ ഭൂമ്യംശംശയനം, ജലാംശം ഇരിക്കുക, അഗ്നി അംശം നിൽക്കുക. വായ്വംശം നടക്കുക, ആകാശാംശം ഓടുക, ആകാശത്തിൽ ഭൂമ്യംശംരാഗം, ജലാംശംക്രോധം, അഗ്ന്യംശംലോഭം, വായുഅംശംഭയം, ആകാശാംശം മോഹം. സൂക്ഷ്മപഞ്ചീകരണം ഇപ്രകാരം സംക്ഷേപിക്കാം.

വ്യഷ്ടി ജീവാത്മാവിനേയും സമഷ്ടി പരമാത്മാവിനേയും പ്രതിനിധാനം ചെയ്യുന്നു. ശബ്ദതന്മാത്രയിൽ സമഷ്ടി സത്വാംശത്തിൽ ജ്ഞാനവും വ്യഷ്ടി സത്വാംശത്തിൽ ശ്രോതേന്ദ്രിയവും ശബ്ദവിഷയവും സമഷ്ടിരജോംശത്തിൽ സമാനനും വ്യഷ്ടി രജോംശത്തിൽ വാക്കാകുന്ന കർമ്മേന്ദ്രിയവും ഉണ്ടായി. സ്പർശതന്മാത്രയിൽ സമഷ്ടി സത്വാംശത്തിൽ മനസ്സും വ്യഷ്ടിസത്വാംശത്തിൽ ത്വക്ഇന്ദ്രിയവും സ്പർശവിഷയവും സമഷ്ടിരജോംശത്തിൽ ഉദാനനും വ്യഷ്ടിരജോംശത്തിൽ പാദവും ഉണ്ടായി. രൂപതന്മാത്രയിൽ സമഷ്ടി സത്വാംശത്തിൽ

ബുദ്ധിയും വ്യഷ്ടിസത്വാംശത്തിൽ ദൃഷ്ടിയാകുന്ന ഇന്ദ്രിയവുംരൂപ മെന്ന വിഷയവും സമഷ്ടിരജോംശത്തിൽ വ്യാനനും വ്യഷ്ടി രജോംശത്തിൽ പാണിയുമുണ്ടായി.

രസതന്മാത്രയിൽ സമഷ്ടി സത്വാംശത്തിൽ ചിത്തമാകുന്ന അന്തഃ കരണവും വ്യഷ്ടി സത്വാംശത്തിൽ നാക്കാകുന്ന ഇന്ദ്രിയവും രസമാകുന്ന വിഷയവും സമഷ്ടിരജോംശത്തിൽഅപാനനും വ്യഷ്ടിരജോം ശത്തിൽ പായു (ഗുദം) വാക്കാകുന്ന കർമ്മേന്ദ്രിയവുമുണ്ടായി. ഗന്ധത ന്മാത്രയിൽ സമഷ്ടിസത്വാംശത്തിൽ അഹങ്കാരവും വ്യഷ്ടിസത്വാം ശത്തിൽ ഘ്രാണേന്ദ്രിയവും ഗന്ധമാകുന്ന വിഷയവും സമഷ്ടിരജോം ശത്തിൽ പ്രാണവായുവും വ്യഷ്ടിരജോംശത്തിൽ ഉപസ്തേന്ദ്രിയവും ഉണ്ടായി.

പ്രാണൻ വിശ്വൻ എന്ന ദേവതയാൽ പ്രേരിതനായി ഹൃദയമദ്ധ്യ ത്തിൽ ഉച്ഛ്വാസക്രിയ ചെയ്തുകൊണ്ട് സ്ഥിതിചെയ്യുന്നു. അപാനൻ വിശ്വ കർത്താവ് എന്ന ദേവതയാൽ നിയന്ത്രിതനായി നിശ്വാസക്രിയ ചെയ്തു കൊണ്ട് ഗുദത്തിൽ സ്ഥിതിചെയ്യുന്നു. സമാനൻ ഭക്ഷിക്കുന്ന സാധന ങ്ങളെ മൂന്നായി തരംതിരിച്ച് സ്ഥൂലഭാഗത്തെ പായുദ്വാരത്തിൽകൂടി പുറം തള്ളിയും സൂക്ഷ്മാംശത്തെ മനസ്സിൽ ചേർത്തും, മദ്ധ്യമാംശത്തെ മാംസാദിധാതുക്കളിൽ ചേർത്തും ജയൻ എന്നദേവതയാൽ നിയന്ത്രിതനായി നാഭിയിൽസ്ഥിതിചെയ്യുന്നു. ഉദാനൻ സുഷുപ്ത്യവസ്ഥ യിൽ അജൻ എന്ന ദേവതയാൽ രക്ഷിതനായി സകല ഇന്ദ്രിയങ്ങളേയും തന്റെ അധീനത്തിലാക്കി കണ്ഠത്തിൽ സ്ഥിതിചെയ്യുന്നു. വ്യാനനാകട്ടെ ശരീരം മുഴുവൻ വ്യാപിച്ച് വിശ്വയോനിയെന്ന ദേവതയാൽ പ്രേരിത നായി ഇന്ദ്രിയങ്ങൾക്ക് ബലം നൽകുന്നു. ഛർദ്ദി, ഇക്കിൾ ഇവ ഉണ്ടാ ക്കുന്നത് നാഗനാകുന്നു. കണ്ണുതുറക്കുക, അടയ്ക്കുക എന്നിവ കൂർമ്മന്റെ കർമ്മവും, വിശപ്പ്, ദാഹം ഇവ കൃകലനും, ചിരിക്കുക, കര യുക എന്നിവ ദേവദത്തനും ദേഹത്തെ സ്ഥൂലിപ്പിക്കുകയും ദേഹനാശ നത്തോളം പിരിയാതിരിക്കുകയും ചെയ്യുന്നത് ധനഞ്ജയനുമാകുന്നു.

മനസ്സിന്റെ സ്ഥാനംകണ്ഠവും ദേവത ചന്ദ്രനും ബുദ്ധിയുടെ സ്ഥാനം മുഖവും ദേവത വിഷ്ണുവും അഹങ്കാരത്തിന്റെ സ്ഥാനം ഹൃദ യവും ദേവത രുദ്രനും ചിത്തത്തിന്റെ സ്ഥാനം നാഭിയും ദേവത ബ്രഹ്മ നുമാകുന്നു. ജ്ഞാനേന്ദ്രിയങ്ങളായ കണ്ണിനു സൂര്യനും ശ്രോത്രത്തി ന്ദിക്കും, ത്വക്കിന് വായുവും ജിഹ്വയ്ക്ക് വരുണനും ഘ്രാണത്തിന് അശ്വിനീദേവന്മാരും ദേവതകളാകുന്നു. കർമ്മേന്ദ്രിയങ്ങളിൽ വാക്കിന് അഗ്നിയും, പാണിക്ക് ഇന്ദ്രനും പാദത്തിന് ഉപേന്ദ്രനും വായുവിന് മൃത്യുവും ഉപസ്ഥത്തിന് പ്രജാപതിയുമാണ് ദേവന്മാർ.

മനുഷ്യജന്മം ദുർലഭമാണ്. വൃക്ഷാദി ഉത്ഭിജങ്ങളിൽ ഇരുപതു ലക്ഷം ജന്മവും സ്വേദജങ്ങളായ കൃമികീടാദികളിൽ പതിനൊന്നു ലക്ഷവും ജലജങ്ങളായ മത്സ്യാദികളിൽ ഒൻപത്ലക്ഷവും

അണ്ഡജങ്ങളായ പക്ഷിവർഗ്ഗങ്ങളിൽ പത്തുലക്ഷവും പശുവാനരാദി ജരായുജങ്ങളിൽ മുപ്പത്തിനാലുലക്ഷവും ജന്മമെടുത്തശേഷം പുണ്യ പാപങ്ങളുടെ സാമ്യാവസ്ഥയിലാണ് മനുഷ്യജന്മം സിദ്ധിക്കുന്നത്. ഈ വിശിഷ്ടജന്മം അഥവാ ശ്രേഷ്ഠജന്മം ഒരിക്കലും പാഴാക്കരുതെന്നാണ് ഗുരൂപദേശം.

"ജനിതൻ ഗതികണ്ടറിഞ്ഞുലോകെ
മരണത്തിൻപിടിവിട്ടു രക്ഷനേടാൻ
തനതുജ്ജ്വല ബുദ്ധിശക്തിയാൽ
മനനം, ചെയ്തവവനാണുപോൽ മർത്യൻ"

ഓരോരുത്തരുടേയും കർമ്മഫലം അനുസരിച്ചാണ് സ്വർഗ്ഗനര കങ്ങളുടേയും പുണ്യപാപങ്ങളുടേയും ഭുക്തി അനുഭവപ്പെടുന്നത്. കർമ്മ വലയമാണ് സംസാരം. "സംസരതീതിസംസാരഃ" സംസരിക്കുന്നത് ചുറ്റി ത്തിരിയുന്നത് സംസാരം. എവിടെ ആരംഭിക്കുന്നവോ അവിടെ അവ സാനിക്കുക എന്നതാണ് ചുറ്റിത്തിരിയലിന്റെ (വൃത്തത്തിന്റെ) ലക്ഷണം. ത്രിമൂർത്തികൾപോലും കർമ്മവലയത്തിൽ അകപ്പെട്ടിരിക്കുന്നു. ബ്രഹ്മാവ് സൃഷ്ടിക്കുകയെന്ന വൃത്തികൊണ്ടും, വിഷ്ണു ദശാവ താരങ്ങളെക്കൊണ്ടും ശിവൻഭിക്ഷയെടുത്തും ആദിത്യൻ ദിനംപ്രതി ആകാശഗമനംകൊണ്ടും കർമ്മാധീനന്മാരായിരിക്കുന്നു.

"ബ്രഹ്മായേനകുലാലവന്നിയമിതോ ബ്രഹ്മാണ്ഡ-
ഭാണ്ഡോദരേ
വിഷ്ണുര്യേനദശാവതാരഗഹനേക്ഷിപ്തോ മഹാസങ്കടേ
രുദ്രോയേന കപാലപാണിപുടകേ ഭിക്ഷാടനം കാരിത-
സൂര്യോഭ്രാമ്യതി നിത്യമേവഗഗനേതസ്മൈനമഃ കർമ്മണേ"

എന്ന് ഭർത്തൃഹരി പറയുന്നു.

"രാമേ പ്രവ്രജനം, ബലേർന്നിയമനം, പാണ്ഡ്യസുതാനാംവനം
വൃഷ്ണീനാം നിധനം, നളസ്യനൃപതേരാജ്യാത് പരിഭ്രംശനം
പാകാകാര നിഷേപണഞ്ചമരണം സഞ്ചിന്ത്യലങ്കേശ്വരേ
സർവ്വകർമ്മവശേന നശ്യതി നരഃ കോവാപരിത്രായതേ."

(ശ്രീരാമൻ വനവാസം ചെയ്യാനും, മഹാബലി സ്ഥാനഭ്രഷ്ടനാ കാനും, പാണ്ഡവന്മാർ വനം പ്രാപിക്കാനും വൃഷ്ണികൾ തമ്മിൽ തല്ലി മരിക്കാനും നളമഹാരാജാവ് രാജ്യഭ്രഷ്ടനാകാനും രാവണൻ ഹതനാ കാനുമെല്ലാം കാരണം കർമ്മഗതിതന്നെ. കർമ്മപാശത്തെ നിയന്ത്രി ക്കാൻ ആരാലും സാധ്യമല്ല. "ബ്രഹ്മാവാദിയാം ഈച്ച എറുമ്പോളം കർമ്മബദ്ധന്മാരെന്നതറിഞ്ഞാലും" എന്ന പൂന്താനത്തിന്റെ വചനം കാണുക.

വിഹിതമെന്നും നിഷിദ്ധമെന്നും കർമ്മം രണ്ടുവിധമുണ്ട്. ചെയ്യാൻ പാടില്ലെന്ന് വേദങ്ങളാൽ വിലക്കപ്പെട്ടവയാണ് നിഷിദ്ധകർമ്മങ്ങൾ.

നിത്യം, നൈമിത്തികം, കാമ്യം, പ്രായശ്ചിത്തം, ഇങ്ങനെ വിഹിതകർമ്മം നാലുവിധം. കൂടാതെ വാസനാസഹിതമായ കർമ്മവുമുണ്ട്. ഇത് പ്രാരബ്ധം, സഞ്ചികം, ആഗാമികമെന്ന് മൂന്നുവിധം. പ്രാരബ്ധകർമ്മം ഫലോന്മുഖമായതും ഒന്നിനാലും മാറ്റംവരുത്താൻ കഴിവില്ലാത്തതും അനുഭവിച്ചുതന്നെ തീരണമെന്നുള്ളതുമാണ്. അതു ലക്ഷ്യത്തിലേക്കു വിട്ടുകഴിഞ്ഞ അസ്ത്രംപോലെയാണ്.

ജന്മാന്തരങ്ങളായി ശേഖരിച്ചുവച്ചിട്ടുള്ളതും ഫലോന്മുഖമാകാത്തതും മേലാൽ അനുഭവിക്കപ്പെടേണ്ടതുമായ കർമ്മമാണ് സഞ്ചിതകർമ്മം. അത് വില്ലിൽതൊടുത്ത അസ്ത്രംപോലെ പ്രയോഗിക്കുകയോ പിൻവലിക്കുകയോ ആകാം. സൽകർമ്മാദി ഉപായങ്ങളാൽ സഞ്ചിതകർമ്മം സ്വാധീനമാക്കി മാറ്റാവുന്നതാണ്.

അടുത്ത ജന്മത്തിലേക്ക് ഇപ്പോൾ കരുതിവയ്ക്കുന്നതാണ് ആഗന്തുകം. ഇച്ഛാശക്തിയിൽ നിന്നാരംഭിച്ച് ക്രിയാശക്തിയിൽകൂടി വളർന്ന് ജ്ഞാനശക്തിയിൽ അവസാനിക്കുന്നതാണ് കർമ്മത്തിന്റെ സ്വഭാവം. പ്രവർത്തമെന്നും നിവർത്തമെന്നും പ്രധാനമായി രണ്ടുവിധ കർമ്മത്തെപ്പറയുന്നു. ഐഹികമോ പാരത്രികമോ ആയ ഫലം ഇച്ഛിച്ചുചെയ്യുന്നത് പ്രവർത്തം. ജ്ഞാനപൂർവ്വം നിഷ്ക്കാമമായി അനുഷ്ടിക്കുന്നത് നിവർത്തം. നിവർത്തകർമ്മാചാരൻ പഞ്ചഭൂതാതീതമായ മുക്തിപദം പ്രാപിക്കുന്നു. നമ്മിൽ നിന്നുപോകുന്ന കർമ്മശക്തി തിരിച്ച് ഇരട്ടിശക്തിയോടെ നമ്മിൽത്തന്നെ ചേരുമെന്നറിഞ്ഞുവേണം കർമ്മം ചെയ്യാൻ.

ശ്രീമദ് ഭഗവദ്ഗീത ഉപദേശിക്കുന്ന ഫലത്യാഗകർമ്മത്തെക്കുറിച്ച് യോഗവാസിഷ്ഠം ഇപ്രകാരം പരാമർശിക്കുന്നു.

"പാരമായ് മുൻപുള്ള വാസനാ സഞ്ചയം<br>
പ്രേരണചെയ്കിലും സ്വപ്രയത്നത്തിനാൽ<br>
പൗരുഷം നേരേ പ്രയോഗിച്ചിതെങ്കിലോ<br>
സാരമാം ശ്രേയസ്സുകൈവരും നിർണ്ണയം"

കർമ്മബീജത്തിൽനിന്ന് രണ്ട് അങ്കുരങ്ങൾ ഉണ്ടാകുന്നു. ഒന്നു വാസന മറ്റൊന്ന് അദൃഷ്ടം. ധർമ്മാധർമ്മങ്ങളാണ് അദൃഷ്ടങ്ങൾ. ശുഭകർമ്മത്തിൽനിന്ന് ശുഭവാസനയും ധർമ്മരൂപ അദൃഷ്ടവുമുണ്ടാകുന്നു. അശുഭകർമ്മത്തിൽനിന്ന് അശുഭവാസനയും അധർമ്മരൂപ അദൃഷ്ടവുമുണ്ടാകുന്നു. ഇവയിൽ വാസനാരൂപമായ അങ്കുരം ഉപായത്താൽ നശിക്കുന്നു. എന്നാൽ അദൃഷ്ടരൂപമായ അങ്കുരം ഫലത്തെ കൊടുക്കാതെ ഒരിക്കലും നശിക്കുന്നില്ല.

ഫലേച്ഛകൂടാതെ പൗരുഷത്തോടെവേണം കർമ്മം അനുഷ്ഠിക്കാൻ. പേരോ യശ്ശസ്സോ സ്വർഗ്ഗമോപോലും മഹത്തുക്കൾ കാംക്ഷിക്കുകയില്ല. ഒരാളുടെ സ്വഭാവം എക്കാലത്തും എല്ലാദിക്കിലും

ഒരുപോലെയാണിരിക്കുന്നതെങ്കിൽ അയാൾ യഥാർത്ഥ കർമ്മ യോഗിതന്നെ-അയാൾ സ്വാർത്ഥംകൂടാതെ കർമ്മംചെയ്യുന്നു.

"നിവൃത്ത രാഗസ്യഗൃഹം തപോവനം" എന്നതാണ് ആപ്ത വാക്യം. അറിവില്ലാത്ത പ്രവൃത്തിയും പ്രവൃത്തിയോടുകൂടാത്ത അറിവും ഫലശൂന്യമാണ്. അതിനാൽ ശരിയായ അറിവോടുകൂടി കാമ്യകർമ്മ ങ്ങളൊക്കെ സന്ദർഭാനുസരണം നിറവേറ്റണം.

"നിരാശീര്യത ചിത്താത്മാത്യക്ത സർവ്വപരിഗ്രഹഃ
ശരീരം കേവലം കർമ്മകൂർവ്വന്നാപ്നോതികിൽബിഷം
ബ്രഹ്മണ്യാധായകർമ്മാണി സംഗംത്യക്ത്വാ കരരോതിയഃ
ലിപ്യതേനസപാപേന പത്മപത്രമിവാംഭസാ" (ഗീത)

(കാമരഹിതനായി ദേഹത്തേയും മനസ്സിനേയും അടക്കി സകല വിധ സമ്പാദ്യങ്ങളേയും ഉപേക്ഷിച്ച് കേവലം ശരീരത്തെ നില നിർത്തുന്നതിനുമാത്രം ജീവനാംശം സ്വീകരിക്കുന്നവൻ ബദ്ധനാകുന്നി ല്ല. യാതൊരുവൻ സർവ്വകർമ്മങ്ങളേയും ഈശ്വരങ്കൽ സമർപ്പിച്ച് ഭൃത്യൻ യജമാനനുവേണ്ടിയെന്നപോലെ സംഗവും കാമവും ത്യജിച്ച് കർമ്മം ചെയ്യുന്നുവോ അവൻ താമരയിലയിലെ ജലംപോലെ നിർമുക്തനും നിത്യമുക്തനുമെന്നറിഞ്ഞു കൊള്ളുക.)

"സർവം കർമ്മാഖിലംപാർത്ഥഃ ജ്ഞാനേപരിസമാപ്യതേ"

സർവ്വകർമ്മങ്ങളും ബ്രഹ്മജ്ഞാനത്തിൽ പര്യവസാനിക്കുന്നു എന്ന ഗീതാവചനം പ്രധാനമാണ്. പഞ്ചദശിയിൽ ശ്രീമദ് വിദ്യാരണ്യ സ്വാമികൾ പറയുന്നത് കാണുകഃ-

"യതഃ പ്രവൃത്തിഭൂതാനാം യേനസർവ്വമിദംതതം
സ്വകർമ്മണാ തമഭ്യർച്ച്യസിദ്ധിം വിന്ദതിമാനവഃ
ആവിർഭാവയതി സ്വസ്മിൻ വിലീനം സകലം ജഗത്
പ്രാണികർമ്മവശാദേഷപടോയദ്വത് പ്രസാരിതഃ"

(അന്തര്യാമിയായിരിക്കുന്ന യാതൊരീശ്വരനിൽ നിന്നാണ് പ്രാണി കൾക്ക് ചേഷ്ടയുണ്ടാകുന്നത് യാതൊരു പരമേശ്വനിലാണ് ഈ വിശ്വം മുഴുവൻ വ്യാപിക്കപ്പെട്ടിരിക്കുന്നത് ആ പരമേശ്വരനെ വിഹിത കർമ്മ ങ്ങളാൽ പൂജിച്ച് മനുഷ്യൻ മുക്തി നേടണം. വസ്ത്രം ചുരുട്ടുകയും മട ക്കുകയും ചെയ്യുമ്പോലെയാണ് സർവ്വേശ്വരന്റെ സൃഷ്ടി സംഹാരങ്ങൾ.

താപത്രയാഗ്നിയിൽ ദഹിച്ചുകൊണ്ടിരിക്കുന്നതാണ്ദേഹം.

"പ്രിയത്വ ജനന വർദ്ധന പരിണാമക്ഷയ നാശാഃ

ഷഡ്ഭാവ വികാരഃ ശരീരാഃ" ജനനം, വർദ്ധനവ്, പരിണാമം, ക്ഷയം, നാശം ഇങ്ങനെ ആറവസ്ഥകളുള്ളത് ദേഹം. "ശീര്യതേ ഇതി ശരീരഃ" എപ്പോഴും നശിച്ചുകൊണ്ടിരിക്കുന്നത് എന്നർത്ഥം. ആദ്ധ്യാ ത്മികം, ആധിദൈവികം, ആധിഭൗതികം ഇവയാണ് താപത്രയങ്ങൾ.

ജര, രോഗം, ഭയം, വിരഹം ഇവ ആദ്ധ്യാത്മിക ദുഃഖം. ദേവകോപം, മഴ, മഞ്ഞ്, ഇടിമിന്നൽ, അഗ്നി ഇവയാൽ ഉണ്ടാകുന്നത് ആധിദൈവികം. സർപ്പം, വ്യാഘ്രം, കള്ളന്മാർ, ദുഷ്ടന്മാർ ഇവയാൽ ഉണ്ടാകുന്ന ദുഃഖം ആധിഭൗതികം. ഈ മൂന്നുവിധ ദുഃഖങ്ങളിൽനിന്നും നിവൃത്തി ലഭിക്കുന്നതിന് വേണ്ടിയാണ് എല്ലാ പ്രാർത്ഥനകൾക്കുമൊടുവിൽ മൂന്നു പ്രാവശ്യം "ഓംശാന്തി" എന്ന മന്ത്രം ആവർത്തിച്ചു ജപിക്കുന്നത്.

സ്വർണ്ണാഭരങ്ങളാലും മറ്റു പലവിധ സുഗന്ധലേപനങ്ങളാലും അലങ്കരിച്ചു സൂക്ഷിക്കുന്ന ശരീരത്തിന്റെ നിസ്സാരതയെക്കുറിച്ച് പാടാത്ത കവികളോ പറയാത്ത ജ്ഞാനികളോ ചുരുക്കമാണ്. മണിപ്രവാളം കാവ്യം പറയുന്നത് കാണുകഃ-

"അവികല മലമൂത്ര മാംസപിണ്ഡം
ഭൂവിബഹുദുർഘട ദുഃഖ ദുഷ്ടപാത്രം
ഇദമവനിപതേ! നരന്റെ ഗാത്രം
വദവദവാഞ്ഛരിതമത്രനിഷ്ഫലംതേ!"

"ത്വങ്മാംസരുധിരസ്നായുമേദോമജ്ജാസ്ഥിസംകുലം
പൂർണ്ണം മൂത്രപൂരിഷാഭ്യാം സ്ഥൂലം നിന്ദ്യമിദം വപുഃ" (വി.ചൂ)

(തൊലി, മാംസം, ചോര, ഞരമ്പ്, മേദസ്സ്, മജ്ജ, അസ്ഥി എന്നിവ ചേർന്നതും മൂത്രവും മലവും നിറഞ്ഞതുമായ ഈ ശരീരം നിന്ദ്യംതന്നെ.) ജ്ഞാനകോവ എന്ന തമിഴ് കാവ്യം വർണ്ണിക്കുന്നത് കാണുകഃ-

"ഐവർ കലകമിട്ടലയ്ക്കും കാനകം
ജലമലപേഴൈ ഇരുവിനപ്പെട്ടകം
വാതപിത്തങ്കോഴൈകുടിപുകം ചിനൂർ
ഊത്തൈ പുന്റേലുതിരക്കട്ടിളൈ
നാറ്റപ്പാണ്ടം നാന്മുഴത്തോൻപതു പീറ്റത്തുണ്ടം
പേച്ചുരൈത്തോട്ടം, അടലൈപെരിയചുടലൈത്തിടരുൾ
ആശൈകയറ്റിലാടും പമ്പരം
ഓയാനോക്കിടമോടും മരക്കലം
മായാവികാര മരണപഞ്ജരം
ചോറ്റുത്തുരുത്തി തുറ്റും പത്തൽ
കാറ്റിൽ പറക്കും കാനപ്പട്ടം
വിധിവഴി ധർമ്മൻ വെട്ടും കട്ടൈ.
ചതുർമ്മുഖപാണൻ തയ്ക്കും ചട്ടൈ
ഈ മനക്കനലിലിട്ടുചിലവിരുന്ത്
കാമകനലിലിട്ടു ചിലവിരുന്ത്....."

(പഞ്ചേന്ദ്രിയങ്ങളാൽ എല്ലായ്പ്പോഴും അലട്ടിക്കൊണ്ടിരിക്കുന്നു, ജലമലങ്ങൾ നിറഞ്ഞത്, ആപത്തുകൾക്കിരിപ്പിടം, വാതപിത്തകഫങ്ങളുടെ വാസസ്ഥാനം, തുരിത്തിക്കു സമാനം മേലുംകീഴും വായു ഗമിച്ചു കൊണ്ടിരിക്കുന്ന സഞ്ചി, രക്തം നിറച്ചുവച്ച പാത്രം, ദുർഗ്ഗന്ധപൂരിതം

ഉറപ്പില്ലാത്ത ഒൻപത് വാതിലുകൾ, പേച്ചുരത്തോട്ടംപോലെ ഉപയോഗ ശൂന്യവും, ഒടുവിൽ ചുടലച്ചാമ്പലായി ശേഷിക്കുന്നതും, ആശയാകുന്ന കയറ്റിൽ കറങ്ങുന്ന പമ്പരവും, കപ്പലിന് സമാനം നോക്കെത്താദൂരത്ത് ഓടുന്നതും, മായാവികാരത്തിൽപ്പെട്ട് മരണമടയുന്നതും, ചോറും കറിയും നിറയ്ക്കുന്ന പാത്രവും, കാറ്റിൽ പറക്കും പട്ടംപോലെ ദുർബ്ബലവും, കാലന്റെ ദണ്ഡനത്തിനു സാധനവും നാന്മുഖൻ തയ്ക്കുന്ന കുപ്പായത്തിന് കൂടും, ചുടലാഗ്നിക്കു വിരുന്നും, കാമാഗ്നിക്കു വിറകുമാണീശരീരം.)

ശ്രീമദ് ഭാഗവതംമൂലത്തിൽ മാഹാത്മ്യ വർണ്ണനയിൽ ഗോകർണ്ണൻ പ്രസ്ഥാവിക്കുന്നതായുള്ള ശരീരത്തിന്റെ ഭാവംകാണുകഃ-

"എൽത്തൂണുകളിൽ ഞരമ്പുകയർകൊണ്ടു
കെട്ടിയുറപ്പിച്ചു, രക്തവും, മാംസവും
തേച്ചുകൊഴുപ്പിച്ചു ചേലായ് തൊലികൊണ്ടു
മാച്ചുമറച്ചു, മലമൂത്രപാത്രമായ്
നാറുന്നതായ് നര, രോഗം, ജരയിവ
കേറിമുറയ്ക്കാക്രമിച്ചഴൽ ചേർപ്പതായ്
ഏറ്റം ദുഷിച്ചതായ്, തൃപ്തിവരാത്തതായ്
ചെറ്റുംധരിപ്പാൻ പ്രയാസമേറുന്നതായ്
അന്ത്യം മലമോ പുഴുക്കളോ ചാരമോ
എന്തെങ്കിലുമായ് കലാശിച്ചിടുന്നതായ്
നാശം ക്ഷണത്തിലണയുന്നതായ് മഹാ-
മോശമായ് ദേഹത്തെ വർണ്ണിച്ചിരിപ്പുതേ!"

സ്ഥൂലശരീരത്തിന്റെ അവസ്ഥയാണിതൊക്കെ. ഇനി സൂക്ഷ്മശരീരം അഥവാ ലിംഗദേഹത്തെ കുറിച്ചാരായാം. ജ്ഞാനേന്ദ്രിയം, കർമ്മേന്ദ്രിയം, പഞ്ചപ്രാണങ്ങൾ, മനസ്സ്, ബുദ്ധി ഇങ്ങനെ പതിനേഴ് തത്ത്വങ്ങൾ ചേർന്നതാണിത്. പ്രാണമയം, മനോമയം, വിജ്ഞാനമയം എന്നു മൂന്നുകോശങ്ങൾ ഇതിലുൾപ്പെടുന്നു. വാക്ക് മുതലായ കർമ്മേന്ദ്രിയം, ചെവി തുടങ്ങിയ ജ്ഞാനേന്ദ്രിയം, പഞ്ചപ്രാണന്മാർ, ആകാശാദിപഞ്ചഭൂതങ്ങൾ, അന്തഃക്കരണങ്ങൾ അവിദ്യ, കാമം, കർമ്മം തുടങ്ങിയ എട്ടു പുരികൾ ചേർന്നതാകയാൽ പുര്യഷ്ടകമെന്നും ഇതിന് പേരുണ്ട്. ഇതിന് വൃദ്ധിസങ്കോചം എന്ന് രണ്ട് ഭാവങ്ങളുണ്ട്. " ജീവോസ്മി "-ഞാൻ ജീവനാകുന്നു എന്ന് വൃദ്ധിയും "ബ്രഹ്മോസ്മി"-ഞാൻ ബ്രഹ്മമാകുന്നു എന്ന് സങ്കോചവും. ജാഗ്രദ് സ്വപ്നങ്ങളിൽ വൃദ്ധിയും സുഷുപ്ത്യവസ്ഥയിൽ സങ്കോചവും ഭവിക്കുന്നു.

സത്വരജസ്തമസ്സുകളാകുന്ന ത്രിഗുണങ്ങൾ ചേർന്ന ആനന്ദമയ കോശത്തെ കാരണശരീരമെന്നു വ്യവഹരിക്കാം. സമസ്ത

ഇന്ദ്രിയങ്ങളുടേയും ബുദ്ധിയുടേയും വ്യാപാരം നിലയ്ക്കുന്ന സുഷുപ്തിയാണ് ഇതിനെ വേർതിരിച്ചുകാട്ടുന്നത്. പഞ്ചകോശങ്ങളെക്കൂടി പരിചയപ്പെടാം. പുറത്തുള്ള ആവരണമായ സ്ഥൂലശരീരംതന്നെ അന്നമയ കോശം. പഞ്ചപ്രാണന്മാരും കർമ്മേന്ദ്രിയങ്ങളും ചേർന്നത് പ്രാണമയ കോശം. സത്വഗുണാധിക്യമുള്ള അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും വിചാരാത്മകമായ മനസ്സും ചേർന്നത് മനോമയകോശം. ജ്ഞാനേന്ദ്രിയങ്ങളോടുകൂടിച്ചേർന്ന് കർമ്മം ചെയ്യാൻ പ്രേരിപ്പിക്കുന്ന ബുദ്ധിയാണ് വിജ്ഞാനമയകോശം. പ്രാണമയകോശം രജോഗുണപ്രധാനവും മനോമയ കോശം സത്വരജസ്സുകളുടെ മിശ്രവും വിജ്ഞാനമായ കോശം സത്വഗുണപ്രധാനവുമാണ്.

സുഷുപ്തിയിൽ പ്രതിഫലിക്കുന്ന കാരണശരീരമാകുന്ന അവിദ്യയിലുള്ള രജസ്തമസ്സുകളുടെ ചേർച്ചകൊണ്ട് മലിനമായിത്തീർന്നിരിക്കുന്ന സത്വഗുണമാണ് ആനന്ദമയകോശം. പ്രിയം, മോദം, പ്രമോദം, എന്ന് മൂന്നു വൃത്തികൾ ഇതിനുണ്ട്. ആഗ്രഹവസ്തുക്കളെ കാണുമ്പോൾ പ്രിയം. അത് കരസ്ഥമാകുമ്പോൾ മോദം. അനുഭവിക്കുമ്പോൾ പ്രമോദം. മേൽപ്പറഞ്ഞ പഞ്ചകോശങ്ങളാൽ മറയ്ക്കപ്പെട്ടിരിക്കുന്നതിനാലാണ് ആത്മപ്രകാശം അറിയാതിരിക്കുന്നത്. ഈ അഞ്ചു മറകളേയും മാറ്റിയാൽ അവരവർ ആരെന്ന് ബോധ്യമാകും. അതുതന്നെ തത്ത്വമസി സാക്ഷാത്ക്കാരം.

തൃണജളൂകങ്ങളുടെ ശരീരത്തെക്കാൾ നിന്ദ്യമാണ് മനുഷ്യശരീരമെന്ന് ഒരു ഭക്തൻ പറയുന്നത് കാണുക:-

"പുല്ലായിപിറന്താലും മൃഗാദിജനങ്കൾ പശിയാറി-
മകിഴുമന്റോ
പൂണ്ടായി പിറന്താലും പുലത്തിയർകൾകൊണ്ട്
ചിലപിണി തീർത്തു പുകഴ്വരന്റോ
കല്ലായി പിറന്താലും വല്ലവർകൾ മിതികൊണ്ടു
കാക്ഷിക്കിരുത്തുവന്റോ
കഴുതൈ ഉരുവന്താലും ആവനക്കെത്തിനാൽ
കൈകണ്ട ശകുനമെൻപാർ
എല്ലാമിലാമലൈ ഇപ്പിറവി തന്തെന്നൈ
എങ്കമിട്ടകലനിന്റായ്
എത്തനൈ അന്നയിൻ എത്തനൈതന്തയിൻ
എത്തനൈ പിറവി വരുമോ
അല്ലലെനുമാശറുത്താൾക്കൊള്ളും ദൈവമേ!"

(അല്ലയോ ഭഗവാനേ! അങ്ങ് എന്നെ പുല്ലായി ജനിപ്പിച്ചിരുന്നുവെങ്കിൽ പശു മുതലായ മൃഗങ്ങൾ ഭക്ഷിച്ച് വിശപ്പുമാറ്റി ആനന്ദിക്കുമായിരുന്നു. ഔഷധങ്ങളായി ജനിപ്പിച്ചിരുന്നുവെങ്കിൽ വൈദ്യന്മാർ മരുന്നിന് ഉപയോഗിച്ച് രോഗശാന്തി വരുത്തി പ്രസിദ്ധി നേടുമായിരുന്നു.

ഒരു കല്ലായി ജനിപ്പിച്ചിരുന്നുവെങ്കിൽ സമർത്ഥന്മാരായ ശില്പികൾ വിഗ്രഹമാക്കി പ്രതിഷ്ഠിച്ച് വന്ദിക്കുമായിരുന്നു. അതല്ല ഒരു കഴുതയായി ജനിപ്പിച്ചിരുന്നെങ്കിലും മതിയായിരുന്നു. കഴുതശബ്ദം ശകുനത്തിന് ഉത്തമമാകയാൽ ആവിധമെങ്കിലും ഉപയോഗപ്പെടുമായിരുന്നു. ഇങ്ങനെയുള്ള പ്രയോജനം യാതൊന്നുമില്ലാത്ത മനുഷ്യജന്മം നൽകി എന്നെ ദുഃഖിപ്പിക്കുന്നതെന്തിനാണ്? അങ്ങെന്റെ സമീപത്തെങ്ങും കാണുന്നില്ലല്ലോ? അങ്ങെവിടെയാണ്? എത്ര അച്ഛനേയും അമ്മയേയും വച്ചുമാറ്റിയതാണീ ഞാൻ? ഇനിയും അതിനിടയാക്കരുതേ പൊന്നു നിന്തിരുവടീ!)

ശ്രീ ശങ്കരാചാര്യസ്വാമികളുടെ മോഹമുദ്ഗരം പറയുന്നതു കാണുക:-

"യാവത്പവനോനിവസന്തി ദേഹേ
താവൽപൃച്ഛതികുശലംഗേഹേ
ഗതവതിവായൗദേഹാപായേ
ഭാര്യാപിഭ്യതിതസ്മിൻകായേ"

(പ്രാണവായു ദേഹത്തിൽ സ്ഥിതിചെയ്യുംവരേയ്ക്കുമാത്രമേ എല്ലാവരും അടുത്തു വരുകയും കുശലം വിചാരിക്കുകയും ചെയ്യുകയുള്ളൂ. പ്രാണൻ പിരിഞ്ഞുകഴിഞ്ഞാൽപിന്നെ ഭാര്യപോലും ദേഹത്തെ നോക്കാൻ ഭയപ്പെടും.)

സനാതനധർമ്മം ജാതിയെ അംഗീകരിക്കുന്നില്ല എന്നതിന് പ്രത്യക്ഷമായ തെളിവ്:-

"പ്രത്യഗ് വസ്തുനിനിസ്തരങ്ഗസഹജാനന്ദവ-
ബോധാം ബുധൗ
വിപ്രോയംശ്വപചോയമിത്യപി മഹാൻകോ ﾌ യം
വിഭേദഭ്രമഃ
കിംഗംഗാംബുനി ബിംബിതേ ﾌംബരമണൗ
ചണ്ഡാലവീഥിപയഃ
പൂരേവാന്തരമസ്തികാഞ്ചന ഘടിമൃത്കുംഭയോർ
വ്വാംബരേ!" (മനീഷാപ്രശ്നം)

(അനൃതങ്ങളായ ജഡാദിവസ്തുക്കളിൽനിന്നും വിലക്ഷണമായി പ്രകാശിക്കുന്ന വസ്തുവാണ് പ്രത്യഗാത്മാവ് അഥവാ ബ്രഹ്മം. അതു തിരയില്ലാത്ത സമുദ്രംപോലെയാണ്. ആ സച്ചിദാനന്ദത്തിൽ ഇവൻ വിപ്രൻ, ഇവൻ ചണ്ഡാലൻ എന്നിങ്ങനെയുള്ള ഭേദഭ്രമം ഒരിക്കലും ഉണ്ടാകരുത്. ഗംഗാജലത്തിൽ പ്രതിബിംബിച്ച സൂര്യൻതന്നെയാണ് ചണ്ഡാലന്റെ ഗൃഹത്തിലും പ്രതിബിംബിക്കുന്നത്. സ്വർണ്ണക്കുടത്തിലേയും മൺകുടത്തിലേയും ആകാശത്തിനു ഭേദമുണ്ടോ? അതുപോലെ എല്ലാ ശരീരങ്ങളിലും കുടികൊള്ളുന്ന ആത്മാവ് ഒന്നുതന്നെ. ഒരു ഭേദവുമില്ല.)

മനസ്സ് എന്നാലെന്ത്? എന്ന കീറാമുട്ടിയെക്കുറിച്ചുകൂടി ഒരു സാധകൻ അറിഞ്ഞിരിക്കേണ്ടതാണ്.

"മനഃ ഏവഹി സങ്കല്പോമനഃ ഏവഹി ജീവകാ
മനഃ ഏവഹി ചിത്തഞ്ച മനോ $f$ ഹങ്കാര ഏവച"

(മനസ്സും ജീവനും ഒന്നുതന്നെ. മനസ്സുതന്നെ സങ്കല്പം. ജീവൻതന്നെ മനസ്സ്. ചിത്തവും അഹങ്കാരവും മനസ്സുതന്നെ-തേജോ ബിന്ദൂപനിഷത്ത്.)

"മനഃ ഏവമനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ" എന്ന് അമൃതബിന്ദു ഉപനിഷത്ത് പറയുന്നു. (ബന്ധത്തിനും മോക്ഷത്തിനും കാരണം മനസ്സുതന്നെ.) മനനം ചെയ്തപ്പോൾ മനസ്സായി. ബോധിക്കാൻ തുടങ്ങിയതുകൊണ്ട് ബുദ്ധി. വിഷയഗ്രഹണംകൊണ്ട് ഇന്ദ്രിയങ്ങൾ. മനസ്സ് അടക്കിയാൽ മോക്ഷമായി.

"മനോഹിദ്വിവിധം പ്രോക്തം ശുദ്ധഞ്ചാ ശുദ്ധമേവച
അശുദ്ധം കാമസങ്കല്പം ശുദ്ധം കാമ വിവർജ്ജിതം."
(അമൃതബിന്ദൂപനിഷത്ത്)

(മനസ്സ് ശുദ്ധമെന്നും അശുദ്ധമെന്നും രണ്ട് വിധമുണ്ട് കാമരഹിതമായതു ശുദ്ധവും ആഗ്രഹങ്ങളോടു കൂടിയത് അശുദ്ധവുമാണ്. )

മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവനാലും അന്തഃകരണ ചതുഷ്ടയമാണ്. സങ്കല്പ വികല്പങ്ങളാണ് മനസ്സിന്റെ വൃത്തികൾ. നിശ്ചയം ബുദ്ധിയുടേയും, അഭിമാനം അഹങ്കാരത്തിന്റെയും, മുൻപ് ചെയ്ത കാര്യങ്ങളുടെ വിചാരം ചിത്തത്തിന്റെയും, വൃത്തികളാണ്.

"ആടും തിരുകൽ അരചുറ്റുവരുമ്പോൾ
ഓടും കവലൈ ഒരുകോടി." ആടികൊണ്ടിരിക്കുന്ന തിരുകല്ല് പകുതി തിരിയുന്നതിനിടയിൽ മനസ്സ് ഒരു കോടി നാഴിക ദൂരം ഓടുമെന്ന് ഒരു സിദ്ധൻ പാടിയിരിക്കുന്നു.

"മനഃകൃതം കൃതം രാമ ! ന ശരീര കൃതം കൃതം
യേനൈവാലിംഗിതാ കാന്താ തേനൈവാലിംഗിതാസുതാ."
(ജ്ഞാനവാസിഷ്ഠം)

(ശരീരത്താൽ ചെയ്യപ്പെടുന്നതല്ലകർമ്മം മനസ്സിനാൽ ചെയ്യപ്പെടുന്നതാണ് യഥാർത്ഥ കർമ്മം. ഒരാൾ തന്റെ പുത്രിയേയും ഭാര്യയേയും ആലിംഗനം ചെയ്യുന്നു എന്നിരിക്കട്ടെ. പ്രവൃത്തി ഒന്നാണെങ്കിലും മനോഗതി ഭിന്നമായിരിക്കുന്നു. മനസ്സ് ചെയ്യാത്ത ഒന്നും തന്നെ കർമ്മമാകുന്നില്ല.)

"മനോനാമ മഹാവ്യാഘ്രോവിഷയാരണ്യ ഭൂമിഷു
ചരത്യത്ര നാഗഛന്തു സാധവോയേമുമുക്ഷവഃ"

(മനസ്സ് എന്നവൻപുലി വിഷയങ്ങളാകുന്ന വൻ കാട്ടിൽ സഞ്ചരിക്കുന്നു. അതിനാൽ മോക്ഷേച്ഛുവായ സജ്ജനങ്ങൾ അവിടെ

പോകാതിരിക്കണം - വിവേകചൂഡാമണി.) പ്രപഞ്ചത്തിൽ അസാധ്യ മായ ഒരേ ഒരു കാര്യമുണ്ടെങ്കിൽ അതു മനസ്സിനെ കീഴ്പ്പെടുത്താൻ കഴിയാതിരിക്കുന്ന അവസ്ഥയാണെന്ന് തായ്മാനവർ പറയുന്നത് കാണുക :-

"കന്ദുക മദകരിയെ വശമായ് നടത്തലാം
കരടി വൻപുലി വായയും കെട്ടലാം
ഒരു ശിങ്കമേൽക്കൊള്ളലാം
കൽചെവിയെടുത്താട്ടലാം
വേറൊരുവർ കാണാമലുലകത്തുലാവലാം
വിണ്ണവരൈ ഏവൽക്കൊള്ളലാം
ശന്തതവും ഇളമയോടിരുക്കലാം
ജലമേൽ നടക്കലാം, കനമേലിരുക്കലാം
തന്നരികിൽ സിദ്ധിപെറലാം
ചിന്തയൈ / ടക്കിയെചുമ്മായിരുക്കിന്റെ തിറമരുത്
സത്താകിയെൻ ചിത്തമിശൈകുടി കൊണ്ട
അറിവാന ദൈവമേ ! തേജോമയാനന്ദമേ!."

( മദയാനയെ സ്വാധീനമാക്കാം കരടി, കടുവ മുതലായ ഹിംസ്ര ജന്തുക്കളുടെ വായ് മൂടിക്കെട്ടാം. സിംഹത്തിന്റെ പുറത്തു കയറി യാത്ര ചെയ്യാം. സർപ്പത്തിനെ എടുത്ത് കളിപ്പിക്കാം. പഞ്ചലോഹങ്ങളെ സ്വർണ്ണ മാക്കി കാലയാപനം ചെയ്യാം. മറ്റാരും കാണാതെ ലോകത്തു സഞ്ച രിക്കാം. ദേവന്മാരെ സ്വാധീനിക്കാം. എന്നും ചെറുപ്പമായിരിക്കാം. കൂടു വിട്ട് കൂടു മാറാം. ജലത്തിൽ നടക്കാം. അഗ്നിയിൽ ഇരിക്കാം. പലവിധ മുള്ള അദ്ഭുതങ്ങൾ കാട്ടാം. എന്നാലും മനസ്സിനെ അടക്കി സ്വസ്ഥനാ കാൻ കഴിയുന്നില്ല അല്ലയോ ജ്ഞാന സ്വരൂപാ തേജോമയാനന്ദമേ കനിയേണമേ !).

ആകയാൽ "തസ്മാദ് കേനാപ്യുപായേന മനഃ കൃഷ്ണേ നിവേ ശയേത് "-ഏതെങ്കിലും വിധത്തിൽ മനസ്സിനെ കൃഷ്ണനിൽ ഉറപ്പിക്ക ണമെന്ന് ശ്രീമദ്ഭാഗവതം പ്രവചിക്കുന്നു. ജ്ഞാനവാസിഷ്ഠം ഉപദേ ശിക്കുന്നതു കാണുക.

"ഏകംഏവമനോദേവോജ്ഞേയഃ സർവ്വാർത്ഥസിദ്ധിദഃ
അന്യത്ര വിഫലഃ ക്ലേശഃ സർവ്വേഷാംതജ്ജയം വിനാ"

(സർവ്വസമ്പത്തിനേയും സർവ്വസിദ്ധിയേയും കൊടുക്കുന്ന മുഖ്യ ദൈവം മനസ്സുതന്നെ. അതിനെ സ്വാധീനമാക്കാതെ ചെയ്യുന്ന എല്ലായ ത്നങ്ങളും നിഷ്ഫലംതന്നെ.)

ജീവന്റെ പ്രകൃതത്തെക്കുറിച്ചുകൂടി സാമാന്യമായി ചർച്ചചെയ്യാ നുദ്യമിക്കുകയാണിനി.

"തിലമദ്ധ്യേയഥാതൈലം ക്ഷീരമദ്ധ്യേ യഥാഘൃതം
പുഷ്പമദ്ധ്യേ യഥാഗന്ധഃ ഫലമദ്ധ്യേ യഥാരസഃ
കാഷ്ഠാഗ്നിവത് പ്രകാശേതു ആകാശേ വായുവച്ചരേത്
യഥാസർവ്വഗതോ ദേഹീദേഹമദ്ധ്യേ വ്യവസ്ഥിതഃ"

(ഉത്തരഗീത)

(എള്ളിൽ എണ്ണയും പാലിൽനെയ്യും പുഷ്പത്തിൽ ഗന്ധവും ഫലത്തിൽ രസവും വിറകിൽ അഗ്നിയും ആകാശത്തിൽ വായുവും എപ്രകാരം സ്ഥിതിചെയ്യുന്നുവോ അതുപോലെ ദേഹത്തിൽ സർവ്വവ്യാപകനായി ദേഹമദ്ധ്യത്തിൽ ജീവൻ സ്ഥിതിചെയ്യുന്നു.)

അന്തഃകരണത്തിൽ പ്രതിഫലിച്ചിരിക്കുന്ന ആത്മചൈതന്യമാണ് ജീവൻ. ഹൃദയസ്ഥിതനായിരുന്നുകൊണ്ട് ചന്ദനം തന്റെ ഗന്ധഗുണംകൊണ്ട് ചുറ്റുപാടും പ്രസരിക്കുകയും അറിയപ്പെടുകയും ചെയ്യുംപോലെ ജീവൻ തന്റെ വിജ്ഞാനഗുണംകൊണ്ട് ശരീരം മുഴുവൻ വ്യാപിക്കുകയും ദേഹത്തിൽ എല്ലായിടത്തുമുള്ള സുഖദുഃഖങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു. ജീവന് ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്ന് മൂന്ന വസ്ഥകളുണ്ട്. ജാഗ്രത്തിൽ വിശ്വനെന്നും സ്വപ്നത്തിൽ തൈജസനെന്നും സുഷുപ്തിയിൽ പ്രാജ്ഞനെന്നും ജീവൻ അറിയപ്പെടുന്നു. ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, പ്രാണൻ, ബുദ്ധി എന്നീ കരണങ്ങളെല്ലാം ഉണർവ്വോടുകൂടി പ്രവർത്തിക്കുന്നത് ജാഗ്രത്. സ്ഥൂലേന്ദ്രിയങ്ങൾ വഴി ബാഹ്യവിഷയങ്ങളെ അനുഭവിക്കുകയും ബാഹ്യലോകത്തു വിഹരിക്കുകയും ചെയ്യുന്ന അവസ്ഥയാണിത്.

സൂക്ഷ്മേന്ദ്രിയമായ മനസ്സുകൊണ്ട് ശരീരത്തിനുള്ളിൽ വച്ച് സൂക്ഷ്മപ്രപഞ്ചത്തിൽ പലവ്യവഹാരങ്ങളും അനുഭവിക്കുന്നതു സ്വപ്നം. ബാഹ്യമായും ആന്തരമായുമുള്ള വ്യവഹാരങ്ങളെവിട്ട് ജീവൻ അജ്ഞാനത്തിൽ മുഴുകുന്നതാണ് സുഷുപ്തി. സംസാരമാകുന്ന വൃക്ഷത്തിന്റെ വിത്ത് അജ്ഞാനമാണ്. അതിന്റെ മുളദേഹം ആത്മാവാണെന്നുള്ള ബുദ്ധിയാണ്. തളിരാണ് രാഗം. വെള്ളമാണ് കർമ്മം. തായ്തടിയാണ് ശരീരം. ശാഖകളാണ് പ്രാണങ്ങൾ. ചുള്ളിക്കൊമ്പുകളാണ് ഇന്ദ്രിയങ്ങൾ. പുഷ്പങ്ങളാണ് വിഷയങ്ങൾ. ഫലങ്ങളാണ് നാനാവിധകർമ്മത്തിൽനിന്നുമുളവാകുന്ന പലവിധ ദുഃഖം. ഇതിൽ ഇരുന്നു പഴംതിന്നുന്ന പക്ഷിയാണ് ജീവൻ.

ജീവൻ സുഖാന്വേഷിയാണ്. എല്ലാ ജീവന്മാരും സുഖം എല്ലായിടത്തും തിരയുന്നു. പക്ഷേ യഥാർത്ഥസുഖം എങ്ങും കണ്ടെത്തുന്നില്ല. സുഖം വസ്തുനിഷ്ഠമല്ല. ആത്മനിഷ്ഠമാണെന്നറിഞ്ഞ് അതുപ്രാപിക്കാൻ വിവേകികൾ യത്നിക്കണം. ജീവിതം തിരമാലകളെപ്പോലെ ഇളകിക്കൊണ്ടിരിക്കുന്നതാണ്. യൗവ്വനശ്രീ ഏതാനും നാളുകൾമാത്രം നിലനിൽക്കും. ധനം മനോരാജ്യ തുല്യമാണ്. സുഖാനുഭവങ്ങൾ വർഷകാലത്തെ മിന്നൽപ്പിണർപോലെ താൽക്കാലിക ശോഭാവിശേഷത്തെ

വിദ്യോതിപ്പിച്ചുകൊണ്ട് മിന്നിമറയുന്നു. പുത്രമിത്രകളത്രാദിയും വെറും താൽക്കാലികമാണ്. മനസ്സ് പരബ്രഹ്മത്തിൽ ഉറപ്പിക്കുന്നവനുമാത്രമാണ് ശാന്തിസുഖം അനുഭവിക്കാൻ കുറച്ചെങ്കിലും കഴിയുന്നതെന്ന് ഭർത്തൃഹരി പറയുന്നു.

ക്ഷണഭംഗുരമായ മർത്ത്യജീവിതത്തിന്റെ മിഥ്യാത്വത്തെക്കുറിച്ച് ചൈതന്യാവലിയിലെ പ്രതിപാദ്യം കാണുകഃ-

"ഭോഗേരോഗഭയം, കുലേച്യുതിഭയം
വിത്തേ നൃപാലദ്ഭയം
മൗനേ ദൈന്യഭയം, ബലേരിപുഭയം
രൂപേജരായാഭയം
ശാസ്ത്രേ വാദഭയം, ഗുണേഖലഭയം
കായേകൃതാന്താദ്ഭയം
സർവ്വം വസ്തുഭയാന്വിതം, ഭൂവിനൃണാം
വൈരാഗ്യമേവാ / ഭയം"

(സുഖഭോഗങ്ങളാൽ രോഗത്തേയും ഐശ്വര്യത്താൽ അതിന്റെ നാശത്തേയും ധനമുണ്ടായാൽ ചോരന്മാരേയും മൗനം ദീക്ഷിച്ചാൽ ഭീരുതയേയും ശക്തിയുണ്ടായാൽ ശത്രുവിനേയും സൗന്ദര്യം വാർദ്ധക്യത്തേയും ശാസ്ത്രാഭ്യസനം വാദപ്രതിവാദിയേയും ഗുണം ഖലന്മാരേയും ദേഹം കാലനേയും ഭയക്കുന്നു. വിരാഗതമാത്രമാണ് ഏകമായ ഒരഭയകേന്ദ്രം. അതിനാൽ വിരാഗതയെ പ്രാപിക്കാനാണ് വിവേകമല്പമെങ്കിലുമുള്ളവരോടുള്ള പരമ്പരാഗതമായ ഗുരൂപദേശം.)

നാനാ നാമരൂപങ്ങളിലും ഈശ്വരസേവ ചെയ്യുക. ദൃഢവും പരിശുദ്ധവുമായ വിശ്വാസഭക്തിയോടെ ബ്രഹ്മശക്തിയെ ഹൃദയപുണ്ഡരീകത്തിൽ പ്രതിഷ്ഠിച്ച് ആരാധിക്കുക. പുറമെ ഈശ്വരനെ അന്വേഷിക്കുന്നത് ബുദ്ധിശൂന്യവും മൗഢ്യവുമാണ്. ദൈവം ഉള്ളിൽ വിരാജിച്ചരുളട്ടെ! സമസൃഷ്ടങ്ങളായ ജീവികളോട് കരുണയുള്ളവരാവുക. ഹിംസ ഒരിക്കലും ദൈവത്തിന്റെ അരുളപ്പാടാകാൻ വഴിയില്ല. സമസ്തഭൂതങ്ങളിലും ഈശ്വരദർശനം എന്നതാണ് സനാതനധർമ്മത്തിന്റെ ഉജ്ജ്വലമായ ഉദ്ബോധനം. അതു കളങ്കപ്പെടുത്താതിരിക്കുക. മറ്റുള്ളവരുടെ ബുദ്ധിശൂന്യത നമ്മിൽ സ്വാധീനം ചെലുത്താതിരിക്കട്ടെ! അന്യരുടെ അന്ധകാരവും അജ്ഞതയും നമ്മെ കീഴടക്കാതിരിക്കട്ടെ! "തമസോമാ ജ്യോതിർഗമയ, മൃതോർമാ അമൃതംഗമയ, അസതോമാ സദ്ഗമയ" എന്ന മഹാമന്ത്രംതന്നെ സദാസമയം നമ്മുടെ ശ്രോത്രങ്ങളിൽ മുഴങ്ങുമാറാകട്ടെ! ലോകത്തിനു മുഴുവൻ നന്മ പകരുന്ന- അമൃതം ചൊരിയുന്ന വിശ്വമാകെ പ്രകാശ ധോരണി പരത്തുന്ന ലോകോത്തര മഹത്തരമായ വിശ്വമോഹനമായ ലോകാഃ സമസ്താഃ സുഖിനോ ഭവന്തു എന്ന അനശ്വര ആപ്തവാക്യം നമ്മെ നിരന്തരം നയിക്കുമാറാകട്ടെ !

ബ്രഹ്മചര്യം, ഗൃഹസ്ഥാശ്രമം, വാനപ്രസ്ഥം, സന്യാസം തുടങ്ങിയ വർണ്ണാശ്രമ ധർമ്മങ്ങൾ യഥാ യോഗ്യം പാലിക്കപ്പെടണം.

ഗൃഹസ്ഥ ധർമ്മം ഇവയിൽ പരമ പ്രധാനമായി കല്പിച്ചിരിക്കുന്നു. തിരുക്കുറൾ കാണുകഃ-

"തുറന്താർക്കും, തുവ്വാതവർക്കും, ഇറന്താർക്കും
ഇൽവാഴ്വാൻ എൻപാൻതുണൈ"

(സന്യാസികൾക്കും, സാധുക്കൾക്കും, പിതൃക്കൾക്കും ഗൃഹസ്ഥാശ്രമിതന്നെയാണാശ്രയം.)

മാതാപിതാക്കളുടെ സദാചാര ജീവിതവും സന്മാർഗ്ഗചിന്തയും ഉത്തമ സന്താനലബ്ധിക്ക് നിദാനമാണ്. സാത്വികഭാവത്തിൽ ഉല്പന്നമാകുന്ന സന്താനം സാത്വികമായും, രാജസതാമസഭാവങ്ങളിലെ ജന്മം അനർത്ഥപൂർണ്ണവുമാകുന്നു. ധർമ്മത്തിനും സംസ്ക്കാരത്തിനും അനുയോജ്യമായ വിദ്യയാണ് കുട്ടികൾക്ക് നൽകേണ്ടത്. പാശ്ചാത്യാഡംബര ജീവിതത്തിനുതകുന്ന സദാചാരവിരുദ്ധമായ ഇന്നത്തെ വിദ്യാഭ്യാസരീതി താൽക്കാലികമായ ഭൗതികനേട്ടങ്ങൾക്കുതകുമെങ്കിലും ശാശ്വതമായ ഐശ്വര്യമോക്ഷേമമോ അതു നൽകുന്നില്ല. അതിനാൽ രക്ഷിതാക്കൾ സ്വസന്താനങ്ങൾക്ക് അന്നവസ്ത്രാദികൾക്കുതകുന്ന (Bread and butter) യാന്ത്രിക ജീവിതത്തിലേക്കു നയിക്കുന്നതിനുപരിദാചാരപരവും ധാർമ്മികവുമായ ദേശതാൽപ്പര്യവും സംസ്ക്കാര പാരമ്പര്യങ്ങളും പരിഗണിച്ചുകൊണ്ടുള്ളതും ലോകനന്മയെ ലക്ഷ്യമാക്കിയുള്ളതുമായ വിദ്യാഭ്യാസമാണ് നൽകേണ്ടത്. ബാല്യത്തിൽതന്നെയുള്ള സ്വഭാവ രൂപീകരണം ശ്രേഷ്ഠമായ വ്യക്തിത്വം ഭാവിയിൽ കെട്ടിപ്പടുക്കാൻ ഉതകുന്നു.

ഗൃഹസ്ഥജീവിതം ധർമ്മാനുസരണം നയിക്കുക എന്നത് അതീവ ദുർഘടമാണ്. അതിനാലാണ് അധികംപേരും പരാജയപ്പെട്ടുപോകുന്നത്. പലപ്പോഴും മാർഗ്ഗമദ്ധ്യേ ഒളിച്ചോട്ടം അത്യാവശ്യമായി വരുന്നു. ഇങ്ങനെ ഗൃഹസ്ഥജീവിതം പരാജയപ്പെടുമ്പോഴാണ് പലരും സന്യാസം സ്വീകരിക്കുന്നതെന്ന ഒരാരോപണം ഇല്ലാതില്ല.

ഗൃഹസ്ഥാശ്രമം ധർമ്മാനുസാരം പൂർത്തിയാക്കിയശേഷം ഒരുവൻ ജിതേന്ദ്രിയനായി വാനപ്രസ്ഥാശ്രമം സ്വീകരിക്കേണ്ടതാണ്. ഗ്രാമത്തിലോ നഗരത്തിലോ ഉള്ള ഗൃഹവാസം ത്യജിച്ച് ഭാര്യയെ പുത്രനെ ഏൽപ്പിച്ചിട്ടോ അല്ലാത്തപക്ഷം സഹധർമ്മിണിയുമായോ തീർത്ഥാടനത്തിനോ, വനത്തിലേക്കോ ഗമിക്കേണ്ടതാണ്. ജന്മലക്ഷ്യമായ ആദ്യന്തിക ദുഃഖനിവൃത്തിയും പരമാനന്ദ പ്രാപ്തിയും ഈ ജന്മത്തിൽതന്നെ നേടണമെന്നുള്ളവർക്കുവേണ്ടിയാണ് വർണ്ണാശ്രമധർമ്മങ്ങൾ നിശ്ചയിച്ചിരിക്കുന്നത്.

എപ്പോഴാണോ സർവ്വ വസ്തുക്കളിലും വൈരാഗ്യമുദിക്കുന്നത്അപ്പോൾത്തന്നെ സന്യാസം സ്വീകരിക്കേണ്ടതാണെന്നും അല്ലാത്തപക്ഷം പദച്യുതനായി ഭവിക്കുമെന്നും മൈത്രേയോപനിഷത്ത്പറയുന്നു.

"യദാമനസി വൈരാഗ്യം ജാതം
സർവ്വേഷുവസ്തുഷു
തദൈവ സന്യസേ ദ്വിദ്വാനന്യഥാപതിതോ ഭവേത് "

നിവൃത്തിമാർഗ്ഗത്തിന്റെ പരിപൂർണ്ണ ചാരിതാർത്ഥ്യം സന്യാസ ത്താലാണ് സിദ്ധിക്കേണ്ടത്. നിഷ്ക്കാമകർമ്മം, ഉപാസന, ജ്ഞാനം ഇവ മൂന്നും സംയോജിക്കുമ്പോൾ ഈ അവസ്ഥ കൈവരുന്നു.

"കാമ്യാനാം കർമ്മണാം ന്യാസം സംന്യാസം കവയോവിദുഃ"

സർവ്വ കർമ്മ ഫലത്യാഗം പ്രാഹുസ്ത്യാഗം വിചക്ഷണഃ എന്ന ഗീതാശ്ലോകം കാണുക- കർമ്മ ഫലം ഇച്ഛിക്കാതെ കർത്തവ്യ ബുദ്ധ്യാ കർമ്മം ചെയ്യുന്നവനാരോ അവൻ സന്യാസിയുംയോഗിയുമാകുന്നു. കാമ്യകർമ്മങ്ങളുടെ ന്യാസം തന്നെയാണ് സന്യാസം. സകല കർമ്മ ങ്ങളുടേയും ഫലത്തെ ത്യജിക്കുന്നതാണ് സംന്യാസം അല്ലാതെ കർമ്മ ത്യാഗം ഒരിക്കലും സംന്യാസമാകുന്നില്ല.

ഒരു യഥാർത്ഥ സന്യാസിയുടെ ലക്ഷണം നിരാലം ബോപനി ഷത്ത് ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു-

"സർവ്വ ധർമ്മാൻ പരിത്യജ്യനിർമ്മമോ
നിരഹംകാരോ ഭൂത്വാബ്രഹ്മകം
ശരണ മുപഗമ്യാ, തത്ത്വമസി, സർവ്വം-
ഖല്വിദം ബ്രഹ്മ, നേഹനാനാസ്തി-
കിഞ്ചനേത്യാദി മഹാവാക്യാർത്ഥാനുഭവ
ജ്ഞാനാദ് ബ്രഹ്മൈവാഹ-
മസ്മീതി നിശ്ചിത്യാ, നിർവികല്പ സമാധിനാ
സ്വതന്ത്രോ / യ നിശ്ചരതിസ സന്യാസി."

(സർവ്വ ധർമ്മങ്ങളേയും ഉപേക്ഷിച്ച്, മമത, അഹങ്കാരം ഇവ നശി ച്ചവനായി അതു നീയാകുന്നു എന്ന നിശ്ചയത്തോടെ സകലവും ബ്രഹ്മ മാകുന്നു. എന്ന് കല്പിച്ച്, അല്പംപോലും ഭേദബുദ്ധി തോന്നാതെ മഹാവാക്യ ശ്രവണത്താൽ താൻ ബ്രഹ്മംതന്നെ എന്ന നിശ്ചലബുദ്ധി യോടെ നിർവികല്പ സമാധിയോടെ സ്വതന്ത്രനായിരിക്കുന്നവനാരോ അവൻതന്നെ യഥാർത്ഥയോഗി.)

മായയുടെ സ്വരൂപംകൂടി സാമാന്യമായി നിരൂപണം ചെയ്തു കൊണ്ട് അടിയന്റെ ഈ എളിയ ഉദ്യമം ഉപസംഹരിക്കാമെന്നാണു കരു തുന്നത്. യാതൊന്ന് യഥാർത്ഥത്തിൽ ഇല്ലാത്തതോ അതാണു മായ യെന്നാണ് വേദാന്തമതം. "യാ മാസാമായാ, നവിദ്യതേ വസ്തുതസ്സാ മായാ, അഘടിത ഘടനാപടീയസീമായ, തത്സ്വരൂപം അജ്ഞാനം, അനാത്മാമൂലംമായാ, സാചബ്രഹ്മണ്യാകാശേമേഘാദിരിവ ദൃശ്യതേ" എന്നെല്ലാമാണ് മായയ്ക്ക് ശാസ്ത്രം നൽകുന്ന നിർവചനങ്ങൾ.

ദേശകാലാദി സാമഗ്രികളെ കൂടാതെ ഇന്ദ്രജാലക്കാരന്റെ ജാല വിദ്യകൊണ്ടെന്നപോലെ ബ്രഹ്മത്തിൽ ഇച്ഛാദികൾ ഉളവാക്കുന്നതിനാൽ മായ എന്നുപറയുന്നു. സ്വരൂപത്തെ മറയ്ക്കുന്നതിനാൽ അജ്ഞാനം എന്നും ബ്രഹ്മവിദ്യയാൽ നശിക്കുന്നതിനാൽ അവിദ്യയെന്നും അറിയപ്പെടുന്നു. ചിദാത്മാവായ ജീവന്റെ സൂക്ഷ്മാംഗങ്ങളായ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും മനസ്സ് ബുദ്ധി പഞ്ചപ്രാണന്മാർ മുതലായവയും യാതൊന്നിനാൽ സൃഷ്ടമോ അതുതന്നെ പരാ എന്ന മായയെന്ന് ദർശനമാല പ്രകീർത്തിക്കുന്നു.

"ഇന്ദ്രിയാണി മനോബുദ്ധിപഞ്ചപ്രാണാദയോയയാ
വ്യസൃജ്യന്തേ സൈവപരാസൂക്ഷ്മാംഗാനി ചിദാത്മനഃ"

ത്രിമൂർത്തികൾക്കും മായാസ്വരൂപത്തോടുകൂടി മാത്രമേ സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾക്ക് ശക്തിയുണ്ടാകുന്നുള്ളൂ. ഈ മായതന്നെയാണ് വിദ്യയായും അവിദ്യയായും പരയായും അപരയായും, തമസ്സായും ജ്യോതിസ്സായും, പ്രകൃതിയായും ഭിന്നമായും ഇങ്ങനെ പലപ്രകാരത്തിൽ പ്രകാശിക്കുന്നത് എന്ന് ദർശനമാല പറയുന്നു.

"നവിദ്യതേയാ സാമായാ, വിദ്യാ / വിദ്യാപരാ / പരാ
തമഃ പ്രധാനം പ്രകൃതിർ ബഹുധാസൈവഭാസതേ"

ആദ്ധ്യാത്മരാമായണം ലക്ഷ്മണോപദേശ ഭാഗത്ത് സൂചിപ്പിക്കുന്നതുപോലെ മായയ്ക്ക് വിക്ഷേപാവരണങ്ങളെന്ന് രണ്ടുരൂപമുള്ളതായി ദൃക്ദൃശ്യ വിവേകം വിവരിക്കുന്നു.

"ശക്തിദ്വയം ഹിമായായാ വിക്ഷേപാവൃതി രൂപകം
വിക്ഷേപശക്തി ലിംഗാദി ബ്രഹ്മാണ്ഡാന്തം സമുൽസൃജേത് "

ബ്രഹ്മസ്ഥിതമായിരിക്കുന്ന വിക്ഷേപാവരണശക്തി അഖണ്ഡതയെ ആവരണം ചെയ്തിട്ട് ആ ബ്രഹ്മത്തിൽതന്നെ ജഗൽജീവന്മാരെ പരികല്പിക്കും അഥവാ വിക്ഷേപിക്കുമെന്ന് ദൃക്ദൃശ്യ വിവേകം പറയുന്നു.

"ബ്രഹ്മണ്യവസ്ഥിതാശക്തി വിക്ഷേപാവരണ രൂപിണി
ആവൃത്യാഖണ്ഡതാം തസ്മിൻ ജഗജ്ജീവൗ പ്രകല്പയേത്"

ആവരണം അസത്വമെന്നും അഭാനമെന്നും രണ്ടുവിധമുണ്ട് സത്യമായ ബ്രഹ്മം ഇല്ലെന്ന് തോന്നിക്കുന്നത് അസത്വം. പരമാർത്ഥ വസ്തു കല്പനയെ വിസ്മരിച്ച് പലവിധ തെറ്റിദ്ധാരണകളിൽ ഭ്രമിച്ച്, അസത്യമായ പ്രാപഞ്ചിക വിഷയങ്ങളെ സത്യമെന്നുറപ്പിക്കുകയും അതിനാൽ സത്യം പ്രകാശിപ്പിക്കാതിരിക്കുകയും ചെയ്യുന്നത് അഭാനാവരണത്തിന്റെ സ്വഭാവത്താലത്രേ! ശ്രവണത്താൽ അസത്വാവരണവും മനനത്താൽ അഭാനാവരണവും നശിക്കുന്നു.

"ദുഃഖ്യേനാത്യയോതിക്രമണം / യസ്യാഃസാ

ദുരത്യയാ" അതിസാഹസികമായ പ്രയത്നത്താൽ മാത്രം അതിക്രമണം ചെയ്യാവുന്ന ഒന്നാണ് ദുരത്യയയായ മായയെന്നാണ് ശ്രീമദ് ഭാഗവതമതം. "മമ മായാ ദുരത്യയാ" എന്നത്രേ! ഭഗവാൻതന്നെ പറയുന്നത്.

ലക്ഷ്ണശാസ്ത്രം രണ്ടാഭാഗം മായാസ്വരൂപത്തെ ഇങ്ങനെ വർണ്ണിക്കുന്നു.

"സന്ന്യാപ്യസ / ന്നാപ്യുഭയാത്മികാനോ
ഭിന്നാപ്യ / ഭിന്നാപ്യുഭയാത്മികാനോ
സംഗാപ്യ / സംഗാപ്യു ഭയാത്മികാനോ
മഹാത്ഭുതാ / നിർവചനീയ രൂപാ"

(മായ, സത്ത്, അസത്ത്, സദസത്ത്, ഭിന്നം, അഭിന്നം, ഭിന്നാഭിന്നം സാംഗം, നിരംഗം, ഉഭയാത്മകം ഈ ലക്ഷണങ്ങളിൽ ഒന്നിലും ഉൾപ്പെടാത്തതും മഹാത്ഭുതവും അനിർവചനീയ സ്വരൂപവുമാകുന്നു. ഇല്ലായ്മയിൽ ഉള്ളതിന്റെ പ്രതീതി ഉളവായിത്തീരുന്നതാണ് മായ.)

"അവിദ്യാവൃത്തിതാദാത്മ്യേ വിദ്യൈവ വിനിശ്യതഃ
വിക്ഷേപസ്യ സ്വരൂപംതു പ്രാരബ്ധക്ഷയ മീക്ഷതേ"

(മായയെന്നു പേരുള്ള കാമധേനുവിന്റെ രണ്ടു വത്സങ്ങളാണ് ജീവനും ഈശ്വരനും. ഇല്ലാത്ത പശുവിന്റെ കുട്ടികളായ ഇവർ ദ്വൈതമാകുന്ന ഇല്ലാത്തപാൽ ഇഷ്ടംപോലെ കുടിച്ച് തടിക്കട്ടെ! എന്നാൽ പരമാർത്ഥ തത്ത്വം അദ്വൈതമാണ് എന്ന് പഞ്ചദശി സമർത്ഥിക്കുന്നു.)



# അദ്ധ്യായം - നാല്

# അഹിംസാപരമോ ധർമ്മഃ

വേദാന്തചിന്തകൾ നിത്യജീവിതത്തിൽ പ്രയോജനപ്പെടുത്താൻ ഉള്ളവയാണ് പാഴാക്കാനുള്ളതല്ല. "ഏട്ടിലെ പശു പുല്ലുതിന്നുകയില്ല". ഏട്ടിലെപ്പടി പയറ്റിലിപ്പടി എന്നെല്ലാമുള്ള പഴഞ്ചൊല്ലുകൾ കാണുക. പ്രഭാഷണങ്ങൾ നടത്താൻ ഏവരും വിരുതുള്ളവരാണ്, പക്ഷെ അത്തരക്കാർ അവർപറയുന്ന ഉപദേശങ്ങളൊന്നും സ്വന്തമായി പാലിക്കാൻ കൂട്ടാക്കുന്നില്ല എന്നുള്ളതാണ് ഒരു നഗ്നസത്യം.

"പഹലേ കരോ, തബ് കഹോ" എന്ന ഗാന്ധിജിയുടെ ആദർശം ഇവിടെ സ്മരണീയമാണ്. ശ്രീമദ് ഭാഗവത സപ്താഹയജ്ഞങ്ങളിൽ "സന്യാസ" ധർമ്മത്തെക്കുറിച്ച് വാചാലമായി പ്രസംഗിക്കുന്ന പല ഗൃഹസ്ഥന്മാരേയും കണ്ടിട്ടുണ്ട്. സന്യാസിമാരെ നിരൂപണം ചെയ്യുന്ന കാര്യത്തിൽ അവരെല്ലാം സമർത്ഥരാണ്. പക്ഷെ ഒരു ദിവസംപോലും അവർക്ക് സന്യാസധർമ്മം പാലിക്കാൻ കഴിയുന്നില്ല എന്ന പരമാർത്ഥം അവർ വിസ്മരിക്കുന്നു.

"അന്യരോടുപദേശിക്കാനേവരും വിരുതുള്ളോർ
തൻകാര്യം വരുന്നേരം കാണാം ഭാവപ്പകർച്ചകൾ"

എന്ന ശ്രീമദ്ദേവീഭാഗവതത്തിലെ പരാമർശം ഇക്കൂട്ടരെ സംബന്ധിച്ച് എത്രയും പ്രസക്തമാണ്. തത്ത്വജ്ഞാനം സ്വയം ഗ്രഹിച്ച് സ്വയം ജ്യോതിസ്സായി പ്രകാശിക്കാൻ കഴിഞ്ഞാൽ അതുതന്നെ മഹാഭാഗ്യം.

"വിളക്ക് കൈവശമുള്ളവനെന്നും
വിശ്വം ദീപമയം
വെൺമ മനസ്സിൽ വിളങ്ങിന മർത്യനു
മേന്മേലമൃതമയം
നമിക്കിലുയരാം നടുകിൽതിന്നാം
നന്മകൾ നേടിടാം
നമുക്കുനാമേപണിവതു നാകം
നരകവുമതുപോലെ" എന്ന മഹാകവി ഉള്ളൂരിന്റെ

ഉപദേശം നമുക്കു മാർഗ്ഗനിർദ്ദേശമരുളട്ടെ!

"യസ്തുസർവാണിഭൂതാനി
ആത്മന്യേവാനു പശ്യതി
സർവ്വഭൂതേഷുചാത്മാനം
തതോനഃ വിജിഗുപ്സതേ"

എന്ന സർവ്വഭൂതാത്മ തത്ത്വമാണ് ശ്രേഷ്ഠകരമായ സനാതന ധർമ്മത്തിന്റെ കാതലായ പ്രമാണം-ഇതു ബോധ്യമായാൽ പിന്നെ ഒരു പ്രാണിയേയും ആർക്കും ഹിംസിക്കാനാവില്ല. പക്ഷെ എത്രമാത്രം ഹിംസയാണ് നാം നമുക്കുചുറ്റും കാണുന്നത്. ഇതിനെല്ലാം ഉത്തരവാദികൾ ആരാണ്? ഏതു മതവിശ്വാസികൾ ആണ്? ഭാരതീയൻ ഒരിക്കലും ഒരു ഹിംസാവാദി ആയിരുന്നിട്ടില്ല-ആയിരിക്കുകയുമില്ല.

"തത്ത്വമസി" എന്ന ശ്രീമദ്നിത്യചൈതന്യയതിയുടെ ഗ്രന്ഥം പേജ് 77 കാണുക. "എല്ലാം പരസ്പരം പങ്കുവയ്ക്കാൻ മാത്രം പഠിച്ചിരുന്ന അമേരിക്കൻ ആദിവാസികളെ ശത്രുക്കളായെണ്ണി അവയുടെ വംശനാശം വരുത്താൻ പാശ്ചാത്യർ തുനിഞ്ഞു. ദ്രോഹങ്ങളുടെ മുകളിൽ ദ്രോഹങ്ങൾ കൂമ്പാരം കൂട്ടിയ വൈശ്യന്മാരുടെ മഹാപ്രഭുവായിരുന്ന അമേരിക്കൻ പ്രസിഡന്റിന് ജപ്പാനെന്ന കൊച്ചു ദ്വീപിലെ ചുറുചുറുക്കുള്ള കുഞ്ഞുണ്ണി മനുഷ്യർ തിളങ്ങുന്ന ബുദ്ധിയും തിളച്ചു മറിയുന്ന ഉത്സാഹവും ചേർന്നു മുന്നേറുന്നതു കണ്ടപ്പോൾ അവന്റെ പ്രാകൃത സ്വഭാവം ഓർമ്മവന്നു. അവൻ ശാസ്ത്രജ്ഞന്മാരെ വിലയ്ക്കുവാങ്ങി മഹാനാശത്തിനുള്ള തന്ത്രം ഏറ്റുവാങ്ങി. അങ്ങനെയാണ് ഇപ്പോൾ ലോകത്തെ അമ്പരിപ്പിച്ചു കൊണ്ടിരിക്കുന്ന സർവ്വ ജീവ നാശത്തിന്റെ മുന്നോടിയായ ആറ്റം ബോംബുകൾ നാഗസാക്കിയിലും ഹിരോഷിമയിലും പരീക്ഷിക്കാൻ ഇടയായത്. അന്നത്തെ റൂസ് വെൽറ്റിന്റേയും, ട്രൂമാന്റെയും ഹൃദയത്തിൽ കുമിഞ്ഞു നീറികൊണ്ടിരിക്കുന്ന ദ്രോഹബുദ്ധിയുടെ ആയിരം മടങ്ങാണ് ഇന്നത്തെ അമേരിക്കൻ നേതൃത്വത്തിൽ വിളഞ്ഞു വന്നിരിക്കുന്നത്."

"അഹിംസാപരമോധർമ്മ" എന്നതാണ് ഭാരതീയ ധർമ്മത്തിന്റെ അടിസ്ഥാന പ്രമാണവും മുദ്രാ വാക്യവും. ഇതുമറ്റൊരു ദേശത്തിനും അവകാശപ്പെടാനില്ല. മറ്റുള്ളവർക്കെല്ലാം ഹിംസയാണ് പരമപ്രധാനവും വേദവാക്യവും പാശ്ചാത്യരുടെ വരവോടു കൂടി ഇവിടെ പ്രചരിച്ച മദ്യപാനവും മാംസാഹാര ശീലവുമാണ് ഇന്ത്യക്കാരുടെ വിശേഷിച്ച് മലയാളികളുടെ സർവ്വാധഃപതനത്തിന് കാരണം. ക്രിസ്തുമസ് ആഘോഷവേളയിലും മുഹറം -റംസാൻ ആചരണങ്ങളിലുമാണ് ലോകത്ത് ഏറ്റവും അധികം ഹിംസ അരങ്ങേറുന്നത്. ഇത് ഏതെങ്കിലും മതവിശ്വാസത്തിന്റെയോ ഈശ്വരവിശ്വാസത്തിന്റെയോ പേരിലാണ് നടക്കുന്നതെങ്കിൽ ആ മതവിശ്വാസം ക്രൂരവും ദൈവ വിശ്വാസം ബീഭത്സവുമെന്ന് തറപ്പിച്ചു പറയാം.

ക്രിസ്തുവിന് 567 വർഷം മുൻപാണല്ലോ ബുദ്ധന്റെ അവതാരവും വിളംബരവും ഉണ്ടായത്. ലോകത്ത മറ്റൊരു പ്രവാചകനും നാളിതുവരെ പ്രഖ്യാപിച്ചിട്ടില്ലാത്ത അഹിംസാ സിദ്ധാന്തമാണ് ശ്രീ ബുദ്ധൻ ലോകത്തിനു പ്രദാനം ചെയ്തത്. അതേ സിദ്ധാന്തങ്ങൾ അനുസരിച്ചാണ് അശോക ചക്രവർത്തി മുതൽ അനേകം ഭാരത ചക്രവർത്തിമാർ രാജ്യഭാരം നിറവേറ്റിയത്. അതുതന്നെയാണ് രാഷ്ട്രപിതാവ് മഹാത്മാ ഗാന്ധി ജീവിതാദർശമായി സ്വീകരിച്ചതും നാട്ടുകാരെ ഉദ്ബോധിപ്പിച്ചതും.

ശ്രീബുദ്ധനുശേഷം ലോകം ദർശിച്ച ഏറ്റവും വലിയ അഹിംസാവാദിയായിരുന്നു കേരളത്തിന്റെ ആദ്ധ്യാത്മികാചാര്യനും നവോദ്ധാന നായകനുമായിരുന്ന പരമഭട്ടാരക ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. ശ്രീനാരായണഗുരുസ്വാമികളുടെ ശിഷ്യപ്രധാനനും വർക്കല ശ്രീനാരായണ ഗുരുകുലത്തിന്റെ സ്ഥാപകനുമായ ശ്രീനടരാജഗുരു എഴുതിയ "Word of the Guru"എന്ന കൃതിയിൽ 258-ാം പേജിൽ ഇപ്രകാരം പ്രസ്ഥാവിച്ചിരിക്കുന്നു.

"നാടൻ മണ്ണിൽ കുരുത്ത ഈടേറിയ പ്രതിഭയുടെ പ്രതിനിധിയായ പ്രായംകൂടിയ കൂട്ടുകാരനെ (ശ്രീചട്ടമ്പിസ്വാമികളെ) ചുറ്റി 19-ാം ശതകത്തിന്റെ അവസാന ദശകത്തിലെ തിരുവിതാംകൂറിൽ സാംസ്കാരികവും സാഹിത്യപരവും ആദ്ധ്യാത്മികവുമായ ഒരു നവോദ്ധാനം ദൃശ്യമായി. നാട്ടിലെ പ്രതിഭയുടെ ഈ ഉദ്ബുദ്ധതയ്ക്ക് കവികൾ, വൈയാകരണന്മാർ, യോഗികൾ, ആയുർവേദ നിപുണന്മാർ മുതലായവരുൾപ്പെട്ട ഒരു അഭിജ്ഞമണ്ഡലം വേണ്ട സഹായം നൽകി." 1941-ലെ തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടിൽ സ്വാമി തിരുവടികളുടെ സേവനങ്ങളെ ഇപ്രകാരം പ്രകീർത്തിച്ചിരിക്കുന്നു.

ഹിന്ദുമതത്തിലേക്ക് ഇതരമതതത്ത്വങ്ങളുടെ അനിയന്ത്രിതമായ സംക്രമണം നിമിത്തം നാശോന്മുഖമായ ഒരു ദുഷിച്ച ചിന്താഗതി ജനതാമദ്ധ്യത്തിൽ ഉത്ഭൂതമാവുകയും പാവനമായ മതസിദ്ധാന്തങ്ങളുടെ പ്രചോദനത്താൽ സമുദായത്തിന് ലഭിക്കേണ്ട പ്രശാന്തസുന്ദരമായ നില നഷ്ടമാവുകയും ചെയ്തു. 19-ാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി ഈ വ്യത്യാസം ഹിന്ദുമതത്തിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങി. മതസംബന്ധമായി അത്തരമൊരു മാന്ദ്യവും അലസതയും സാധാരണ ജനങ്ങളുടെ ഇടയിൽ ആവിർഭവിക്കുകയും ഗംഭീരങ്ങളായ മതതത്ത്വങ്ങൾ അബദ്ധജഢിലങ്ങളായ ചില അനാചാരങ്ങളുടെ കുത്തക മാത്രമായി രൂപാന്തരപ്പെടുകയും ചെയ്തു. അങ്ങനെയുള്ള ഒരു സന്ദർഭത്തിലാണ് തിരുവിതാംകൂറിൽ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ആവിർഭാവമുണ്ടായത്. അദ്ദേഹം വിനാശകരമായ മേൽപ്പറഞ്ഞ ആപത്തിൽനിന്നും ഹിന്ദുക്കളെ തട്ടിയുണർത്തി ജീവിതത്തിന് ഒരു ഉദ്ദേശ്യവും ലക്ഷ്യവും ഉണ്ടെന്നുള്ള പരമാർത്ഥം ഉദ്ബോധിപ്പിച്ചു. തന്റെ അതിലളിതമായ ജീവിത രീതിയിലും സാധാരണ ജനങ്ങളുമായുള്ള താദാത്മ്യത്താലും അദ്ദേഹം

എരിഞ്ഞണയാറായ ഹിന്ദു മത ജ്യോതിസ്സിന് ഉത്തേജനവും ചൈതന്യവും വീണ്ടും നൽകുകയും ചെയ്തു. അദ്ദേഹം നിർവ്വഹിച്ചിട്ടുള്ള കൃത്യങ്ങളെല്ലാം തന്നെ കുശാഗ്ര ബുദ്ധിയും ദൂരവീക്ഷണ പടുത്വവും ദീർഘദൃഷ്ടിയുമുള്ള അതി സമർത്ഥനായ ഒരു പ്രവാചകന്റെയോ, പ്രതിഭാശാലിയായ ഒരു ലോകാചാര്യന്റെയോ ജോലികളായിരുന്നു.

ഉപനിഷദ് പ്രതിപാദിതമായ "സർവ്വാത്മഭാവം" ഏറ്റവും കൂടുതലായി ജീവിതത്തിൽ പകർത്തുകയും സമൂഹത്തിലേക്ക് മനസാ-വാചാ കർമ്മണാ പ്രചരിപ്പിക്കുകയും ചെയ്ത മറ്റൊരു മഹാൻ അഥവാ മഹർഷി ഭൂമുഖത്തു ജീവിച്ചിരുന്നിട്ടില്ലെന്ന് നിസ്സംശയം പറയാം. അദ്ദേഹത്തിന്റെ അദ്വൈത ചിന്താ "പദ്ധതി, വേദാധികാര നിരൂപണം, പ്രാചീന മലയാളം തുടങ്ങിയ വിലപ്പെട്ട കൃതികളോടൊപ്പം അഹിംസാ തത്വം പ്രോജ്വലിച്ചു നിൽക്കുന്ന ജീവകാരുണ്യ നിരൂപണം" എന്ന വിഖ്യാത കൃതിയിലെ വരാമർശം വെളിച്ചത്താക്കാൻ വേണ്ടി മാത്രമാണ് ഇത്രയും പരാമർശിച്ചത്.

ശ്രീ ചട്ടമ്പി സ്വാമികളുടെ വാദം കേൾക്കുക. "ഇവിടെ ഹിംസയേ പാടൊള്ളു അഹിംസ പാടില്ല, എന്നു യുക്തി പൂർവ്വം വ്യവസ്ഥാപിച്ച ഹിംസാവാദി ആ ഹിംസയെ ഒരു ദേശ സഞ്ചാരം ചെയ്ത് വരുവാനായി ആജ്ഞാപിച്ചയച്ചു എന്നിരിക്കട്ടെ. അതനുസരിച്ച് ഹിംസ പുറപ്പെട്ട് ഇന്ന മാസം ഇത്രാം തീയതി മുതൽ ഇന്നയിന്ന ദിക്കിൽ ഇത്ര ഇത്ര ദിവസം താമസിച്ച് ചുറ്റി സഞ്ചരിക്കാനായിട്ട് ഹിംസാ മൂർത്തി പുറപ്പെട്ടിരിക്കുന്നു. എന്നറിഞ്ഞ് അതാതു ദിഗ്വാർസികളായ ആബാലവൃദ്ധം ജനങ്ങൾ ഹിംസ ആ ദിക്കിൽ കടക്കുന്നതിന് മുൻപ്തന്നെ പ്രാണഭയത്തോടുകൂടി പിടച്ചടിച്ചു നിലവിളിച്ചു കൊണ്ട് അന്യദിക്കിലേക്ക് ഓടിയോളിച്ചു തുടങ്ങി. കാണപ്പെട്ടവരെല്ലാം വേദനയനുഭവിച്ച് മരിക്കുകയും ചെയ്തു. ഒരിടത്തെങ്കിലും അതിനെ ദർശിക്കാനോ സൽക്കരിക്കാനോ ഒരു ജന്തുവിനെപ്പോലും കാണാതെ ചെല്ലുന്ന ദിക്കെല്ലാം ശൂന്യമടഞ്ഞിരിക്കുന്നതിനെ കൊണ്ട് ഭഗ്നോത്സാഹനായി നിരാശപ്പെട്ടുകൊണ്ട് "എന്നെ എല്ലാ ജീവികളും വെറുത്തോടിയതല്ലാതെ ഒരെണ്ണം പോലും ജീവനോടു കൂടി നേരേ നിൽക്കുന്നില്ല. എന്റെ വശം പറയുന്നതിന് ലോകത്തിൽ നീ ഒരാളേ ഉള്ളു ഇതാ എന്നെ സ്വീകരിച്ചുകൊള്ളുക" എന്നു പ്രത്യക്ഷത്തിൽ അവന്റെ നേരേ പാഞ്ഞു ചെന്നപ്പോൾ "അയ്യയ്യോ ! എന്റെ നേരേ അടുത്തു വരരുതേ ! എന്നെ കൊല്ലരുതേ ! എന്നെ എന്നെ വിട്ടേയ്ക്കണേ! എന്നു നിലവിളിച്ചുകൊണ്ട് ഹിംസാവാദി, ഹിംസയെ ഉച്ചാടനം ചെയ്ത്കൊണ്ട് ഓടി.

അവൻ ഹിംസയെ അനുവദിച്ച് അന്യന്മാരോട് പറഞ്ഞിട്ടുള്ള ന്യായങ്ങളും അതിലധികവും ആഹിംസ തന്നെ പറഞ്ഞു സ്ഥാപിച്ചിട്ടും അവയെ കേട്ടിട്ടും കൂടി ആ ഹിംസാവാദി തിരിഞ്ഞു നിന്നില്ല. അവൻ ഓടിയത് അഹിംസയെന്ന് അന്വേഷിച്ചാണ്. അപ്രകാരം തന്നെ

അഹിംസാ വാദിയുടെ ആജ്ഞ പ്രകാരം അഹിംസ പുറപ്പെട്ടു ഇത റിഞ്ഞു ജനങ്ങൾ ഭവനങ്ങൾ തെരുവുകൾ എന്നു വേണ്ട നാടെങ്ങും തോരണം മംഗളദീപം, നിറമാല, കുലവാഴ, നിറപറ മുതലായവ കൊണ്ട് അലങ്കരിച്ചിട്ട് എല്ലാവരും കുളിച്ചൊരുങ്ങി അഷ്ടമംഗല്യപുഷ്പവൃഷ്ടി ,മംഗളവാദ്യം, വായ്ക്കുരവ, ആർപ്പുവിളി "അഹിംസാ ദേവി ജയിക്കട്ടേ! ജയിക്കട്ടേ!" എന്ന ഘോഷം ഇവ സഹിതം ചെന്ന് എതിരേറ്റ് സർക്കരി ച്ചിരുത്തി പൂജിച്ചു വിട്ടയക്കുന്നതിന് ഒരു ജന്തുവിനും മനസ്സില്ല. ഇങ്ങനെ ചെന്ന് അഹിംസാവാദി കണ്ടപ്പോൾ ആനന്ദാശ്രൂ പൂർണ്ണ നേത്രനായിട്ട് ഓടിചെന്നാശ്ലേഷിച്ചു. സകലപേരും എല്ലാ ജന്തുക്കളും അഹിംസയെ അന്വേഷിച്ച് അപേക്ഷിച്ച് ധ്യാനിച്ച് കഴിച്ചു കൂട്ടുന്നതിനാൽ സകലരും അഹിംസ വേണമെന്ന് പറയുന്നവരാണെന്ന് സിദ്ധമാകുന്നു. അദ്ദേഹം തുടരുന്നു.

"ഹിംസയ്ക്ക് രണ്ടുവിധ ദോഷമാണുള്ളത് ഒന്നു വേദനപ്പെടു ത്തൽ രണ്ട് അതിന്റെ രക്ഷക്കായിട്ട് പോകുന്ന വഴിയെതടുക്കൽ, അതിൽ വേദനപ്പെടുത്തൽ പ്രധാനമായിട്ടു ചരങ്ങളിലാണ് സംബന്ധിക്കുന്നത്. താമസപ്പെടുത്തൽ ചരങ്ങളിലും അചരങ്ങളിലും ഒന്നുപോലെ ബാധി ക്കും. എല്ലാവർക്കും സമ്മതക്കേടും, സങ്കടവും ഉള്ളത് താമസിക്കുന്ന കാര്യത്തിലല്ല, വേദനപ്പെടുത്തുന്ന വിഷയത്തിലാണ്. ഈ മഹത്തായ കാര്യത്തെ പെട്ടെന്ന് സാധിക്കുക എന്നത് വളരെ പ്രയാസമായിട്ടുള്ള താണ്. സസ്യഭക്ഷണത്തിലും ഹിംസയുണ്ടെന്നുള്ള അറിവിന്റെ പൂർണ്ണ തയും അതിൽനിന്ന് വിരമിക്കാനുള്ള ശക്തിയും അത്യുത്സാഹാനുഷ്ഠാ നങ്ങളുംകൊണ്ട് മഹർഷിമാർ കേവലം ഉണങ്ങി വീഴുന്ന ഇലകളേയും ശുഷ്ക്കഫലങ്ങളേയും ആഹരിച്ചും അതിലും ഹിംസയുണ്ടെന്നുകണ്ട് കേവലം ജലത്തെമാത്രം ആശ്രയിച്ചും അവിടേയും ഹിംസയുണ്ടെന്നു കണ്ട് വായുവിനെമാത്രം ആഹാരംചെയ്തും ജിവിക്കുന്നു. ഈ നില യിലെത്തിയവരാണ് യോഗികൾ. വായുഭക്ഷണത്തിലും ഹിംസയെ ഭയന്ന് അതിൽനിന്നു വിരമിക്കുന്നതിനുള്ള ശക്തിയെ, അതിൽ ഇരു ന്നുകൊണ്ട്തന്നെ സമ്പാദിച്ച് പ്രാണനെ അടക്കി വിചാരരൂപജ്ഞാന സമാധിയെ ആശ്രയിച്ച് നമ്മുടെ സകലമതാചാര്യന്മാരും ഒന്നുപോലെ ഘോഷിക്കുന്നതും വേറൊന്നിനാൽ താനും തന്നാൽ വേറൊന്നും ഹിംസിക്കപ്പെടുക എന്നുള്ള നിലയെ അതിക്രമിച്ചതുമായ മോക്ഷമെന്നു അപരമാനന്ദപദത്തെ പ്രാപിക്കുകയും അതോടുകൂടിത്തന്നെ പരിപൂർണ്ണ അഹിംസകനായിത്തീരുകയും ചെയ്യുന്നു."

അതേസമയം "തസ്മാദ്യുദ്ധ്യസ്വഭാരത" എന്ന ഗീതയിലെ ഭഗ വാന്റെ ഉദ്ബോധനം ഹിംസയായി വ്യാഖ്യാനിക്കുന്നതിന് യാതൊരു നായീകരണവുമില്ല. അത് കർമ്മപന്ഥാവിലേക്കുള്ള ഉണർത്തുപാട്ടു

മാത്രമാണ്. അതു ജഗത്തിനെല്ലാം ഊർജ്ജം പകരുന്ന ജ്ഞാനവിജ്ഞാനാത്മകമായ ജീവശാസ്ത്രത്തിന്റെ ഉറവറ്റാത്ത ഖനിയാണ്-അനർഘ നിധിയാണ്.

"അന്തവന്ത ഇമേദേഹാ നിത്യസ്യോക്താഃ ശരീരിണഃ
അനാശിനോ f പ്രമേയസ്യതസ്മാദ്യുദ്ധ്യ സ്വഭാരത!" (ഗീത 2-18)

(ദേഹാദി, ജനിച്ചവസ്തുവാകയാൽ അവയ്ക്കു നാശം നിശ്ചയം. അതിനാൽ ദേഹാദിപ്രപഞ്ചത്തെക്കുറിച്ചു ദുഃഖിക്കാനവകാശമില്ല. ആത്മാവു നിത്യനാകയാൽ അതും നാശരഹിതമാണ്. അതിനെക്കുറിച്ചും ദുഃഖത്തിനവകാശമില്ല.)

"കുതസ്ത്വാ കശ്മലമിദം വിഷമേസമുപസ്ഥിതം
അനാര്യ f ജുഷ്ടമ സ്വർഗ്യമകീർത്തികരമർജ്ജന?
ക്ലൈബ്യം മാസ്മമഃ പാർത്ഥനൈതത്ത്വർയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയ ദൗർബല്യം ത്യക്ത്വോത്തിഷ്ഠപരന്തപ!" എന്നു

ഭഗവാൻ അർജ്ജുനനെ ആഹ്വാനം ചെയ്യുന്നു. അനന്തരം നിത്യന്യൂനമായ ആത്മത്വത്തെ ഭഗവാൻ ഇപ്രകാരം വർണ്ണിക്കുന്നു.

"നജായതേ മ്രീയതേ വാകദാചിത്
നായം ദൂത്വാ ഭവിതാവാന ഭൂയഃ
അജോനിത്യഃ ശാശ്വതോ f യംപുരാണോ
നഹന്യതേ ഹന്യമാനേ ശരീരേ" (ഗീത 2-20)

(ആത്മാവ് ഇല്ലാതിരിക്കുകയോ, ഉണ്ടായിരിക്കുകയോ ചെയ്യുന്ന ഒന്നല്ല. അതിന് ജനനമോ, മരണമോയില്ല. അത് അജനും നിത്യനുമാകുന്നു. വൃദ്ധിക്ഷയങ്ങളുമില്ല. കൂടസ്ഥനും നിത്യനുമാണ്. പുരാണനാണ്-എന്നെന്നും നൂതനനാണ്)

"വാംസാസി ജീർണ്ണാനിയ യഥാവിഹായ
നവാനി ഗൃഹ്ണാദി നരോ f പരാണി
തഥാശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ"

(എപ്രകാരമാണോ ഒരുവൻ ജീർണ്ണ വസ്ത്രങ്ങളുപേക്ഷിച്ചിട്ട് പുതിയ വസ്ത്രങ്ങളെ ധരിക്കുന്നതു അപ്രകാരം മനുഷ്യൻ ജീർണ്ണദേഹങ്ങളെ ഉപേക്ഷിച്ചിട്ട് പുതിയ ശരീരത്തെ സ്വീകരിക്കുന്നു.)

തുടർന്ന് നിത്യസത്യശുദ്ധ സ്വരൂപമായ ആത്മാവിന്റെ അപ്രതിഹമായ അവസ്ഥയെ ഭഗവാൻ ഇങ്ങനെ വർണ്ണിക്കുന്നു.

"നൈനം ചിന്ദന്തി ശസ്ത്രാണി നൈനംദഹതിപാവകഃ
നചൈനം ക്ലേദയന്ത്യാപോനഃ ശോഷയതിമാരുതഃ
അച്ഛേദ്യോയമദാഹ്യോയമക്ലേദ്യോ f ശോഷ്യഏവച
നിത്യഃ സർവ്വഗതഃ സ്ഥാണുരചലോ f യം സനാതനഃ

അവ്യക്തോ / യ മചിന്ത്യോയ മവികാരോ / യമുച്യതേ
തസ്മാദേവം വിദിത്വൈനം താനവുശോചിതുമർഹസി
അഥചൈനം നിത്യജാതം നിത്യംവാ മന്യസേമൃതം
തഥാപിത്വം മഹാബാഹോ നൈവം ശോചിതു മർഹസി
ജാതസ്യഹി ധ്രുവോ മൃത്യുർധ്രുവം ജന്മമൃതസ്യച
തസ്മാദപരിഹാര്യേ / ർത്ഥേനത്വം ശോചിതുമർഹസി
ദേഹീനിത്യമവധ്യോയം ദേഹേസർവസ്യഭാരത
തസ്മാദ് സർവാണി ഭൂതാനിനത്വം ശോചിതുമർഹസി"

ആകയാൽ ഫലേച്ഛ കൂടാതെ കർമ്മംചെയ്ത് മോക്ഷപ്രാപ്തി കൈവരിക്കാൻ അർജ്ജുനനോട് ഭഗവാൻ ഉപേദേശിക്കുന്നു.

"കർമ്മണ്യേവാധികാരസ്തേമാഫലേഷു കദാചന
മാകർമ്മഫലഹേതുർഭൂഃമാതേസംഗോ / സ്ത്വകർമ്മണി"

ശബ്ദാദി വിഷയങ്ങളിലാകർഷിക്കപ്പെട്ട്, ഇന്ദ്രിയങ്ങളുടെ പിന്നാലെ ബുദ്ധിപാഞ്ഞുചെന്ന് കാമക്രോധാദി ശത്രുക്കളുടെ ആക്രമണത്തിനു വിധേയരായി ആത്മനാശം സംഭവിക്കുന്നു. എന്നതിനു ഭഗവാൻ 2-62, 63 ശ്ലോകങ്ങളിൽ വിവരിക്കുന്നതു കാണുക.

"ധ്യായതോ വിഷയാൽ പുംസസംഗസ്തേഷൂപജായതേ
സംഗാത്സംജായതേകാമഃ കാമാത്ക്രോധോ / ഭിജാത്രയതേ
ക്രോധാദ് ഭവതിസമ്മോഹഃ സമ്മോഹാത്സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാദ് ബുദ്ധിനാശോ ബുദ്ധിനാശാത്പ്രണശ്യതി"

സർവ്വത്ര പരിപൂർണ്ണമായ ആത്മാവിന്റെ സമ്യക്ഭാവം വിവരിക്കുന്ന ഗീത5-18 ൽ

"വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേഹവിഹസ്തിനി
ശുനിചൈവശ്വാപാകേച പണ്ഡിതാഃ സമദർശിനഃ"

യോഗശാസ്ത്രവും ശ്രുതിയും സ്മൃതിയും എല്ലാം വിവരിക്കുന്ന ഈ ആരൂഢപദവി അനേക സഹസ്രങ്ങളിൽ ഒരുവൻമാത്രം അറിയുന്നു-പ്രാപിക്കുന്നു എന്ന തത്വം പ്രതിപാദിക്കുന്നു ഗീത 7-3 ൽ.

"മനുഷ്യാണാംസഹസ്രേഷ്ഠകശ്ചിദ്യതതിസിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തിതത്ത്വതഃ"

(അനേകായിരം മനുഷ്യരിൽ ഒരുവൻ ജ്ഞാനലാഭത്തിനായ്ക്കൊണ്ടു പരിശ്രമിക്കുന്നു. അങ്ങനെ പരിശ്രമിക്കുന്ന സിദ്ധന്മാരിൽ ഒരുവൻ മാത്രം എന്നെ യഥാർത്ഥമായി അറിയുകയും പ്രാപിക്കുകയും ചെയ്യുന്നു.)

കർമ്മസാക്ഷിമാത്രമായ ഈശ്വരതത്ത്വത്തെ കൂടുതൽ അറിയാനായി ശ്രീമദ് ഭഗവദ്ഗീത ഒമ്പതാമദ്ധ്യായം രാജവിദ്യാരാജഗുഹ്യയോഗത്തിൽ ഇങ്ങനെ വിവരിക്കുന്നു.

"മയാധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം
ഹേതുനാനേന കൗന്തേയ ജഗദ്വി പരിവർത്തതേ" (9-10)

(അല്ലയോ അർജ്ജുന! രാജസാന്നിദ്ധ്യം നിമിത്തം ഭൃത്യന്മാർ വേലചെയ്യുന്നതുപോലെ സർവ്വേശ്വരനും സർവ്വസാക്ഷിയും നിർവ്വികാരനും നിസംഗനുമായ എന്നോടുകൂടി ചേർന്നിട്ടു പ്രകൃതി ഈ ചരാചരാത്മകമായ ലോകത്തെ ഉത്ഭവിപ്പിക്കുന്നു. എന്റെ സാന്നിദ്ധ്യമാകുന്ന കാരണത്താൽ സകല ലോകവും എങ്ങും വ്യാപാരങ്ങളെ നടത്തുന്നു. സർവ്വസാക്ഷിയായ സൂര്യന്റെ പ്രകാശബലത്താൽ പ്രാണികൾ അവരവരുടെ പ്രവൃർത്തിയിൽ ഏർപ്പെടുന്നതുപോലെ സർവ്വസാക്ഷിയായ എന്റെ സന്നിധാന ബലത്താൽ ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി എന്നിവ അവയുടെ വ്യാപാരങ്ങൾ നിർവ്വഹിക്കുന്നു. ഞാൻ വികാരമോ സംഗമോ ഒന്നുമില്ലാത്ത ജ്ഞാനസ്വരൂപനാകുന്നു. സാന്നിദ്ധ്യം നിമിത്തം സൃഷ്ട്യാദികർമ്മങ്ങൾ ഞാൻ നടത്തുന്നതായി വ്യവഹരിക്കപ്പെടുന്നു-സത്യാവസ്ഥയിൽ ഞാനൊന്നും ചെയ്യുന്നില്ല.

"അവജാനന്തിമാം മൂഢാ മാനുഷിംതനുമാശ്രിതം
പരംഭാവമ ജാനന്തോ മമ ഭൂതമഹേശ്വരം" (9-11 ഗീത)

(പ്രകൃതിയേയും പ്രകൃതി കാര്യങ്ങളേയും എന്നുവേണ്ട സകല ഭൂതങ്ങളേയും ചേഷ്ടിപ്പിക്കുന്ന എന്റെ സർവ്വാതീതമായ അഖണ്ഡ സച്ചിദാനന്ദാത്മകഭാവത്തെ അറിയാത്ത അവിവേകികൾ മനുഷ്യശരീരത്തിൽ ഹൃദയഗുഹയിൽ സകല ഭാവഭാവങ്ങളയും പ്രകാശിപ്പിച്ച് കണ്ടും കേട്ടും കൊണ്ടിരിക്കുന്ന എന്നെ-പ്രത്യഗാത്മാവിനെ തിരസ്ക്കരിക്കുന്നു. നിത്യശുദ്ധബുദ്ധമുക്താത്മാവായ എന്നെ അനിത്യ ജഡമലീമസദേഹമാണെന്നു കരുതുന്നതുതന്നെ തിരസ്ക്കാരം.)

"ജ്ഞാനയജ്ഞേന ചാപ്യന്യേയജന്തോമാ മുപാസതേ -
ഏകത്വേന, പൃഥക്ത്വേന ബഹുധാവിശ്വതോമുഖം" (ഗീത 9-15)

(ബ്രഹ്മവും ആത്മാവും ഒന്നുതന്നെ എന്നുള്ള ബോധമാണ് ബ്രഹ്മോപാസ്തി സാധനം. ആ അറിവുതന്നെ യജ്ഞം. ആ അറിവിനെ അവലംബിച്ചിട്ട് ബ്രഹ്മം തന്നെ ഞാൻ, ഞാൻ തന്നെ ബ്രഹ്മം എന്നിങ്ങനെ ഭേദഭാവങ്ങളില്ലാതെ എന്നെ ചിലർ ഉപാസിക്കുന്നു. മഹാവാക്യാർത്ഥശ്രവണ മനനാദികൾകൊണ്ട് ഏകമായ ലക്ഷ്യാർത്ഥം ധരിപ്പാൻ സാധിച്ചവർ ഏകഭാവത്തോടെയും അത്രയ്ക്കു സൂക്ഷ്മ ബുദ്ധിയില്ലാത്തവർ ഉപാസകൻ, ഉപാസ്യൻ എന്ന ഭേദഭാവനയോടുകൂടിയും ഉപാസിക്കുന്നു. ആദിത്യൻ, മനസ്സ്, ശിവൻ, വിഷ്ണു തുടങ്ങി എല്ലാമായി വിളങ്ങുന്ന എന്നെ ബ്രഹ്മമായി ഉപാസിക്കുന്നു.)

"അഹംക്രതുരംഹം യജ്ഞഃ സ്വധാഹമഹമൗഷധം
മന്ത്രോഹ മഹമേവാജ്യ മഹമഗ്നിരഹം ഹുതം" (ഗീത 9-16)

(ഏകനായ ഞാൻ എന്റെ മായ നിമിത്തം എല്ലാമായി വിളങ്ങുന്ന തിനാൽ എന്നെക്കൂടാതെ ഒന്നുമില്ലെന്നു വെളിവാക്കി "വിശ്വതോമുഖം" എന്ന മുൻപ്രതിപാദ്യത്തെ സമർത്ഥിക്കുന്നു. ശ്രുതിപ്രകാരമുള്ള എല്ലാ യാഗങ്ങളും ഔപാസനം മുതൽ ഈശാനബലിപര്യന്തം സ്മൃതിപ്രകാരമുള്ള യജ്ഞങ്ങളും അതിന്റെ അംഗങ്ങളായ ദേവതകളും യജമാനനും പിതൃക്കൾക്കുചെയ്യുന്ന ശ്രാദ്ധവും മനുഷ്യർക്കുള്ള അന്നവും ഹോമാദികൾക്കുള്ള മന്ത്രവും ചരുപുരോഡാശങ്ങളും, അഗ്നിയും, അഗ്നിയിൽ ചെയ്യുന്ന ഹവനവും ഞാൻതന്നെയാകുന്നു.)

"പിതാഹമസ്യ ജഗതോ മാതാധാതാപിതാമഹഃ
വേദ്യം പവിത്ര മോംകാരം ഋക്സാമയജൂരേവച" (ഗീത 9-17)

(മായയെ സ്വീകരിച്ച ബ്രഹ്മസ്വരൂപനായ എന്നിൽനിന്നു മഹദാദി തത്ത്വങ്ങളും അവയുടെ സമ്മേളനത്താൽ ലോകവും ഉണ്ടായിരിക്കയാൽ ഈ ലോകത്തിന്റെ പിതാവ് ഞാനാകുന്നു. അവ്യക്തമെന്നു പറയപ്പെടുന്ന അപരപ്രകൃതിയാകുന്ന ലോകജനനിയും ഞാൻതന്നെ. മായോപാധികനും അക്ഷരം എന്നു പേരുള്ളവനുമായ പിതാമഹൻ-ഈശ്വരനും ഞാൻതന്നെ. വൃഷ്ട്യാദി രൂപേണ സസ്യാദികളെ പുഷ്ടിപ്പെടുത്തി ലോകത്തെ വളർത്തുന്നവനും ഞാൻതന്നെ. അറിവിനു വിഷയമായിരിക്കുന്ന ശബ്ദസ്പർശാദികളും ലോകത്തെ ശുദ്ധമാക്കുന്ന സൂര്യൻ, അഗ്നി, വായു, ജലം മുതലായ വസ്തുക്കളും പരമായും അപരമായും ഇരിക്കുന്ന ബ്രഹ്മത്തിന്റെ വാചകമായ ഓങ്കാരവും ഋക്, യജൂസ്, സാമം, അഥർവം എന്ന നാലുവേദങ്ങളും ഇതിഹാസ പുരാണാദികളും ഞാൻതന്നെ.

"ഗതിർഭർത്താ പ്രഭുഃ സാക്ഷീനിവാസഃ ശരണം സുഹൃത്
പ്രഭവഃ പ്രലയഃ സ്ഥാനം നിധാനം ബീജമവ്യയം" (9-18 ഗീത)

(ഈ ലോകത്തിൽ ഓരോ ജീവാത്മാവും ചെയ്യുന്ന കർമ്മത്തിന്റെ സ്വർഗ്ഗാദിഫലവും, ഈലോകത്തെ ധരിച്ചുകൊണ്ടിരിക്കുന്നതും, ഓരോന്നിനേയും അതാതിന്റെ സ്ഥാനത്തിൽ നിയമിച്ചിരിക്കുന്ന പ്രഭുവും, സകല കർമ്മത്തിനും സാക്ഷികളായ ആദിത്യൻ, ചന്ദ്രൻ, അഗ്നി തുടങ്ങിയവരും, സകല ഭൂതങ്ങൾക്കും വാസസ്ഥാനമായ ധാത്രിയും, ദയാപൂർവ്വം പ്രാണികൾക്കുപകാരം ചെയ്യുന്ന ഇന്ദ്രനോ, ചന്ദ്രനോ, വായുവോ ആരായാലും അത് ഞാനാകുന്നു. സർവ്വജഗത്തും ആരിൽ നിന്നുണ്ടാകുന്നുവോ, സർവ്വജഗത്തിന്റെ നാശകാരണവും ഏതൊന്നാണോ, സ്ഥിതിക്കു കാരണമായ സ്ഥാനവും, കാര്യകാരണാത്മകമായ പ്രപഞ്ചത്തിന്റെ അധിഷ്ഠാനവും ഞാനാകുന്നു. ജ്ഞാനംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും അറിയപ്പെടാത്ത ജഗൽബീജം-ലോകത്തിന്റെ ഉൽപ്പത്തിക്കു കാരണമായ അവ്യാകൃതം എന്നറിയപ്പെടുന്ന മൂലപ്രകൃതി ഞാനാകുന്നു.)

"തപാമ്യഹമഹം വർഷംനിഗൃഹ്ണാമ്യുൽ സൃജാമിച
അമൃതം ചൈവ മൃത്യുശ്ച സദസച്ചാഹമർജ്ജുന!" (ഗീത 9-19)

(ആദിത്യരൂപേണ ഋതുക്കളെ തപിപ്പിക്കുന്നവനും, കാർത്തികാദികളായ എട്ടുമാസങ്ങളിൽ വർഷമില്ലാതാക്കുന്നവനും, വർഷകാലങ്ങളിൽ വൃഷ്ടിയുണ്ടാക്കുന്നവനും, അതിവൃഷ്ടി, അനാവൃഷ്ടി എന്നിവയാൽ സുഭിക്ഷം, ദുർഭിക്ഷം എന്നിവ ഉണ്ടാക്കുന്നവനും, ദേവതകൾക്കു മരണമില്ലാതാക്കുന്ന അമൃതവും ഞാനാകുന്നു.)

"അനന്യാശ്ചിന്തയന്തോമാംയേജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം"
(ഗീത 9-22)

(ഞാനല്ലാതെ അന്യമായിട്ടൊന്നുമില്ലാത്ത നിശ്ചയത്തോടെ ഏതൊരുവൻ എന്നെ എപ്പോഴും ഉപാസിക്കുന്നുവോ, എന്നോട് ഒരിക്കലും പിരിയാത്ത ചിത്തവൃത്തിയോടിരിക്കുന്ന അവരെ ഞാൻ സദാ രക്ഷിച്ചുകൊണ്ടിരിക്കും.)

"പത്രം പുഷ്പംഫലംതോയം യോമേഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃദ മശ്നാമി പ്രയതാത്മനഃ" (ഗീത 9-26)

(ഏതൊരു മുമുക്ഷു ഭക്തിപൂർവ്വം എനിക്ക് അയത്നസാധ്യമായ തുളസീദളം താമര മുതലായ പുഷ്പം ശുദ്ധജലം, പഴവർഗ്ഗങ്ങൾ എന്നിവ നൽകുന്നുവോ ഹൃദയശുദ്ധിയോടുകൂടി സമർപ്പിക്കുന്ന അത്തരം വസ്തുക്കളെ ഞാൻ പ്രീതിപൂർവ്വം പരിഗ്രഹിക്കുന്നു.)

"അഹംഹി സർവ്വയജ്ഞാനാം ഭോക്താച പ്രഭുരേവച
നതുമാമഭിജാന്തി തത്ത്വേനാതശ്ച്യവന്തിതേ" (9-24)

(ശ്രൗതസ്മാർത്തങ്ങളായ സകലയജ്ഞങ്ങളുടെ ഭോക്താവും പ്രഭുവും ഞാൻതന്നെയെന്നറിഞ്ഞുകൊൾക. ഇക്കാണപ്പെടുന്ന സർവ്വവും ബ്രഹ്മമാണ്. യജ്ഞം, യജ്ഞഭോക്താവ്, യജ്ഞഹോതാവ്, യജമാനൻ, യാചകൻ, ചരുപുരോഡാശാദി എന്നിവ സർവ്വവും ഞാൻതന്നെയെന്നും അന്യമായി യാതൊന്നുമില്ലെന്നും അറിയാത്തവർക്ക് യാതൊരു ഗതിയും ഉണ്ടാവുകയില്ലെന്നറിയുക.)

"യാന്തിദേവ വ്രതാദേവാൻ പിതൃൻയാന്തി പിതൃവ്രതാഃ
ഭൂതാനിയാന്തി ഭൂതേജ്യായാന്തി മദ്യാജിനോ ऽ പിമാം" (9-25)

(ഇന്ദ്രാദി ദേവന്മാരെ പൂജിക്കുന്നവർ ആ ദേവന്മാരേയും, ശ്രാദ്ധാദികർമ്മങ്ങളിൽ നിഷ്ഠയുള്ളവർ അഗ്നിഷ്വാത്താദികളായ പിതൃക്കളേയും വിനായക വേതാളാദി ഭൂതങ്ങളെ സേവിക്കുന്നവർ ആ ഭൂതങ്ങളേയും എന്നെ സേവിക്കുന്നവർ എന്നേയും പ്രാപിക്കുന്നു.)

(ഹേ അർജ്ജുന! ലോകഹിതത്തിനുപകരിക്കുന്നതും വേദസമ്മതവുമായ ഏതൊരു ലൗകികകർമ്മം നീ ചെയ്യുന്നുവോ അപ്രയത്ന

സിദ്ധവും ശാസ്ത്രം അനുവദിക്കുന്നതുമായ ഏതൊന്നു നീ ഭുജിക്കുന്നുവോ, യാതൊരു ചരുപുരോഡാശാദിയെ അഗ്നിയിൽ നീ ഹോമിക്കുന്നുവോ, സൽപാത്രത്തിൽ യാതൊരു ധനധാന്യാദികളെ നീ ദാനം ചെയ്യുന്നുവോ, സന്ധ്യാവന്ദനം, വേദാധ്യയനം, വ്രതാനുഷ്ഠാനം മുതലായ യാതൊരു തപസ്സ് നീ അനുഷ്ഠിക്കുന്നുവോ അതെല്ലാം എനിക്കായിക്കൊണ്ട് സമർപ്പിച്ചുകൊള്ളുക.)

"മന്മനാഭവമദ്ഭക്തോ മദ്യാജീമാംനമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവമാത്മാനം മൽപരായണഃ" (9-34)

(കാണായതും കേൾക്കായതുമായ സർവ്വഭൂതങ്ങളും ഞാൻതന്നെ എന്ന ഭാവത്തോടുകൂടി നിത്യാനന്ദ സ്വരൂപനായ എന്നിൽ മനസ്സുവച്ചുകൊൾക! മോക്ഷരൂപനായ എന്നിൽ തന്നെ മനസ്സുറപ്പിച്ചുകൊണ്ട് ശ്രൗതസ്മാർത്തകർമ്മമായാലും, അഗ്ന്യാദിദേവതകളിൽ അർപ്പണാദി ക്രിയകളാലും, ശ്വാവ്, ചണ്ഡാളൻ, പശു, കഴുത എന്നിവയിലെല്ലാം ഒരുപോലെ വസിച്ചും ചൈതന്യരൂപേണ പ്രകാശിച്ചുകൊണ്ടിരിക്കുന്ന എന്നെത്തന്നെ പരമഗതിയായി കരുതി ഉപാസിച്ചു കൊള്ളുക. എന്നാൽ ആത്മാവായിരുന്നു നിന്നിൽത്തന്നെ വിളങ്ങുന്ന എന്നെ ദേഹാവസാനത്തിൽ നിനക്കു പ്രാപിക്കാം.)

"യോമാ മജമനാദിം ച വേത്തിലോകമഹേശ്വരം
അസം മൂഢഃ സമർത്ത്യേഷു സർവ്വപാപൈഃ പ്രമുച്യതേ" (10-3)

(മരണധർമ്മികളായ ബഹുകോടി മനുഷ്യരിൽ പുണ്യകർമ്മപരിപാകത്താൽ ഏതൊരുവനു ശാസ്ത്രജ്ഞാനവും തദ്വാരാനന്മതിന്മകളേയും നശ്വരാനശ്വരങ്ങളേയും വേർതിരിച്ചറിയാനുള്ള വിവേകവും തന്നിമിത്തം വിഷയവിരക്തിവന്ന് മോക്ഷേച്ഛ ഉണ്ടായിരിക്കുന്നുവോ, ഏതൊരുവൻ നിമിത്തോപാദാനകാരണങ്ങളില്ലാത്തതിനാൽ അനാദിയും ജന്മാദി വികാരങ്ങളില്ലാത്തവനും സർവ്വലോക സൽഭാവത്തിനും ചേഷ്ടകൾക്കും പരമകാരണഭൂതനുമായ എന്നെ അറിയുന്നുവോ അറിഞ്ഞും അറിയാതെയും ഈ ജന്മത്തിലും അതീതാനേക ജന്മങ്ങളിലും ചെയ്തിട്ടുള്ള സകലവിധ പാപങ്ങളിൽനിന്നും മുക്താനായിത്തീരും.)

"ബുദ്ധിർജ്ഞാനമസമ്മോഹഃ ക്ഷമാസത്യം ദമഃ ശമഃ
സുഖം ദുഃഖം ഭവോ ഭാവോ ഭയം ചാഭയമേവച
അഹിംസാസമതാ തുഷ്ടിസ്തപോദാനംയശോ / യശഃ
ഭവന്തിഭാവാ ഭൂതാനാം മത്തഏവ പൃഥഗ്വിധാഃ" (10-4,5)

(ബ്രഹ്മവും പ്രത്യഗാത്മാവും ഒന്നുതന്നെയെന്നുള്ള അറിവും ആ ബ്രഹ്മംതന്നെ ഞാനെന്ന ദൃഢനിശ്ചയവും അതുബോധ്യമായാൽ പിന്നെ വിപരീദഭാവന ഉണ്ടാകാതിരിക്കുകയെന്ന അസംമോഹവും, ആദ്ധ്യാത്മികാദികളായ ഉപദ്രവങ്ങളെ സഹിക്കാനുള്ള ശക്തിയും,

ക്ഷമയും സത്യവചനവും തത്സഹിതമായ ബ്രഹ്മചര്യാദിവ്രതങ്ങളും നേത്രാദികളായ ബാഹ്യേന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവർത്തിക്കാതെ അടക്കാനുള്ള ശക്തിയായ ശമവും, ബ്രഹ്മനിഷ്ഠകൊണ്ട് സിദ്ധിക്കാവുന്ന അഹിംസയും സർവ്വത്ര സമദർശനവും, സ്വാത്മാനന്ദാനു ഭവ രൂപമായ സന്തുഷ്ടിയും ചിത്തൈകാഗ്ര്യമാകുന്ന തപസ്സും, യാതൊരു പ്രാണികളേയും മനോവാക്കായങ്ങളാകുന്ന ത്രിവിധകരണങ്ങളെക്കൊണ്ടും ദുഃഖിപ്പിക്കാതിരിക്കുന്നതായ ദണ്ഡന്യാസം എന്ന ദാനവും, ബ്രഹ്മനിഷ്ഠകൊണ്ടുള്ള കീർത്തിയും, അതിന്റെ അഭാവത്തിലുണ്ടായേക്കാവുന്ന അകീർത്തിയും, ലൗകിക സുഖവും, ഉല്പത്തിയും നാശവും, ഭൂതങ്ങളിൽ നിന്നുള്ള ഭയവും തദഭാവവും ഇങ്ങനെ ഭിന്നങ്ങളായ സകല വികാരങ്ങളും എന്നിൽനിന്നുദിച്ച് എന്നിൽ വൃദ്ധിപ്രാപിച്ച് എന്നിൽത്തന്നെ ലയിക്കുന്നുവെന്ന് അറിഞ്ഞുകൊൾക.)

"മഹർഷയഃ സപ്തപൂർവ്വേ ചത്വാരോമനവസ്തഥാ
മൽഭാവാ മാനസാജാതായേഷാം ലോകഇമാഃ പ്രജാഃ" (10-6)

(ഭൃഗു, മരീചി, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ തുടങ്ങിയ സപ്തർഷികളും, അതിനു മുമ്പുള്ള സനകൻ, സനന്ദൻ, സനൽകുമാരൻ, സനാതനൻ തുടങ്ങിയ നാലുപേരും, സ്വായംഭുവാദി 14 മനുക്കളും ജഗൽസൃഷ്ടാവായ എന്റെ സങ്കല്പത്തിൽനിന്നുള വായവരാകുന്നു. അവരിൽ നിന്നാണ് ചരാചരാത്മാക്കളായ സകലപ്രജകളും ഉണ്ടായിരിക്കുന്നത്. യോനിസമ്പർക്കമില്ലാത്തവരാകയാൽ ഇവർ എന്നെപ്പോലെ പ്രഭാവമുള്ളവരാകുന്നു.)

"തേഷാമേവാനുകമ്പാർത്ഥ മഹമജ്ഞാനജംതമഃ
നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേനഭാസ്വതാ" (10-11)

(എല്ലാവരിലും ബ്രഹ്മസ്വരൂപനായ ഞാൻ വിളങ്ങുന്നുണ്ടെങ്കിലും അനാദിയായ അജ്ഞാനം നിമിത്തം എന്നെ എല്ലാവർക്കും അറിയാൻ കഴിയുന്നില്ല. അതിനാൽ ശ്രവണ മനനാദികളാൽ എന്നെ അറിയാൻ പരിശ്രമിക്കുന്നവരിൽ കാരുണ്യം നിമിത്തം അവരുടെ അന്തഃകരണത്തിൽ ബുദ്ധ്യാരൂഢനായി ആവരണത്തെ നീക്കുമ്പോൾ എന്നെ അറിയാൻ കഴിയുന്നു. സ്വയം പ്രകാശിക്കുന്ന സൂര്യനെ അന്ധന്മാർ കാണാത്തതുപോലെ നിരന്തര ധ്യാനാദികളാൽ ബുദ്ധിക്കു ശുദ്ധി സിദ്ധിക്കുന്നതുവരെ എന്നെ അറിയുന്നില്ല.)

"സമശത്രൗചമിത്രേചതഥാമാനാവമാനയോഃ
ശീതോഷ്ണ സുഖദുഃഖേഷു സമഃസംഗവിവർജിതഃ
തുല്യ നിന്ദാസ്തുതിർ മൗനീസന്തുഷ്ടോയേന കേനചിത്
അനികേതഃ സ്ഥിരമതിർ ഭക്തിമാൻ മേപ്രിയോനരഃ" (12-18,19)

(ആത്മസാക്ഷാൽക്കാരം ലഭിച്ചവൻ തന്നിൽനിന്നന്യമായി മറ്റൊന്നും കാണായ്കയാൽ ശത്രുവിലും, മിത്രത്തിലും സമനിലയിൽ വർത്തിക്കുന്നു. ശീതം,ഉഷ്ണം,സുഖം,ദുഃഖം എന്ന അവസ്ഥാഭേദങ്ങളിലും

നിന്ദാസ്തുതികളിലും സ്ഥിതഃപ്രജ്ഞന് വികാരഭേദമില്ല. ആഹാരാദികളിലാകട്ടെ അല്പമോ, അശുദ്ധമോ, ആവശ്യാനുസരണമോ, അല്ലാതെയോ എങ്ങനെ സിദ്ധിച്ചാലും സന്തുഷ്ടനായിരിക്കും. സ്ഥിരവാസസ്ഥാനം ഉണ്ടായിരിക്കുകയില്ല. ചാഞ്ചല്യമില്ലാത്ത മനഃസ്ഥിതി ഉണ്ടായിരിക്കുകയും ചെയ്യും.)

"ഇദം ശരീരം കൗന്തേയക്ഷേത്രമിത്യഭി ധീയതേ
ഏതദ്യോവേത്തിതം പ്രാഹുഃ ക്ഷേത്രജ്ഞഇതിതദ്വിദഃ" (13-2)

(പ്രകൃതിയേയും പുരുഷനേയും വേർതിരിച്ചറിയാൻ സഹായിക്കുന്ന സ്ഥൂലശരീരത്തിനേയും അതിനെ സാക്ഷാത്തായറിയുന്ന ജീവാത്മാവിനേയും കുറിച്ച് ആദ്യമായി പറയുന്നു. ഹേ! അർജ്ജുന പ്രത്യക്ഷമായിക്കാണുന്ന ഈ ശരീരത്തെ ക്ഷേത്രമെന്ന് അറിവുള്ളവർ പറയുന്നു. ക്ഷേത്രം എന്നാൽ കൃഷിസ്ഥലം എന്നും, ക്രമത്തിൽ ക്ഷയിക്കുന്നതുകൊണ്ട് ക്ഷയസ്വഭാവമുള്ളതെന്നും നാശത്തിൽനിന്നു രക്ഷിക്കുന്നതെന്നും അർത്ഥമുണ്ട്. ശീര്യതേ ഇതി ശരീരഃ നാശത്തിൽനിന്നും-ക്ഷതിയിൽനിന്നും ത്രാണനം ചെയ്യുന്നതാകയാൽ ക്ഷേത്രം. ക്ഷേത്രത്തെ അറിയുന്നവൻ ക്ഷേത്രജ്ഞൻ-കാൽ, കൈയ്, ഉടൽ, മുഖം, കണ്ണ്, ചെവി എന്നിങ്ങനെ ആപാദചൂഡം ഒന്നായിട്ടും അതിന്റെ സുസ്ഥിതി, ദുസ്ഥിതി, പുഷ്ടി, നഷ്ടി, ബാല്യം, യൗവ്വനം, വാർദ്ധക്യം എന്നിവയെ സാക്ഷാത്തായറിയുന്നവനാരോ അവൻ ക്ഷേത്രജ്ഞൻ അഥവാ ആത്മാവാകുന്നു.)

"ക്ഷേത്രജ്ഞം ചാപിമാം വിദ്ധിസർവ്വക്ഷേത്രേഷു ഭാരത!
ക്ഷേത്ര ക്ഷേത്രജ്ഞയോർജ്ഞാനം യത്തൽജ്ഞാനം മതംമമ."(13-3)

(പ്രകൃതി പരിണാമമായ ശരീരവും പ്രകൃതിയും ഞാൻതന്നെ. സകല ശരീരങ്ങളേയും അറിയുന്ന ക്ഷേത്രജ്ഞൻ എന്റെ പ്രതിച്ഛായതന്നെ. ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള സകലശരീരങ്ങളിലും ജീവരൂപേണ വസിക്കുന്ന ചൈതന്യം ഞാൻതന്നെ. ഇപ്രകാരം ക്ഷേത്രവും ക്ഷേത്രജ്ഞനും ഞാൻതന്നെ എന്നറിയുന്ന ജ്ഞാനം യാതൊന്നോ അതുതന്നെയാണ് ജീവന്മുക്തിയെ സാധിപ്പിക്കുന്ന സമ്യഗ്ജ്ഞാനവും.)

"സമം സർവ്വേഷുഭൂതേഷുതിഷ്ഠന്തം പരമേശ്വരം
വിനശ്യൽ സ്വവിനശ്യന്തംയഃ പശ്യതിസപശ്യതി" (13-28)

**(സർവ്വ ശരീരങ്ങളിലും ഒരേനിലയിൽ വ്യാപിച്ചിരിക്കുന്ന ചൈതന്യരൂപനായ ക്ഷേത്രജ്ഞനു, ജാതിരൂപനാമക്രിയാഗുണ സംബന്ധമില്ലായ്കയാൽ നിർവിശേഷനാണ്. ശൈശവം, യൗവ്വനം, വാർദ്ധക്യം എന്നീ അവസ്ഥാഭേതങ്ങൾ നിമിത്തം പ്രതിനിമിഷം നശിച്ചുകൊണ്ടിരിക്കുന്ന ഭൂതങ്ങളിൽ യാതൊരു മാറ്റവുംകൂടാതെ സർവ്വഭാവ വികാരങ്ങളിലും ഉൾപ്പെടാതെ ഭിന്നനും, ഉൽകൃഷ്ടനും അവയുടെ നിയന്താവും സാക്ഷിയുമായിരിക്കുന്ന പരമേശ്വരൻതന്നെ ഞാൻഎന്ന് യാതൊരുവൻ**

കാണുന്നു അവൻതന്നെ ആത്മസ്വരൂപത്തെ സാക്ഷാത്ക്കരിച്ച ജീവന്മു ക്തൻ.)

"യഥാപ്രകാശയത്യേകഃ കൃൽസ്നം ലോകമിമംരവിഃ
ക്ഷേത്രം ക്ഷേത്രീതഥാ കൃൽസ്നം പ്രകാശയതിഭാരത!" (13-34)

(ഒരേ ഒരു സൂര്യൻ ഭൂമ്യാദി സകലലോകത്തേയും ജഡങ്ങളും അനിത്യങ്ങളുമായ ഘടാദി സകലപദാർത്ഥങ്ങളേയും ദ്യോതിപ്പിക്കുന്നു. അനേകം പദാർത്ഥങ്ങളെ സ്വപ്രകാശത്താൽ സ്വതേവിളങ്ങുന്ന ഏക നായ സൂര്യൻ പ്രകാശിപ്പിക്കുന്നു. പദാർത്ഥങ്ങളുടെ നാനാത്വം, ഉച്ചനീ ചത്വം ഒന്നും സൂര്യനെ ബാധിക്കുന്നില്ല. പ്രകൃതി ക്ഷേത്രവും ക്ഷേത്ര ജ്ഞൻ പുരുഷനുമാകുന്നു.)

"ഊർദ്ധ്വമൂല മധഃശാഖമശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസിയസ്യപർണ്ണാനിയസ്തം വേദസവേദവിത് " (15-1)

(അതിഗംഭീരമായ ശാസ്ത്രസാരമെന്ന് ശ്രീഭഗവാൻതന്നെ വിവ രിക്കുന്ന 15-ാം അദ്ധ്യായം അനുവാചകരെ സംബന്ധിച്ചിടത്തോളം അതീവ പ്രാധാന്യമർഹിക്കുന്നു. സർവ്വലോകാത്മകമായ സംസാരത്തെ ഒരു മഹത്തായ ആൽവൃക്ഷമായി കല്പ്പിച്ച് അതിന്റെ മഹാവിസ്താര ത്തേയും നശ്വരതയേയും ഉല്പ്പത്തിസ്ഥാനമായ അതിസൂക്ഷ്മമായ ബീജത്തേയും ആദ്യ മൂന്നു മന്ത്രങ്ങളിലായി വിവരിക്കുന്നു.

"ഊർദ്ധ്വമൂലോ / വാക്ശാഖ ഏഷോ / ശ്വത്ഥഃ സനാതനഃ ഊർദ്ധ്വമൂലമവാക്ശാഖം വൃക്ഷംയോവേദസംപ്രതി " എന്നി പ്രകാര മുള്ള ശ്രുതിസാരമാണാദ്യ മന്ത്രത്തിന്നടിസ്ഥാനം.

ഇവിടെ ഉണ്ടാകുകയും നിലനിൽക്കുകയും നശിക്കുകയും പിന്നേയും പിന്നേയും അപ്രകാരംതന്നെ അനുവർത്തിക്കുകയും ചെയ്യുന്ന ലോകത്തെയാണ് ആൽവൃക്ഷമായി ചിത്രീകരിച്ചിരിക്കുന്നത്. ആൽമരംപോലെ പടർപ്പുള്ള മറ്റൊരുമരം ലോകത്തില്ല. അതിന്റെ ബീജം അതീവസൂക്ഷ്മവും. ശ്വഃ നാളെ. ഥഃനിലനിൽക്കുന്നത്. നാളേയ്ക്കു നില നിൽക്കാത്തതാകയാൽ അശ്വത്ഥം. വൃക്ഷങ്ങളിൽ രാജാവായ അശ്വത്ഥ ത്തിന്റെ നില ഇതാണെങ്കിൽ മറ്റുവൃക്ഷങ്ങളുടെ ഗതിയെന്ത്? എന്നു ചിന്തിക്കാനാണ് ഏറ്റവും വലിയ ആൽമരത്തെത്തന്നെ ഉദാഹരണമാക്കി ചിത്രീകരിച്ചത്. അതിന്റെ വേര് ഭൂമിയിലല്ല. ഊർദ്ധമൂലമാണ്-ബ്രഹ്മ മാണ്. ബ്രഹ്മത്തിൽ വേരൂന്നി നിൽക്കുന്ന സംസാരവൃക്ഷം ഒരതിശയ വൃക്ഷമാണ്. അധോഭാഗത്തേക്ക് നോക്കിയാണ് ഇതിന്റെ ശാഖകൾ നില കൊള്ളുന്നത്.

അവ്യക്തം, മഹത്തത്ത്വം, അഹങ്കാരതത്ത്വം, പഞ്ചതന്മാത്രകൾ, പഞ്ചമഹാഭൂതങ്ങൾ എന്നിവയാണ് ശാഖകൾ. ഛന്ദസ്സുകൾ-പുഷ്പസ്ഥാ നീയങ്ങളായ മനോഹര ശ്രുതിവാകൃങ്ങൾ സംസാരവൃക്ഷത്തിന്റെ ഇലകളാകുന്നു. ധർമ്മാധർമ്മങ്ങളും അവയുടെ ഫലങ്ങളായ സുഖദുഃഖങ്ങളുമാണ് ഇതിന്റെ ഫലങ്ങൾ. ഈ പ്രപഞ്ച വൃക്ഷത്തെ അറിഞ്ഞവൻതന്നെ ബ്രഹ്മജ്ഞൻ.

"നതത്ഭാസയതേ സൂര്യോനശശാങ്കോനപാവകഃ
യൽഗത്വാന നിവർത്തന്തേ തദ്ധാമപരമംമമ" (15-6)

(മുക്തന്മാരുടെ പ്രാപ്യസ്ഥാനമായിരിക്കുന്ന ജ്യോതിസ്വരൂപമായ ആ പരബ്രഹ്മത്തെ സൂര്യനോ, ചന്ദ്രനോ, നക്ഷത്രങ്ങളോ, അഗ്നിയോ പ്രകാശിപ്പിക്കുന്നില്ല. "നതത്രസൂര്യോഭാതി ന ചന്ദ്രതാരകം, നേമാവി ദ്യുതോ ഭാതികുതോയമഗ്നി എന്നതാണ് ശ്രുതിവാക്യം. നചക്ഷുഷാഗ ച്ഛതി നാപി വാചാ നാന്യൈർദ്ദേവൈഃ" കണ്ണുകൊണ്ടോ, വാക്കു കൊണ്ടോ മറ്റേതെങ്കിലും ഇന്ദ്രിയങ്ങൾകൊണ്ടോ ആ പരവസ്തുവിനെ പറയാനോ, കാണാനോ ചിന്തിക്കാൻകൂടിയോ കഴിയുകയില്ലെന്നു സിദ്ധാന്തം.

"ഇതിഗുഹ്യതമം ശാസ്ത്രമിദ മുക്തംമയാ / നഘ
ഏതൽ ബുദ്ധ്വാ ബുദ്ധിമാൻസ്യാൽകൃതകൃത്യശ്ചഭാരത!"(15-20)

(ഹേ! പരിശുദ്ധാന്തക്കരണമുള്ള അർജ്ജുന! അത്യന്തം ഗോപ്യ മായിരിക്കുന്ന ഈ ശാസ്ത്രം നിർവിശേഷ പരബ്രഹ്മത്തെ പ്രതിപാദി ക്കുന്ന താകയാൽ ഏതൊരുവൻ ഇതിനെ ഗുരുമുഖത്തുനിന്നും ശ്രദ്ധാഭക്തിപുരസ്സരം ശ്രവണമനനാദികൾ ചെയ്തു ധരിക്കുന്നുവോ അവൻ അറിയേണ്ടതെല്ലാം അറിഞ്ഞവനും ചെയ്യേണ്ടതെല്ലാം ചെയ്ത വനും ആയികൃത കൃത്യനായി ഭവിക്കുന്നു. ബ്രഹ്മജ്ഞാനാനുഭവ ത്തിൻമീതെ സിദ്ധിക്കേണ്ടതും അറിയേണ്ടതുമായി യാതൊന്നും തന്നെ ഇല്ലെന്നും അറിഞ്ഞുകൊൾക.) "അശോകാനന്വശോചസ്ത്വം" എന്നു തുടങ്ങിയുള്ള രണ്ടാമദ്ധ്യായം മുതൽ 15 വരെയുള്ള വിവരണം ഗീതാ ശാസ്ത്രത്തിന്റെ മിക്കവാറും കാതലായ ഭാഗമെന്നു വിശേഷിപ്പിക്കാം.

"മന്മനാഭവമൽഭക്തോ മദ്യാജീമാംനമസ്കുരു
മാമേവൈഷ്യസിസത്യംതേ പ്രതിജാനേ പ്രിയോസിമേ" (18-65)

(നിത്യനൈമിത്തികങ്ങളായ സകലവേദോക്ത കർമ്മ ങ്ങളെക്കൊണ്ടും ഫലകാംക്ഷ കൂടാതെ സർവ്വേശ്വരനായ എന്നെത്തന്നെ ആരാധിച്ചുകൊള്ളുക. മനസ്സ് എന്നിൽത്തന്നെ സ്ഥിരപ്പെടുത്തുക. സർവ്വത്തിലും നിവസിക്കുന്നതു ഞാൻതന്നെ എന്ന ഉറപ്പോടെ എല്ലാ റ്റിനേയും പൂജിക്കുക. ക്ഷേത്രാദികളിലെ പ്രതിമാദികളെ നമസ്ക്കരി ക്കുന്നതുകൊണ്ടുമാത്രം തൃപ്തനാകരുത്. സർവ്വത്ര സമദൃഷ്ടിയോടു കൂടെ ഗോഖരാദികളേയും നമസ്ക്കരിക്കുക. വിഷയഭോഗങ്ങളെയല്ല ഭജി ക്കേണ്ടത്. എന്നിൽ പരമപ്രേമമുള്ളവനായിരിക്കുക. ഈവിധം സർവ്വ ദാസർവ്വത്ര എന്നെ സേവിക്കുന്ന നീഎന്നെത്തന്നെ പ്രാപിക്കും. ഇതു സത്യം, നിന്നോടു ഞാൻ പ്രതിജ്ഞ ചെയ്യുന്നു.)

"സർവ്വധർമ്മാൻ പരിത്യജ്യമാമേകം ശരണം വ്രജ
അഹംത്വാ സർവ്വപാപേഭ്യോമോക്ഷയിഷ്യാമി മാശുചഃ" (18-66)

(സർവ്വധർമ്മങ്ങളേയും നിശ്ശേഷമുപേക്ഷിച്ചിട്ട് ഏകനായ എന്നെ മാത്രം ശരണം പ്രാപിച്ചുകൊൾക, സകലപാപങ്ങളിൽനിന്നും ഞാൻ

നിന്നെ മോചിപ്പിച്ചുകൊള്ളാം നീ ദുഃഖിക്കേണ്ട എന്ന പരമോദേശ സാര മാണിത്. ആത്യന്തിക ദുഃഖനിവൃത്തി രൂപമായ മോക്ഷപ്രാപ്തിക്കുള്ള ഏകമാർഗ്ഗം ഭഗവൽ പദസമാശ്രയം മാത്രമാണെന്നിവിടെ ആവർത്തി ച്ചുറപ്പിക്കുന്നു. ഇതുകൊണ്ട് തന്നെയാണ്-

"അംബത്വാമനുസന്ദധാമി ഭഗവൽഗീതേ ഭവദ്വേഷിണിം"

എന്ന് ഗീതാശാസ്ത്ര രഹസ്യാർത്ഥമറിഞ്ഞ മഹാത്മാക്കൾ ഗീതാംബയെ സംസാരനാശകർത്രിയെന്നു വാഴ്ത്തുന്നത്.

സകാമന്മാർക്ക് ഫലകാംക്ഷയോടുകൂടിയുള്ള വേദവിഹിത കർമ്മാനുഷ്ഠാനത്തിന് അനുമതി നൽകിക്കൊണ്ടും തീവ്രമോക്ഷേ ച്ഛുവിന് കർമ്മസന്യാസയോഗം വിധിച്ചുകൊണ്ടും ഭക്ത്യാമാമഭിജാനാ തിയാവാൻ യശ്ചാസ്മിതത്വതഃ എന്ന വാക്യത്താൽ ഭക്തിക്ക് കർമ്മത്തെ ക്കാൾ ഉയർന്ന നിലയും ഭഗവാൻ ഗീതാശാസ്ത്രത്തിൽ നൽകിയിരി ക്കുന്നു.

അന്ധനായ ധൃതരാഷ്ട്രമഹാരാജാവിന് കുരുക്ഷേത്ര യുദ്ധഭൂമി യിലെ ഓരോ ദൃശ്യവും രംഗവും സംഭവങ്ങളും യഥാതഥമായി വിവരി ച്ചുകൊടുക്കുന്ന സഞ്ജയൻ എന്ന മന്ത്രി ആദ്യന്തികമായ ഭഗവദുപ ദേശം ശ്രവിച്ച് അർജ്ജുനനേക്കാൾ സന്തുഷ്ടനും രോമാഞ്ചഗാത്രനു മായിത്തീർന്ന അനുഭവം അദ്ദേഹത്തിൽനിന്നും ശ്രവിക്കുക:-

"ഇത്യഹം വാസുദേവസ്യ പാർത്ഥസ്യചമഹാത്മനഃ
സംവാദമിമമശ്രൌഷമത്ഭുതം രോമഹർഷണം" (18-74)

(സർവ്വ ഭൂതങ്ങളും ആരിൽ വസിക്കുന്നുവോ ആർ എല്ലാഭൂതങ്ങ ളിലും നിവസിക്കുന്നുവോ ആ വാസുദേവന്റേയും ആ ദേവന്റെ ഉപദേശം ശ്രവിക്കാൻ ഭാഗ്യമുണ്ടായ അർജ്ജുനന്റേയും ചോദ്യോത്തരമായ ഈ ഗീതാശാസ്ത്രം അത്യന്തം അത്ഭുതാവഹവും പണ്ടുകേൾക്കാത്തതും ഗംഭീര പ്രമാണങ്ങളെ അതിക്രമിച്ചിരിക്കുന്ന ആത്മസ്വരൂപത്തെ ധരി പ്പിക്കുന്നതുമായ രോമാഞ്ചജന്യമായ അതിനെ ഞാൻ ശ്രവിച്ചു.)

"രാജൻ സംസ്മൃത്യസംസ്മൃത്യസംവാദമിമ മത്ഭുതം
കേശവാർജ്ജുനയോഃ പുണ്യംഹൃഷ്യാമിച മുഹൂർമ്മുഹുഃ" (18-76)

(ശ്രവണ കീർത്തനാദികൾകൊണ്ട് അറിഞ്ഞോ അറിയാതെയോ ചെയ്തുപോയിട്ടുള്ള സർവ്വപാപങ്ങളേയും മൂലത്തോടുകൂടെ നശിപ്പിച്ച് പുണ്യത്തെ നൽകുന്നതും, ശ്രീകൃഷ്ണാർജ്ജുനന്മാരുടെ സംവാദാത്മ കവും അനാദ്യ വിദ്യാജന്യമായ മോഹാന്ധകാരത്തെ വിധ്വംസിക്കുന്ന തിന് സമർത്ഥമാകയാൽ അത്ഭുതാവഹവുമായ ഈ ഗീതാശാസ്ത്രത്തെ ഒന്നോർത്ത് വീണ്ടും വീണ്ടും ഞാൻ സന്തോഷിക്കുന്നു. കഴിഞ്ഞുപോയ അനേകജന്മങ്ങളിൽ ഞാനെന്തു പുണ്യകർമ്മം ചെയ്തുവോ എന്നൊന്നും എനിക്കറിഞ്ഞുകൂടാ. അങ്ങനെയുള്ള പുണ്യകർമ്മങ്ങളുടെ ഫലമായിട്ടല്ലാതെ സംസാരദുഃഖത്തെ നിശ്ശേഷം നശിപ്പിക്കുന്നതായ ഈ ഗീതാശാസ്ത്രം ആ പരമകാരുണികനായ സർവ്വലോക ഗുരുവിന്റെ മുഖ ത്തുനിന്നു കേൾപ്പാൻ സാധിക്കുകയില്ല.)

"തച്ചസംസ്മൃത്യ സംസ്മൃത്യരൂപമത്യത്ഭുതംഹരേ!
വിസ്മയോമേ! മഹാൻ രാജൻ ഹൃഷ്യാമിചപുനഃപുനഃ"

(അല്ലയോ രാജാവേ! സ്വസാക്ഷാൽക്കാരത്താൽ അജ്ഞാനാന്ധകാരത്തേയും തന്നിമിത്തമുള്ള ആവരണശക്തിയേയും നശിപ്പിക്കുന്ന ശ്രീഹരിയുടെ ആ രുപത്തെ-സൂര്യകോടികളേക്കാൾ പ്രകാശിച്ചും എങ്ങും നിറഞ്ഞും എല്ലാറ്റിനും അധിഷ്ഠാനമായും പരമാത്ഭുതമായുമിരിക്കുന്ന ആ വിശ്വരൂപത്തെ-ഞാൻ ഈ മാംസേക്ഷണങ്ങൾകൊണ്ടു കണ്ടതിനെ വീണ്ടും വീണ്ടും ഓർത്തോർത്തു സന്തോഷിക്കുന്നു; അഹോ ഭാഗ്യം ഭാഗ്യം ഞാൻ കൃത്യൻതന്നെ!) അനന്തരം ഗീതയുടെ സമർപ്പണശ്ലോകം സഞ്ജയൻ അവതരിപ്പിച്ച് ഉപസംഹരിക്കുന്നു:-

"യത്രയോഗേശ്വരഃ കൃഷ്ണോയത്രപാർത്ഥോധനുർദ്ധരഃ
തത്രശ്രീർവിജയോഭൂതിർ ധ്രുവാനീതിർമ്മതിർമമ." (18-78)

(പ്രണവമെന്ന മഹാമന്ത്രം ധരിച്ച ജീവാത്മാവ് പരമാത്മാവിനെ ലക്ഷ്യമാക്കി ബുദ്ധിവൃത്തിയാകുന്ന അസ്ത്രത്തെ പ്രയോഗിച്ചാൽ ആ ജീവൻ പരമാത്മാവായിട്ടുതന്നെ ഭവിക്കുന്നതിനാൽ പിന്നെ അനന്ത ദുഃഖസ്വരൂപമായ സംസാരത്തിലേക്കു മടങ്ങിവരേണ്ട ഹേതുവില്ലായ്കയാൽ മോക്ഷലക്ഷ്മിയും, ഇതുവരെ ശരീരധാരണം ചെയ്തതിന്റെ ഫലപ്രാപ്തി സ്വരൂപമായ വിജയവും, വേദോക്തമായ സകലകർമ്മാനുഷ്ഠാനരൂപമായ നീതിയും സ്വാതന്ത്ര്യവും സിദ്ധിക്കുന്നു. ജീവബ്രഹ്മൈക്യത്തെ പ്രാപിക്കാനാഗ്രഹിക്കുന്ന പുണ്യജീവനെ ശ്രീമദ് ഭഗവദ്ഗീത സംസാരസാഗരത്തിന്റെ മറുകരകയറ്റി ആനന്ദസ്വരൂപനാക്കുമെന്ന് സഞ്ജയൻ ധൃതരാഷ്ട്ര മഹാരാജാവിനോടുണർത്തിച്ച് കൃതകൃത്യനാകുന്നു. ഇതിനെ സമാശ്രയിക്കുന്നവർക്കൊരിക്കലും പുനർജന്മമുണ്ടാവുകയില്ലെന്ന് ഈ ശാസ്ത്രംപുനഃ പുനഃ ഉദ്ഘോഷിക്കുന്നു-ഉദ്ബോധിപ്പിക്കുന്നു.



# അദ്ധ്യായം - അഞ്ച്

## ഉപസംഹാരം

പരിസമാപ്തി അഥവാ സമാധിയെന്ന അന്തിമ ലക്ഷ്യത്തെക്കുറിച്ചാണ് ഇനിയും പ്രതിപാദിക്കേണ്ടത്.

ഏതൊരു കർമ്മത്തിനുമെന്നപോലെ, ഏതൊരു ഗ്രന്ഥത്തിനും ഒരു പരിസമാപ്തി അത്യാവശ്യമാണല്ലോ? ഉപസംഹാരം എന്നതാണ് പൊതുതാൽപ്പര്യവും ലക്ഷ്യവും. സമാധി എന്നുകൂടി ഈ അദ്ധ്യായത്തെ വിശേഷിപ്പിച്ചതെന്തിന് എന്ന് ഏതൊരനുഭോക്താവിനും സന്ദേഹമുദിച്ചേക്കാം. വിശേഷിച്ച് ഒരു സന്യാസി ശ്രേഷ്ഠന്റെ അനുഭവക്കുറിപ്പ് തയ്യാറാക്കുമ്പോൾ ഇത്തരമൊരദ്ധ്യായത്തിന് ഏറെ പ്രസക്തിയുണ്ടുതാനും. ഇവിടെ ഉദ്ദേശിക്കുന്നത് സമസ്തജീവരാശിയുടേയും സമസ്തപ്രപഞ്ചങ്ങളിലേക്കുമുള്ള പ്രയാണവും അന്ത്യത്തിൽ എല്ലാ ഓട്ടവും കഴിഞ്ഞ് മനസ്സും ബുദ്ധിയും ചിത്തവൃത്തിയും ഈശ്വരങ്കൽ നിർത്തി സമധീഃ സമബുദ്ധി അതായത് താനും ഈശ്വരനും ഒന്ന് എന്ന ആത്യന്തിക ജീവിതലക്ഷ്യം കൈവരിക്കുക എന്നതാണ്. ഇത് ഒരാളുടെമാത്രം കാര്യമല്ല. സമസ്ത ഭൂതങ്ങളും ചെന്നുചേരേണ്ട അന്ത്യസ്ഥാനത്തെക്കുറിച്ചുള്ള ശാസ്ത്രീയ വിചിന്തനമാണ്-സമഗ്രപഠനമാണ്.

ഈ ലക്ഷ്യം കൈവരിക്കാൻ ആരാണ് അഥവാ എന്താണ് ഈശ്വരൻ, എവിടെയാണ് അവിടുത്തെ കനകമയമണിഗോപുരങ്ങളുള്ള കൊട്ടാരം അഥവാ സിംഹാസനം എന്നെല്ലാം അറിയേണ്ടതാണ്. എല്ലാ ഭക്തജനങ്ങളും നിസ്സങ്കോചം അഭിലഷിക്കുന്നതും എന്നാൽ അത്യപൂർവ്വംപേർക്കുമാത്രം പ്രാപിക്കാൻ സാധിക്കുന്നതുമായ പരമപവിത്രവും പരിപാവനവുമായ പ്രസ്തുത പരമപദമത്രേ! സാക്ഷാൽ ഈശ്വരൻ എന്നറിയപ്പെടുന്നത്. ജ്ഞാനസ്വരൂപവും, പ്രേമസ്വരൂപവുമായ ഭഗവാൻ എവിടെ ഇരിക്കുന്നു എന്നാണെങ്കിൽ അതിനു മറുപടി അദ്ധ്യാത്മരാമായണം വെളിവാക്കുന്നതു കാണുകഃ-

അയോദ്ധ്യാകാണ്ഡം വാൽമീക്യാശ്രമപ്രവേശഭാഗം. സീതാലക്ഷ്മണ സമേതനായി വനവാസത്തിനെത്തിയ രാമൻ വാല്മീകി മഹർഷിയോട് ചോദിക്കുകയാണ്.

"യാതൊരിടത്തു സുഖേന വസിക്കാവൂ
സീതയോടുംകൂടിയെന്നരുൾചെയ്യണം
ഇദ്ദിക്കിലൊട്ടുകാലം വസിച്ചീടുവാൻ
ചിത്തേപെരികയുണ്ടാശമഹാമുനേ!
ഇങ്ങനെയുള്ള ദിവ്യന്മാരിരിക്കുന്ന
മംഗലദേശങ്ങൾ മുഖ്യവാസോചിതം"

വാല്മീകി മഹർഷിയുടെ മറുപടി :-

സന്തുഷ്ടരായ് സമദൃഷ്ടികളായ് ബഹു-
ജന്തുക്കളിൽ ദോഷഹീനമതികളായ്
ശാന്തരായ് നിന്നെ ബ്ഭജിപ്പവർ തമ്മുടെ
സ്വാന്തം നിനക്കു സുഖവാസമന്ദിരം

നിത്യധർമ്മാ / ധർമ്മമെല്ലാമുപേക്ഷിച്ചു
ഭക്ത്യാഭവാനെ ബ്ഭജിക്കുന്നവരുടെ
ചിത്തസരോജം ഭവാനിരുന്നീടുവാ-
നുത്തമമായ് വിളങ്ങീടുന്ന മന്ദിരം എന്നുതുടങ്ങി സന്തതാഭ്യാസ ദൃഢീകൃത ചേതസാ സന്തതം ത്വല്പാദസേവാരതാത്മനാം സന്തതംത്വന്നാമ മന്ത്രജപശുചി സന്തോഷചേതസാം ഭക്തിദ്രവാത്മനാം അന്തർഗ്ഗതനായ് വസിക്ക നീ സീതയാ, ചിന്തിത ചിന്താമണേ! ദയാവാരിധേ എന്നാണ്. ഇതിൽനിന്ന് നാം ഗ്രഹിക്കേണ്ടത് നിർമ്മല ഹൃദയന്മാരായ ഭക്തരുടെ ഹൃദയത്തിലാണ് സദാസമയം ലക്ഷ്മീസമേതനായ വിഷ്ണു അഥവാ ദുർഗ്ഗാസമേതനായ രുദ്രൻ വസിക്കുന്നത് എന്നാണ്. സാക്ഷാൽ ആഞ്ജനേയസ്വാമികൾ സ്വന്തം മാറിടം പിളർന്ന് സീതാരാമവിഗ്രഹം നമുക്ക് കാട്ടിത്തരുന്നത് ഇതിന് എത്രയും ഉദാത്തവും അനശ്വരവുമായ ഉദാഹരണമാണ്.

സർവ്വശ്രീ പൂന്താനം, മേല്പ്പത്തൂർ, വില്വമംഗലത്ത് സ്വാമിയാർ, കുറൂരമ്മ, ചെറുശ്ശേരി, എഴുത്തച്ഛൻ എന്നീ മഹാത്മാക്കളുടെ മനസ്സിലും, ഹൃദയത്തിലും ഭഗവാൻ കൃഷ്ണൻ സർവ്വത്ര പരിപൂർണ്ണനായി ത്തന്നെ വസിച്ച് നൃത്തം ചെയ്യുന്ന കാഴ്ച രോമാഞ്ചജനകമാണ്. അതിനുള്ള ഭാഗ്യം അഗതികളായ നമുക്കും ഉണ്ടാകാൻവേണ്ടി പ്രാർത്ഥിക്കാം, പരിശ്രമിക്കാം.

ഈശ്വരമഹിമ വാചാമഗോചരമാണ്. അത് അനിർവചനീയവും, അപ്രാപ്യവുമാണ്. ആ സ്ഥിതിക്ക് ഉപ്പുപരൽ സമുദ്രജലത്തെ അളക്കാൻ ശ്രമിക്കുന്ന സാഹസികതയാവും ഈശ്വരതത്ത്വത്തെ വർണ്ണിക്കാൻ ശ്രമിക്കുന്നതെന്ന് അടിയന് ബോധ്യമുണ്ട്. എന്നാലും ഗുരുപ്രസാദത്താലും അനുഗ്രഹത്താലും ഈശ്വരന്റെ അളവറ്റ കാരുണ്യത്താലും അവിടുത്തെ സാമീപ്യത്തിലേക്ക് കുറേയെങ്കിലും അടുക്കാൻ ചെറിയ ഒരു കൊതുമ്പു വള്ളവുമായി നാമമന്ത്രങ്ങളാകുന്ന ചെറുതോണിയുമായി അടിയൻ തുഴയുകയാണ്, ക്ഷമിക്കുക.

"ജന്മാദ്യസ്യയതോന്വയാദിതരത-
ശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മ ഹൃദായ ആദികവയേ
മുഹ്യന്തിയത് സൂരയഃ
തേജോവാരിമൃദാം യഥാവിനിമയോ
യത്രത്രിസർഗ്ഗോ ഽ മൃഷാ
ധാമ്നാസ്വേനസദാനിരസ്തകുഹകം
സത്യംപരംധീമഹി" എന്ന ശ്രീമദ് ഭാഗവത മഹാ

പുരാണത്തിന്റെ വന്ദനശ്ലോകം വിവരിക്കുന്നതുപോലെ ജഗത്തിന്റെ സൃഷ്ടി, സ്ഥിതി, സംഹാരങ്ങളെല്ലാം നിർവഹിക്കുന്നത് ഈശ്വരനാണ്.

"ഈശ്വരഃ സർവഭൂതാനാം ഹൃദ്ദേശേ ഽ ർജ്ജുനതിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനിയന്ത്രാരൂഢാനി മായയാ" (ഗീത)

(ശ്രീ ഭഗവാനുവാച, അർജ്ജുന! യന്ത്രത്തിന്മേലേറ്റപ്പെട്ട വസ്തുക്കളെപ്പോലെ സർവ്വപ്രാണികളേയും നിജശക്തിയാൽ തത്തൽ കർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുകൊണ്ട് ഈശ്വരൻ സർവ്വപ്രാണികളുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. എപ്രകാരം ഒരു ഇന്ദ്രജാലക്കാരൻ പാവകളെ ഉണ്ടാക്കി തന്റെ മായാപ്രയോഗത്താൽ ചുററിത്തിരിക്കുന്നുവോ അതുപോലെ ഈശ്വരന്റെ മായാശക്തിയാൽ സർവ്വപ്രാണികളും സ്വസ്വ കർമ്മങ്ങളിൽ ചുറ്റിത്തിരിയുന്നു.)

ഈശ്വരനെ സമഷ്ടിസ്ഥൂലത്തിൽ വൈശ്വാനരനെന്നും സമഷ്ടി സൂക്ഷ്മത്തിൽ ഹിരണ്യഗർഭനെന്നും സമഷ്ടികാരണത്തിൽ ഈശ്വരനെന്നും പറയുന്നു. ഈശ്വരനിൽ രുദ്രനും ഹിരണ്യഗർഭനിൽ വിഷ്ണുവും, വൈശ്വാനരനിൽ ബ്രഹ്മദേവനും അന്തർഭൂതന്മാരായിരിക്കുന്നു. അതലവിതലാദി പതിന്നാലുലോകങ്ങളും, സൂര്യൻ, ചന്ദ്രൻ, നക്ഷത്രാദി ജ്യോതിർഗോളങ്ങളുമെല്ലാം വിരാട് സ്വരൂപനായ ഈശ്വരന്റെ അവയവങ്ങളാണ്. ആ ഈശ്വരൻ സകലതും സൃഷ്ടിച്ചു. താൻതന്നെ സൃഷ്ടിക്കപ്പെട്ട വസ്തുക്കളായും സമഷ്ടിയായും വ്യഷ്ടിയായും ഭവിച്ചു. ഷൾഭാവത്തോടുകൂടിയും ഷൾഭാവരഹിതനായും സർവ്വത്തിനും സാക്ഷിയായും സമസ്തജഗത്തിലും അന്തർല്ലീനനായി സ്ഥിതിചെയ്യുന്നതും ഈശ്വരൻതന്നെ.

ചിലന്തിക്ക് അതിന്റെ വലകെട്ടാൻ ഉപാദാനകാരണവും നിമിത്തകാരണവും രണ്ടും താനായിരിക്കുന്നതുപോലെ ഈശ്വരൻ സർവ്വവസ്തുക്കളുടേയും സമസ്തലോകങ്ങളുടേയും കാലസ്വരൂപനും ലീലാവിനോദനും ആയിത്തീർന്നു ഉപാദാനകാരണവും നിമിത്തകാരണവുമായി.

വസ്ത്രത്തിന്റെ ഉപാദാനകാരണമായ നൂല് എപ്രകാരം വസ്ത്രാകാരമായിട്ടിരിക്കുന്നുവോ അപ്രകാരം സർവ്വത്തിന്റേയും ഉപാദാനകാരണമായിരിക്കുന്ന ഈശ്വരൻതന്നെ സർവ്വവസ്തുരൂപനായും, സർവ്വസ്വരൂപനായി സർവ്വത്തിനും ആധാരമായുമിരിക്കുന്നു.

വസ്ത്രാകാരേണവർത്തിക്കുന്ന. നൂലിന്റെ ശരീരമാണ് വസ്ത്രം. അതു പോലെ ജഗത്തിലെ ഓരോ വസ്തു സ്വരൂപേണയും വിളങ്ങുന്ന ഈശ്വ രന് ഈ പ്രപഞ്ചമൊട്ടാകെയും ശരീരമാണ്. അതുതന്നെ വിരാട്സ്വരൂ പവും. ഈശ്വരായത്തങ്ങളായി പ്രകൃതിയിൽ കുടികൊള്ളുന്ന ഒട്ടനേകം വിഷയങ്ങളുടെ യാഥാർത്ഥ്യം ശരിയായി മൂഢബുദ്ധികളറിയുന്നില്ല. വാക്കിനും മനസ്സിനും വിഷയമാകാത്തതും വിസ്മയം ഉളവാക്കുന്നതു മായ ഈ അഖിലാണ്ഡകോടി ബ്രഹ്മാണ്ഡജാലങ്ങളേയും സൃഷ്ടിച്ച് രക്ഷിച്ച് നിലനിർത്തുന്ന ആ പരമഭാവത്തെ പലരും അവര വർക്കാകുംവണ്ണം പലവിധ നാമരൂപങ്ങളാൽ പരികല്പ്പിക്കുന്നു.

"യംശൈവാഃസമുപാസതേശിവഇതി
ബ്രഹ്മേതിവേദാന്തിനോ
ബൗദ്ധ, ബുദ്ധ ഇതിപ്രമാണ പഡവഃ കർത്തേതിനൈയായികാഃ
അർഹന്നിത്യഥജൈനശാസനരതാഃ കർമ്മേതിമീമാംസകാഃ
സോ ʃ യംവോവിദധാതുവാഞ്ഛിതഫലം
ത്രൈലോക്യനാഥോഹരിഃ"

(ഈശ്വരനെ ശൈവന്മാർ ശിവനെന്നും, വേദാന്തികൾ ബ്രഹ്മമെ ന്നും, ബൗദ്ധന്മാർ ബുദ്ധനെന്നും, നൈയായികന്മാർ കർത്താവെന്നും, ജൈനന്മാർ അർഹനെന്നും, മീമാംസകന്മാർ കർമ്മമെന്നും വ്യഹരിക്കു ന്നു. ത്രൈലോക്യനാഥനായ വിഷ്ണു ഏവരേയും അനുഗ്രഹിക്കുമാ റാകട്ടെ!)

"അഗ്നിർ ദേവോ ദ്വിജാതിനാം മുനീനാംഹൃദിദൈവതം
പ്രതിമാസ്വല്പബുദ്ധിനാം സർവ്വത്ര സമദർശിനാം"

(ബ്രാഹ്മണർക്ക് ദൈവം അഗ്നിയിലും, മുനിമാർക്ക് ഹൃദയത്തിലും, സാധാരണ ജനങ്ങൾക്ക് പ്രതിമയിലും സമദർശികളായ മഹത്തുക്കൾക്ക് ദൈവം എല്ലായിടത്തുമെന്ന് ഉത്തരഗീത പറയുന്നു.)

"അംഗുഷ്ഠമാത്രഃ പുരുഷോന്തരാത്മാ
സദാജനാനാഃ ഹൃദയേസന്നിവിഷ്ടഃ
ഹൃദാമനിശോ മനസാഭി ക്ലിപ്തോ
യ ഏതൽ വിദുരമൃതാസ്തേ ഭവന്തി" (ശ്വേതാശ്വതരം)

(പരമപുരുഷനും പരമാത്മാവുമായ ഈശ്വരൻ എപ്പോഴും എല്ലാ ജീവികളുടേയും ഹൃദയാന്തർഭാഗത്ത് അന്തര്യാമിയായി കേവലം അംഗു ഷ്ഠമാത്രനായി വിളങ്ങുന്നു. അവിടുത്തെ സാന്നിദ്ധ്യംകൊണ്ടാണ് എല്ലാ അറിവുകളും ഹൃദയത്തിൽനിന്നും പൊന്തിവരുന്നത്. ഇപ്രകാരമുള്ള ആത്മ സ്വരൂപത്തെ അറിയുന്നവരാണ് അമൃതസ്വരൂപികൾ.)

ഈശ്വരതത്ത്വം ശരിയായി ഗ്രഹിക്കുന്നതിന് ബ്രഹ്മലക്ഷണം എന്തെന്ന് അറിഞ്ഞിരിക്കുന്നത് ഉത്തമമാണ്.

"സത്യജ്ഞാനാ ʃനന്ത മാനന്ദം സർവ്വജ്ഞതാദ്യുപേതം
മായോപാധികം തൽപദാർത്ഥം പരമാത്മാ"

(സത്യം, ജ്ഞാനം, അനന്തം, ആനന്ദം, സർവ്വജ്ഞത്വം മുതലായ ലക്ഷണങ്ങളോടുകൂടിയതായും മായോപാധിയുള്ളതായും തൽപദത്തിനാൽ പറയപ്പെടുന്നതായുമിരിക്കുന്നതു യാതൊന്നോ അത് ബ്രഹ്മമാകുന്നു.)

യാതൊന്നു സുഖം, നിത്യം, പ്രകാശം വ്യാപകം, നാമരൂപാധാരം, ശുദ്ധം, അപാരം എന്നീ ലക്ഷണങ്ങളോടുകൂടിയതായും ബുദ്ധിയാൽ അറിയപ്പെടാത്തതായും ബുദ്ധിയെ അറിയുന്നതായും ഇരിക്കുന്നുവോ അതുതന്നെ ബ്രഹ്മം. അസ്തി, ഭാതി, പ്രിയം, രൂപം, നാമം ഇങ്ങനെ അഞ്ചംശം സർവ്വവസ്തുക്കളിലുമുണ്ട്. അവയിൽ ആദ്യത്രയമായ സച്ചിദാനന്ദലക്ഷണം ബ്രഹ്മസ്വരൂപവും ബാക്കി രണ്ടെണ്ണം ജഗദ്രൂപവുമാകുന്നു. ജ്ഞാനത്തിനുതുല്യം ശ്രേഷ്ഠം മറ്റൊന്നില്ല. പശുക്കൾക്ക് നിറം പലതെങ്കിലും പാലിന്റെ നിറം ഒന്നുതന്നെ എന്നറിയുക.

തപസ്സനുഷ്ഠിക്കുന്നവർ, ശാസ്ത്രജ്ഞാനമുള്ളവർ, കർമ്മം ചെയ്യുന്നവർ എന്നിവരെക്കാളും ധ്യാനയോഗി ശ്രേഷ്ഠനാകയാൽ നീ യോഗിയായി ഭവിക്കുക എന്നാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനന് നൽകുന്ന ഉപദേശം. ഇപ്രകാരം യോഗപരിശീലനംകൊണ്ട് വന്നുചേരുന്ന ഈശ്വരദർശന സൗഭാഗ്യത്തെക്കുറിച്ച് ശിവയോഗരഹസ്യം വർണ്ണിക്കുന്നതു കാണുകഃ-

"ആനന്ദക്കടലാം സദാശിവനിരുന്നിടും
ത്രികൂടാഖ്യമാം
സ്ഥാനത്തിങ്കൽ മനസ്സുവച്ചഖിലവും
ശീലിച്ചുകൊണ്ടീടുകിൽ
ജ്ഞാനാനന്ദ രസാമൃതം പൊഴിയുമന്നേരം
രസംകൊണ്ടഹോ
താനേതന്നെ മനം ലയിക്കുമതു താനദ്വൈതവും യോഗവും"

"വീണാർതണ്ടിൻ നടുവഴികടന്നങ്ങു ചെല്ലുന്നനേരം
കാണാമല്ലോ ശിവനുടെ മഹാകോവിലങ്ങഗ്രഭാഗേ
വീണാഭേരിമണിയടികളും മദ്ദളംകൊട്ടു ശംഖക്വാണം
വേണുധ്വനീ ഇടിമുഴക്കങ്ങളും ഘോഷമെന്തൊക്കെയാവാം?"

"കണ്ടേൻ കാണേണ്ടമാർഗ്ഗം ശിവശിവശിവനേ!
ചൊല്ലുവാൻ ശക്തിയില്ലേ!
ഉണ്ടേൻ ആനന്ദമാകുന്നമൃതിനെ ലഭിയാതുള്ളതല്ലോ-
ബുധർക്കും
കൊണ്ടേൻ രോമാഞ്ചമാകും കവചമിതു യമൻകൂടി ഭേദിച്ചിടില്ല
ഉണ്ടോഹോ! രാജയോഗത്തിനു സദൃശ്യമതും
കണ്ടതാരീ രസത്തെ!"

യോഗംകൊണ്ടോ, ജ്ഞാനംകൊണ്ടോ, കർമ്മംകൊണ്ടോ ഈശ്വരതത്ത്വം അഥവാ ബ്രഹ്മതത്ത്വം സാക്ഷാൽക്കരിച്ച ഒരു സാധകൻ ഷോഡശോപചാര പൂജാക്രമം വശമാക്കി ഈശ്വരോപാസനം ചെയ്ത്

മുക്തിയ്ക്കായി യത്നിക്കേണ്ടതാണ്. ആസനം, സ്വാഗതം, പാദ്യം, അർഘ്യം, ആചമനീയം, മധുപർക്കം, സ്നാനം, വസ്ത്രം, ആഭരണം, ചന്ദനം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, പുനരാചമനീയം, പ്രദക്ഷിണം എന്നിവയാണ് ഷോഡശോപചാരങ്ങൾ.

"ദേഹോദേവാലയഃ പ്രോക്തോ ജീവോ ദേവസ്സദാശിവഃ
ത്യജേതജ്ഞാന നിർമ്മാല്യംസോ$^{\prime}$ഹം ഭാവേന പൂജയേത്"

(ശരീരം ദേവാലയവും ജീവൻ ദേവനുമാണ്. അജ്ഞാനമാകുന്ന നിർമ്മാല്യം മാറ്റി ദേവൻ താൻതന്നെ എന്ന ഭാവത്തിലാണ് പൂജിക്കേണ്ടത്.)

"രത്നൈഃ കല്പ്പിതമാസനം ഹിമജലൈഃ
സ്നാനഞ്ചദിവ്യാംബരം
നാനാരത്നവിഭൂഷിതം മൃഗമദാമോദാങ്കിതം ചന്ദനം
ജാതീചമ്പക വില്വപത്രരചിതം പുഷ്പഞ്ച ധൂപംതഥാ
ദീപം! ദേവ! ദയാനിധേ! പശുപതേ! ഹൃത്കല്പിതം ഗൃഹ്യതാം"

(അല്ലയോ കരുണാനിധിയായ പശുപതേ! ഞാൻ അങ്ങേയ്ക്കായിക്കൊണ്ട് രത്നകല്പിതമായ ആസനത്തേയും ഹിമജലാഭിഷേകത്തേയും നനാരത്നവിഭൂഷിതമായിരിക്കുന്ന ദിവ്യ വസ്ത്രത്തേയും, ചന്ദനത്തേയും പിച്ചകം, ചമ്പകം, വില്വം ഇത്യാദി പുഷ്പങ്ങളേയും, ധൂപത്തേയും, ദീപത്തേയും സമർപ്പിക്കുന്നു. അങ്ങ് സ്വീകരിച്ചാലും.)

"ആത്മാത്വം, ഗിരിജാമതിഃ സഹചരാപ്രാണാഃ ശരീരംഗൃഹം
പൂജാതേ വിഷയോപഭോഗരചനാനിദ്രാസമാധിസ്ഥിതിഃ
സഞ്ചാരഃ പദയോഃ പ്രദക്ഷിണവിധിഃ സ്തോത്രാണി സർവാഗിരോ
യദ്യത് കർമ്മകരോമിത്തദഖിലം ശംഭോ, തവാരാധനം!"

(അല്ലയോ ശംഭോ! അങ്ങ് എന്റെ ആത്മാവാകുന്നു. ശ്രീപാർവ്വതി ബുദ്ധിയാകുന്നു. പ്രാണങ്ങൾ സഹചരന്മാരും ശരീരം ഗൃഹവുമാകുന്നു. വിഷയാനുഭവങ്ങൾ പൂജയും എല്ലാ വാക്കുകളും സ്തോത്രങ്ങളുമാകുന്നു. എന്നുവേണ്ട ഏതേതു കർമ്മങ്ങൾ ഞാൻ ചെയ്യുന്നുവോ അതെല്ലാം അങ്ങയുടെ ആരാധനയാകുന്നു. സർവ്വകർമ്മാർപ്പണമായ ഈ പൂജ അങ്ങ് സദയം പരിഗ്രഹിക്കേണമേ!

പതിമൂന്നു നിമിഷം ആത്മാവായ ദേവനെ പൂജിച്ചാൽ പശുദാന ഫലം നൂറുനിമിഷം ധ്യാനിച്ചാൽ അശ്വമേധയാഗഫലവും, ഒരു നാഴിക നേരം പൂജിച്ചാൽ രാജസൂയം കഴിച്ച ഫലവും സിദ്ധിക്കുമെന്നും, അതല്ല ഒരു ദിവസം മുഴുവൻ ധ്യാനിക്കുന്നവന് ബ്രഹ്മസാക്ഷാൽക്കാരഫലവും കൈവരുമെന്നും പറയപ്പെടുന്നു. ഈ അവസ്ഥ കൈവരിക്കാൻ ഭക്തി അത്യാവശ്യമാണ്.

**"മോക്ഷസാധന സാമഗ്ര്യാംഭക്തിരേവഗരീയസി" എന്ന് ശ്രീ ശങ്കരഭഗവദ്പാദർ പറയുന്നു. അദ്ധ്യാത്മരാമായണം ആരണ്യകാണ്ഡ വർണ്ണനയിൽ ശ്രീരാമദേവൻ ശബരിക്കുനൽകുന്ന ഉപദേശം കാണുകഃ-**

"ഭക്തി സാധനം സംക്ഷേപിച്ചു ഞാൻ ചൊല്ലീടുവ-
നുത്തമേ ! കേട്ടുകൊൾക മുക്തി വന്നീടുവാനായ്
മുഖ്യ സാധനമല്ലോ സജ്ജനസംഗം പിന്നെ
മൽക്കഥാലാപം രണ്ടാം സാധനം, മൂന്നാമതും
മദ്ഗുണേരണംപിന്നെ മദ്വചോവ്യാഖ്യാതൃത്വം
മല്ക്കലാ ജാതാചാര്യോപാസന മഞ്ചാമതും
പുണ്യശീലത്വം യമനിയ മാദികളോടു
മെന്നെ മുട്ടാതെ പൂജിക്കെന്നുള്ളതാറാമതും
മന്മന്ത്രോപാസകത്വ മേഴാമതെട്ടാമതും
മംഗലശീലേ ! കേട്ടുധരിച്ചു കൊള്ളേണം നീ
സർവ്വ ഭൂതങ്ങളിലും മന്മതിയുണ്ടാകയും
സർവ്വദാമദ് ഭക്തന്മാരിൽ പാരമാസ്തിക്യവും
സർവ്വ ബാഹ്യാർത്ഥങ്ങളിൽ വൈരാഗ്യം ഭവിക്കയും
സർവ്വലോകാത്മാ ഞാനെന്നെപ്പൊഴുമുറയ്ക്കയും
മത്തത്ത്വവിചാരം കേളൊമ്പതാമതും ഭദ്രേ !
ചിത്ത ശുദ്ധിക്കു മൂലമാദി സാധനം നൂനം"

ഇത്തരം നവവിധ ഭക്തി ലക്ഷണം ശ്രീമദ് ഭാഗവതത്തിലും ഉക്തമാകുന്നുണ്ട്. ധ്യാനമാംകൃത യുഗേയജ്ഞമാം ത്രേതയിൽ, അർച്ചനം ദ്വാപരയിൽ കീർത്തനം കലിയിങ്കൽ എന്ന ഉപാസനാ രീതികളും പ്രസിദ്ധമാണ്. ഉമാമഹേശ്വര സംവാദ രൂപത്തിലാണല്ലോ അദ്ധ്യാത്മരാമായണ പ്രതിപാദനം ആചാര്യൻ നിർവ്വഹിച്ചിരിക്കുന്നത്. ആരണ്യകാണ്ഡം സമാപ്ത ഭാഗത്ത് ശ്രീപരമേശ്വരൻ ശ്രീ പർവ്വതി ദേവിയോടു പറയുന്നത് കാണുക :-

"ഓരോരോമന്ത്ര തന്ത്ര ധ്യാനകർമ്മാദികളും
ദൂരെസ്സന്ത്യജിച്ചുതൻ ഗുരുനാഥോപദേശാൽ
ശ്രീ രാമചന്ദ്രൻ തന്നെ ധ്യാനിച്ചു കൊൾക നിത്യം
ശ്രീ രാമ മന്ത്രം ജപിച്ചിടുക സദാകാലം
ശ്രീ രാമ ചന്ദ്രകഥ കേൾക്കയും ചൊല്ലുകയും
ശ്രീ രാമ ഭക്തൻമാരെ പൂജിച്ചുകൊള്ളുകയും
ശ്രീ രാമ മയം ജഗത്സർവ്വമെന്നുറയ്ക്കുമ്പോൾ
ശ്രീ രാമ ചന്ദ്രൻ തന്നോടൈക്യവും പ്രാപിച്ചീടാം
രാമ രാമേതി ജപിച്ചീടുക സദാകാലം
ഭാമിനീ ! ഭദ്രേ ! പരമേശ്വരീ ! പത്മേക്ഷണേ!"

ഇത്ഥം ഉമാപതി ഉപദേശിച്ചതു കേട്ട് ചിത്തം തെളിഞ്ഞ് പരമേശ്വരി ദേവി പരവശയായി ഭക്തിപൂർവ്വം ശ്രീരാമനിൽ ചിത്തവുമുറപ്പിച്ച് കാരുണ്യാലയനിൽ ലയിച്ചു രുദ്രാണിയും എന്നു പ്രസ്ഥാവിച്ചു കൊണ്ടാണ് ആരണ്യകാണ്ഡം സമാപിക്കുന്നത്. ഓരോ ജീവന്മാരോടുമുള്ള ആചാര്യന്റെ ഉപദേശമാണിത് കേവലം ദേവീദേവന്മാർക്ക് വേണ്ടി മാത്രം ഉള്ളതല്ല. ജീവാത്മാക്കൾ ഇത് പാഠമാക്കുകയും

ജീവിതത്തിൽ പകർത്തുകയും വേണം. എന്നാൽ മാത്രമേ ജന്മലക്ഷ്യം പൂർത്തിയാകു.

യോഗാരൂഢനായി ജ്ഞാന ഭൂമികയുടെ പടവുകളെല്ലാം കടന്നു കയറി ആത്മാരാമനായി തീർന്ന് ജന്മ സാഫല്യം കൈവരിക്കാനുള്ള സന്യാസി മാർഗ്ഗത്തെ കുംഭകർണ്ണൻ, വിഭീഷണൻ, കാലനേമി തുടങ്ങിയവർ രാവണനു നൽകുന്ന ഉപദേശ രൂപത്തിൽ അദ്ധ്യാത്മക രാമായണത്തിലും, നിമി ചക്രവർത്തിക്ക് നവ യോഗികൾ നൽകുന്ന ഒൻപത് ചോദ്യങ്ങൾക്കുള്ള മറുപടി, അവധൂതന്റെ 24 ഗുരുക്കൻമാരുടെ വിശദീകരണം ഉദ്ധവരുടെ 21 ചോദ്യങ്ങൾക്ക് കൃഷ്ണൻ നൽകുന്ന മറുപടി തുടങ്ങി അനവധി സന്ദർഭങ്ങളിൽ ശ്രീമദ് ഭാഗവതത്തിലും വിശദമാക്കുന്നുണ്ട്. ശുഭേച്ഛ, വിചാരണ, തനുമാനസി, സത്വാപത്തി, അസംസക്തി, പദാർത്ഥ ഭാവനി, തുര്യഗ തുടങ്ങിയ യോഗ സപ്ത ഭൂമി എന്നറിയപ്പെടുന്ന ഏഴുജ്ഞാന ഭൂമികകളെ കുറച്ച് കൂടി സാമാന്യമായി പ്രതിപാദിച്ചു കൊള്ളട്ടേ !

ശുഭേച്ഛ, എന്നാൽഃ-

"ശാസ്ത്ര സജ്ജനസമ്പർക്കാൻ മൂഢോഹമിതിയാമതിഃ
വൈരാഗ്യപൂർവ്വികേച്ഛായാ ശുഭേച്ഛാസുമനോഹരേഃ"

(ശാസ്ത്രപാഠം കൊണ്ടും സജ്ജന സമ്പർക്കം കൊണ്ടും ശരീരാഭിമാനത്തിനും പ്രപഞ്ചത്തോടുള്ള സത്യബുദ്ധിക്കും സ്വാധീനം കുറഞ്ഞ് താൻ മൂഢനും ദുർബലനുമാണെന്ന് സ്വയം ബോധ്യം വന്ന് ജ്ഞാന സമ്പാദനത്തിന് തൃഷ്ണപൂണ്ട് സദാസമയം നീറിപ്പുകയാൻ തുടങ്ങിയാൽ ശുഭേച്ഛ എന്ന ഒന്നാമത്തെ യോഗഭൂമികയിൽ എത്തിയെന്നു നിശ്ചയിക്കാം )

ശുഭേച്ഛ ഉറച്ചു കഴിഞ്ഞാൽ വിചാരണ ഉദയം ചെയ്യും. ജ്ഞാന സമ്പാദനത്തിനുള്ള അടങ്ങാത്ത തൃഷ്ണ കൊണ്ട് ശാസ്ത്രഗ്രന്ഥങ്ങൾ പാരായണം ചെയ്യുകയും സത്സംഗവാഞ്ഛരവർദ്ധിച്ച് സൽഗുരുവിനെ അന്വോഷിച്ച് സഞ്ചരിക്കാൻ തുടങ്ങും. ഈശ്വര ചിന്തനത്തോടെ താനാരെന്നുള്ള അന്വേഷണത്തിൽ മുഴുകുമ്പോൾ ഭാഗ്യവശാൽ ഗുരുലാഭമുണ്ടാകും. ഗുരുമുഖത്തു നിന്നും വാക്യാർത്ഥം ഗ്രഹിച്ച് തീവ്രവിരക്തനും വിഷയ വൈരാഗ്യവാനായി നിരന്തരാനുസന്ധാനത്തിൽ മുഴുകുമ്പോൾ തനുമാനസിയെന്ന മൂന്നാമത്തെ ഭൂമിക വന്നു ചേരുന്നു.

"വിചാരണാശുഭേച്ഛാഭ്യാമിന്ദ്രിയാർത്ഥേഷ്വുരക്തതാ
യത്രസാതനുതാമേതിപ്രോച്യതേതനുമാനസി"

(സംസാരത്തിൽ എല്ലാ വിഷയങ്ങളിലുമുള്ള സംഗം നിശ്ശേഷം നശിക്കുകയും ബാഹ്യാഭ്യന്തര കരണങ്ങളെല്ലാം അവയുടെ കാരണത്തിലടങ്ങി തത്ത്വചിന്തനത്തിനുള്ള തടസ്സം നീങ്ങുന്നതാണീ ഭൂമികയുടെ ലക്ഷണം. ശരീരധർമ്മം തീരെ വെടിയുന്നില്ല. എന്നാൽ അവയ്ക്കുവേണ്ടി ഒന്നും ചെയ്യുന്നില്ല. അന്യരുടെ ശ്രമംകൊണ്ട്വേണം

അവ നിറവേറ്റാൻ. അപ്രകാരം സംസാരത്തിൽ നിന്നകന്ന് ബ്രഹ്മത്തോടടുക്കുന്ന സാധകന് ക്രമേണ മനസ്സ് ക്ഷയിച്ച് സത്വാപത്തിയിലെത്തുന്നു.

ജാഗ്രദവസ്ഥയിലെ മൂന്ന് ഭൂമികകൾ പിന്നിട്ട് സ്വപ്നാവസ്ഥയിലെ സത്വാപത്തിയിലെത്തുന്ന സാധകന്റെ മനസ്സ് ശോഷിച്ചു ലയിക്കുമെങ്കിലും നാമരൂപസ്ഫുരണം നിലനിൽക്കും. മിക്കവാറും സ്ഥൂലശരീരത്തിന്റെ ഓർമ്മപോലും നശിക്കും. ആഹാരനിദ്രാദികളുടെ ഓർമ്മപോലും ഉണ്ടായിരിക്കുകയില്ല. വാസനകൾ ക്രമേണ ക്ഷയിച്ച് കൂടുതൽ ഊർജ്വസ്വലനായി അസംസക്തി പ്രാപിക്കും. ഇത് സുഷുപ്താവസ്ഥയാണ്. മറ്റുള്ളവരുടെ സുഷുപ്തിപോലെയല്ല അസംസക്തിയിലെത്തിച്ചേരുന്നവരുടെ സുഷുപ്തി. സാധകൻ ഉറങ്ങുന്നില്ലെങ്കിലും ഒന്നിനേയും അറിയുന്നുമില്ല. വിക്ഷേപത്തിൽനിന്ന് മുക്തനെങ്കിലും തത്ത്വത്തിൽ എത്തിയിട്ടില്ല. സംസാരത്തിൽ യാതൊരു സംബന്ധമില്ലാതെയും ശരീരധർമ്മങ്ങൾ വെടിഞ്ഞും ഒന്നിലും ആസക്തിയും സംബന്ധവും ഇല്ലാതെയും ഇരിക്കുന്ന അവസ്ഥയാണ് അസംസക്തി.

"പഞ്ചമീഭൂമിയിൽ മദ്ധ്യേതു ജീവൻ മുക്തോവിരാജക<br>ബ്രഹ്മാനന്ദരസംപീത്വാമത്തഭ്രമര രാഡിവ"

(ജീവഭാവത്തെവിട്ട് ക്രമേണ മുക്തനാകുന്ന അവസ്ഥതന്നെ പദാർത്ഥഭാവനി എന്ന ആറാമത്തെ ഭൂമിക. ഈ ജീവൻമുക്ത്യവസ്ഥയിൽ ബ്രഹ്മാനന്ദരസം അറിയാനും ആസ്വദിക്കാനും തുടങ്ങും. തേൻകുടിച്ച് മദിക്കുന്ന വണ്ടിനെപ്പോലെ ഉന്മത്തനായിത്തീരും. ഇപ്പോൾ സാധകനല്ല സിദ്ധനാണ്. കരിയില കാറ്റിന്റെ പ്രേരണയാൽ ചലിക്കും അല്ലാത്തപ്പോൾ നിശ്ചലമായിരിക്കും. ഇതുപോലെ ഒന്നിനോടും സംബന്ധമില്ലാതെയും നിശ്ചലനായിരിക്കുകയും ചെയ്യുന്ന യോഗിയുടെ അവസ്ഥ തുര്യമെന്നറിയപ്പെടുന്നു

തുര്യാതീത അഥവാ തുര്യഗയാണേഴാമത്തെ യോഗഭൂമി.

"സപ്തമി ഭൂമികാദേവി! യോഗിനാം മുക്തിദായിനി<br>തത്രഗത്വാചിരം വിദ്വാനാത്മാരാമോ വിരാജതേ"

(ഈ സാധകൻ ആരൂഢൻതന്നെ. പിന്നീട് സംസാരത്തിലിറങ്ങാൻ ഇടവരാതെ ആത്മാരാമനായിരുന്ന് അവശിഷ്ട പ്രാരബ്ധങ്ങളെ അറിയാതെതന്നെ അനുഭവിച്ച് തീർത്ത് ദേഹാന്ത്യത്തിൽ വിദേഹ കൈവല്യത്തെ പ്രാപിക്കുന്നു.)

"കൃതസ്യകരണം നാസ്തിമൃതസ്യമരണം യഥാ<br>മുക്തസ്യ ജനനം നാസ്തി അമൃതസ്യ മൃതിര്യഥാ"

(ചെയ്തുകഴിഞ്ഞതെപ്രകാരം ചെയ്യേണ്ടതായില്ലയോ, മരിച്ചവനെപ്രകാരം മരിക്കേണ്ടതായില്ലെയോ, അമൃതസ്വരൂപനായവനെപ്രകാരം മരണമില്ലയോ, അപ്രകാരം മുക്തനായവന് പിന്നീട് ജന്മം ഉണ്ടാകുന്നില്ല.

ത്യാഗപ്രധാനമായ സന്യാസം വേഷപ്രധാനമായി അധഃപതിച്ചിരിക്കുന്ന നഗ്നസത്യത്തെ ശ്രീ ശങ്കരാചാര്യ സ്വാമികൾ ഇങ്ങനെ വിമർശിക്കുന്നുഃ-

"ജടിലോമുണ്ഡി ലുഞ്ചിതകേശഃ
കാഷായാംബരബഹുതരവേഷഃ
പശ്യന്ന പിചന പശ്യതിമൂഢോ-
ഹ്യുദരനിമിത്തം ബഹുകൃതവേഷംഃ"

കൂടാതെ നാരദപരിവ്രാജകോപനിഷത്ത്, ദണ്ഡുധരിച്ചതുകൊണ്ടോ, മുണ്ഡനംകൊണ്ടോ ഡംഭാചാരങ്ങളായ വേഷഭൂഷാദികൊണ്ടോ മുക്തി ലഭിക്കുകയില്ലെന്ന് വ്യക്തമാക്കിയിരിക്കുന്നു. "ന ദണ്ഡധാരണേ, ന മുണ്ഡനെ ന വേഷണ ന ഡംഭാചാരേണ മുക്തിഃ-"

"കാഷായ വാസസ്സതതം, ധ്യാനയോഗപരായണഃ
ഗ്രാമാന്തേ വൃക്ഷമൂലേ വാവസേദ്ദേവാലയേ / പീ വാ"

(കാഷായം ധരിച്ച സന്യാസി എപ്പോഴും ധ്യാനയോഗ തൽപരനായി ഗ്രാമത്തിനു പുറത്ത് വൃക്ഷച്ചുവട്ടിലോ ദേവാലയത്തിലോ വസിക്കണം. ശ്രീശങ്കരവചനം കാണുകഃ-)

"സുരമന്ദിരതരുമൂലനിവാസഃ
ശയ്യാഭൂതലമജിനംവാസഃ
സർവ്വപരിഗ്രഹഭോഗത്യാഗഃ കസ്യസുഖം നകരോതി വിരാഗഃ"

വിവേഹ മുക്തി കൈവരിച്ച സ്ഥിതപ്രജ്ഞന്റെ ലക്ഷണം സർവ്വസാരോപനിഷത്ത് ഇങ്ങനെ വർണ്ണിക്കുന്നുഃ-

"നാഹം ദേഹോജന്മമൃത്യുഃ കുതോമേ
നാഹംകാരോക്ഷുത്പിപാസേകുതോമേ
നാഹംചേതശ്ശോക മോഹൗകുതോമേ
നാഹം കർത്താബന്ധമോക്ഷൗകുതോമേ!"

(ഞാൻ ദേഹമല്ല, എനിക്കു ജനനമരണമേത്? ഞാൻ അഹംകാരമല്ല, എനിക്ക് ക്ഷുത്തും ദാഹവുമേത്? ഞാൻ മനസ്സല്ല, എനിക്കു ദുഃഖമോഹങ്ങളേത്? ഞാൻ കർത്താവല്ല, എനിക്കു ബന്ധമോക്ഷങ്ങളേത്?)

ഞാനാകുന്ന മഹാസമുദ്രത്തിൽ സംസാരരൂപമാകുന്ന തരംഗം ഉണ്ടാകുകയോ നശിക്കുകയോ ചെയ്യട്ടെ, അതുകൊണ്ടൊന്നും എനിക്കു വൃദ്ധിയോ, ക്ഷയമോ സംഭവിക്കുന്നില്ല. ഞാൻ കർത്താവോ ഭോക്താവോ അല്ല, മനസ്സോടുകൂടിയവനുമല്ല. പ്രകാശത്തോടു കൂടിയവൻ ഞാൻ. ബുദ്ധി മുതലായവയ്ക്കു സാക്ഷിയായവൻ ഞാൻ-എല്ലാ കാലത്തിലും നാശമില്ലാത്തവൻ. ദേഹമാകുന്ന വിളക്കിൽ മനസ്സാകുന്ന തിരി നിഷ്ക്കാമ സുകൃതകർമ്മമാകുന്ന എണ്ണയിൽമുങ്ങി ജ്ഞാനദീപം തെളിയുന്നു. നിത്യമായും ശുദ്ധമായും വിമുക്തമായും ഏകമായും അഖണ്ഡമായും അദ്വയമായും സത്യമായും ജ്ഞാനമായും ആനന്ദമായും

ഉള്ള പരബ്രഹ്മമേതോ അതു ഞാനാകുന്നു. ഞാൻ സർവ്വ ശ്രേഷ്ഠൻ, പ്രകാശമുള്ള ചിത്ഘനൻ, എപ്പോഴും ഞാനുണ്ട്- ഒരിക്കലും ഞാനില്ലാതിരിക്കുന്നില്ല, സർവ്വഥാ ആപ്തകാമനും പരിപൂർണ്ണനുമാണ് ഞാൻ എന്ന് നിരന്തരം ധ്യാനിക്കുക. അപ്പോൾ,

"ഈശനും പ്രപഞ്ചവുമേകമെന്നുറച്ചു ഞാൻ
ഈശനെദ്ദേശികനെന്നറിഞ്ഞു തെളിഞ്ഞപ്പോൾ
ദേശിക പാദപത്മമെന്നുള്ളിലുറപ്പിച്ചേൻ
ദേശികാജ്ഞയാപരമാനന്ദസമന്വിതം"

"ഈശനും പ്രപഞ്ചവും ദേശികൻതാനും ഞാനും
ഈശന്റെ കാരുണ്യത്താൽ കേവലമൊന്നായ്ക്കണ്ടേൻ
അന്നേരം മായാമയമായുള്ള ബഹുത്വങ്ങൾ
ഒന്നുമേ കാൺമാനില്ല ഞാനൊഴിഞ്ഞൊരേടത്തും"

എന്ന് ശ്രീമദ് ഭാഗവതാചാര്യൻ പറയുന്ന നിലകൈവരും. അതു തന്നെ ജീവന്മുക്താവസ്ഥയും വൈകുണ്ഠലോകപ്രാപ്തിയും. ഈ നില കൈവരിക്കാൻ മാത്രമാണ് നാം ജനിച്ചതും വളർന്നതും പഠിച്ചതും ഉദ്യോഗം നോക്കിയതുമെല്ലാം. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ തുടങ്ങിയ പടിയാറും കടന്ന്ചെന്ന് സാക്ഷാൽ കൈലാസവാസനെ കാണുന്ന അവസ്ഥയും ഇതുതന്നെ.

"ഊടെ രണ്ടുമന്ത്രമുണ്ട് ഓടിനിൽക്കുമങ്ങതിൽ
ഗൂഢമായ് വസിപ്പുസത്യസന്ധനായൊരീശ്വരൻ
തേടിനാഡിയൂടെയങ്ങുകണ്ടുകൊൾകഭക്തരേ-
കൂടുമീശ്വരൻപദം മുകുന്ദരാമപാഹിമാം" എന്ന് ശ്രീകൃഷ്ണസന്ധ്യാനാമം പ്രകീർത്തിക്കുന്നതിന്റെ പൊരുളും ഇതുതന്നെ.

"തത്ത്വമസ്യാദി മഹാവാക്യാർത്ഥംകൊണ്ടുമമ
തത്ത്വത്തെയറിഞ്ഞിടാമാചാര്യ കാരുണ്യത്താൽ
മത്ഭക്തനായുള്ളവനിപ്പദമറിയുമ്പോൾ
മത്ഭാവം പ്രാപിച്ചീടുമില്ല സംശയമേതും"

"മത്ഭക്തി വിമുഖന്മാർ ശാസ്ത്രഗർത്തങ്ങൾതോറും
സത്ഭാവംകൊണ്ടു ചാടിവീണു മോഹിച്ചിടുന്നു
ഭക്തിഹീനന്മാർക്കു നൂറായിരം ജന്മംകൊണ്ടും
സിദ്ധിക്കയില്ല തത്ത്വജ്ഞാനവും കൈവല്യവും"

എന്ന് ശ്രീരാമചന്ദ്രൻ ആഞ്ജനേയസ്വാമികൾക്ക് അദ്ധ്യാത്മരാമായണ സംക്ഷേപ ഭാഗത്ത് (ബാലകാണ്ഡം) ഉപദേശിക്കുന്നതും ഇതിൽപ്പരമൊരുപദേശം മറ്റെങ്ങുമില്ലെന്നും ഇതുപരമരഹസ്യമായ ശാസ്ത്രജ്ഞാനമാണെന്നും വിവരിക്കുന്നതു കാണുക.

ഇങ്ങനെ എത്രതന്നെ കൃതികൾ പരിശോധിച്ചാലും മുക്തിയെക്കുറിച്ച് മാത്രമാണ് നമ്മുടെ ധർമ്മഗ്രന്ഥങ്ങളെല്ലാം ഉച്ചൈസ്തരം

ഉദ്ഘോഷിക്കുന്നതെന്ന് ഏത് കണ്ണുപൊട്ടനും കാണാൻ കഴിയും. ആകയാൽ:-

"നല്ലതെല്ലാവർക്കും വരുത്തുവാനുള്ളതു
ണ്ടല്ലോ വഴിയറിയാതെ കിടക്കുന്നു!
മെല്ലെ മെല്ലെത്തുടർന്ന വ്വഴിക്കങ്ങുപോയ്
ച്ചെല്ലുന്നവർക്കു ഗുണംവരും മേൽക്കുമേൽ"

എന്ന ശ്രീമദ് ഭാഗവതോപദേശത്തെത്തന്നെ നമുക്കു ശരണം പ്രാപിക്കാം.

"നല്ലവരുടെ സംവാദങ്ങളെ കേൾക്കെന്നുള്ളതല്ലോ മോക്ഷത്തിനുള്ള മാർഗ്ഗം" എന്ന് ശ്രീമദ് ഭാഗവതം പ്രകീർത്തിക്കുന്നു. ഇപ്രകാരമുള്ള സജ്ജനസമ്പർക്കത്തിലൂടെയും സംവാദങ്ങളിലൂടെയും മുക്തിപ്രാപിച്ച പല മഹാത്മാക്കളുടേയും കഥയാണ് അദ്ധ്യാത്മരാമായണവും, ശ്രീമദ്ഭാഗവതവും, മഹാഭാരതവുമെല്ലാം പ്രകീർത്തിക്കുന്നത്. അതിനാൽ അല്പമെങ്കിലും വിവേകമുള്ളവർ സത്സംഗത്തിനായി കഠിനയത്നം ചെയ്യണം. അതേത്തുടർന്നുണ്ടാകുന്ന അപൂർവ്വഫലസിദ്ധിയെക്കുറിച്ചുകൂടി അല്പമായൊന്നു വിലയിരുത്താം.

"വേദാന്ത വിജ്ഞാന സുനിശ്ചിതാർത്ഥാഃ
സംന്യാസയോഗാൽ യതയഃ ശുദ്ധസത്വാഃ
തേബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തിസർവ്വേ"

(വേദാന്ത ശാസ്ത്രത്തിന്റെ ശരിയായ അദ്ധ്യയനംകൊണ്ട് വേദാന്താർദ്ധഭൂതമായ ബ്രഹ്മതത്ത്വത്തെ ആർ നിസ്സംശയരൂപേണ ഗ്രഹിച്ചിട്ടുണ്ടോ; കർമ്മഫലസ്വരൂപങ്ങളായ സമസ്തഭോഗങ്ങളുടേയും ത്യാഗംകൊണ്ട് ആരുടെ അന്തഃകരണം ദുരത്യന്ത പവിത്രമായിത്തീർന്നിട്ടുണ്ടോ? അങ്ങനെയുള്ള സാധകന്മാർ മരണാനന്തരം ബ്രഹ്മലോകപ്രാപ്തിയാൽ അമൃതസ്വരൂപികളും മുക്തന്മാരുമായിത്തീരുന്നു.)

"ഗതാഃകലാഃ പഞ്ചദശപ്രതിഷ്ഠാ
ദേവാശ്ചസർവ്വേ പ്രതിദേവതാസു
കർമ്മാണി വിജ്ഞാനമയശ്ച ആത്മാ
പരേ ᐟ വ്യയേ സർവ്വഏകീഭവന്തി"

(പ്രാണനോടുകൂടി എല്ലാകരണങ്ങളും അധിദേവതമാരടക്കം അതതിന്റെ കാരണത്തിൽ ലയിക്കുകയും, എല്ലാവിധ കർമ്മസംസ്കാരങ്ങളോടുംകൂടി ജീവാത്മാവ് പരമാത്മാവിൽ ലയിക്കുകയും ചെയ്താൽ അങ്ങനെയുള്ള സാധകൻ പിന്നീട് മടങ്ങിവരാത്ത നിലയിൽ അഭേതമായ ഐക്യത്തെ പ്രാപിക്കുന്നു.)

"തരതിശോകമാത്മവിൽ"
"തഥാവിദ്വാൻ നാമരൂപാദ്വിമുക്തഃ പരാൽപരം"
പുരുഷമുപൈതിദിവ്യം "ബ്രഹ്മവിദാപ്നോതിശാം
ജ്ഞാത്വാദേവം മുച്യതേ സർവ്വപാശൈഃ"

എന്നിങ്ങനെ അനേകം ശ്രുതിവാക്യങ്ങളെക്കൊണ്ട് ബ്രഹ്മജ്ഞാനി പരമ പദത്തെ പ്രാപിക്കുമെന്നു വിധിച്ചിരിക്കുന്നു.

മരിക്കുമ്പോൾ ഒന്നും കൊണ്ടുപോകുന്നില്ല എന്ന് സാധാരണ പറയാറുണ്ട്. അതു ശരിയല്ല. ജീവൻ ഒരു ശരീരം ഉപേക്ഷിച്ച് മറ്റൊരു ശരീരത്തിലേക്ക് പോകുമ്പോൾ പ്രാണൻ, ഇന്ദ്രിയങ്ങൾ, അന്തഃകരണം, കർമ്മജ്ഞാനമയങ്ങളായ സംസ്ക്കാരങ്ങൾ എന്നിവയോടുകൂടിയാണ് പ്രയാണം ചെയ്യുന്നതെന്ന് ബൃഹദാരണ്യകോപനിഷത്തു പറയുന്നു. ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഒരാചാര്യനിൽ നിന്നാണിവയൊക്കെ ഗ്രഹിക്കേണ്ടത്. ബ്രഹ്മവിദ്യമാത്രമാണ് മുക്തിയ്ക്ക് ഏകഹേതുവെന്നും ശ്രുതി ആവർത്തിക്കുന്നു. "യദഹരേവവിരജേൽ, തദഹരേവ പ്രവ്രജേൽ" (എപ്പോൾ വൈരാഗ്യം ദൃഢപ്പെടുന്നുവോ ആ നിമിഷം മുതൽ സന്യാസം സ്വീകരിക്കണമെന്നു താല്പര്യം.)

ബ്രഹ്മജ്ഞന്റെ മഹിമ ശാശ്വതമാണ്, അതൊരിക്കലും നശിക്കുന്നില്ല. കർമ്മംകൊണ്ട് അതിന് വൃദ്ധിക്ഷയങ്ങളുമില്ല. അവൻ പാപത്തോട് ചേരാൻ ഇടവരുന്നില്ല. ഈ സാധകൻ ശാന്തനും ദാന്തനും ഉപരതനും തിതിക്ഷുവും ധ്യാനനിഷ്ഠയുള്ളവനുമായിരിക്കും. ജീവൻ വേർപെട്ട ഒരാളുടെ ഇന്ദ്രിയങ്ങൾ മനസ്സിലും മനസ്സ് പ്രാണനിലും പ്രാണൻ തേജസ്സിലും തേജസ്സ് പരദേവതയിലും സ്ഥിതിചെയ്യുന്നതായി ഛാന്ദോഗ്യം പറയുന്നു.

"ശതംചൈകാഹൃദയസ്യനാഡ്യാ-
സ്താസാം മൂർദ്ധാനമഭിനിസൃതൈകാഃ
തയോർദ്ധ്വമായന്നമൃതത്വമേതി
വിഷ്വഗന്യാ ഉൽക്രമേണ ഭവന്തി" (കഠം)

(ഹൃദയത്തിൽ നിന്ന് പുറപ്പെട്ട് ശരീരത്തിന്റെ നാനാ ഭാഗങ്ങളിലേയ്ക്ക് നൂറ്റിഒന്നുനാഡികൾ പോകുന്നുണ്ട്. അവയിലൊന്നു നേരേ ശിരസ്സിലേക്കു പോകുന്നു. അതിലൂടെ മേൽപ്പോട്ടുയർന്ന് ശിരസ്സുഭേദിച്ച് വേർപെടുന്ന ജീവൻ അമൃതത്വം പ്രാപിക്കുന്നു. അല്ലാതുള്ളവ പുനർജന്മവിധേയമാവുന്നു.) മഹാത്മാവായ ഒരാളുടെ ശരീരത്യാഗസമയത്തു സുഷുമ്നാദ്വാരം തുറക്കുകയും ഹൃദയമുഖത്തെ പ്രകാശംകൊണ്ട് അതു വെളിപ്പെടുകയും ചെയ്യുന്നു. സുകൃതിയും ജ്ഞാനസമ്പന്നനുമായ ജീവൻ അതുവരെ അഭ്യസിച്ച ബ്രഹ്മവിദ്യാ പ്രഭാവംകൊണ്ടും ബ്രഹ്മലോകഗമനാത്മക സംസ്ക്കാരത്തിന്റെ സ്മൃതികൊണ്ടും സർവ്വോപരി ഹൃദയസ്ഥിതനായ പരമേശ്വരന്റെ അനുഗ്രഹംകൊണ്ടും സുഷുമ്നാദ്വാരത്തിൽക്കൂടെ മേൽപ്പോട്ടുയർന്ന് ആദിത്യരശ്മിയിൽക്കൂടെ സംസാരമണ്ഡലത്തെ വിട്ട് ബ്രഹ്മപദത്തെ പ്രാപിക്കുന്നു. ദക്ഷിണായനമോ, രാത്രിയോ ആയാലും ജ്ഞാനിക്കു ബ്രഹ്മപ്രാപ്തിക്കു തടസ്സമില്ല. ഉത്തരായനം പ്രതീക്ഷിച്ചുകൊണ്ടുള്ള ഭീഷ്മാചാര്യരുടെ ശരശയ്യാശയനവും സ്മർത്തവ്യം തന്നെ.

"സൽക്കർമ്മങ്ങളെക്കൊണ്ടു ദേവനായ് ഭവിച്ചീടും
ദുഷ്ക്കർമ്മങ്ങളെക്കൊണ്ടു ഹീനനായ് ഭവിച്ചീടും
സ്വർഗ്ഗവും നരകവും തന്നുടെ കർമ്മങ്ങളാൽ
ഒക്കവേദേഹമൂലം, ദേഹമോ കർമ്മമൂലം"-എന്ന ഭാഗവത

തത്ത്വത്തിലേക്കുതന്നെ മടങ്ങുക നാം. ബഹുജന്മാർജ്ജിതകർമ്മമ ശേഷം തിരുമുൽക്കാഴ്ച നിനക്കിഹവച്ചേൻ, ഒരു ഫലമുണ്ടോ പതിനാ യിരമുരുചത്തുപിറന്നാൽ നാരായണജയ എന്ന ഭാഗവതകീർത്തനവും, പുനരപി ജനനം പുനരപിമരണം പുനരപിജനനീ ജഠരേശയനം തുട ങ്ങിയുള്ള ശ്രീശങ്കരവചനവും, നരിചത്തുനരനായ്പ്പിറക്കുന്നു നാരിച ത്തുടനോരിയായ്പ്പോകുന്നു, ഈച്ചചത്തൊരു പൂച്ചയായീടുന്നു ഈശ്വ രന്റെ വിലാസങ്ങളിങ്ങനെയെന്ന പൂന്താനവചവുമെല്ലാം മരണാനന്തരം ജീവന്മാർക്കുള്ള ഘോരവും അജ്ഞാതവുമായ അവസ്ഥയെയാണ് ഓർമ്മിപ്പിക്കുന്നത്.

ആത്മമോചനം മാത്രമാണ് ജീവിതലക്ഷ്യമെന്നു നമ്മുടെ കൃതി കൾ ആവർത്തിച്ചു പ്രഖ്യാപിക്കുന്നു. അതുമാത്രമാണ് കർത്തവ്യവും ഭോക്തവ്യവും പ്രാക്തവ്യവുമെല്ലാം. അതിനുള്ള മാർഗ്ഗങ്ങൾ ആരായു കയാണ് ശരിയായ വിദ്യാഭ്യാസം. ഇതിനു പൗരാണിക ഭാരതത്തിലെ ഗുരുകുല സമ്പ്രദായംതന്നെ പുനഃസ്ഥാപിച്ചേ മതിയാകൂ.

മനുഷ്യനെ ദേവനും ഈശ്വരനുമാക്കുന്ന വിലക്കപ്പെട്ട മാർഗ്ഗോ പദേശം നമ്മുടെ ശ്രേഷ്ഠകൃതികൾ ആവർത്തിച്ചു പ്രഖ്യാപിക്കുന്നത് കൂടെക്കൂടെ ഗുരുക്കന്മാർ പ്രഭാഷണങ്ങളിൽ ഉദ്ധരിക്കാറുള്ളത് ഓർത്തു പോവുകയാണ്. രാവണന് സൽബുദ്ധി ഉദിക്കുന്നതിനുവേണ്ടി ആരെല്ലാം ഉപദേശിക്കുന്നു. കുംഭകർണ്ണ വിഭീഷണന്മാർ, പുലസ്ത്യൻ, കാലനേമി, മാരീചൻ, മണ്ഡോദരി, ഹനുമാൻ തുടങ്ങി ആരുടേയും ഉപദേശവും ഫലിച്ചില്ല. മരണംകൊണ്ടേ അഹന്ത ഒടുങ്ങുന്നുള്ളൂ. ദുര്യോ ധന-ദുശ്ശാസന, കംസകബന്ധവിരാധഭാവങ്ങളും ഈ തത്ത്വം തന്നെ സൂചിപ്പിക്കുന്നു. താടക, പൂതന, ശൂർപ്പണഖ തുടങ്ങിയ സ്ത്രീകഥാ പാത്രങ്ങളും മനുഷ്യമനസ്സിൽ പൊന്തുന്ന കാമക്രോധമാത്സര്യാദി കളെത്തന്നെയാണ് പ്രതിനിധാനം ചെയ്യുന്നത്. ഹിരണ്യകശിപുവും ഹിര ണ്യാക്ഷനുമെല്ലാം നമ്മുടെ ഉള്ളിലുള്ള ആസുരിക-രാക്ഷസീയ ഭാവ ങ്ങൾതന്നെ! രാമഭാവം അഥവാ കൃഷ്ണഭാവം ഉണർന്ന് ഇത്തരം ഭാവ ങ്ങളെ ദഹിപ്പിച്ചുകളയണം.

രാമായണത്തിലെ ലക്ഷ്മണോപദേശം, താരോപദേശം, ശുകസം വാദം, ജഡായുസ്തുതി, സ്വയംപ്രഭാഗതി, അഗസ്ത്യസ്തുതി, ശബരി മോക്ഷം തുടങ്ങിയ കഥാഭാഗങ്ങളും ഭാഗവതത്തിലെ ഇന്ദ്രസ്തുതി, ബ്രഹ്മസ്തുതി, പ്രഹ്ളാദസ്തുതി, അജാമിളമോക്ഷം, ഗജേന്ദ്രമോക്ഷം, കാളിയമർദ്ദനം, അംബരീഷചരിതം, കപിലോപദേശം,വിദുരമൈത്രേയ സംവാദം, അവധൂതയദുസംവാദം, നിമി-നവയോഗിസംവാദം, ഉദ്ധവഭഗവദ്സംവാദം തുടങ്ങിയ ആദ്ധ്യാത്മിക രഹസ്യങ്ങളുടെ

അതിസൂക്ഷ്മങ്ങളായ ഉപദേശവും ഉള്ളടക്കവും മറ്റൊരു മതത്തിലും ദർശനത്തിലും ഇല്ലാത്തവ തന്നെയാണ്. ഇത് ഭാരതീയർക്കുമാത്രം എല്ലാക്കാലവും അഭിമാനം കൊള്ളാവുന്ന വസ്തുതയാണ്. അടുത്തകാലത്താവിർഭവിച്ച പാശ്ചാത്യമതങ്ങളുടെ പ്രചണ്ഡപ്രഘോഷണങ്ങൾ എത്രതന്നെ ഉത്തുംഗമായ തിരമാലകളുയർത്തിയാലും ഭാരതീയരുടെ ഉപനിഷദ് സാഗരത്തിലെ ഒരു ജലകണം മതിയാകും അവയെ അസ്തപ്രജ്ഞമാക്കാനും നിഷ്ക്കാസനം ചെയ്യാനും സംശയമില്ല.

"ഇന്നലെപ്പെയ്ത മഴയ്ക്ക് ഇന്ന്കുരുത്ത തകര"പോലെ അടുത്തകാലത്ത് പൊട്ടിമുളച്ച ചില വിശ്വാസപ്രമാണങ്ങളുടെ പിന്നാലെ കേരളത്തിലെ നൂറുശതമാനം സാക്ഷരരും അഭ്യസ്ഥവിദ്യരും ബുദ്ധിജീവികളും പാഞ്ഞുപോകുന്ന കാഴ്ച അപലപനീയംതന്നെ. ഇത് ബുദ്ധിഹീനതതന്നെ; പ്രായശ്ചിത്തമില്ലാത്ത പാപാചരണമാണിത്. അതേസമയം സാക്ഷരതയും രാക്ഷസീയതയും തമ്മിൽ വലിയവ്യത്യാസമില്ലെന്ന് കാണാവുന്നതാണ്. "സാക്ഷരാ" എന്നെഴുതിയിട്ട് വലത്തുനിന്നും ഇടത്തോട്ട് വായിക്കുക. "രാക്ഷസാ" എന്നുകാണാം. ഇതുതന്നെ ഇവിടുത്തെ നൂറിൽ കവിഞ്ഞ സാക്ഷരതയും പുരോഗമനവും.

മോക്ഷമിച്ഛിക്കുന്ന ചുരുക്കം ചിലരെങ്കിലും ഉണ്ടെന്നുള്ളത് ആശ്വാസമാണ്. അവർക്കായിമാത്രം ചില മാർഗ്ഗരേഖകളോടെ ഈ ലഘുകൃതി സജ്ജനസമക്ഷം സമർപ്പിക്കുകയാണ്. ശ്രീമദ്ഭാഗവതം ദ്വാദശത്തിൽ ശ്രീ മാർക്കണ്ഡേയമുനി പ്രളയജലത്തിലെ ആലിലയിൽ ശയിക്കുന്നതായിക്കണ്ട ഭഗവദ്രൂപത്തിലൂടെ യഥാർത്ഥ ബ്രഹ്മതത്ത്വവും ഹിരണ്യഗർഭസ്വരൂപവും ഭഗവാന്റെ വിരാട് ഭാവവും ബോധ്യപ്പെടാൻ ശ്രമിക്കുക:-

"അണ്ഡങ്ങൾ പലതരം ലോകങ്ങൾ പതിന്നാലും
വിണ്ണുകൾ നവഗ്രഹ നക്ഷത്രദേവാസുര-
സമുദ്രങ്ങളും ഗിരികന്ദരങ്ങളും മേരു-
സമസ്ത വനദേശജന്തുക്കൾ വിശേഷങ്ങൾ
കല്പങ്ങൾ കാലങ്ങളുമതിന്റെ ഭേദങ്ങളും
കൈലാസ വൈകുണ്ഠങ്ങൾ, വിഷ്ണുതൻ ശയനവും
തന്നുടെയാശ്രമവും മുനിമാരാശ്രമങ്ങൾ
മുന്നമുള്ളതും പിന്നെ വരവും വർത്തമാനം
തന്നെയും വടമതും വടപത്രത്തിന്മധ്യേ
ശയിക്കും ബാലനേയും ഇത്യാദി സർവംകണ്ടു"

"സർവ്വം ഖല്വിദംബ്രഹ്മ, സത്യം ജ്ഞാനമനന്ത ബ്രഹ്മ" എന്നീ ശ്രുതിവാക്യങ്ങളുടെ ആവർത്തനമാണിത്. നവയോഗികളിൽ ഒരാളായ പിപ്പലായനൻ നിമിയോടു പറയുന്നു:-

"ഉത്ഭവസ്ഥിതിസംഹാരങ്ങൾക്കു കാരണമായ്
നില്പ്പതു മഹേതുവായുള്ളതുംബ്രഹ്മംതന്നെ
അവസ്ഥാത്രയത്തിലും ദേഹേന്ദ്രിയങ്ങളിലും

ജീവനായ്നിന്ന് ചേഷ്ടിപ്പതും പരബ്രഹ്മം
ത്രിഗുണങ്ങളിൽ പരിപൂർണ്ണമായ് സൂത്രാത്മാവായ്
വിഗതമഹത്തത്ത്വാഹങ്കാരതത്ത്വങ്ങളും
എല്ലാമേതാനായതിൻ ചൈതന്യമാകുന്നതും
എല്ലാവസ്തുവിൻ മൂലമായതും ബ്രഹ്മംതന്നെ
ആദിത്യൻ ലോകങ്ങളെ ചേഷ്ടിപ്പിച്ചതുകളിൽ
ആദിത്യൻതന്നെയെങ്ങും ശോഭിച്ചുനിബദ്ധനായ്
ലോകകർമ്മങ്ങൾക്കെല്ലാം സാക്ഷിയായ് നിൽക്കുമ്പോലെ
ഏകമായ് സർവ്വത്തിനും കാരണം ബ്രഹ്മംതന്നെ
"സഗുണമായും പിന്നെ നിർഗുണമായും തഥാ
സഗുണനിർഗുണങ്ങളല്ലെന്നുള്ളതുംബ്രഹ്മം"

അതുകൊണ്ടത്രേ "രാമഹൃദയമന്ത്രം" ശ്രീമദ് ഹനുമാന് ഉപദേശിക്കുന്നവേളയിൽ സീതാദേവി-

"സച്ചിദാനന്ദമേക മദ്വയം പരബ്രഹ്മം
നിശ്ചലം സർവ്വോപാധി നിർമുക്തം സത്താമാത്രം
നിശ്ചയിച്ചറിഞ്ഞുകൂടാതൊരുവസ്തുവെന്നു
നിശ്ചയിച്ചാലുമുള്ളിൽ ശ്രീരാമദേവനെ നീ
നിർമ്മലം നിരഞ്ജനം നിർഗുണം നിർവികാരം
സന്മയംശാന്തം പരമാത്മാനംസദാനന്ദം
ജന്മനാശാദികളില്ലാതോരു വസ്തുപര-
ബ്രഹ്മമീ ശ്രീരാമനെന്നറിഞ്ഞുകൊണ്ടാലുംനീ"

എന്ന് സാക്ഷാൽ പരബ്രഹ്മതത്ത്വം വിശദമാക്കുന്നത്. "ഈശ്വരനെ കണ്ടിട്ടുണ്ട് മകനെ! നിന്നെക്കാണുമ്പോലെതന്നെ കാണുന്നുണ്ട്." എന്ന് ശ്രീരാമകൃഷ്ണദേവൻ സ്വാമി വിവേകാനന്ദനു നൽകുന്ന ഉറപ്പ് ഈ ബ്രഹ്മതത്ത്വം സാക്ഷാൽക്കരിച്ചു എന്നതിന്റെ ഉത്തമദൃഷ്ടാന്തമാണ്-ഇത് നമുക്കും സാധ്യമാകണം, അതിന് കൃഷ്ണാർജ്ജുന സംയോഗംവേണം-ഈശ്വരാനുഗ്രഹവും പരിശ്രമവും വേണമെന്നുസാരം.

ജീവപരയോരൈക്യത്തിന് എന്തുചെയ്യണം? എങ്ങനെ ധ്യാനിക്കണം എന്നാണ് സംശയമെങ്കിൽ അതിന് രാമായണത്തിൽ കാലനേമി രാവണനു നൽകുന്ന ഉപദേശം അനുവർത്തിച്ചാൽ മതിയാകും എങ്ങനെയെന്നാൽ:-

"സാമവേദജ്ഞ! സർവ്വജ്ഞ! ലങ്കേശ്വര!
സാമമാമെന്നുടെ വാക്കുകേൾക്കേണമേ! എന്നു തുടങ്ങി

*******************************

വൈരം വെടിഞ്ഞതി ഭക്തിസംയുക്തനായ്
ശ്രീരാമദേവനെത്തന്നെ ഭജിക്കനീ
ദേവം പരിപൂർണ്ണമേകം സദാഹൃദി
ഭാവിത ഭാവരൂപം പുരുഷംപരം
നാമരൂപാദി ഹീനം പുരാണംശിവം
രാമദേവം ഭജിച്ചീടു നീ സന്തതം"

എന്നുവരെയുള്ള ഭാഗങ്ങൾ കാണുക. പൂജാവിധാനങ്ങളാണറിയേണ്ട തെങ്കിൽ അവയെക്കുറിച്ച് രാമായണഭാഗവതാദകൃതികൾ വേണ്ടുവോളം പ്രതിപാദിക്കുന്നുണ്ട്.

"കുരുതേ ഗംഗാസാഗര മനം
വ്രതപരിപാലന മഥവാദാനം
ജ്ഞാനവിഹീനഃ സർവ്വമതേന
മുക്തിം നഃ ഭജതി ജന്മശതേന!"

(ഗംഗാസ്നാനമോ സമുദ്രസ്നാനമോകൊണ്ടും നൂറുജന്മ ങ്ങൾകൊണ്ടും മുക്തി ലഭിക്കുകയില്ല-ജ്ഞാനംകൊണ്ടല്ലാതെ എന്ന് ചർപ്പടപഞ്ജരികാ സ്ത്രോത്രത്തിൽ ശ്രീശങ്കരാചാര്യ സ്വാമികൾ പറ യുന്നു.

"യാവദ്വിത്തോപാർജ്ജനസക്ത-
സ്താവന്നിജപരിവാരോ രക്തഃ
പശ്ചാദ്ധാവതിജർജ്ജരദേഹേ
വാർത്താംപൃച്ഛതികോപിനഗേഹേ!"

(ധനസമ്പാദനത്തിന് കഴിവുള്ളേടത്തോളംകാലം മാത്രമേ സ്വകു ടുംബാംഗങ്ങളും ബന്ധുമിത്രാദികളും ഉണ്ടാകൂ. വാർദ്ധക്യംവന്ന് ജരാ നരകൾ ബാധിച്ച് അവശനാകുമ്പോൾ ആരും കാണുകയില്ലെന്ന് മൂഢ ജനങ്ങൾ അറിയുന്നില്ല.)

"അംഗം ഗളിതം പലിതം മുണ്ഡം
ദശനവിഹീനംജാതംതുണ്ഡം
വൃദ്ധോയാതി ഗൃഹീത്വാദണ്ഡംതദപിനഃമുഞ്ചത്യാശാമർഷം"

(ശരീരത്തിന്റെ സന്ധിബന്ധങ്ങളയഞ്ഞു, തലമുടി നരച്ചുകൊ ഴിഞ്ഞു, പല്ലുകളെല്ലാം കൊഴിഞ്ഞുവീണു, വാർദ്ധക്യമായി വടിയുടെ സഹായമില്ലാതെ നടക്കാൻ വയ്യാതെയായി എന്നാലും ആശാപാശങ്ങൾ കൈവെടിയുന്നില്ല-ആശ്ചര്യമാശ്ചര്യമെന്ന് ആചാരസ്വാമികൾ പറയുന്നു.)

"ചക്ഷുഃ ശ്രവണഗളസ്ഥമാം ദർദ്ദുരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ
കാലാഹിനാപരിഗ്രസ്തമാംലോകവു-
മാലോലചേതസാ ഭോഗങ്ങൾ തേടുന്നു" എന്ന് അദ്ധ്യാ

ത്മരാമായണത്തിൽ തുഞ്ചത്താചാര്യൻ പറയുന്നതുമിതുതന്നെ.

"ഭക്ഷിപ്പതിന്നു ഗുഹപോലെ പിളർന്നുമുഖ
മയ്യോകൃതാന്തനിഹപിമ്പേ നടന്നുമമ
എത്തുന്നു ദർദ്ദൂരമുരത്തോടെ പിമ്പേയൊരു
സർപ്പംകണക്കെ ഹരിനാരായണനമഃ"

എന്ന് ഹരിനാമകീർത്തനം ഉദ്ഘോഷിക്കുന്നതും മറ്റൊന്നല്ല.

"യോഗരതോവാ ഭോഗരതോവാ
സംഗരതതോവാ സംഗവിഹീനഃ
യസ്യബ്രഹ്മണി രമതേചിത്തം
നന്ദതി നന്ദതി നന്ദത്യേവ"

യോഗത്തിലോ ഭോഗത്തിലോ രമിച്ചാലുംശരി സംഘംചേർന്നോ ഏകാന്തതയിലോ വസിച്ചാലുംശരി, അതൊന്നും ശാശ്വതസുഖമല്ല; പരബ്രഹ്മത്തിൽ മനസ്സ് രമിപ്പിക്കാൻ കഴിയുന്നവന് മാത്രമാണ് ശാശ്വതാനന്ദം ലഭിക്കുന്നത്. ആകയാൽ-

"ഗേയം ഗീതാനാമസഹസ്രം
ധ്യേയം ശ്രീപതിരൂപമജസ്രം
നേയം സജ്ജനസംഗേചിത്തം
ദേയംദീനജനായചവിത്തം"

(ഭഗവദ്ഗീതയും വിഷ്ണുസഹസ്രനാമവും ഗാനം ചെയ്യണം, ലക്ഷ്മീപതിയുടെ രൂപത്തെ സദാ ധ്യാനിക്കണം, സജ്ജനസംസർഗ്ഗം എപ്പോഴും ശീലിക്കണം. സാധുക്കൾക്ക് ധനദാനം ചെയ്യേണ്ടതുമാണ്) എന്ന് ആചാര്യസ്വാമികൾ പറയുന്നു.

"നളിനീദളഗതസലിലം തരളം
തദ്വജ്ജീവിതമതിശയചപലം
വിദ്ധിവ്യാദ്ധ്യ ഽ ഭിമാനഗ്രസ്തം
ലോകം ശോകഹതംചസമസ്തം"

(താമരയിതളിൽ തങ്ങിനിന്നു വിറകൊള്ളുന്ന ജലബിന്ദുവിന്റെ അവസ്ഥ എത്രമാത്രം ക്ഷണികമാണോ; അതുപോലെതന്നെ ഈ ജീവിതവും ചഞ്ചലവും ക്ഷണികവുമാണ്. രോഗങ്ങളും ദുരഭിമാനവും സർവ്വത്ര ഗ്രസിച്ചിരിക്കുന്ന ലോകമാകട്ടെ, അത്യന്തം ശോകാകുലമാണ്) അതിനാൽ-

"ഗുരുചരണാംബുജ നിർഭരഭക്തഃ
സംസാരാദ ചിരാദ്ഭവമുക്തഃ
സേന്ദ്രിയമാനസനിയമാദേവം
ദ്രക്ഷ്യസിനിജയ ഹൃദയസ്ഥംദേവം"

(ഗുരുദേവ പാദപത്മങ്ങളുടെ അനന്യഭക്തനായിക്കൊണ്ട് ശീഘ്രം സംസാരവിമുക്തനായിത്തീരുക, അങ്ങനെ ഇന്ദ്രിയമനസ്സുകളെ നിയന്ത്രിക്കാൻ കഴിഞ്ഞാൽ ആർക്കും അതിവേഗം ഹൃദയാന്തര്യാമിയായ ദേവനെക്കാണാൻ കഴിയുമെന്ന് ആചാര്യസ്വാമികൾ ഉപദേശിക്കുന്നു.) ഇങ്ങനെ എത്രയെത്ര ഉപദേശങ്ങൾ, ഉദ്ബോധനങ്ങൾ! സാരോപദേശങ്ങൾ, നീതിവാക്യങ്ങൾ! ആരറിയുന്നു ഇവയൊക്കെ? ആർക്കുവേണം ഇതെല്ലാം? വേണ്ടുന്നവരുണ്ട്, അവരധികവും വിദേശികളാണ്; ആവേശപൂർവ്വം അവരിതെല്ലാം വാരിപ്പുണരുന്നു, വാഴ്ത്തിപ്പാടുന്നു.

"ചെന്താമരക്കടലിൽ നൽക്കുസുമം വിടർന്നാൽ
ചെന്നുണ്ടിടുന്നു ദൂരെയിരുന്നവണ്ട്
തണ്ടോടുകൂടിയനിശം നിവസിച്ചീടുന്ന-
മണ്ഡൂകമെന്തറിയുന്നിതാമധുവിൻ പ്രഭാവം!"

എന്ന് നാടൻകവി പാടിയിരിക്കുന്നത് എത്രയോ അന്വർത്ഥം! ജ്ഞാന വിജ്ഞാനങ്ങളെ പുച്ഛിച്ചുതള്ളുന്ന ഒരു പ്രവണത കണ്ടുവരുന്നു. അജ്ഞാനികൾ സർവ്വരേയും അടക്കിഭരിക്കുന്നു. താരകാസുരനും, ഹിരണ്യകശിപുവും രാവണദുര്യോധനകംസ ജരാസന്ധാദി രാക്ഷസന്മാരും അവരുടെ പക്ഷക്കാരും വിജയിച്ചരുളുന്ന കാഴ്ചയാണ് സുലഭമായുള്ളത്. മ്ലേച്ഛന്മാർ പുരാണങ്ങളിലെന്നപോലെ എങ്ങും ആധിപത്യം പുലർത്തുന്നു. ജ്ഞാനികളും താപസന്മാരും പുച്ഛിക്കപ്പെടുന്നു. അറിവുള്ളവരെല്ലാം പരിഹസിക്കപ്പെടുന്നു. വന്ദ്യന്മാർ നിന്ദിക്കപ്പെടുന്നു. സീതാ സാവിത്രി ദമയന്തി, ഗാർഗ്ഗി, മൈത്രേയി, ലോപാമുദ്ര, അനസൂയ തുടങ്ങിയ ഉത്തമ മാതൃത്വങ്ങളെ വിസ്മരിച്ചുകൊണ്ട് പൂതന, ശൂർപ്പണഖ, പിംഗള തുടങ്ങിയ കുപ്രസിദ്ധ കഥാപാത്രങ്ങളെ അനുകരിക്കാൻ സ്ത്രീത്വം കാട്ടുന്ന വ്യഗ്രത സമൂഹത്തെ ആപാദമസ്തകം ജീർണ്ണമാക്കുകയും സാംസ്ക്കാരിക പാരമ്പര്യം തകർന്നടിയാൻ ഇടയാക്കുകയും ചെയ്യുന്നു.

ഉന്നത മൂല്യങ്ങൾ വിളയിക്കുക, കൊയ്യുക, ഉൽകൃഷ്ടാശയങ്ങൾ വിതയ്ക്കുകയും അതുതന്നെ കൊയ്യുകയും ചെയ്യുക; നന്മയുടെ വിളഭൂമിയാകട്ടെ മാനസം; വെണ്മയുടെ പാലാഴിയാകട്ടെ ഹൃദയം. ഔദാര്യത്തിന്റേയും കാരുണ്യത്തിന്റേയും നന്ദനോദ്യാനമാകട്ടെ ഹൃദയം. ത്യാഗത്തിന്റേയും ദാനത്തിന്റേയും മഹാമേരുവാകട്ടെ നമ്മുടെ ഓരോരുത്തരുടേയും ശിരസ്സ്! വാക്കും പ്രവൃർത്തിയും സന്ധ്യാനാമത്തിൽ ചൊല്ലും പോലെ പൊരുത്തമുള്ളതാകട്ടെ! ചിത്തം പരിശുദ്ധവും കർമ്മം ഈശ്വരാർപ്പിതവുമാകട്ടെ, മാർഗ്ഗം ശുദ്ധവും ലക്ഷ്യം ബ്രഹ്മവുമാകട്ടെ! അപ്പോൾമാത്രമാണ് "തമസോമാ ജ്യോതിർഗമയ" എന്ന ആപ്തവാക്യം അന്വർത്ഥമാകുന്നത്. പൂന്താനം പറയുമ്പോലെ "എന്തിനിത്ര പറഞ്ഞു വിശേഷിച്ചും" എന്നാണെങ്കിൽ ആത്മവിദ്യയുടെ സ്വരൂപത്തെക്കുറിച്ചുള്ള ജ്ഞാനവാസിഷ്ഠത്തിലെ പ്രതിപാദ്യം കാണുക.

ശ്രീകൃഷ്ണഭഗവാൻ അർജ്ജുനന് നൽകുന്ന ഉപദേശം "ശ്രീമദ് ഭഗവദ്ഗീത" എന്നു വിഖ്യാതമായിരിക്കുന്നതുപോലെ വാല്മീകി രാമായണത്തിൽ വസിഷ്ഠമഹർഷി രാമനു നൽകുന്ന ഉപദേശമായ ജ്ഞാനവാസിഷ്ഠം രാമഗീത എന്നും പ്രസിദ്ധമാണ്. ജ്ഞാനവാസിഷ്ഠത്തിലെ ജഗദ്ദോഷപ്രകരണം എന്ന വൈരാഗ്യപ്രകരണം കാണുക.

പലകുട്ടികളുള്ള മാതാവ് വസിക്കുന്ന വീടുപോലെ മനസ്സ് ദുഃഖഹേതുകമാണ് പരമാർത്ഥബോധിയല്ലാത്ത മനുഷ്യൻ സുഷിരമുള്ള

മുളയിൽ കാറ്റൂതുമ്പോൾ പലതരം ശബ്ദങ്ങൾ പുറപ്പെടുന്നതുപോലെ ശബ്ദിച്ചുനടക്കുന്ന അചേതന വസ്തുവാണ്. വാസ്തവത്തിൽ ഈ ലോകം അസത്താണ്. മൂലപ്രകൃതിയുടെ വികാരവിശേഷത്താൽ ഉണ്ടെന്നുതോന്നിച്ച് മൂഢന്മാരെ വ്യാമോഹിപ്പിക്കുന്നു എന്ന് മാത്രം. മനസ്സ് ഇല്ലാത്തതാണ്. മരുഭൂമിയിൽ കാണപ്പെടുന്ന മൃഗതൃഷ്ണ മൃഗങ്ങളെയെന്നപോലെ മനസ്സ് പരമാർത്ഥസുഖം ലവലേശമില്ലാത്ത ഭോഗങ്ങളിലേക്ക് ആകർഷിക്കുന്നു. ആകാശത്തിൽ വാസ്തവത്തിലില്ലാത്ത നീലനിറം തോന്നപ്പെടുന്നതുപോലെ അവിദ്യാദോഷത്താൽ വിശുദ്ധബ്രഹ്മത്തിൽ പ്രപഞ്ചഭ്രമമുണ്ടാകുന്നു.

ആയുസ്സ് ഇളംതളിരിൽ ഇറ്റിനിൽക്കുന്ന നീർത്തുള്ളിയാണ്. ശരത്ക്കാലത്ത് പ്രത്യക്ഷമാകുന്ന അല്പമായമേഘംപോലെ എണ്ണയില്ലാതുള്ള ദീപംപോലെ ഇളകിയാടുന്ന കല്ലോലംപോലെ ആയുസ്സ് ക്രമേണ മാഞ്ഞുപോകുന്നു. ഉണങ്ങിയ പുൽക്കൊടിയെ കൊടുങ്കാറ്റെങ്ങനെയോ അതുപോലെ മനസ്സ് വളരെ ദൂരത്തേക്ക് നമ്മെ കൊണ്ടുപോകുന്നു. തീയേക്കാൾ ചൂടേറിയതും വലിയ പർവ്വതത്തേക്കാൾ കടന്നുകയറാൻ വിഷമമായതും വജ്രത്തേക്കാൾ കാഠിന്യമുള്ളതുമായ മനസ്സാകുന്ന പിശാചിനെ കീഴടക്കുക ദുഷ്ക്കരംതന്നെ. കടൽവെള്ളം കുടിച്ച് വറ്റിക്കാം, മണൽത്തരി എണ്ണിക്കൂട്ടാം, മേരുപർവ്വതത്തെ പിഴുതെടുക്കാം, മനോനിഗ്രഹം ദുസ്സാധ്യംതന്നെ. വലയിലകപ്പെട്ടു കൂട്ടിലേക്കു തിരിച്ചു പോകാൻ കഴിയാതെ വിഷമിക്കുന്ന പക്ഷിയെപ്പോലെ ആശയാകുന്ന പാശത്തിൽ കുടുങ്ങി പരമാർത്ഥ രൂപത്തെ പ്രാപിക്കാൻ കഴിവില്ലാതെ ജീവാത്മാക്കൾ വിഷമിക്കുന്നു. സ്ത്രീസംഗവും തൃഷ്ണയും ഏതു ഗംഭീര പുരുഷനേയും അധീനനാക്കി അടിമപ്പെടുത്തുന്നു. മഹാമേരുവെപ്പോലെ ഗംഭീരനും ശൂരനും വിദ്വാനും സ്ഥിരസ്വഭാവനുമായ പുരുഷശ്രേഷ്ഠനേയും നിമിഷനേരംകൊണ്ട് തൃഷ്ണ പുല്ലുപോലെ നിസ്സാരനാക്കുന്നു.

ഈ ദേഹം എന്റേതല്ല ഞാൻ ദേഹമല്ല എന്നീ മനോബോധമാർക്കുണ്ടോ അവനാണ് പുരുഷോത്തമൻ. സദാചാര നിയമങ്ങളെ ലംഘിക്കാതെ യൗവ്വന സങ്കടങ്ങളെ സുഖമായി തരണം ചെയ്യുന്നവനാണ് പൂജ്യനും മഹാത്മാവുമായവൻ. ദോഷരത്നങ്ങളെല്ലാം ഉരുക്കൂട്ടി വെച്ചിരിക്കുന്ന ചെപ്പും ദുഃഖകണ്ണികൾ കോർത്ത ചങ്ങലയുമാണ് സ്ത്രീ. സ്ത്രീയെ ഉപേക്ഷിക്കുന്നതു ലോകത്തെ ത്യജിച്ചതിനു തുല്യവും ലോകത്യാഗം സുഖത്തിനു കാരണവുമാകുന്നു. ശിരസ്സാകുന്ന കുമ്പളങ്ങായെ ജരയെന്ന ചാരംപൊതിയുമ്പോൾ ഉടമസ്ഥനായകാലൻ പാകമായോ എന്നുനോക്കിയിട്ട് ക്ഷണേന ഭക്ഷിക്കും. മരണരാജാവിന്റെ എഴുന്നള്ളത്തിനുമുമ്പേ ജരയാകുന്ന വെഞ്ചാമരവുംവീശി ആധിവ്യാധി സൈന്യങ്ങൾ അകമ്പടി സേവിച്ചെത്തുന്നു.

സാധാരണ വിഷത്തെയല്ല വിഷമെന്നുപറയുന്നത്, വിഷയവിഷത്തെയാണ്. വിഷം ഒരു ദേഹത്തെ മാത്രമേ നശിപ്പിക്കുന്നുള്ളൂ. വിഷയം

പല ജന്മങ്ങളെ നശിപ്പിക്കുന്നതാണ്. സുഖമോ ദുഃഖമോ, ബന്ധുമിത്രാദികളോ, ജീവിതമോ, മരണമോ അഭിജ്ഞഹൃദയത്തെ ബന്ധിക്കുന്നില്ല. ആയുസ്സ് കാറ്റടിച്ചിളകുന്ന മേഘജലംപോലെയും, ഭോഗങ്ങൾ മേഘസമൂഹമദ്ധ്യത്തിൽ തെളിഞ്ഞുമറയുന്ന മിന്നൽപോലെയുമാണ്. യൗവ്വനം ഒഴുകുന്ന ജലംപോലെ അസ്ഥിരമാണ്. തീർത്ഥസ്നാനം ക്ഷേത്രദർശനം എന്നിവയ്ക്കായി നാനാദിക്കുകളിലും നിന്നുമുള്ള ജനങ്ങൾ ഒരുമിച്ച് കൂടുന്നതുപോലെയാണ് പുത്രമിത്രാർത്ഥകളത്രാദി സംഗവിശേഷമെല്ലാംതന്നെ. കർമ്മങ്ങൾ ദുഃഖസമ്മിളിതവും പുരുഷാർത്ഥസാധന വിരുദ്ധവുമാകുന്നു. ജനങ്ങൾ കാമാസക്തരും കുത്സിത കലകളിൽ വിദഗ്ധരുമാണ്. ആയുസ്സും സമ്പത്തും ക്രിയകളുമെല്ലാം നശ്വരമാണ്. വന്ദ്യന്മാരും വിദ്യാവിനയ സമ്പന്നന്മാരായ സജ്ജനങ്ങൾപോലും മൃത്യുവിന് ഇരയാകുന്നു.

സന്ദേഹങ്ങളൊന്നും ബാധിക്കാത്തവിധം പരമാർത്ഥസദ്രൂപവും ദുഃഖവും ഭ്രമരഹിതവും നിരുപാധികവുമായ ശോഭനസ്ഥാനം ഏതെന്നാണ് ഒരു വിവേകി അന്വേഷിക്കേണ്ടത്. ഇളങ്കാറ്റ് പർവ്വതത്തെ ഇളക്കുമോ? സുമനസ്സും സ്വച്ഛനും കൃതകൃത്യനുമായി സന്തുഷ്ടിപൂണ്ട് പൂർണ്ണചന്ദ്രനെപ്പോലെ വിളങ്ങുന്നവനാണ് സ്ഥിതപ്രജ്ഞനും യോഗാരൂഢനുമായ ഋഷി.

വിദേഹരാജനായ ജനകൻ ശുകനു നൽകിയ ഉപദേശം ഇതാണ്. "അവിച്ഛിന്ന ജ്ഞാനസ്വരൂപനായ പരമപുരുഷൻ ഏകൻ മാത്രമേ സത്യമായുള്ളൂ. ഒരുവൻ ബന്ധനും മുക്തനുമാകുന്നത് അവനവന്റെ സങ്കല്പത്തിന്റെ ഭാവാഭാവമനുസരിച്ചാണ്. സങ്കല്പമുള്ളവൻ ബദ്ധൻ അല്ലാത്തവൻ മുക്തനും." ഒടുവിൽ നിസ്നേഹദീപംപോലെ സങ്കല്പകളങ്കം നിശ്ശേഷം നീങ്ങി വിശുദ്ധനായ ആ വിശിഷ്ടതാപസൻ നിർവാസനനായി സമുദ്രത്തിൽ വെള്ളത്തുള്ളിയെന്നപോലെ നിത്യനിർമ്മല ബ്രഹ്മപദത്തിൽ ലീനനായി.

വാസനാനാശം മോക്ഷവും വാസനാ ദാർഢ്യം ബന്ധവുമാണ്. യശസ്സു മുതലായ ശ്രേയസ്സുകൾക്കുവേണ്ടിയല്ലാതെ ഭോഗങ്ങൾ വെടിയുന്നവനാണ് ജീവമുക്തനും ത്യാഗിയും വൈരാഗിയുമെല്ലാം.

പൂർവ്വജന്മവാസനകളുടെ സ്വാധീനവലയത്തിൽപ്പെട്ടുഴലുന്ന ദീനരാണുനാം. വഴിപോലെ പൗരുഷംകൊണ്ട് നമുക്ക് എന്തുംസാധിക്കാം. പൗരുഷം ശാസ്ത്രവിരുദ്ധമെന്നും ശാസ്ത്രനിയതമെന്നും രണ്ടുണ്ട്. ശാസ്ത്രവിരുദ്ധം ആപൽക്കരവും ശാസ്ത്രനിയതം പരമഫലപ്രദവുമാണ്. പൂർവ്വ വാസനാവ്യൂഹം ശുഭമെന്നും അശുഭമെന്നും രണ്ടാണ്. അശുഭവാസന പരമസങ്കടത്തിലാഴ്ത്തി ദുഃഖിപ്പിക്കും. ശുഭാശുഭമാർഗ്ഗങ്ങളിൽ ഒരുപോലെ വ്യാപരിക്കുന്ന വാസനയെ ക്രമേണ പൗരുഷംകൊണ്ട് ശുഭമാർഗ്ഗത്തിലേക്കു തിരിക്കണം. കർമ്മജ്ഞാനമാർഗ്ഗപ്രതിപാദകങ്ങളായ വൈദികവാക്യങ്ങളുടെ അർത്ഥവിചാരം ചെയ്ത്

ഗുരുശാസ്ത്രോപദേശങ്ങളേയും സ്വാനുഭവങ്ങളേയും താരതമ്യം ചെയ്ത് മനസ്സിനെ സമരസപ്പെടുത്തി പൂർണ്ണമായും പരമാത്മാവിൽ അനുസന്ധാനം ചെയ്യണം.

ബ്രഹ്മദേവൻ വസിഷ്ഠനെ സൃഷ്ടിച്ചയുടനെ മോഹവശനാക്കി. അനന്തരം ജ്ഞാനമാർഗ്ഗം ഉപദേശിച്ച് ജംബുദ്വീപാന്തരസ്ഥമായ ഭാരതഖണ്ഡത്തിൽ പാർത്ത് ജ്ഞാനപ്രകാശം ചെയ്യാൻ ഉപദേശിച്ചു.

മോക്ഷക്കോട്ടയുടെ കാവൽക്കാരായി ശമം, ദമം, സന്തോഷം, സൽസംഗം ഇങ്ങനെ നാലു കാവൽക്കാരുണ്ട്. കൊട്ടാരത്തിനുള്ളിൽ പ്രവേശിക്കാൻ കാവൽക്കാരുടെ അനുമതിവേണം. സർവ്വവും ഉപക്ഷിച്ചും സർവ്വാത്മനാ പരിശ്രമിച്ചും കാവൽക്കാരിൽ ഒരാളെയെങ്കിലും സ്വാധീനിച്ചാൽ അയാൾ മുഖാന്തിരം ക്രമേണ മറ്റുള്ളവരേയും വശത്താക്കി മോക്ഷമാർഗ്ഗത്തിൽ പുരോഗമിക്കാം. ദുഃസഹവിഷയത്തോടുകൂടിയ സംസാരമാകുന്ന വിഷൂചിക ജീവബ്രഹ്മൈക്യ വിജ്ഞാനമാകുന്ന ഗാരുഡമന്ത്രത്താൽ ശമിക്കുന്നു. ഗുരുവാക്യവും ശാസ്ത്രവും സ്വാനുഭവവും ഒന്നെന്ന് അഭ്യാസംകൊണ്ടു നിർണ്ണയിക്കാൻ കഴിയുന്നവന് ആത്മദർശനം സുലഭമാണ്. ഇത്ര മഹത്വം മറ്റൊരു ശാസ്ത്രത്തിനുമില്ല. ആത്മജ്ഞാനലബ്ധിക്കു ധനമോ ബന്ധുക്കളോ സ്നേഹിതരോ ഉതകുന്നില്ല. നമസ്ക്കാര പ്രദക്ഷിണങ്ങൾകൊണ്ടും ദേശാടനംകൊണ്ടും ഭിക്ഷാടനംകൊണ്ടും ഫലമില്ല. മനോജയം ഒന്നുമാത്രമാണ് ഫലപ്രദം. ആകയാൽ മോക്ഷമാർഗ്ഗത്തിലെ കാവൽക്കാരെ വശത്താക്കുക. അവരെ പരിചയപ്പെടാം.

**(1) ശമം-** ശമമെന്നാൽ ശാന്തിതന്നെ. ദുഃഖം, ആധി, തൃഷ്ണ തുടങ്ങിയവ ശമശീലരെ സമീപിക്കുന്നില്ല. സൂര്യനെക്കണ്ട ഇരുട്ടുപോലെ അവ മാറിനിൽക്കുന്നു. ശമശീലനെ സർവ്വപ്രാണികളും സമാശ്ലേഷിക്കുന്നു. ശുഭമാകട്ടെ അശുഭമാകട്ടെ കാണുകയോ, കേൾക്കുകയോ, തൊടുകയോ, ഘ്രാണിക്കുകയോ, ആശിക്കുകയോ ചെയ്താൽ മനസ്സിന് മോദമോ, ഖേദമോ ഉണ്ടാകാത്തവനെയാണ് ശാന്തചിത്തനെന്നുപറയുന്നത്. മരണത്തിലും, മഹോത്സവത്തിലും മനസ്സിന് ഖേദമോ, ക്ഷോഭമോ ഇല്ലാതെ ആരുടെ ഹൃദയം ചന്ദ്രബിംബംപോലെ സ്വച്ഛമായിരിക്കുന്നുവോ അവനാണ് ശാന്തൻ. തപസ്വികൾ, ശാസ്ത്രജ്ഞന്മാർ, ഋത്വിക്കുകൾ, രാജാക്കന്മാർ, ബലവാന്മാർ, ഗുണാഢ്യന്മാർ ഇവരിൽ ശാന്തന്മാരുണ്ടെങ്കിൽ അവരാണ് സമാജ്യമധ്യത്തിൽ പ്രശോഭിക്കുന്നത്. ആര്യന്മാരാൽ രക്ഷിക്കപ്പെടുന്നതും ആർക്കും അപഹരിക്കാൻ കഴിയാത്തതുമായ ശമമായ അമൃതം ഭുജിച്ച് ആർക്കും മുക്തരാകാം.

**(2) വിചാരം-** സ്വതേ വിശുദ്ധവും ശാസ്ത്രജ്ഞാനത്താൽ പരിഷ്കൃതവും ബുദ്ധിയോടുകൂടിയ ആത്മവിചാരത്താൽ തീക്ഷ്ണമായ ഉപാസന സംസാര രോഗത്തിന് സിദ്ധൗഷധമാണ്. വിചാരമാകുന്ന കണ്ണ് ഇരുട്ടിൽപ്പോലും തെളിഞ്ഞ് കാണുന്നതും കടുംതേജസ്സിൽ

അഞ്ചിപ്പോകാത്തതും ഇടയ്ക്ക് മറവുണ്ടെങ്കിലും കാഴ്ചയ്ക്കു തടസ്സമില്ലാത്തതുമാണ്. ഞാനാര്? എന്റെ കർത്തവ്യമെന്ത്? സംസാരാഖ്യങ്ങളായ ഈ ദോഷങ്ങൾ എങ്ങനെ ഉപാഗതമായി എന്നിത്യാദിന്യായവാദംതന്നെ ആത്മവിചാരം.

**(3) സന്തോഷം**- പരമമായ ശ്രേയസ്സും അവിച്ഛിന്നമായ വിശ്രാന്തിയുമാണ് സന്തോഷം. കിട്ടാത്തതിനെ ആഗ്രഹിക്കാതെ, കിട്ടിയതിൽ തൃപ്തിയും ഭാവിക്കാതെ ഒന്നുകൊണ്ടും ദുഃഖിക്കുകയോ സുഖിക്കുകയോ ചെയ്യാതെ സൗമ്യസദാചാരനായി വസിക്കുന്നവനാണ് സന്തുഷ്ടഹൃദയൻ. ഗുണശാലികളാൽ മാനിക്കപ്പെട്ട സമഭാവനയാൽ അലംകൃതനായ ശ്രേഷ്ഠപുരുഷനെ രാജാക്കന്മാർപോലും നമസ്ക്കരിക്കുന്നു.

**(4) സത്സംഗം**- നരന്മാർക്ക് സംസാരസമുദ്രം കടക്കുന്നതിനുള്ള ഒരുത്തമതോണിയാണ് സത്സംഗം. വിദ്വജ്ജന സഹവാസം ഉണ്ടാകുമ്പോൾ ശൂന്യസ്ഥലം ജലവിലസിതമായും മരണരോഗാദിദുഃഖങ്ങൾ ആനന്ദകരമായും ആപത്ത് സമ്പത്തായുംതോന്നും. കുളിർമ്മയും പരിശുദ്ധിയുമുള്ള സജ്ജനസംഗമമാകുന്ന ഗംഗാജലത്തിൽ മുങ്ങിയവന് ദാനമോ യാഗമോ തപസ്സോ ആവശ്യമില്ല. സർവ്വബന്ധങ്ങളിൽ നിന്നു മുക്തരും അഭിജ്ഞരുമായ സാധുക്കളെ എല്ലാ പ്രകാരത്തിലും സേവിക്കേണ്ടതാണ്. ബുദ്ധിയുടെ ലോഭമോഹാദികളായ ദോഷങ്ങൾ ക്ഷയിച്ച് ശരൽക്കാര സരസ്സുപോലെ മനസ്സുപ്രസന്നമാകും. പടച്ചട്ടയിട്ടവന്റെ ദേഹത്തിൽ അമ്പുകൾ തുളഞ്ഞു കയറാത്തതുപോലെ മേല്പ്പറയപ്പെട്ട ഗുണങ്ങൾ ശീലിക്കുന്നവരെ ദോഷങ്ങൾ ഒന്നും തന്നെ ബാധിക്കുന്നില്ല.

സമുദ്രത്തിന്റെ ഗാംഭീര്യവും മേരുവിന്റെ സ്ഥൈര്യവും ചന്ദ്രന്റെ കുളിർമയും വിചാരശീലന്റെ ഹൃദയത്തിലുണ്ടായിരിക്കും. അലയില്ലാത്ത കടൽപോലെ അവന്റെ ഹൃദയം പ്രശാന്തമായിത്തന്നെ ഇരിക്കും. ഭേദഭാവനകളെല്ലാം നശിച്ച ആസുകൃതിക്ക് വാചാമഗോചരമായ ജീവന്മുക്താവസ്ഥ ക്രമേണ വന്നുചേരുന്നു. പൊയ്കയും താമരപ്പൂക്കളും തമ്മിൽ എന്നപോലെ ജ്ഞാനത്താൽ ശമാദികളും ശമാദികളാൽ ജ്ഞാനവും അന്യോന്യം അഭിവൃദ്ധികരങ്ങളായി വിളങ്ങുന്നു. ഈ ദൃശസാധനസമ്പത്തിയാൽ മനനശീലനായവന്റെ വിദിതവേദ്യമായ ഹൃദയം നിത്യജാഗരൂകവും അഖണ്ഡിതവും നിരാവരണവുമായ ഉൽകൃഷ്ടപദത്തെ പ്രാപിക്കുന്നു.

**ഉല്പത്തിപ്രകരണം**- അപരോക്ഷ ചൈതന്യാത്മകമായ ശുദ്ധബ്രഹ്മവും ചിത്തോപാധികനായ ഈശ്വരനും ബുദ്ധി ബിംബിതനായ ചിദാഭാസനും വേദാന്തപ്രസിദ്ധനായ ജീവാത്മാവുതന്നെയാണ്. ഏതൊരു ബാഹ്യജ്ഞാനത്തോടുകൂടി ജീവൻ പ്രകാശിക്കുന്നുവോ ആ ജ്ഞാനത്തെ പദാർത്ഥമെന്നു പറയപ്പെട്ടുന്നു. മനസ്സിന്റെ സങ്കല്പാദിഭ്രമങ്ങൾ മാത്രമാണ് നാനാഭൂതാത്മകമായ ജഗത്ത്. ജാഗ്രത്സ്വപ്നങ്ങൾക്കു

വിഷയീഭവിക്കുന്ന പദാർത്ഥങ്ങളാൽ സങ്കുലമായ ഈ ലോകം വായുവിൽ പലവിധ ചലനമെന്നപോലെ ജ്ഞാനത്തിലന്തർഭവിച്ചതാകുന്നു. വ്യാപകവും ദിക്കാലമുക്തവുമായി ഉള്ളും പുറവും നിറഞ്ഞിരിക്കുന്ന ജ്ഞാനസ്വരൂപമായ വിശുദ്ധബ്രഹ്മം ഏതേതുകാര്യത്തിൽ ഉദയം ചെയ്യുന്നുവോ അതതിന്റെ രൂപമായി മാറുകയാണ് ചെയ്യുന്നത്. പ്രത്യക്ഷമെന്ന ആത്മചൈതന്യം അതിനെ നിർമ്മിക്കുകയും അനുമനാദികൾ പ്രത്യക്ഷത്തിന്റെ അംശങ്ങളായി പരിലസിക്കുകയും ചെയ്യുന്നു.

സ്ഥാവരജംഗമരൂപേണ കാണപ്പെടുന്ന ജഗത്തു മുഴുവൻ സുഷുപ്തിയിൽ സ്വപ്നമെന്നപോലെ കല്പാന്തത്തിൽ നശിച്ചുകഴിഞ്ഞാൽ തേജസ്സെന്നോ ഇരുളെന്നോ വേർതിരിക്കാൻ കഴിയാത്ത നിശ്ചലവും അപരിച്ഛേദ്യവും നാമരഹിതവും അസ്പഷ്ടവുമായ സദ്വസ്തു ശേഷിക്കുന്നു. വ്യാവഹാരികമായി അതിന് ഋതം, ആത്മാവ്, പരബ്രഹ്മം സത്യം ഇത്യാദിനാമങ്ങൾ വിദ്വാന്മാർ കല്പിച്ചിരിക്കുന്നു. സ്വർണ്ണത്താൽ പണിയപ്പെടുന്ന വള സ്വർണ്ണത്തിൽനിന്നു ഭിന്നമല്ലാതിരിക്കുന്നതുപോലെ ജഗത്തും പരബ്രഹ്മത്തിൽനിന്നു ഭിന്നമല്ല. നോക്കുന്നവന് ദൃശ്യപ്രപഞ്ചം ഉണ്ടെന്നുതോന്നിക്കുന്നതാണ് ബന്ധം. ദൃശ്യത്താൽ ഒരുവൻ ബദ്ധനും ദൃശ്യം നശിച്ചാൽ മുക്തനുമാകും. വസ്തുക്കളിൽ രസംപോലെയും എള്ളിൽ എണ്ണപോലെയും പൂവിൽ മണംപോലെയും ആണ് ദ്രഷ്ടാവിൽ ദൃശ്യബുദ്ധി സ്ഥിതിചെയ്യുന്നത്. വിത്തിൽ അടങ്ങിയിരിക്കുന്ന മുള ദേശകാലങ്ങൾക്കനുസരണമായി ഭാസുരമായ പ്രകാണ്ഡത്തെ പ്രകാശിപ്പിക്കുന്നതുപോലെ കർമ്മകാലപരിപാകമനുസരിച്ച് ദൃശ്യബുദ്ധിയും ആവിർഭവിക്കുന്നു.

ദേഹം ആധിഭൗതികം ആധിവാഹികമെന്നു രണ്ടുവിധമുണ്ട്. എല്ലാജീവികൾക്കും കാരണമായി വിളങ്ങുന്നത് ബ്രഹ്മസൃഷ്ടമായ ജഗത്താണ്. എന്നാൽ ബ്രഹ്മാവിന് കാരണമായി വിളങ്ങുന്നത് നിരാകാരവും നിത്യവുമായ പരബ്രഹ്മമാണ്. അതിനാൽ അദ്ദേഹം ആധിവാഹികനായ സൂക്ഷ്മശരീരനാണ്. മനോമാത്രസ്വരൂപനാണ്. മനസ്സുകൊണ്ടാണ് അദ്ദേഹം സൃഷ്ടി നടത്തുന്നത്. അതിനാലാണത്രേ ജഗത്ത് മനോമയമായി പ്രതിഭാസിക്കുന്നതും. ശൂന്യവും ജഡാകൃതിയുമായ ആകാശത്തിനെന്നപോലെ മനസ്സിനും രൂപമില്ല. ആകാശംപോലെ അരൂപമായി അത് സർവ്വത്ര നിറഞ്ഞിരിക്കുന്നു. സത്തോ അസത്തോആയ പദാർത്ഥത്തെക്കുറിച്ച് നമുക്കുണ്ടാകുന്ന ബോധമാണ് മനസ്സ്. സങ്കല്പവും മനസ്സുംതമ്മിൽ ഭേദമില്ല. ബോധരൂപത്തിൽ നാം വ്യാപരിപ്പിക്കുന്ന ശക്തിക്കാണ് സങ്കല്പമെന്ന് പേര്. ജലത്തിൽനിന്നു ദ്രവത്വവും അഗ്നിയിൽനിന്നു തപനശക്തിയും വേർപെടാത്തതുപോലെ സങ്കല്പത്തിൽനിന്നു മനസ്സ് ഭിന്നമാകുന്നില്ല. സ്വതഃസിദ്ധമായ ചലനശക്തിയാൽ സ്ഫുരിക്കയും ഗമിക്കയും ചാടുകയും ഭ്രമിക്കയും ചെയ്തുകൊണ്ട് സ്വയം അപകർഷത്തെ പ്രാപിക്കുമെങ്കിലും കൈവല്യലക്ഷണമായ ഉൽക്കർഷത്തിനും അതുകാരണമാണ്.

സങ്കല്പങ്ങൾ നശിച്ചുകഴിഞ്ഞാൽ ആത്മസ്വരൂപം അവശേഷിക്കുന്നു. യാവനൊരുത്തൻ വാക്കുകളാൽ അവർണ്ണ്യനായി മുക്തന്മാരാൽ അവഗമ്യനായി കല്പിതങ്ങളും സ്വാഭാവികമായ ആത്മാദിസംജ്ഞകളാൽ വർണ്ണിക്കപ്പെടുന്നവനായിരിക്കുന്നുവോ, സാംഖ്യന്മാരാൽ പുരുഷനായും, വേദാന്തികളാൽ വിശുദ്ധ ബ്രഹ്മമായും, വിജ്ഞാനികളാൽ ഏകാന്തനിർമ്മലമായ വിജ്ഞാനമാത്രമായും ശൂന്യവാദികളാൽ ശൂന്യവസ്തുവായും പറയപ്പെടുന്നുവോ, യാതൊന്ന് അർക്കാദി ഗോളങ്ങൾക്കും പ്രകാശം നൽകുന്നുവോ, യാതൊന്ന് കാണുന്നവനും സ്മരിക്കുന്നവനും ചിന്തിക്കുന്നവനും പറയുന്നവനുമായി സത്യസ്വരൂപനായി കാണപ്പെടുന്നുവോ, ലോകത്തിൽ ഉള്ളവനെങ്കിലും ഇല്ലാത്തവനായും ദേഹത്തിൽ ഇരിക്കുന്നുണ്ടെങ്കിലും ദൂരസ്ഥനായി തോന്നപ്പെടുന്നുവോ, മനസ്സാകുന്ന മുരടോടും ഇന്ദ്രിയദലങ്ങളോടും ബ്രഹ്മാണ്ഡഫലങ്ങളോടുംകൂടി ആകാശത്തിൽ മുളച്ചുണ്ടാകുന്ന പ്രകൃതിവല്ലി ഏതൊരുത്തന്റെ വായുവിനാൽ ആടിയുലയുന്നുവോ, യാതൊരു ജ്ഞാനരത്നമാണോ ഓരോ ദേഹച്ചെപ്പിലും പ്രകാശം വീശിക്കൊണ്ടിരിക്കുന്നത്, സ്വസ്വവ്യാപാരങ്ങളിൽ ഉദ്യുക്തമായിരിക്കുന്ന പുര്യഷ്ടകത്തെ അതായത് ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ പഞ്ചപ്രാണങ്ങൾ അന്തഃകരണചതുഷ്ടയം ഭൂതസൂക്ഷ്മങ്ങൾ, കാമം, കർമ്മം, അവിദ്യാ ഇവറ്റെ-അകത്തും പുറത്തും ചലിപ്പിച്ചുകൊണ്ടിരിക്കുന്നതു യാതൊരുത്തനാണോ, ആവിർഭവിക്കുകയും, തിരോഭവിക്കുകയും ചെയ്യുന്ന പ്രപഞ്ചത്തിരമാലകൾ മരുഭൂമിയിൽ മരീചികയെന്നപോലെ നടമാടുന്നത് അതിശയവ്യാപിയായ ഏതൊരു ചിത്സമുദ്രരൂപങ്കലാണോ നിർവികാരനും നിത്യനുമായ ആപരബ്രഹ്മരൂപൻ മാത്രമാണ് സനാതനമായി അവശേഷിക്കുന്ന ഏകവസ്തു. ബൃഹത്തായ അനേകം ജഗത്തുക്കളുടെ സമൂഹത്തെ സൃഷ്ടിക്കുന്നുണ്ടെങ്കിലും ഒന്നും ഒരിക്കലും പ്രവർത്തിക്കാതെ ഉദയവും ലയവും വികാരവുമില്ലാതെ നിത്യോജ്വല ജ്ഞാനമയനായ തങ്കൽതന്നെ അടങ്ങി നിശ്ചലനും ഏകനുമായി പരമാത്മാവ് സ്ഥിതിചെയ്യുന്നു.

## ജീവന്മുക്തന്റേയും വിദേഹമുക്തന്റേയും ലക്ഷണം കാണുക

ലൗകിക വ്യവഹാരങ്ങളിൽ ഏർപ്പെട്ടാലും പ്രപഞ്ചം മിഥ്യയെന്നുള്ള പരമാർത്ഥബോധത്തോടുകൂടി ആകാശംപോലെ ശൂന്യമായിക്കാണാൻ കഴിയുന്നവനാണ് ജീവന്മുക്തൻ. അവൻ ദൈവഗത്യാ അപ്പോഴപ്പോൾ വന്നുചേരുന്ന ഭോഗങ്ങൾ ഭുജിച്ചും സുഖദുഃഖങ്ങളിൽ മുഖത്തിന് ഭാവവൈവർണ്യമില്ലാതെയും പ്രശാന്തനായി വസിക്കുന്നു. ഏതൊന്ന് ചെയ്താലും ഇല്ലെങ്കിലും താൻ കർത്താവെന്നോ ഭോക്താവെന്നോ ചിന്തിക്കാതെ കർമ്മങ്ങളുടെ ഗുണദോഷചിന്തകളിൽ ബുദ്ധിയെ

വ്യാപരിപ്പിക്കുന്നതാരോ, ലോകത്തെ ഭയപ്പെടുത്താതെയും ഭയപ്പെടാതെയും ഹർഷമർഷഭയങ്ങളിൽനിന്നു മുക്തനായും, സംസാരത്തിരമാലകളടങ്ങി ജ്ഞാനഗംഭീരമായ ഹൃദയസമുദ്രത്തോടുകൂടിയും പരന്മാർക്ക്സാവയവനെന്നു തോന്നിയാലും വാസ്തവത്തിൽ നിരവയവനായും ചിന്താവാനെങ്കിലും നിശ്ചിന്തനായും വസിക്കുന്നവനാരോ, തൻകാര്യമെല്ലാം വിഘ്നംകൂടാതെ നിറവേറ്റിയാലുംശരി ഇല്ലെന്നാലുംശരി എപ്പോഴും സംതൃപ്തനും ശാന്തനുമായിരിക്കുന്നതാരോ അവൻ ജീവന്മുക്തനാണ്. ഇങ്ങനെയുള്ളവൻ ദേഹനാശാവസ്ഥയിൽ ചലനമടങ്ങിയ സമീരണനെപ്പോലെ ജീവന്മുക്താവസ്ഥവിട്ട് വിദേഹമുക്തിയെ പ്രാപിക്കുകയും ചെയ്യുന്നു.

വിദേഹമുക്തൻ ഉദിക്കയോ അസ്തമിക്കുകയോ ചെയ്യുന്നില്ല. സത്തല്ല അസത്തല്ല, അഹമല്ല അന്യനല്ല, സമീപസ്ഥനോ ദൂരസ്ഥനോഅല്ല, രൂപമോ വികാരമോ സംബന്ധമോ ഒന്നും അവനില്ലതാനും. സ്തിമിതഗംഭീരമായും, തേജസ്സുമിരുളും അല്ലാതെയും നാമരൂപങ്ങളില്ലാതെയും ഒരു സദ്വസ്തുവായിശേഷിക്കുന്ന അനന്തമായ ആ വസ്തുശൂന്യമല്ല, ആകാരമല്ല, ദൃശ്യമോ ദർശനമോഅല്ല, ഭൂതപദാർത്ഥസമൂഹമോഅല്ല, വാഗഗോചരവും പൂർണ്ണത്തിൽവച്ച് പൂർണ്ണവും, സത്തുമസത്തും സദസത്തുമല്ലാത്തതുമാണ്.

**പരമാത്മതത്ത്വം ഒരിക്കൽക്കൂടി ഉറപ്പിക്കാം.**

മനസ്സിന്റെ സങ്കല്പവികല്പാദി വൃത്തികൾ ക്ഷയിച്ച്, വിറകില്ലാത്ത അഗ്നിപോലെ സ്ഫുരിക്കാതെയിരിക്കുമ്പോൾ അതിന്റെ സ്വരൂപത്തെത്തന്നെയും നശിപ്പിച്ചാൽ വാചാമഗോചരമായ യാതൊരു സദ്രൂപം അവശേഷിക്കുമോ അതാണ് പരമാത്മതേജസ്സ്. ജീവചൈതന്യത്തിന്റെ വിഷയവിമുഖമായ സ്വരൂപം യാതൊന്നാണോ ജ്ഞാനമാത്രവും പരിശുദ്ധവും ശാന്തവുമായ അതുതന്നെ ആത്മരൂപം. വെയിലോ കാറ്റോ മഴയോ തീയോ മറ്റേതെങ്കിലുമോ ശരീരത്തിലേറ്റാലും സ്പർശാദ്യനുഭവമില്ലാതെ മനസ്സാകുന്ന ഉപാധിയോടുകൂടിയ ജീവന്റെ ഏതൊരു രൂപം ഭവിക്കുന്നു സംസാരാതീതമായ പരമാത്മസ്വരൂപം അതാണ്. ജാഗ്രത്തോ സ്വപ്നമോ സുഷുപ്തിയോ ഇല്ലാതെ അനന്തമായ ചിരകാലയോഗ നിദ്രയുടെ രൂപമേതോ അതാണ് ആത്മരൂപം.

ജ്ഞാനപ്രകാശങ്ങൾക്കും, ദൃശ്യമായ അജ്ഞാനത്തിനും സാക്ഷിഭൂതമായ ഉണ്മയായി വിളങ്ങുന്നതും, ഭ്രാന്തിഹേതുവായി വ്യവഹാരപരനായ ജീവന്റെ പ്രൗഢശിലപോലുള്ള നിശ്ചലാവസ്ഥാനം യാതൊന്നോ, വ്യാജേന പ്രപഞ്ചത്തിലും പ്രത്യുത നിഷ്പ്രപഞ്ചമായും സ്ഥിതിചെയ്യുന്നതു യാതൊന്നാണോ, ജ്ഞാനജ്ഞേയജ്ഞാതൃഭാവം യാതൊന്നിൽ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നുവോ, ചലനവും വികാരവും വിചാരാദിവൃത്തികളുമില്ലാതെ സർവ്വവ്യാപിയായ ഉണറ് ഏതാണോ,ബ്രഹ്മാവ്,ശിവൻ,ഇന്ദ്രൻ,സദാശിവൻ,സൂര്യൻ,വിഷ്ണു തുടങ്ങിയവ

പ്രപഞ്ചനായകന്മാർ ലയത്തെ പ്രാപിക്കുമ്പോൾ സർവ്വോപാധിക ളിൽനിന്നും വേർപെട്ട് നിർവികല്പമായി പ്രപഞ്ചസംഗം വെടിഞ്ഞ് മംഗ ളചൈതന്യരൂപമായ യാതൊന്നു അവശേഷിക്കുന്നുവോ അതുതന്നെ പരമാത്മതത്ത്വം.

നിത്യനിവാർണ സൗധത്തിലേക്കുള്ള സോപാനങ്ങളായ ജ്ഞാന ഭൂമികകൾ ശുഭേച്ഛ, വിചാരണ, തനുമാനസ, സത്വാപത്തി, അസംസ ക്തി, പദാർത്ഥഭാവനി, തുര്യഗ തുടങ്ങി ഏഴാണ്.

ശാസ്ത്രജ്ഞാനം സജ്ജനസംസർഗ്ഗം ഇത്യാദ്യുപായങ്ങളാൽ ആത്മതത്ത്വത്തെ അറിയുകതന്നെ വേണമെന്ന തീവ്രവൈരാഗ്യമാണ് ശുഭേച്ഛ. ഇപ്രകാരമുള്ള ശുഭേച്ഛ പ്രകാരം സജ്ജനസംഗമവും ശാസ്ത്രാ ഭ്യാസവും ചെയ്ത് സദാചാരനിഷ്ഠയിൽ ഊന്നിഉറയ്ക്കുന്ന പരി ശുദ്ധമായ മനോവൃത്തി തന്നെയാണ് വിചാരണ.

ശുഭേച്ഛയുടേയും വിചാരണയുടേയും അഭ്യാസത്താൽ ഇന്ദ്രി യാർത്ഥങ്ങളിൽ വിരക്തിയുണ്ടാകുന്ന അവസ്ഥയാണ് തനുമാനസ. ഈ മൂന്നവസ്ഥകളുടേയും അഭ്യാസത്താൽ മനസ്സ് തീരുന്നഅവസ്ഥയത്രേ അസംസക്തി. സൂക്ഷ്മബ്രഹ്മാനന്ദത്തെ ഗ്രഹിക്കുന്നതിനു സമർത്ഥ മായിത്തീരുന്ന അവസ്ഥയത്രേ അസംസക്തി. ഇദ്ദേഹമാണ് ബ്രഹ്മവിദ്വ രൻ. മേൽ അഞ്ചു ഭൂമികകളും കടന്ന് ആത്മാവിൽത്തന്നെ രമിക്കുന്ന ശീലമായി ആഭ്യന്തര ബാഹ്യപദാർത്ഥങ്ങളെല്ലാം വിസ്മരിച്ച് അന്യരുടെ ഉപദ്രവംകൊണ്ടുമാത്രം ഉണരുക ശീലമാക്കുന്ന അവസ്ഥയാണ് പദാർത്ഥഭാവനി. ഈ അവസ്ഥിതനാണ് ബ്രഹ്മവിദ്വരീയൻ. മേൽപ്പറഞ്ഞ ആറുഭൂമികകളുടേയും അനുക്രമമായ അഭ്യാസത്താൽ ഭേദഭാവന നിശ്ശേഷം നശിച്ച് ആത്മസ്വരൂപത്തിൽത്തന്നെ അചഞ്ചലമാംവിധം രമി ച്ചിരിക്കുന്നതാണ് തുര്യഗ. ജാഗ്രത്ത്, സ്വപ്നസുഷുപ്തി ഭാവങ്ങൾക്ക പ്പുറമായ ഈ അവസ്ഥപ്രാപിച്ചവൻ ബ്രഹ്മവിദ്വരിഷ്ഠനത്രേ! ഈ അവസ്ഥ ലോകത്തിൽ അത്യപൂർവ്വവും ശുകബ്രഹ്മർഷിപോലുള്ള ജീവ ന്മാരാൽമാത്രം പ്രാപിക്കപ്പെട്ടതുമത്രേ! ഇതിനപ്പുറമാണ് വിദേഹമുക്ത ന്മാർക്കുമാത്രം പ്രാപ്യമായ തുര്യാതീതപദവി അഥവാ മോക്ഷപ്രാപ്തി.

ഏഴാമത്തെ ഭൂമികയിലെത്തിയ മഹാഭാഗന്മാർ മഹത്വത്തിന്റെ അഗ്രകോടിയിലെത്തിയ അമാനുഷിക മഹിമാക്കളാകുന്നു. മനസ്സു കൊണ്ടോ വാക്കുകൊണ്ടോ ഗ്രഹിക്കാൻ കഴിയാത്തവണ്ണം ശൂന്യ ത്തിൽവച്ചു ശൂന്യമായി സുഖത്തിൽവച്ചു സുഖമായി അഗമ്യവും ആത്മ ഗമ്യവുമായി സുവിസ്തൃവും പ്രശാന്തഗംഭീരവുമായ ഒന്നാണത്. ധീര ന്മാർക്ക്മാത്രം പ്രാപ്യമായ ഒരവസ്ഥയാണിത്. മോഹവനം കടന്ന് ഇന്ദ്രിയ ശത്രുക്കളെ ജയിച്ചിരിക്കുന്ന ഇക്കൂട്ടർ സർവ വന്ദ്യന്മാരായ സുകൃ തികളാകുന്നു.

ശൂന്യമായ ആകാശത്തിന് നീലനിറം കല്പിക്കുന്നതു പോലെ മനസ്സ് സ്വസങ്കല്പ സമൂഹത്താൽ വാസനാ വിലാസങ്ങളാലും

ശൂന്യമായ ജഗത്തിനെ സ്ഥൂലമാക്കി ചിത്രീകരിക്കുകയാണ്. സംസാര മാകുന്ന തിരുകല്ലിനെ കറക്കിക്കൊണ്ടിരിക്കുന്ന കയറാണ് വാസന. സങ്ക ല്പങ്ങളടങ്ങി മനസ്സൊടുങ്ങുമ്പോൾ സംസാര മോഹനീരാവികൾ നിശ്ശേ ഷംനീങ്ങി അജവും ആദ്യവും അനന്തവുമായ ചിദാത്മാവ് ശരത്ക്കാല ആകാശംപോലെ സ്വച്ഛമായി പ്രകാശിക്കും. സാക്ഷീഭൂതവും പരി പൂർണ്ണവും നിർമ്മലവും ദേഹഹീനവുമായ ചിദാത്മാവിൽ കണ്ണാടിയി ലെന്നപോലെ-ചിത്രപടത്തിലെ വർണ്ണങ്ങൾ എന്നപോലെ ജഗത്തു നിരർത്ഥമായി പ്രതിബിംബിക്കുകയാണ്.

ആശാജ്വരസമ്മോഹങ്ങൾ മുഴുവൻ നശിപ്പിക്കുന്ന മനോനിഗ്രഹം ഒന്നുതന്നെ ജീവികൾക്ക് സർവ്വോത്തമമായ ശ്രേയസ്സ്. മനസ്സിന്റെ സങ്ക ല്പവികൽപ്പങ്ങൾ നിശ്ശേഷം നശിപ്പിച്ച് നിർവൃതന്മാരായി നിവസിക്കു ന്നവരാരോ അവർ സുഖസംഭോഗത്തിന്റെ പരമകാഷ്ഠയിലെത്തിയവരും വിവേകികളും മഹാത്മാക്കളുമാകുന്നു. ഇത്തരം മഹാത്മാക്കളായ വിദ്വാ ന്മാരുടെ മനസ്സ് ഇഷ്ടലാഭം വരുത്തുകയാൽ ഭൃത്യനായും, സൽക്കാര്യ ങ്ങൾ ചെയ്കയാൽ മന്ത്രിയായും ഇന്ദ്രിയങ്ങളെ കീഴടക്കുകയാൽ സാമ ന്തനായും വിദ്യാപ്രദാനത്താൽ ഗുരുനാഥനായും ലാളനാശ്ലേഷാദിക ളാൽ ഭാര്യയായും പാലനകർമ്മം ഹേതുവായി പാവനനായ പിതാവായും വിശ്വാസത്താൽ ഉത്തമനായ സുഹൃത്തായും പരിലസിക്കുന്നു.

പല്ലുകൾ തമ്മിൽ കടിച്ചും കൈകൾ അന്യോന്യം ചേർത്തു മർദ്ദിച്ചും അവയവങ്ങളെ അവയവങ്ങൾകൊണ്ട് ആക്രമിച്ചും പണി പ്പെട്ടാണ് മനോജയം സാധ്യമാക്കേണ്ടത്. ഈ പ്രപഞ്ചത്തിൽ മനഃപി ശാചിനാൽ ആക്രമിക്കപ്പെടാതെയും ജയിക്കപ്പെടാതെയും ആര് വസി ക്കുന്നുവോ അവരാണ് സുഭഗന്മാരും സാധുവൃത്തരും. ഹൃദയകുഹര ത്തിൽ ചുരുണ്ടുകൂടിയിരിക്കുന്ന സങ്കല്പവിഷത്തോടുകൂടിയ സർപ്പത്തെ യാതൊരുവൻ നിഗ്രഹിക്കുന്നുവോ ശാന്തനും സന്തുഷ്ടനുമായ ആ മഹാപുരുഷനെ സർവ്വരും വണങ്ങുന്നു.

അഹങ്കാരമേഘം അന്തഃകരണത്തിലെ ജ്ഞാനചന്ദ്രികയെ മറ ച്ചിരിക്കുന്ന കാലത്തോളം സത്യബ്രഹ്മമാകുന്ന ആമ്പൽപൊയ്ക വില സുകയില്ല. സത്യബ്രഹ്മ ചമൽക്കാരം ഹൃദയകമലത്തിൽ പരിസ്ഫുരി ക്കുന്ന സുകൃതിയെ അഖണ്ഡ ബ്രഹ്മാണ്ഡത്തെയെന്നവണ്ണം ലോകേ ശന്മാർ പാലിക്കുന്നു. അന്യരുടെ ഗുണഗണങ്ങളിൽ സന്തോഷവും ശ്രവ ണത്തിൽ അനുരാഗവും ആത്മജ്ഞാനത്തിൽ വ്യസനവും ആർക്കുണ്ടോ അവരാണ് മനുഷ്യർ. അല്ലാതുള്ളവർ കേവലം പശുക്കളാകുന്നു. സദാ ചാരതൽപരനും വിരക്തനും സംസാരസ്യഖ്യഫലങ്ങളായ ദുഃഖദശ കളിൽ താൽപര്യമില്ലാത്തവനും ആയ സുകൃതിക്ക് സൽഫലത്തിനായി വസന്ത ലതകൾ പുഷ്പിക്കുന്നതുപോലെ ആയുസ്സും കീർത്തിയും വർദ്ധിക്കുന്നു. ലോഭവും കോപവും മോഹവും ദിവസംതോറും കുറ യുന്നതാർക്കോ സ്വകർമ്മങ്ങൾ ശാസ്ത്രവിധിപ്രകാരം ആചരിക്കുന്ന

താരോ അവൻ സജ്ജനമാകുന്നു. ആകാശാദി നാമഭേദങ്ങളോടുകൂടി പ്രപഞ്ചമായിക്കാണപ്പെടുന്നത് ബ്രഹ്മമല്ലാതെ മറ്റൊന്നല്ല. കടലിനു ക്ഷോഭ മുണ്ടായാൽ ജലം തിരയായോ നുരയായോ മാറുന്നതല്ലാതെ മണ്ണായോ മരമായോ മാറുന്നില്ല. അതുപോലെ അഖണ്ഡ ബ്രഹ്മത്തിന്റെ വിജൃം ഭണ വിശേഷമായ ഈ ജഗത്തും അതേ ബ്രഹ്മമല്ലാതെ മറ്റൊന്നല്ല. അഗ്നി യിൽ ഉഷ്ണം എന്നല്ലാതെ മറ്റൊരു കല്പന സാധ്യമല്ലല്ലോ?

ജ്വലിക്കുന്ന വിളക്കിൽ പ്രകാശംപോലെയും സൂര്യനിൽ പകൽപോലെയും പൂക്കളിൽ ഗന്ധംപോലെയും ചിത്തിൽ ജഗത്ത് അട ങ്ങിയിരിക്കുന്നു. ശത്രുവിനാൽതന്നെ ശത്രു വധിക്കപ്പെടുന്നതുപോലെ അവിദ്യയും തന്നാൽതന്നെ നാശത്തെ പ്രാപിച്ചിട്ട് പ്രാണികൾക്ക് സന്തോഷത്തെ നൽകുന്നു. ആത്മലാഭംകൂടാതെ അവിദ്യാ നദിയുടെ മറുകരയെത്താൻ സാധ്യമല്ല. വാസനാജലം നിറഞ്ഞിരിക്കുന്ന ഈ സംസാരക്കടലിൽ വിവേകത്തോണി കയറുന്നവർക്കല്ലാതെ മറുകരയെ ത്താൻ സാധ്യമല്ല. ആദിത്യനെപ്പോലെ മാർഗ്ഗമര്യാദയെ ലംഘിക്കാതെ ആരു വസിക്കുന്നുവോ അവൻ നന്ദനപ്പൂങ്കാവിൽ സർവ്വസൗഭാഗ്യങ്ങ ളോടുംകൂടി വസിക്കുന്ന സുകൃതിയാണ്.

വിരോചനപുത്രനായ മഹാബലി ഒരിക്കൽ ചിന്തിച്ചു അനവധി ചതുർയുഗങ്ങൾ ശത്രുബോധയില്ലാതെ ത്രിലോകങ്ങൾ ഞാൻ അടക്കി ഭരിച്ചു. ദേവാസുര സംഘങ്ങൾ പലപരിവൃത്തി ഉൽപ്പതിക്കയും ചെയ്തു. ത്രൈലോക്യത്തിൽ ഉൽകൃഷ്ടങ്ങളായ ഭോഗങ്ങൾ യഥേഷ്ഠം ഭുജി ക്കയും ചെയ്തു. ഇവറ്റിൽ എന്തുസുഖമാണുള്ളത്? എല്ലാം ശിശുലീല പോലെയാണിരിക്കുന്നത്. ഉണ്ടതുപോലെതന്നെ വീണ്ടും ഉണ്ണുകയും ചെയ്തതുപോലെതന്നെ വീണ്ടും ആവർത്തിക്കുകയും ചെയ്തിട്ടും വിദ്വാന്മാർക്ക് ലജ്ജതോന്നാത്തത് ആശ്ചര്യംതന്നെ! നിമിഷംതോറും ഇപ്രകാരം ആവർത്തിക്കപ്പെടുന്ന കർമ്മങ്ങളിൽ ഏതെങ്കിലും ഒന്ന് കർമ്മത്തെ നശിപ്പിക്കുന്നതായിട്ടോ സംതൃപ്തിയെ ജനിപ്പിക്കുന്നതാ യിട്ടോഇല്ല. ലോകത്തിന്റെ ആദ്യാവസാനകാരണങ്ങൾ അറിഞ്ഞവനും എന്റെ പിതാവുമായ വിരോചനപ്രഭു ഒരിക്കൽ എന്നോട് പറയുകയു ണ്ടായി–

അത്യന്തം വിസ്തൃതവും വിശിഷ്ടവുമായ ഒരു രാജ്യം വിള ങ്ങുന്നു. ത്രൈലോക്യ സഹസ്രങ്ങൾ എല്ലാം അതിൽ ലയിക്കുന്നുണ്ട്. ഭൂമിയോ ആകാശമോ കടലോ മലയോ ഒന്നും അതിലില്ല. മഹാതേജ സ്വിയായ ഒരു രാജാവ് ഏകച്ഛത്രാധിപതിയായി ആ രാജ്യം ഭരിക്കുന്നു. അദ്ദേഹത്തിന്റെ സമർത്ഥനായ മന്ത്രി വിചാരപൂർവ്വം സർവ്വകാര്യങ്ങളും നടത്തുന്നു. ദേവാസുരന്മാർ ലക്ഷഗുണിതന്മാരായി ഒരുമിച്ച് ചേർന്നെ തിർത്താലും ബലവാനായ ആ മന്ത്രിയെ ജയിക്കാൻ സാധിക്കുകയില്ല. രാജാവിന്റെ മുമ്പിൽമാത്രം മന്ത്രിക്ക് പ്രാബല്യമില്ല. യുക്തിപൂർവ്വം സമീ പിച്ചാൽമാത്രം അയാൾ വശപ്പെടുന്നു. യുക്തി രഹിതമായി സമീപിച്ചാൽ

ഉദ്ധതസർപ്പത്തെപ്പോലെ ക്രുദ്ധിക്കുകയും ചെയ്യുന്നു.

ഏതാണീരാജ്യം. സകല ദുഃഖഹരമായ മോക്ഷംതന്നെ രാജ്യം. എല്ലാ പദങ്ങളേയും അതിക്രമിച്ചിരിക്കുന്ന ഭഗവാനായ ആത്മാവാണ് രാജാവ്. നിയമിതനായിരിക്കുന്ന പ്രാജ്ഞനായ മന്ത്രിമനസ്സുമാണ്. സർവ്വ വിഷയങ്ങളിലും സർവ്വാത്മനായുള്ള അനാസ്ഥയാണ് മനോജയത്തിനുള്ള മാർഗ്ഗം. പ്രജ്ഞയും വിചാരവുംകൊണ്ട് സർവ്വദാശമവും ആത്മാവലോകനവും തൃഷ്ണാത്യാഗവും സമ്പാദിക്കണം. ബ്രഹ്മജ്ഞാനികളുടെ സഹവാസംകൊണ്ട് വിഷയവൈരാഗ്യമുദിക്കുകയും ആ വൈരാഗ്യത്താലും വിചാരവൈഭവത്താലും ആത്മജ്ഞാനം ഉദിക്കുകയും ചെയ്യും.

സർവ്വം നാരായണമയമായിക്കണ്ട് ഉപാസിച്ചിരുന്ന പ്രഹ്ളാദനു മുന്നിൽ ഒരിക്കൽ മഹാവിഷ്ണു പ്രത്യക്ഷനായി നൽകിയ ഉപദേശം ഇതത്രേ! "ഹേ! പരിശുദ്ധാ! സകല സംഭ്രമശാന്തിക്കും പരമമായ ഫലത്തിനുമായി ബ്രഹ്മജ്ഞാന സിദ്ധിയോളമെത്തുന്ന വിചാരശക്തി നിനക്കുണ്ടാകട്ടെ!" ഇഷ്ടവരലബ്ധിയാൽ സംപ്രീതനായ പ്രഹ്ളാദൻ ആഹ്ളാദ മനോഹരങ്ങളായ മധുരപദങ്ങളാൽ ഇപ്രകാരം സ്തോത്രം ചെയ്തു.

ത്രിഭുവനഭവനത്തിലെ അഭിരാമധനസ്ഥാനവും സകലകളങ്കഹരവും ചിദ്വസ്തുവുമായി അശരണർക്കു ശരണമായി, ശരണ്യനായി, ജന്മനാശരഹിതനായി വിളങ്ങുന്ന വിഷ്ണു ഭഗവാനെ ഞാൻ ശരണംപ്രാപിക്കുന്നു. കരിങ്കൂവളപ്പൂവുകൾ ഒന്നിച്ചു ചേർന്നപോലെ, ശരത്ക്കാലത്തിലെ സ്വച്ഛമായ ആകാശകോടരംപോലെ ഭ്രമരം, തിമിരം, കജ്ജളം, അഞ്ജനം ഇവപോലെ ശോഭവീശി വിലസുന്ന ശംഖചക്രാദ്യായുധപാണിയായ വിഷ്ണുഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു. വണ്ടിൻ ചാർത്തുപോലെ വിമലാഭമായ കോമളശരീരം തോന്നിച്ച് വെൺതാമര മൊട്ടിനെ ജയിക്കുന്ന ശംഖത്തെ കരത്തിൽ ധരിച്ചു വേദധ്വനി മുഴക്കുന്ന ബ്രഹ്മദേവ ഭൃംഗത്താൽ അലംകൃതനായി എന്റെ മനത്താമരയ്ക്ക് അധിഷ്ഠാന ജലാശയമായി വിളങ്ങുന്ന വിഷ്ണുദേവനെ ഞാൻ ശരണം പ്രാപിക്കുന്നു

"വെണ്മയുള്ള നഖങ്ങളാകുന്ന നക്ഷത്രജാലങ്ങളും പാലൊളിപ്പുഞ്ചിരിയാൽ ധവളമായ മുഖചന്ദ്രനും മാറണി മണിമാലകളിലെ രശ്മിജാലമായ മന്ദാകിനിയും സർവ്വദാപ്രകാശിച്ചുകൊണ്ടിരിക്കുന്ന വിഷ്ണുദേവനാകുന്ന ശരദാകാശത്തെ ഞാൻ ശരണം പ്രാപിക്കുന്നു. ത്രിഭുവന താമരപ്പൊയ്കയ്ക്കു സൂര്യനായി ഇരുൾനിറംപൂണ്ട മായാമോഹത്തിനു മണിവിളക്കായി സ്വയംപ്രകാശമായി അജഡമായി ചിത്തത്ത്വമായി വിളങ്ങുന്ന സകലലോകാർത്തിഹരനായ ഹരിയെ ഞാൻ ശരണം പ്രാപിക്കുന്നു. പുതുതായി വികസിച്ച താമരയിലെ പൂമ്പൊടിപോലെ ഗൗരവർണ്ണമായ ലക്ഷ്മീദേവിയുടെ കോമളവർണ്ണത്താൽ

അലങ്കരിക്കപ്പെട്ട അംഗയഷ്ടിയോടുകൂടിയവനും പൊന്നണിപൂഞ്ചേല ധരിച്ചവനും, അന്തിച്ചോപ്പോടുകൂടിയ അംഗരാഗം പൂശിയവനും ആയ ഹരിയെ ഞാൻ ശരണം പ്രാപിക്കുന്നു. ഒരിക്കലും ജന്മവും വളർച്ചയും ഇല്ലാത്തവനായി സുവിശാലനായി യുഗശതങ്ങളിൽ ജീർണ്ണനാണെങ്കിലും രമ്യശരീരനായി വടപത്രത്തിൽ ശയിക്കുന്ന ബാലരൂപനെ ഞാൻ ശരണംപ്രാപിക്കുന്നു. അസുരത്താമരപ്പൊയ്കയ്ക്കു മഞ്ഞുവർഷവും ദേവന്മാരായ താമരപ്പൊയ്കയ്ക്കു സൂര്യബിംബവും ബ്രഹ്മമാക്കുന്ന താമരപ്പൊയ്കയ്ക്ക് സരോവരവുമായി മനഃപത്മങ്ങളാകുന്ന അധിവാസസ്ഥാനത്തോടുകൂടിയ ഹരിയെ ഞാൻ ശരണം പ്രാപിക്കുന്നു.''

ഭഗവദന്തർധാനാനന്തരം ധ്യാനനിരതനായ പ്രഹ്ളാദന്റെ മനസ്സിൽ സ്വയം ആത്മതത്ത്വം ഇപ്രകാരം പ്രകാശിച്ചു:- ''ഈ ഭുവനാഡംബരത്തിൽ പറയുക, കേൾക്കുക തുടങ്ങിയ ഇന്ദ്രിയ വ്യാപാരങ്ങളിൽ അഭിമാനിക്കുന്ന ഞാൻ ആരാണ്? വൃക്ഷബീജാദികളോടുകൂടിയ ജഡസ്വരൂപമായ ജഗത്തോ അസത്തായി കല്പ്പിക്കപ്പെട്ടിരിക്കുന്ന ശരീരമോ ഞാനല്ല. ശരീരം മൂകവും വായുവിൽ വീർപ്പിക്കപ്പെട്ടതും സ്വതേ ഉണർവ്വില്ലാത്തതും ക്ഷണംകൊണ്ടു നശിക്കുന്നതുമാണ്. ശൂന്യത്തിലുണ്ടായതും ശൂന്യരൂപവും അചേതനവുമായ ശബ്ദവും ഞാനല്ല. ക്ഷണവിനാശിയായ തൊലിയാൽ അറിയപ്പെടുന്ന സ്പർശവും ഞാനല്ല. നാവിന്റെ അനുഗ്രഹത്താൽമാത്രം സ്വരൂപം ലഭിച്ചതും ക്ഷണഭംഗുരവും തുച്ഛവും അല്പസ്പന്ദമുള്ളതും ദ്രവ്യങ്ങളെ ആശ്രയിച്ചിരിക്കുന്നതുമായ രസവും ഞാനല്ല. ക്ഷയസ്വരൂപമായ ദൃശ്യത്തിലും ക്ഷണിക ദർശനത്തിലും ലയിച്ചിരിക്കുന്നതും ദ്രഷ്ടാവിൽമാത്രം ഇരിക്കാത്തതും അചേതനവുമായ രൂപവും ഞാനല്ല. ഗന്ധഗ്രാഹിയായ നാസയാൽമാത്രം കല്പ്പിക്കപ്പെടുന്നതും വിരളവും നിശ്ചിത രൂപമില്ലാത്തതും അചേതനവുമായ ഗന്ധവും ഞാനല്ല. ഞാൻ മമത്വവും മനനവുമറ്റ് പഞ്ചേന്ദ്രിയഭ്രമം നശിച്ചിരിക്കുന്നവനാണ്. മായാസംബന്ധം ഒഴിഞ്ഞ ചൈതന്യവും വിഷയാദികളിൽനിന്ന് വേർപെട്ട് സ്വയം ജ്യോതിസ്സായിരിക്കുന്ന ചിന്മാത്രവും ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്ന നിഷ്ക്കളാമല സന്മാത്ര രൂപനുമാണ്. ആകാശാദിവികല്പശൂന്യനും സർവഗനും ചിദ്രൂപനുമായ പരമാത്മാവാണു ഞാൻ. അത്യന്തം തേജോമയവും ചേതനാരൂപവുമായ ഞാനാകുന്ന ഉത്തമദീപത്താൽ ഘടപടാദികൾ തുടങ്ങി സൂര്യചന്ദ്രന്മാർ വരെയുള്ള പ്രപഞ്ച ജാതങ്ങളെല്ലാം വിളങ്ങിക്കൊണ്ടിരിക്കുന്നു. അന്തർഭാഗത്തു പ്രകാശിക്കുന്ന എന്നാൽതന്നെ വിചിത്രങ്ങളായ ഇന്ദ്രിയവൃത്തികൾ അഗ്നികണസമൂഹമെന്നപോലെ സ്ഫുരിക്കുന്നു. കാലദേശാദികളാൽ പരിച്ഛേദ്യമില്ലാതെ എന്റെരൂപം സത്യലോകത്തിനപ്പുറം വ്യാപിച്ച് കല്പാന്തകാലത്തും പ്രസരിക്കുന്നു. സർവ്വത്ര പരിപൂർണ്ണമായി, ആനന്ദമയനായി, ഉപശമവിഷ്ടമായ ചിന്മയദൃഷ്ടിതന്നെ സകല വസ്തുദർശനങ്ങളിലും ഉള്ളവനായി, വിഷയസ്പർശമില്ലാത്ത

സദ്രൂപനും സർവ്വാന്തര്യാമിയും പ്രത്യഗാത്മ സ്വരൂപനുമായി വിളങ്ങുന്ന എന്നെത്തന്നെ ഞാൻ നമസ്ക്കരിക്കുന്നു."

തപസ്സുകൊണ്ട് ജ്ഞാനത്തിന്റെ ഏഴാംഭൂമികയിലെത്തിയ ഉദ്ദാലകമഹർഷി പത്മാസനമുറപ്പിച്ച് ബ്രഹ്മാഞ്ജലി ചെയ്തുകൊണ്ട് നിർവികല്പസമാധിയിൽ മനശ്ചാപല്യങ്ങളെ ഖണ്ഡിക്കുന്നതുകാണുകഃ- "അല്ലയോ മൂഢമനസ്സേ! സംസാരവൃത്തികൾകൊണ്ട് നിനക്കെന്തൊരു പ്രയോജനമാണ്? ശമരസായനത്തെ ഉപേക്ഷിച്ച് ഭോഗങ്ങളെ പിന്തുടരുന്നവൻ കല്പവൃക്ഷവനത്തെ ദൂരെത്തള്ളി വിഷവൃക്ഷക്കാട്ടിൽ വിഹരിക്കുന്നവനാണ്. മനസ്സേ! നീ കീഴ്പ്പോട്ട് പാതാളംവരെയോ, മേൽപ്പോട്ട് ബ്രഹ്മലോകം വരെയോപോയാലും ഉപശമമെന്ന അമൃതം സേവിക്കാതെ ഒരിക്കലും നിനക്ക് നിർവൃതി ലഭിക്കയില്ല. പരമപ്രയോജനത്തെ നൽകുന്നതും പരമാനന്ദകരവുമായശമത്തിൽ നീ പദം ഊന്നാത്തതെന്തുകൊണ്ട്? ശബ്ദാനുസാരണിയായ ബുദ്ധി നിമിത്തം നീ കഥയില്ലാത്ത കാര്യങ്ങളിൽ വിഫലമായി പ്രവർത്തിക്കുന്നു. മാനും, വണ്ടും, ഈയാംപാറ്റയും, ആനയും, മീനും, ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധങ്ങളിൽ മോഹിച്ച് നാശമടയുന്നു. ഈ അഞ്ചു വിഷയങ്ങളിലും ഒരുപോലെ ആകൃഷ്ടനാകുന്ന മനുഷ്യന്റെ അവസ്ഥ ചിന്തിക്കുകയേവേണ്ടൂ. വാസനകളെല്ലാം നിന്നെ ബന്ധിക്കാൻ ഒരുങ്ങി നിൽക്കുന്നു. കാലിന്റെ മുനമ്പുമുതൽ ശിരസ്സുവരെ നുറുങ്ങുനുറുങ്ങായി ഞാൻ ചിന്തിച്ചുനോക്കി അതിൽ ഏതുഭാഗമാണ് ഞാനെന്ന്? സർവ്വത്ര വ്യാപിച്ച് സകലവിചിന്തനങ്ങളേയും അടക്കിഭരിച്ചുകൊണ്ടിരിക്കുന്ന അപ്രമേയവും ജ്ഞാനസ്വരൂപവുമായ ഒന്നിനെത്തന്നെ മൂന്നുലോകത്തിലും ഞാൻ കാണുന്നു. അളവോ നാമകല്പനയോ ഏകത്വമോ നാനാത്വമോ അണുത്വമോ സ്ഥൂലത്വമോ യാതൊന്നും അതിനില്ല. മനസ്സേ! ജ്ഞാനരൂപത്വം നിമിത്തം സ്വയം പ്രകാശനായ ആത്മാവാണ് ഞാൻ. എനിക്കു ദുഃഖകാരണം നീയാണ്. അതുകൊണ്ട് വിവേകജന്യമായ ബോധത്താൽ നിന്നെ ഞാൻ സംഹരിക്കാതെ അടങ്ങുകയില്ല.

ദേഹത്തിൽ ഇതു മാംസം ഇതു രക്തം ഇവ അസ്ഥികൾ ഇവ ശ്വാസവായുക്കൾ ഇങ്ങനെ ഓരോന്നും ഭിന്നമാണ്. ഞാൻ പിന്നെ ആര്? മാംസംവേറെ, രക്തംവേറെ, അസ്ഥിവേറെ, സ്പന്ദവും ബോധവുംവേറെ ഞാൻപിന്നെ ആര്? ഇതുമൂക്ക്, ഇതുനാക്ക്, ഇതുത്വക്ക്, ഇതുകാത്, ഇതുകണ്ണ്, ഇതുസ്പന്ദം എല്ലാം ഞാൻതന്നെയെന്നോ ഒന്നും ഞാനല്ലെന്നോ? ഇന്ദ്രിയങ്ങൾക്കെല്ലാം അധിഷ്ഠാനഭൂതമായ മനസ്സേ! നീ ആ ഇന്ദ്രിയങ്ങളോട് ഐക്യത്തെ പ്രാപിച്ച് നിന്റെ സ്വരൂപം അസത്താണെന്നുള്ള വാസ്തവം മനസ്സിലാക്കി ഏകവും വിശുദ്ധവുമായ ആത്മബോധമാത്രമായി നിർവാണമടയുക. നീ വിഷയങ്ങളാകുന്ന വിഷവിഷൂചികയേയും അഹംഭാവ വാസനയേയും ഇഷ്ടവസ്തു ത്യാഗരൂപമായ മന്ത്രശക്തിയാൽ നിപുണമാംവിധംമാറ്റി സംസാരമുക്തനായി സകലഭയങ്ങളിൽനിന്നും വേർപെട്ടിരിക്കുന്ന ഭഗവാനായി ഭവിക്കുക. ഞാനാകട്ടെ ഇനി തൃഷ്ണാവള്ളികൾ ചുറ്റിപ്പിണഞ്ഞുകിടക്കുന്ന സങ്കല്പവൃക്ഷങ്ങൾ

നിറഞ്ഞ മനോവനത്തെ വെട്ടിത്തെളിച്ച് ചിദാകാശവെളിയെ പ്രാപിച്ച് സുഖമാംവണ്ണം വിഹരിക്കട്ടെ! ചില മനോഹരിമാർ എന്നെ ഇപ്പോൾ രമിപ്പിക്കുന്നുണ്ട്-മനശുദ്ധി, ഊർജ്ജസ്വലത, സദ്രൂപത, സർവ്വപ്രിയത, സത്യത, ജ്ഞാനനിഷ്ഠ, ആനന്ദസ്വരൂപത, നിർവികാരത, പുണ്യകർമ്മിത, സന്തുഷ്ടി, മാനിത, പൂർണ്ണത, ഉദാരത, ബ്രഹ്മപ്രഭ, ഏകത, സർവ്വാത്മകത, നിർഭയത, നിർവികല്പത ഇവയാണ് നാരിമാർ."

അനന്തരം മഹാത്മാവായ മഹർഷി സ്വരൂപസാക്ഷാത്ക്കാരത്തെ പ്രാപിച്ച് അകത്തും പുറത്തുമുള്ള ഇന്ദ്രിയവ്യാപാരങ്ങളെ പരിത്യജിച്ച് ലോകാധിഷ്ഠാനഭൂതവും പരിശുദ്ധവും സർവ്വോൽകൃഷ്ടവുമായ ചിദാകാശമായി ഭവിച്ചു. അവിടെ അനന്തവും മധുരമധുരവും അമൃതസമുദ്രംപോലെ വിളങ്ങുന്നതും ദൃശ്യദർശന സംബന്ധമില്ലാത്തതുമായ നിത്യാനന്ദത്തെ പ്രാപിച്ചു. നിർമ്മലമായ ശരദാകാശത്തിൽ പൂർണ്ണചന്ദ്രനെന്നപോലെ ബ്രാഹ്മചേതനമായ ആ ഹംസം നിത്യാനന്ദസരസ്സിൽ, കാറ്റിലിളകാത്ത ദീപംപോലെയും എഴുതപ്പെട്ട ചിത്രംപോലെയും, തിരയടങ്ങിയ കടൽപോലെയും പെയ്തൊഴിഞ്ഞ മേഘംപോലെയും നിർവാണപദത്തിൽ പ്രശോഭിച്ചു. ഇതുതന്നെ സമാധ്യവസ്ഥയും.

സത്വാദി ഗുണസമുദയരൂപമായ പ്രപഞ്ചത്തെ അവസ്തുവായി കാണുന്ന ആത്മജ്ഞാനികളുടെ ഉള്ളിൽ അമൃതിൽ മുഴുകിയതുപോലെയുള്ള ഒരു കുളിർമ ഉണ്ടാകും. അതിനാണ് സമാധി എന്നപേര്. ആശാതൃണങ്ങളെ ദഹിപ്പിച്ച് ഉജ്ജ്വലമായി വിളങ്ങുന്ന തത്വബോധമത്രേ സമാധി. സമാഹിതവും നിത്യതൃപ്തവും പരമാനന്ദദർശിയുമായ പരിശുദ്ധ പ്രജ്ഞയാണ് സമാധിയെന്നു വിദ്വാന്മാർ കല്പിക്കുന്നു. അക്ഷുബ്ധവും നിരഹങ്കാരവും ദ്വന്ദ്വഭ്രമരഹിതവും മേരുവേക്കാൾ സ്ഥിരതരവുമായ മനസ്ഥിതിയെന്നും, ചിന്തകളും ആശകളും നശിച്ച് വർജ്യസ്വീകാരഭാവനയില്ലാതെ വിളങ്ങുന്ന പരിപൂർണ്ണമനോഗതിയെന്നും സമാധി വിശേഷിപ്പിക്കപ്പെടുന്നു. വിദ്യാദൃഷ്ടി തെളിഞ്ഞും അവിദ്യാ ദൃഷ്ടി മറഞ്ഞും ദൃശ്യപ്രപഞ്ചത്തിൽ ആസക്തി വെടിഞ്ഞും ആത്മമാത്രനായിരിക്കുന്നവനാണ് മുക്തൻ. വിഷയവൃത്തികൾ നിശ്ശേഷം മനസ്സിൽനിന്നൊഴിയുമ്പോഴുണ്ടാകുന്ന സങ്കല്പരഹിതമായ അവസ്ഥയാണ് സുഷുപ്തി. ഈ അവസ്ഥതന്നെ അഭ്യാസയോഗത്താൽ പ്രൗഢമായിത്തീരുമ്പോൾ തുര്യാവസ്ഥയാകും. തുര്യാവസ്ഥയിൽ സുദൃഢമായ സ്ഥിതി ലഭിച്ച് നിരന്തരാനന്ദാഭ്യാസത്താൽ ബ്രഹ്മഭാവത്തെ പ്രാപിച്ച് സ്വാത്മാനന്ദ ബ്രഹ്മാനന്ദകലകളേയും കടന്ന് തുര്യാതീതപദത്തെ പ്രാപിച്ച യോഗിമുക്തനാണെന്നു പറയപ്പെടുന്നു.

**ബുദ്ധിമാന്മാർ പ്രാണസ്പന്ദത്തെ ജയിക്കാൻ അഭ്യസ്തയോഗക്രമമനുസരിച്ച് വീണ്ടും വീണ്ടും യത്നിക്കണം.പ്രശസ്തമായ യുക്തികൊണ്ടല്ലാതെ മനോജയം സാധ്യമല്ല. മൂർച്ചയുള്ള തോട്ടികൊണ്ടല്ലാതെ മദമിളകിയ കൊമ്പനാനയെ തളയ്ക്കാനാകുമോ? കുറഞ്ഞൊന്ന് വിചാരണചെയ്ത് സ്വമനസ്സിനെ അല്പമാത്രമെങ്കിലും നിഗ്രഹിക്കുന്നവനാരോ**

അവൻ മാത്രമാണ് ജീവിക്കുന്നവൻ. ജാഗ്രത് സ്വപ്നസുഷുപ്ത്യവസ്ഥ കളെ ഉല്ലംഘിച്ച് നിൽക്കുന്ന അവസ്ഥകളാണ് തുര്യവും തുര്യാതീത വും. ജ്ഞാനത്തിന്റെ ആറും ഏഴും ഭൂമികയിലെത്തിയവർ ഇതനുഭവി ക്കുന്നു. രാമന് വസിഷ്ഠമഹർഷി നൽകുന്ന നിർവാണപ്രകരണം കാണുക.

ഹേ! രാമ! നീ ദിക്കാലാധികളാൽ അനവിച്ഛിന്നവും ആദ്യന്തര ഹിതവും ചിന്മാത്രവുമായ ബ്രഹ്മമാണെന്നും മറ്റുദേഹാദികളല്ലെന്നും മനസ്സിലുറപ്പിച്ച് അഭിമാനത്യാഗത്താൽ മുക്തവും പ്രാരബ്ധശേഷത്താൽ അമുക്തവുമായ ശരീരത്തെ വഹിച്ച് ഏകരൂപനും പ്രശാന്തഹൃദയനും മൗനിയുമായി ആത്മാരാമപദത്തിൽ സ്ഥിതിചെയ്യുക. മനസ്സും അവി ദ്യയും ചിത്തവും ജീവനും ബ്രഹ്മത്തിൽനിന്നുണ്ടായ കലനകൾ മാത്ര മാണ്. ഞാൻ ചിദാത്മാവാണ്, നിരംശനാണ്, അതിരില്ലാതെ സർവ്വത്ര നിറഞ്ഞിരിക്കുന്നവനാണ് എന്നിങ്ങനെ നിജമായ വ്യാപ്തരൂപത്തെ നീ സ്മമിച്ചാലും. അന്തഃകരണത്തിൽ ചിരകാലം ധ്യാനിക്കപ്പെടുന്ന അദ്ധ്യാ ത്മശാസ്ത്ര മന്ത്രത്താൽ തൃഷ്ണയാകുന്ന വിഷവിഷൂചിക ശരൽക്കാ ലത്തിൽ മഞ്ഞെന്നപോലെ നശിച്ചുപോകുന്നു. അദ്ധ്യാത്മശാസ്ത്രം ഉപ ദേശയോഗ്യനായ മഹാപുരുഷന്റെ മുഖത്തുനിന്നുതന്നെ ശ്രവിക്കേണ്ട താകുന്നു. ചിൽചൈതന്യം സാമാന്യേന എല്ലാവരിലും സ്ഥിതിചെയ്യു ന്നുണ്ട്. പക്ഷെ അജ്ഞാനവശാൽ അതിനെ ഉണർത്താത്തവർ ദീനത്വം പ്രാപിച്ച് ദുഃഖിക്കുന്നു. മൂഢത്വം ആപത്തുകളുടെ സങ്കേതമാകുന്നു.

ബന്ധനസ്വഭാവയായ അവിദ്യ സ്ഥൂലയെന്നും സൂക്ഷ്മയെന്നും മദ്ധ്യയെന്നും മൂന്നുവിധമുണ്ട്. ജന്തുക്കൾക്കു സംസാരബന്ധകാരണമാ യിരിക്കുന്നത് ഗുണത്രയ രൂപിണിയായിരിക്കുന്ന പ്രകൃതി അഥവാ അവി ദ്യയാണ്. അതിനെ അതിക്രമിച്ചാൽ എത്തിച്ചേരുന്ന പദവിതന്നെ മോക്ഷം. ഗുണത്രയത്തിൽ ഓരോന്നിനും പ്രത്യേകം മുമ്മൂന്നു പിരിവു കളുണ്ട്. അങ്ങനെ അവിദ്യ ഒൻപതുപ്രകാരം വിഭജിക്കപ്പെട്ടിരിക്കുന്നു. ഋഷിമാർ, മുനിമാർ, സിദ്ധന്മാർ, നാഗന്മാർ, വിദ്യാധരന്മാർ, ദേവന്മാർ എന്നിവരെല്ലാം അവിദ്യയുടെ സാത്വികഭാഗമാണ്. ഈ സത്വഭാഗ ത്തിൽതന്നെ സത്വരജസ്തമസ്സുകളുടെ ഭേദകലപനയുണ്ട്. നാഗന്മാരും വിദ്യാധരന്മാരും അതിലെ താമസാംശവും മുനിമാരും സിദ്ധന്മാരും രാജ സാംശവും ശങ്കരാദിദേവന്മാർ ശുദ്ധസാത്വികാംശവുമാണ്.

സുവിസ്തൃതമായി കാണപ്പെടുന്ന ജഗജ്ജാലമെല്ലാം പരിശുദ്ധ ബ്രഹ്മത്തിന്റെ ഒരു ബൃംഹണമാണ്. ചിത്തും ഭുവനവും ഭൂതപരമ്പരയും ഞാനും ശത്രുവും ബന്ധുവും സുഹൃത്തുക്കളുമെല്ലാം ബ്രഹ്മമാണ് എന്ന നിശ്ചയംകൊണ്ടാണ് ധീരന്മാരായ മഹാത്മാക്കൾ ശോകഹീനരായി പരിലസിക്കുന്നത്, സാക്ഷാൽ ബ്രഹ്മചൈതന്യത്തിന്റെ ഏതൊരു ശക്തി യാണോ, സർവ്വദേഹികൾക്കും വാസനാബീജരൂപമായി തോന്നപ്പെടു ന്നത്. വാസ്തവരൂപം മറയ്ക്കുന്ന തിരശ്ശീലയും യാതൊന്നാ ണോ അതാണവിദ്യ. സർവ്വവും ബ്രഹ്മമയമെന്നു ഭാവന ചെയ്യുന്നവൻ

ബ്രഹ്മമായിത്തന്നെ ഭവിക്കും. അമൃതു നിറയെക്കുടിച്ചാൽ അമൃതമയ മാകാതിരിക്കുമോ?

തുടർന്ന് വസിഷ്ഠമഹർഷി മേരുശൃംഗത്തിൽ ചിരംഞ്ജീവിയായി വസിക്കുന്ന ഭൂസുണ്ഡിക്കാക്കയുമായുള്ള കൂടിക്കാഴ്ച വിവരിക്കുന്നു. "മഹാമേരുവിന്റെ വടക്കുകിഴക്കേ കോണിലുള്ള പത്മരാഗമണിമയങ്ങ ളായ വൃക്ഷലതാദികൾ നിറഞ്ഞ ഒരു മോഹനശൃംഗത്തിൽ സുശോഭ നമായ ഒരു കല്പവൃക്ഷമുണ്ട്. പൊൻ വള്ളികൾ ചുറ്റിപ്പിണഞ്ഞു കിട ക്കുന്ന അതിന്റെ തെക്കോട്ടുള്ള കൊമ്പിൽ പക്ഷികൾ നിവസിക്കുന്ന കൂടുകൾ ധാരാളമുണ്ട്. ആ കൊമ്പിൽത്തന്നെ വിരക്തനും വിശാലഹൃ ദയനുമായ ഭൂസുണ്ഡൻ എന്ന വായസശ്രേഷ്ഠൻ അണ്ഡകടാഹത്തി നുള്ളിൽ ബ്രഹ്മദേവനെന്നതുപോലെ തന്റെ പഞ്ജരത്തിൽ വസിക്കു ന്നു. ഭുവനങ്ങളിലെല്ലാം സുഖമേ വിഹരിക്കശീലമുള്ളവനാകകൊണ്ട് ഭൂസുണ്ഡനാമം സിദ്ധിച്ചു."

തനിക്കീ വാസസ്ഥാനം കല്പ്പിച്ചുതന്നതാരെന്ന് ഭൂസുണ്ഡൻ വിവരിക്കുന്നു-"ഈ ലോകത്തിൽ ദേവശ്രേഷ്ഠനായി ഈശ്വരേശ്വരനായ ഭഗവാൻ ശങ്കരൻ വസിക്കുന്നു. വികൃതാകൃതികളായ അനവധി ഭൂതഗ ണങ്ങൾ അവിടേക്കുണ്ട്. ശിരസ്സിൽ കുളമ്പുകളും കുളമ്പിൽ കൈകളും കൈയ്യിൽ ദന്തങ്ങളും മുഖത്തിൽ വയറും, കുരങ്ങ്, ആന, ഒട്ടകം, ആട് മുതലായവയെപ്പോലെ മുഖങ്ങളും ധരിച്ച ആ ഗണങ്ങൾക്കുപുറമേ മാതൃ ഗണങ്ങളുമുണ്ട്. മാതൃക്കൾ ഭൂതഗണത്താൽ പരിസേവിതകളായി ദേവന്റെ തിരുമുമ്പിൽ നടമാടുക പതിവാണ്. ഗിരികൂടങ്ങൾ, ആകാശം, ലോകാന്തരങ്ങൾ, കുഴികൾ, ചുടുകാടുകൾ, ദേഹികളുടെ ശരീരം ഇവ യാണ് അവരുടെ ആവാസസ്ഥാനം. ആ മാതാക്കളിൽ മുഖ്യകളായി ജയ, വിജയ, ജയന്തി, അപരാജിത, സിദ്ധ, രക്ത, അലംബുഷ, ഉല്പല എന്നിങ്ങനെ എട്ടുപേരുണ്ട്. വൈഷ്ണവിക്കു ഗരുഡനെന്നപോലെ കറു ത്തുതടിച്ചവജ്രാസ്ഥിതുണ്ഡനായ ചണ്ഡനെന്ന കാകനാണ് ഇവരിൽ അലമ്പുഷയെന്ന വിഖ്യാതയായ ദേവതയുടെ വാഹനം. ഭൂസുണ്ഡി യുടെ കല്പകാലവർണ്ണനം കാണുകഃ-

പണ്ടൊരു കല്പത്തിൽ ഭൂമി, മരങ്ങളും തൃണങ്ങളും കാടും മലയും ഒന്നുമില്ലാതെ വലിയ കല്ലുകളാൽ നിറയപ്പെട്ടിരിന്നു. ഒരു പ്രള യസന്ധ്യാകാലത്തിൽ പതിനോരായിരം വത്സരകാലം ഭസ്മം മൂടിക്കി ടന്നിരുന്നു. ഒരു ചതുർയുഗത്തിൽ വനവൃക്ഷങ്ങൾ നിറഞ്ഞും മറ്റൊ ന്നിൽ പർവ്വതപംക്തികൾ തിങ്ങിയും, മറ്റൊന്നിൽ അഗസ്ത്യമുനി ജനി ക്കായ്കകൊണ്ട്പൊങ്ങിവളർന്ന വിന്ധ്യപർവ്വതത്താൽ മൂടപ്പെട്ടുമിരുന്നു. സൂര്യചന്ദ്രന്മാരുണ്ടാതും ഇന്ദ്രോപേന്ദ്രൻമാരുടെ ധർമ്മവ്യവസ്ഥകളും ഹിരണ്യാക്ഷൻ ഭൂമിയെ അപഹരിച്ചതും ഭഗവാൻ വരാഹാവതാര മെടുത്തു വീണ്ടതും ഓർമ്മയുണ്ട്. രാജാവിന്റെ അഞ്ജലി ജലത്തിൽ മത്സ്യപോതം ആവിർഭവിച്ചതും മത്സ്യമൂർത്തിഹയഗ്രീവനെ വധിച്ച് വേദ ങ്ങളെ വീണ്ടെടുത്തതും ദേവാസുരന്മാർ മന്ദരമലയിളക്കിക്കൊണ്ടുപോയി

പാലാഴി കടഞ്ഞതും സമുദ്രങ്ങളുടെ ഉത്ഭവവും ഗരുഡന് ചിറക് മുള യ്ക്കാതിരുന്ന കാലവും ഓർക്കുന്നുണ്ട്. അഞ്ചുവട്ടം ഭൂമി സമുദ്രത്തിൽ താണുപോയതും കൂർമ്മരൂപധരനായ വിഷ്ണുഭഗവാൻ ഉദ്ധരിച്ചതും പാലാഴി പന്ത്രണ്ടുവട്ടം മഥിച്ചതും ഞാൻ കണ്ടിട്ടുണ്ട്. ഭഗവാൻ ഭാർഗ്ഗവ രാമനായി ആറുവട്ടം അവതരിച്ചിട്ടുണ്ട്. നൂറുകലിയുഗങ്ങളിൽ ബുദ്ധാ വതാരം ഉണ്ടായിട്ടുണ്ട്. ത്രിപുരദഹനം മുപ്പതുവട്ടവും ദക്ഷയാഗ ഭഞ്ജനം രണ്ടുതവണയും നടന്നിട്ടുണ്ട്. പരമശിവൻ ബാണനുവേണ്ടി ശ്രീകൃഷ്ണനോട് എട്ടുവട്ടം യുദ്ധംചെയ്തതും പത്തിന്ദ്രന്മാരെ നിഗ്ര ഹിച്ചതും മൂന്നുതവണ യാഗത്തിനായി കുതിരയെ വിട്ടതും കണ്ടി ട്ടുണ്ട്.''

തുടർന്നു ഭൂസുണ്ഡി നൽകുന്ന ബ്രഹ്മചിന്തനം എല്ലാ ജീവാ ത്മാക്കളെ സംബന്ധിച്ചും പരമപ്രധാനമാണ്:- ''രാഗദ്വേഷാദി മുത്തുമ ണികൾ കോർത്ത വാസനച്ചരട് ആരുടെ മനസ്സിനെ ബന്ധിക്കുന്നില്ലയോ അവനെ മൃത്യുബാധ പീഡിപ്പിക്കുന്നില്ല. ചിന്താഫണങ്ങൾ വിടുർത്തി ദേഹവൃക്ഷത്തെ ചുറ്റിപ്പിണയുന്ന ആശാസർപ്പങ്ങൾ ആരുടെ അന്തഃക രണത്തെ ദഹിപ്പിക്കുന്നില്ലയോ അവനെ മൃത്യു ബാധിക്കുന്നില്ല. അതി കർക്കശമായ യന്ത്രം എള്ളിൻ കൂട്ടത്തെ എന്നപോലെ കാമദേവനാൽ മർദ്ദിക്കപ്പെടാതിരിക്കുന്നവനെയും പരമ പാവനവും ഏകവുമായ പരി ശുദ്ധ പദത്തിൽ ബുദ്ധിയെ വിശ്രമിപ്പിച്ചു വസിക്കുന്നവനേയും മൃത്യു ബാധിക്കുന്നില്ല. പുത്രമിത്രാദി വ്യാമോഹത്താൽ പ്രവർത്തങ്ങളും ആധി വ്യാധികളാൽ ഉദ്ഭൂതങ്ങളുമായ ദുഃഖങ്ങൾ ആത്മൈകതാനമായ ഹൃദ യത്തെ സ്പർശിക്കില്ല. ദുഷ്ടങ്ങളായ സാംസാരിക കാര്യങ്ങൾ അവയെ സമ്പാദിക്കാനുള്ള ഉദ്യമങ്ങൾ, കൃതഘ്നത, കൃപണത മുതലായ ദുർഗു ണങ്ങൾ, ദുർവ്യവഹാരങ്ങൾ, ദുർനയങ്ങൾ ഇവയൊന്നും ആത്മൈക താനമായ ഹൃദയത്തെ ബാധിക്കുന്നില്ല. ഹൃദയത്തെ ഉത്തര കാലത്തിൽ മോക്ഷഫലത്തെ നൽകുമാറ് സത്യസന്ധവും ഉപാധിരഹിതവും മായാ സംസാര മുക്തവുമാക്കി ആത്മാവിൽ യോജിപ്പിക്കണം. ചിരകാലം വൈരസ്യത്തെ ഉണ്ടാക്കുന്ന അശുദ്ധമായ ഭേദഭ്രമപ്പിശാചി നാൽ സ്പർശിക്കപ്പെടാത്ത വിശുദ്ധ ബ്രഹ്മത്തിൽ തൽപ്പരമാക്കി ഉറപ്പി ക്കണം. ഇത്തരം ആത്മചിന്ത സർവ്വദുഃഖത്തേയും നശിപ്പിക്കുന്ന താണ്.

മനോഹരമായ ഈ ദേഹത്തെ അധിവസിക്കുന്ന പ്രാണങ്ങളുടെ ആധാനക്രമം കേൾക്കക. ദേഹമദ്ധ്യസ്ഥമായ ഹൃദയപത്മത്തിൽ പ്രാണ നെന്നും അപാനനെന്നും രണ്ടുവായുക്കളുണ്ട്. പ്രാണൻ ഉഷ്ണരൂപിയും അപാനൻ ശീതരുപിയുമാണ്. ഇവയുടെ ഗതി ആയിരമായിക്കീറിയ താമ രനൂലിനേക്കാൾ സൂക്ഷ്മതരമാണ്. പ്രാണന്റെ ഗതി മേൽപ്പോട്ടും അപാ നഗതി കീഴ്പ്പോട്ടുമാണ്. പ്രാണാപാനവായുക്കളുടെ ബാഹ്യാഭ്യന്തരങ്ങ ളായ രേചക, പൂരക, കുംഭകങ്ങളെ വഴിയേ ശീലിച്ചാൽ ജനനപാശം

അറ്റ് മുക്തനാകാം. മനസ്സിനെ ബാഹ്യവിഷയങ്ങളിൽ പ്രവർത്തി പ്പിക്കാതെ അടക്കി ഈ പ്രാണായാമങ്ങളഭ്യസിച്ചുകൊണ്ടിരുന്നാൽ ഏതാനും ദിവസങ്ങൾകൊണ്ട് കേവലാനന്ദത്തെ പ്രാപിക്കാവുന്നതാ ണ്. ഉറങ്ങുമ്പോഴും ഉണർന്നിരിക്കുമ്പോഴും നടക്കുമ്പോഴും ഇരിക്കുമ്പോ ഴുമെല്ലാം ഈ ദൃഷ്ടിയെ ഉറപ്പിക്കാമെങ്കിൽ കൈവല്യപദപ്രാപ്തി നേടി എളുപ്പം മുക്തനാകാം.

പ്രാണൻ ഹൃദയപത്മത്തിന്റെ ഉള്ളറകളിൽ നിന്നുദ്ഗമിച്ച് വെളി യിൽ പന്ത്രണ്ടം ഗുലംദൂരത്തിൽ വ്യാപിക്കുന്നു. അപാനൻ 12 അംഗുലം ദൂരത്തിൽനിന്നുതുടവിച്ച് ഹൃദയസ്ഥമായ പത്മയന്ത്രത്തിൽ ലയിക്കുന്നു. അപാനചന്ദ്രൻ ശരീരത്തെ പുറമേ പോഷിപ്പിക്കുകയും പ്രാണസൂര്യൻ അകമേ പചിക്കയും ചെയ്യുന്നു. അപാനചന്ദ്രന്റെ അന്തസ്ഥമായ കല പ്രാണസൂര്യനാൽ ഗ്രസിക്കപ്പെടുന്ന സ്ഥാനമേതോ അതിനെ പ്രാപി ക്കുന്ന മനുഷ്യൻ പിന്നെ ജനിക്കുന്നില്ല. അതുപോലെതന്നെ പ്രാണ സൂര്യന്റെ അന്തഃസ്ഥകല അപാനചന്ദ്രനാൽ ഗ്രസിക്കപ്പെടുന്ന പദത്തെ പ്രാപിച്ചാലും ജന്മഭാക്കാകയില്ല. സകലകലനാകളങ്കങ്ങളുമറ്റ് ജീവസ്വ രൂപ പ്രതിഭാസമായി അത്യുൽകൃഷ്ടവും ദേവവന്ദ്യവും അനുഭവൈക വേദ്യവുമായിരിക്കുന്ന പരമപദം പ്രാപിക്കാൻ ഈ ഉപാസനാമാർഗ്ഗം ഉത്തമമത്രേ!

ഏതൊരു ജീവനും തീവ്രവൈരാഗ്യം ദൃഢപ്പെട്ട് മനഃശ്ചാഞ്ചല്യം അകലാനുപകരിക്കുന്ന ദേവപൂജോപാഖ്യാനം വസിഷ്ഠൻ രാമനുപദേ ശിക്കുന്നതു കാണുകഃ-

ഏതൊരു പുരുഷന്റെ മനപ്പൊത്തിൽ രാഗദ്വേഷങ്ങളാകുന്ന രണ്ടു സർപ്പങ്ങൾ കുടികൊള്ളുന്നില്ലയോ, കല്പവൃക്ഷതുല്യനായ അവങ്കൽ സമസ്തവിഭൂതിയും കുടികൊള്ളുന്നു. സംസാരചക്രത്തിന്റെ നടുക്കുടം മനസ്സാണ്. മനസ്സായനടുക്കുടത്തെ ചലിക്കാതെ അമർത്തിക്കൊണ്ടാൽ അതിന്റെ ഗതി നിന്നുപോകും. അതിനാൽ പൗരുഷത്തേയും ബല ത്തേയും ബുദ്ധിയേയും ഉപയോഗിച്ചു യുക്തിപൂർവ്വം സംസാരചക്രനാ ഭിയായ മനസ്സിന്റെ ഗതി നിയന്ത്രിച്ചുകൊള്ളുണം. ഭയങ്കരവും അമംഗ ളവും ധൈര്യസർവസ്വത്തെ ഹനിക്കുന്നതുമായ മനഃപിശാചിനെ ഹനിച്ച്, വിഷയവിസ്താരങ്ങളെല്ലാം ബഹിഷ്ക്കരിച്ച് ആര്യന്മാരുടെ പദത്തെ അനുകരിക്കയും പരമാർത്ഥം ചിന്തിച്ചുനോക്കി ഏകവും നിത്യവുമായ സ്വാത്മാവിനെ ആശ്രയിക്കുകയും വേണം.

തുടർന്ന് സാക്ഷാൽ ശ്രീപരമേശ്വരൻതന്നെ ഉപദേശിച്ച ദേവപൂ ജാവിധി വസിഷ്ഠൻ രാമനുപദേശിക്കുന്നത് എല്ലാജീവാത്മാക്കളും പ്രമാണമായി സ്വീകരിക്കേണ്ടതാണ്. ശ്രീഭഗവാനു വാചഃ ഹേ! മഹർഷേ ദേവനെന്നാൽ മഹാവിഷ്ണുവോ മഹേശനോ ആണെന്നു ഭ്രമിക്കരുത്. പരിമിതമായ ദേഹരൂപത്തിലോ ചിത്തരൂപത്തിലോ സ്ഥിതിചെ യ്യുന്നവൻ ദേവനല്ല. അകൃത്രിമമവും അനാദ്യന്തവുമായ ചിന്മാത്രമാണ

ദേഹശബ്ദത്താൽ പറയപ്പെടുന്നത്. ആകാരാദികളാൽ പരിച്ഛിന്നമായ വസ്തുവിൽ ദേവത്വമില്ല. ഇരു കരകളുമില്ലാത്ത ചിദാകാശം തന്നെ സർവ്വത്ര നിറഞ്ഞിരിക്കുന്നു. ദൃശ്യസംബന്ധത്തോടു കൂടാത്ത ആ വിശുദ്ധ ചൈതന്യം കല്പാന്തകാലങ്ങളിലും ശേഷിക്കുന്നു. ജ്ഞാനം, സമത, ശമം എന്നീ വിശിഷ്ട പുഷ്പങ്ങളാൽ പരമശിവവും പരിശുദ്ധ വുമായ ചിന്മാത്രത്തെ പൂജിക്കുന്നതത്രേ ദേവപൂജനം.

ദേവപൂജ ആഭ്യന്തരമെന്നും ബാഹ്യമെന്നും രണ്ടുവിധമുണ്ട്. പൂജാക്രമങ്ങളിൽവച്ചു ദേഹഭാവന നശിപ്പിക്കുന്നതാണ് ഉത്തമവും പരി ശുദ്ധവും. ചിന്മയനും സൂര്യലക്ഷപ്രകാശനും സൂര്യാദികളെ പ്രകാശി പ്പിക്കുന്നവനും ശരീരാന്തർഭാഗത്തിൽ സ്ഫുരിക്കുന്ന ചിൽപ്രകാശവും സർവഭൂതനും അഹന്തയിലെ സാരഭൂതചൈതന്യവുമായി പരമാ കാശവിസ്താരമാകുന്ന ഗളവും അധോലോകത്തിലെ ആകാശപ്പരപ്പാ കുന്ന പാദങ്ങളും അനന്തദിഗ്ഭാഗ ഭുജാദണ്ഡങ്ങളും ലോകജാലരൂ പേണയുള്ള ആയുധങ്ങളും ധരിച്ച് നിരവധി ബ്രഹ്മണ്ഡ പരമ്പരകൾ ഉൾക്കൊള്ളുന്ന ഹൃൽക്കോശകോണത്തെ വഹിച്ചുകൊണ്ട്, പ്രകാശപ രമാകാശത്തിന്റെ ആദ്യാവസാനം വ്യാപിച്ചിരിക്കുന്ന വിഗ്രഹത്തോടു കൂടി അധോഭാഗത്തും ഊർദ്ധ്വഭാഗത്തും നാലുദിക്കുകളിലും വിദിക്കു കളിലും നിറഞ്ഞ് ബ്രഹ്മാവിഷ്ണുമഹേശാദി ദൈവതങ്ങളെ തങ്കലടക്കി വിളങ്ങുന്ന ത്രിഭൂവനാധാരഭൂതനായ ദേവനെ ധ്യാനരൂപേണ നിത്യവും പൂജിക്കുന്നതാണ് ബാഹ്യപൂജ. ആത്മാവിന്റെ പൂജോപകരണം ധ്യാന മാണ്. ധ്യാനത്താലല്ലാതെ മറ്റൊന്നുകൊണ്ടും ആത്മലാഭം ഉണ്ടാവുക യില്ല.

കിടക്കുക, എഴുന്നേൽക്കുക, നടക്കുക, ഇരിക്കുക, വെറുക്കുക ഇത്യാദി വ്യാപാരങ്ങളോടുകൂടി ശരീരത്തിൽ സ്ഥിതിചെയ്യുന്ന ജീവ നെത്തന്നെ പരനായ ശിവനായി കല്പ്പിച്ച് ധ്യാനിക്കുന്നതാണ് ആഭ്യ ന്തരപൂജ. ബഹിർമുഖചിത്തവൃത്തി പ്രവാഹത്തിനു വിഷയമായ ഘടാ ദിയിൽ പ്രതിബിംബിക്കുന്ന ആത്മചൈതന്യത്തിന്റെ അനുസന്ധാനമാ കുന്ന സ്നാനത്താൽ വിശുദ്ധനായി മനസ്സിന്റെ മനശക്തിയെ പ്രവർത്തി പ്പിച്ചും പ്രാണാപാനന്മാരുടെ മദ്ധ്യത്തിൽ ഉദയംചെയ്തും ഹൃദയം, കണ്ഠം, താലു ഇവയുടെ മധ്യവർത്തിയായും ഭ്രൂമദ്ധ്യത്തിലും നാസാ ഗ്രത്തിലും ഉപാസ്യമായും മുപ്പത്തിയാറു തത്ത്വങ്ങളുടെ അഗ്രകോടി യിൽ അഭിലസിച്ചും ഭയദുഃഖാദികളെ അതിക്രമിച്ചും വിളങ്ങുന്ന ജ്ഞാന വിഗ്രഹത്തെ നിരർഗ്ഗള ധ്യാനരൂപേണ പൂജിക്കണം. വിശേഷാൽ പൂജോപകരണങ്ങൾ സംഭരിക്കേണ്ടതില്ല. സുലഭമായ ഇഷ്ടവസ്തു ഏതെങ്കിലും നിവേദിച്ചു പൂജിച്ചാൽ മതിയാകും. എപ്പോഴും എവിടേയും ഏതുരൂപത്തിലും കാണപ്പെടുന്നത് ബ്രഹ്മംതന്നെയെന്നുള്ള ദൃഢനിശ്ച യത്തോടുകൂടി ആത്മപൂജാവ്രതം ആചരിക്കണം.

ബ്രഹ്മജ്ഞാനിയുടെ ചിത്തം രാസപ്രയോഗത്താൽ ചെമ്പ് സ്വർണ്ണമാക്കുന്നതുപോലെ നിരന്തരബ്രഹ്മധ്യാനത്താൽ ബ്രഹ്മമായി ത്തന്നെ പ്രകാശിക്കുന്നു. മുനിമാർ കാഷ്ഠതപസ്വികളെന്നും ജീവന്മുക്തന്മാരെന്നും രണ്ടുവിധമുണ്ട്. ബ്രഹ്മജ്ഞാനിയുടെ ചിത്തം രാസപ്രയോഗത്താൽ ചെമ്പ് സ്വർണ്ണമാക്കുന്നതുപോലെ

നിരന്തര ബ്രഹ്മധ്യാനത്താൽ ബ്രഹ്മമായിത്തന്നെ പ്രകാശിക്കുന്നു. മുനിമാർ കാഷ്ഠത പസ്വികളെന്നും ജീവന്മുക്തന്മാരെന്നും രണ്ടുവിധമുണ്ട്. ബ്രഹ്മഭാവനയില്ലാതെ ശുഷ്ക്കങ്ങളായ പ്രാണായാമാദികളിൽ മനസ്സുറപ്പിച്ച് ഹഠഗ്രഹയോഗത്തിൽ ഇന്ദ്രിയാമരത്തെ ജയിച്ചിരിക്കുന്ന താപസനാണ് കാഷ്ഠതാപസൻ. ഞാനും ജഗത്തും ബ്രഹ്മം എന്ന നിശ്ചയത്തോടെ ആത്മാനുസന്ധാനംചെയ്ത് മനസ്സിനെ നിത്യതൃപ്തമാക്കി വസിക്കുന്ന മുനിമുക്തനെന്നു പറയപ്പെടുന്നു. വാക്കുകളുടെ നിയമനം വാങ്മൗനവും ബലാൽക്കാരേണയുള്ള ഇന്ദ്രിയനിരോധം അക്ഷമൗനവും ചേഷ്ടകളുടെ പരിത്യാഗം കാഷ്ഠമൗനവുമാകുന്നു. ഇവമൂന്നും ഹഠമൗനങ്ങളെന്നറിയപ്പെടുന്നു. സമാധിയിൽ ലയിച്ചിരിക്കുമ്പോഴും ഉണർന്നിരിക്കുമ്പോഴും ജാഗ്രദാദിഭേദങ്ങൾ ഉദിക്കാതെ കർമ്മേന്ദ്രിയനിരോധനക്ലേശവും തോന്നാതെ അന്തഃകരണത്തെ വിളക്കിക്കൊണ്ടിരിക്കുന്ന ആഭ്യന്തരരഹിതമായ ബ്രഹ്മഭാവനയാണ് സുഷുപ്തമൗനം. തന്നെ. ഈ ജഗത്ത് വസ്തുബ്രഹ്മത്തിൽ നിന്നന്യമല്ലെന്നുള്ള ഏകരൂപവും പ്രശാന്തവും നിർവികല്പവുമായ നിഷ്ഠയും വിശിഷ്ടമായ സുഷുപ്തമൗനംതന്നെ.

തത്വബോധികളായി അദ്വൈതബോധത്തിൽതന്നെ മനസ്സിനെ വിശ്രമിപ്പിച്ചിരിക്കുന്ന യോഗികൾ സംഖ്യയാൽ അതായത് സമഗ്യജ്ഞാനത്താൽ അവബുദ്ധന്മാരാണെന്ന അർത്ഥത്തിൽ സാംഖ്യന്മാരെന്നു പറയപ്പെടുന്നു. അഷ്ടാംഗയോഗത്താൽ പ്രാണാദിവായുക്കളെ അടക്കി അനാമയവും അനാദ്യന്തവുമായ പദത്തെ പ്രാപിച്ചവർ യോഗയോഗികളാകുന്നു. സാംഖ്യംകൊണ്ടും യോഗംകൊണ്ടും പ്രാപിക്കുന്ന പദം ഒന്നുതന്നെ. ദീർഘകാലത്തെ ആത്മാനുസന്ധാനംകൊണ്ട് നിർവിശേഷമായി സ്ഫുരിക്കുന്ന ജ്ഞേയമായ പരമതത്വത്തിന്റെ സാക്ഷാൽക്കരണത്താൽ സർവ്വദുഃഖങ്ങളും ക്ഷയിക്കും. അഹങ്കാരാദിഗ്രന്ഥികൾ പൊട്ടിത്തെറിക്കും. സർവ്വകർമ്മങ്ങളും സന്ദേഹങ്ങളും അസ്തമിക്കും. ജ്ഞേയമായ പരമതത്വമാകട്ടെ ജ്ഞാനസ്വരൂപവും നിത്യവും സർവ്വഗതവും വിശുദ്ധവും ഉദയാസ്തമയങ്ങളില്ലാത്തതുമായ ആത്മാവാകുന്നു.

വിഷയങ്ങളിൽ അനാസക്തി, പുത്രദാരാദികളിൽ വിരക്തി, ഇഷ്ടാനിഷ്ടങ്ങളിൽ സമത്വം, അഭേദഭാവമായ ആത്മധ്യാനം, വിജനവാസം, ദുർജ്ജനസഹവാസം ഒഴിവാക്കൽ, ആത്മജ്ഞാന തൽപരത്വം, തത്വജ്ഞാന പ്രയോജനമായ ആദ്യന്തിക ദുഃഖനിവൃത്തിചിന്ത ഇവയെല്ലാം ജ്ഞാനമെന്നു പറയപ്പെടുന്നു. രാജൈശ്വര്യം മുതൽ മോക്ഷസുഖംവരെയുള്ള സമസ്തസമ്പത്തുകളും പ്രാണവായുക്കളുടെ സ്വാധീനംകൊണ്ട് സമ്പാദിക്കാം. യോഗശാസ്ത്രപ്രകാരം മഹാമുദ്രാദിസംസ്ഥാപന വിശേഷണങ്ങളാൽ അപാനാദിദ്വാരങ്ങളെ നിരോധിച്ച്, ഭോജന ശുദ്ധി, ആസനശുദ്ധി, യോഗശാസ്ത്രചിന്ത, യോഗാംഗാനുഷ്ഠാനം, സൽസംഗം, സർവ്വത്യാഗവിശിഷ്ടമായ അവസ്ഥിതി, പ്രാണായാമപരിശീലനം, ലോഭക്രോധാദികളെ ഒഴിക്കുക, ഭോഗത്യാഗം ഇവയാൽ നായകത്വം ലഭിക്കുന്ന അഭിജ്ഞനായ പുരുഷന് പ്രാണവായുക്കൾ ഭൃത്യവർഗ്ഗത്തെപ്പോലെ സ്വാധീനമാകുന്നു.

"വേഷ്ടനി" എന്നൊരു നാഡികുണ്ഡലിനി എന്നപേരിൽ ചുറ്റിപ്പിണഞ്ഞിരിപ്പുണ്ട്. മൃദുവും ലോലവുമായ അതിന്റെ അന്തർഭാഗത്തിൽ സർവ്വശക്തികൾക്കും വേഗംപകരുന്ന പരമമായൊരു വായുശക്തിയുണ്ട്. കോപിച്ചുചീറുന്ന സർപ്പിണിപോലെ അത് എപ്പോഴും നിശ്വാസരൂപത്തിൽ ഫൂൽക്കാരം പുറപ്പെടുവിച്ചുകൊണ്ട് പ്രാണസഞ്ചാരഹേതുവായി സ്ഥിതിചെയ്യുന്നു. ഹൃദയത്തിലെ നാഡികളുടെയെല്ലാം കെട്ടുപാട് ഈ ശക്തിയിലാണ്. ക്രിയാഹേതുവും സ്പർശാനുഭവഹേതുവുമായ ഈ വിശുദ്ധ ശക്തി അന്തഃകുണ്ഡലിനി എന്നറിയപ്പെടുന്നു. ഇതുതന്നെ കലനത്താൽ കലയായും, ചൈതന്യത്താൽ ചിത്തായും, ജീവഹേതുവാൽ ജീവനായും, മനനത്താൽ മനസ്സായും സങ്കല്പനത്താൽ സങ്കല്പമായും ബോധത്താൽ ബുദ്ധിയായും അഹങ്കാരരൂപത്താൽ പുര്യഷ്ടകമായും സ്ഥിതിചെയ്യുന്നു. പ്രാണനെന്നറിയപ്പെടുന്ന ഈ ശക്തി മേൽപ്പോട്ടും ചിലപ്പോൾ കീഴ്പ്പോട്ടും സഞ്ചരിക്കും. ഈ പ്രാണശക്തിമുഴുവൻ വെളിയിൽ കടന്നുപോകുമ്പോഴാണ് മരണംസംഭവിക്കുന്നത്.

ഗന്ധത്തിന് പൂവ് എങ്ങനെ ആധാരമായിരിക്കുന്നുവോ അതുപോലെ പുര്യഷ്ടക നാമാവായ ജീവന്റെ പ്രാണനാണ് കുണ്ഡലിനി. ഈ ശക്തി സുഷുമ്നാന്തർഭാഗത്തുകൂടി മേൽപ്പോട്ട് പ്രവഹിച്ച് ബ്രഹ്മരന്ധ്രത്തിനു വെളിയിൽ ആകാശത്തിൽ പന്ത്രണ്ടംഗുലം മുകളിൽ സർവ്വനാഡികളേയും നിരോധിക്കുന്ന രേചകാഭ്യാസത്താൽ മുഹൂർത്തമാത്രം സ്ഥിതിചെയ്യുമ്പോൾ യോഗികൾക്ക് എല്ലാ സിദ്ധികളും കൈവരുന്നു. വിശുദ്ധവും സ്വരൂപജ്ഞാനത്തിൽനിന്ന് അഭിന്നവുമായ പരബ്രഹ്മാനുഭൂതിയാൽ സുഖദുഃഖാദികൾ അസത്യമെന്നുള്ളബോധം ഉദിക്കുന്ന ജ്ഞാനിയാണ് ജീവന്മുക്തൻ. ജഗത്ത് ചിദാകാശരൂപമായ ബ്രഹ്മമാണെന്നുള്ള ഘനനിശ്ചയം നിലവിൽ വന്നാൽ ജീവൻ നിസ്നേഹദീപം പോലെ നിർവാണനായിത്തീരുന്നു. മനോവൃക്ഷത്തെ നാരായവേരോടെ പുഴക്കി ചുട്ടെരിച്ചുകളയുന്നവൻതന്നെ സർവ്വത്യാഗിയും ജ്ഞാനിയും സിദ്ധനും. അവനെ കർമ്മ മലങ്ങളൊന്നും തീണ്ടുകയില്ല. നിത്യാനന്ദ ബ്രഹ്മമായി അവൻ സർവ്വദിക്കുകളേയും പ്രശോഭിപ്പിക്കുന്നു. ഇതുതന്നെ ആത്മവിദ്യാദ്യോതകമായ ഈ ഗ്രന്ഥത്തിന്റെ മർമ്മവും അസ്ഥിവാരവും. ലോകാഃ സമസ്താഃ സുഖിനോഭവന്തു.

"അവ്യയനാമീശന്റെ അരാമരത്നംതന്നിൽ
അവ്യാജകുതൂഹലം പാടിസഞ്ചരിക്കുന്ന
ദിവ്യകോകിലമേ! നിൻകണ്ഠനാളംതൂകും
ഭവ്യകാകളിപാടി ഞങ്ങളും ജയിക്കുന്നു" എന്ന മംഗളാരതിയോടും

"സർവ്വത്രപരിപൂർണ്ണമാകിയ പരബ്രഹ്മം
സർവ്വദാമമഹൃദി തെളിഞ്ഞുവിളങ്ങുവാൻ
സർവ്വാത്മാവായി സർവ്വസാക്ഷിയും താനായ് നിൽക്കും
നിർവാണപദത്തിനായ്ക്കൊണ്ടിതാ വണങ്ങുന്നേൻ!"

എന്ന ശ്രീമദ് ഭാഗവതത്തിലെ സമർപ്പണ ശ്ലോകത്തോടും സജ്ജനസമക്ഷം ഈ സൽകൃതി വിനയാന്വിതസമേതം സമർപ്പിച്ചുകൊള്ളുന്നു.

ഓം.....ശാന്തി..ശാന്തി..ശാന്തി ഃ

ശുഭം



## അനുബന്ധം ഒന്ന്

# (ലഘു ജീവചരിത്രം)



**തിരുവനന്തപുരം എസ്.എം.വി-യിൽ**
**എൻ.സി.സി. ഓഫീസറായിരുന്നപ്പോൾ**

# സദ്ഗുരുസന്നിധിയിൽ

-മഞ്ചേരി കെ.ആർ. ഭാസ്ക്കരൻപിള്ള

ഒരു ചെറു നീരുറവ അഥവാ നദി വിവിധ ദേശങ്ങളിലുള്ള അതിന്റെ ഗതി പൂർത്തിയാക്കി സമുദ്രത്തിൽ ലയിക്കുന്നു. അതുപോലെ ഉത്തമജീവിതങ്ങളും ധന്യമായും സമൃദ്ധമായും ലോകോപകാരപ്രദമായ സ്വധർമ്മം പൂർത്തിയാക്കി അന്ത്യത്തിൽ പരമപദം പ്രാപിക്കുന്നു. ഇതു പോലെ,

"അഷ്ടാദശ പുരാണാനാം വ്യാസൻ ചൊന്നതുരണ്ടുതാൻ
പരോപകാരമേ പുണ്യം പാപമേ പരപീഡനം"

എന്ന തത്ത്വം അന്വർത്ഥമാക്കിക്കൊണ്ട് പരോപകാരാർത്ഥം ജീവിതം സഫലമാക്കിയ ഒരു ധന്യാത്മാവിന്റെ ജീവചരിത്രം ഇവിടെ അനാവരണം ചെയ്യപ്പെടുകയാണ്-ബ്രഹ്മശ്രീ കൈലാസനാഥാനന്ദ തീർത്ഥപാദസ്വാമികളുടെ.

തിരുവനന്തപുരം ജില്ലയിൽ നെടുമങ്ങാട് താലൂക്കിൽ വെമ്പായം വില്ലേജിൽ തീപ്പുകൽ വാർഡിൽ പൊതുക്കാര്യ പ്രസക്തനായ ശ്രീമാൻ ശ്രീനികേതൻ കുഞ്ഞൻപിള്ളയുടേയും കൊഞ്ചിറ നെട്ടയത്തുകുഴിവീട്ടിൽ ശ്രീമതി ഗൗരിയമ്മ ഭാനുമതിയമ്മയുടേയും ദ്വിതീയപുത്രനായി കൊല്ലവർഷം 1114 മേടമാസം പൂരുരുട്ടാതി നക്ഷത്രനാളിൽ കഥാപുരുഷൻ ഭൂജാതനായി. അഞ്ചുസഹോദരിമാരും അത്രയുംതന്നെ സഹോദരന്മാരും ഉടപ്പിറപ്പുകളായി ഉണ്ടായിരുന്നു. ഇവരിൽ ശാരദയെന്ന ഒരു ഇളയസഹോദരി ചെറുപ്രായത്തിൽതന്നെ അകാലചരമമടഞ്ഞിരുന്നു. ഇക്കൊച്ചു സഹോദരിയുടെ നാമം എക്കാലവും അനശ്വരമാക്കണമെന്നു നിശ്ചയിച്ചാണ് സ്വാമിജി പൂർവ്വാശ്രമത്തിൽ ശാരദാലയം സദാശിവൻ എന്ന തൂലികാനാമം സ്വീകരിച്ചതും സേവനരംഗത്ത് ആ പേരിൽ പ്രത്യക്ഷമായതും.

സാഹിത്യയോഗങ്ങൾ, കവിയരങ്ങ്, കഥാരചന, പ്രബന്ധരചന, കലാപരിപാടികൾ, കായികമത്സരങ്ങൾ തുടങ്ങി വിവിധമേഖലകളിലും, പൊതുരംഗത്തും ഈ നാമത്തിൽ സ്വാമിജി സ്ഥിരപ്രതിഷ്ഠ നേടിയിട്ടുണ്ട്. കേവലം വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ രാഷ്ട്രീയത്തിലേക്കും, പൊതു പ്രവർത്തനങ്ങളിലേക്കും കടന്നുവന്ന ശാരദാലയം പുരോഗമനാത്മക ചിന്തകളാലും വിപ്ലവാത്മക കർമ്മപരിപാടികളാലും അതിവേഗം ശ്രദ്ധേയനായി.

1957-ൽ ഇടതുപാർട്ടികൾ ആഹ്വാനംചെയ്ത ഹൈക്കോടതി ബഞ്ചുസമരത്തിന് തിരുവനന്തപുരം ഗവ: ആർട്ട്സ് കോളേജ് വിദ്യാർത്ഥിയായിരുന്ന ശാരദാലയം നേതൃത്വം നൽകിയിരുന്നു. അന്നത്തെ കേരള സർക്കാർ കണ്ണീർഗ്യാസ് പ്രയോഗിച്ചതിനെ തുടർന്ന് പ്രിൻസിപ്പലിന്റെ

മുറിയിൽ അഭയംപ്രാപിച്ചാണ് പോലീസിന്റെ ലാത്തിപ്രഹരത്തിൽനിന്ന് കഥാപുരുഷൻ രക്ഷപ്പെട്ടത്.

കുടുംബത്തിലെ സാമ്പത്തിക പരാധീനതകാരണം കോളേജു വിദ്യാഭ്യാസം തുടരാൻ കഴിഞ്ഞില്ല. 1957-ൽ പ്രീ-യൂണിവേഴ്സിറ്റി പരീക്ഷയും 1958-ൽ റ്റി.റ്റി.സിയും പാസ്സായതിനെ തുടർന്ന് 1959 ജൂണിൽ അയിരൂപ്പാറ ഗവ: അപ്പർ പ്രൈമറി സ്ക്കൂളിൽ അദ്ധ്യാപകനായി നിയമിതനായി. സർവ്വീസിലിരുന്നുകൊണ്ട് വിദ്യാഭ്യാസം തുടരാൻ അഭിലഷിച്ചിരുന്നതിനാൽ തിരുവനന്തപുരത്തേക്ക് സ്ഥലംമാറ്റം വാങ്ങുകയും പ്രൈവറ്റ് സ്റ്റഡി തുടരുകയും ചെയ്തു.

1966-ൽ ബി.എ.യും, 1967-ൽ ബി.എഡ് പരീക്ഷയും ജയിച്ചതിനെ തുടർന്ന് തലസ്ഥാനത്തെ പ്രസിദ്ധ വിദ്യാലയമായ ശ്രീമൂലവിലാസം ഗവ: മോഡൽ ഹൈസ്ക്കൂളിലേയ്ക്ക് സ്ഥലംമാറ്റം ലഭിച്ചു. പ്രസ്തുത വിദ്യാലയത്തിലെ സുദീർഘമായ സേവനാനുഭവങ്ങൾ ഒരു മാതൃകാദ്ധ്യാപകനും ഉത്തമവ്യക്തിയും ഒക്കെ ആക്കിമാറ്റാൻ ഉപകരിച്ചുവെന്ന് സ്വാമിജി പലപ്പോഴും വ്യക്തമാക്കിയിരുന്നു. വാക്കുകളിൽ ഒതുക്കാനാവാത്ത അത്രൈവൈവിധ്യവും ശ്രേഷ്ഠതയും പ്രസ്തുത വിദ്യാലയം പുലർത്തിയിരുന്നു. സാധാരണയായി മറ്റു ഗവ: സ്കൂളുകളിൽ കാണാതിരുന്ന പലകർമ്മപരിപാടികളും പ്രസ്തുത വിദ്യാലയം ആസൂത്രണം ചെയ്തു നടപ്പിലാക്കിയിരുന്നു. കുട്ടികൾക്കു തൊഴിൽ പരിശീലനം നൽകുന്നതിനുള്ള പ്രസ്സ്, വർക്ക്ഷോപ്പ്, കംപ്യൂട്ടർസെന്റർ എന്നിവ ഫലപ്രദമായി പ്രവർത്തിച്ചിരുന്നത് പഠനത്തോടൊപ്പം സമ്പാദ്യം നേടാനും തൊഴിലിൽ അഭിമാനംകൊള്ളാനും വിദ്യാർത്ഥികളെ സഹായിച്ചു.

സ്ക്കൂൾ എൻ.സി.സി. ഓഫീസർ, സ്റ്റാഫ്സെക്രട്ടറി, മാഗസിൻ എഡിറ്റർ, യുവജനോത്സവം കൺവീനർ, ശാസ്ത്രമേളകളിൽ പബ്ലിസിറ്റി ഓഫീസർ, കേരളാസ്റ്റേറ്റ് ജവഹർബാലഭവനിൽ ഡിസിപ്ലിൻമാസ്റ്റർ എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിരുന്നു. എം.എ.ലിറ്ററേച്ചർ, എൽ. എൽ.ബി. തുടങ്ങിയ കോഴ്സുകളിൽ പഠനം അപ്പോഴും തുടർന്നുകൊണ്ടിരുന്നു.

തിരുവനന്തപുരം ലാ അക്കാദമി ലാകോളേജിൽ നിയമവിദ്യാർത്ഥിയായിരിക്കുമ്പോഴാണ് 1969 ഡിസംബർ ആറിന് കനകക്കുന്ന് കൊട്ടാരത്തിൽവച്ച് വിവാഹിതനായത്. മിലിറ്ററി ബാൻഡുമേളത്തോടൊപ്പം രാജകീയ പ്രൗഢിയോടെ നടന്ന വിവാഹച്ചടങ്ങുകളുടെ ദൃക്സാക്ഷിവിവരണം പൊടിപ്പും തൊങ്ങലും ചേർത്ത് അവതരിപ്പിക്കുന്നതിൽ അനുഭവസ്ഥർ ഇപ്പോഴും ആവേശംകൊള്ളുന്ന കാഴ്ച രോമാഞ്ചജനകമാണ്. അക്കാലത്തെ പ്രമുഖ ഇടതുപക്ഷ രാഷ്ട്രീയനേതാവും പൊതുക്കാര്യപ്രസക്തനുമായിരുന്ന ശ്രീമാൻ കൊന്നമൂട്ടിൽ എൻ കേശവപിള്ളയുടെ പുത്രി വസന്തകുമാരി ആയിരുന്നു വധു. ദാമ്പത്യവല്ലരി പൂവണിഞ്ഞതിനെ തുടർന്ന് രണ്ടുപുത്രിമാർ-താരാ.എസ്.നായർ, മായാ.എസ്.നായർ വിവാഹിതരായി കുടുംബജീവിതം നയിക്കുന്നു.

ത്യാഗവും സേവനവും ജീവിതവ്രതമായി സ്വീകരിച്ച ശാരദാലയം ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി ന്യൂ സബർമതി ആശ്രമവും അതോടൊപ്പം കസ്തൂർബാ ഹോസ്പിറ്റലും സ്ഥാപിച്ചു. നാട്ടിൽ അദ്യമായി സ്ഥാപിതമായ മഹാത്മജി സ്മാരകഗ്രന്ഥശാലയുടെ അഭിവൃദ്ധിക്കായി ശ്രീ. പി.എൻ. പണിക്കർ കുളത്തൂർ ജനാർദ്ദനൻ നായർ എന്നിവരോടൊപ്പം പ്രവർത്തിക്കുകയും, അയിരൂപ്പാറ ഗവ: അപ്പർ പ്രൈമറി സ്ക്കൂൾ ഹൈസ്ക്കൂളായി ഉയർത്താൻ ശ്രമിക്കുകയും ചെയ്തു. രാഷ്ട്രീയമോ, സാമൂഹികമോ ആയ നാട്ടിലെ ഏതൊരു പ്രവർത്തനരംഗത്തും ശാരദാലയം മുൻനിരയിൽ ശോഭിച്ചിരുന്നു. ഔദ്യോഗിക ജീവിതത്തിലും കുടുംബജീവിതത്തിലും വീഴ്ച വരുത്താതെതന്നെ ഒരു പൂർണ്ണസമയ സാമൂഹിക പ്രവർത്തകനാകാൻ എങ്ങനെ സാധിക്കുന്നുവെന്ന് ഓരോരുത്തരും സംശയിച്ചിട്ടുണ്ട്. പക്ഷെ അതൊരു യാഥാർത്ഥ്യമായിരുന്നു. കഠിനമായ എതിർപ്പും ഉണ്ടായിട്ടുണ്ട്. എന്നാൽ ശാരദാലയത്തിന് അതൊന്നും ഒരു പ്രശ്നമായിരുന്നില്ല. ഒരുപക്ഷേ നിശിതമായ എതിർപ്പും വിമർശനങ്ങളുമല്ലേ അദ്ദേഹത്തെ കൂടുതൽ ഉയരങ്ങളിലേക്കു നയിച്ചത് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

ഗ്രന്ഥപാരായണം കഥാപുരുഷന്റെ മുഖ്യഹോബിയായി കരുതാം. വിശ്രമവേളകളിലെല്ലാം വിലപ്പെട്ട ഗ്രന്ഥങ്ങൾ തേടിപ്പിടിച്ച് അവയിലെ സാരാംശം കുറിച്ചുവെയ്ക്കുക പതിവായിരുന്നു. ഇത്തരം ഡയറിക്കുറിപ്പുകളുടെ സമാഹാരണമാണ് ഈ കൃതിയുടെ പൂർവ്വപീടികയായി പ്രകാശിതമായിരിക്കുന്ന ആത്മവിദ്യ ഒരന്വേഷണവും പഠനവും. ഭാഷാസാഹിത്യഗ്രന്ഥങ്ങൾ, ചരിത്രാവലോകനം, യാത്രാവിവരണങ്ങൾ, മഹാകാവ്യങ്ങൾ, വിശ്വസാഹിത്യഗ്രന്ഥങ്ങൾ, ശാസ്ത്രാവലോകനങ്ങൾ, ഇതിഹാസപുരാണാദികൾ എന്നിവകൊണ്ടൊന്നും തൃപ്തനാകാതെ അനന്തപുരിയിലെ മിക്ക ഗ്രന്ഥശാലകളേയും അദ്ദേഹം ശരണംപ്രാപിച്ചു. അക്കൂട്ടത്തിലാണ് തിരുവിതാംകൂർ ദേവസ്വംബോർഡിലെ കൾച്ചറൽ ഓഫീസറായിരുന്ന പ്രൊഫ: പി.ആർ. നായരുമായി പരിചയമായതും ശ്രീചിത്രാ ഹിന്ദുമതഗ്രന്ഥശാലയിലെ നിത്യസന്ദർശകനായതും.

**പ്രൊഫ: പി.ആർ. നായരുടെ നിർദ്ദേശപ്രകാരമാണ് കഥാപുരുഷൻ കൊട്ടാരക്കരയ്ക്കു സമീപം സദാനന്ദപുരത്തുള്ള അവധൂതാശ്രമത്തിലെ അന്നത്തെ മഠാധിപതി ബ്രഹ്മശ്രീ പ്രേമാനന്ദഭാരതി സ്വാമികളിൽനിന്നും 1975-ൽ ആധികാരികമായി മന്ത്രദീക്ഷ സ്വീകരിച്ചതും ആദ്ധ്യാത്മിക സാധനയിൽ വിധിപ്രകാരം മുഴുകിയതും. പരമഭട്ടാരക ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ കൃതികളെക്കുറിച്ചുള്ള പഠനവും ഈ വഴിക്കുള്ളപാത കൂടുതൽ സുഗമമാക്കി. ജീവേശ്വരജഗത്തുക്കളുടെ യഥാർത്ഥഭാവം ബോധ്യമാക്കാൻ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെയും സ്വാമി വിവേകാനന്ദന്റേയും കൃതികൾ വളരെയധികം ഉപകരിച്ചു.**

**തിരുവനന്തപുരം പബ്ലിക് ലൈബ്രറിയിൽനിന്നും ലഭിച്ച "രാമതീർത്ഥപ്രതിധ്വനികൾ" ആത്മാന്വേഷണകുതുകികളായ ആർക്കും**

ആവേശം പകരുന്നതായി സ്വാമിജി രേഖപ്പെടുത്തുന്നു. വേദങ്ങൾ, ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം, പഞ്ചദശി, ഭഗവദ്ഗീത തുടങ്ങിയ ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ സ്വാമിജിയിൽ ചെലുത്തിയ സ്വാധീനമെന്തെന്ന് നാം കണ്ടുകഴിഞ്ഞതാണ്. മറ്റുള്ളവരും പൗരാണികഭാരതത്തിന്റെ അതുല്യവും അത്യപൂർവ്വവുമായ ഈ പൈതൃകവും സമ്പത്തും സ്വായത്തമാക്കണമെന്നാണ് അടിക്കടിയുള്ള സ്വാമിജിയുടെ ഉദ്ബോധനവും ആഹ്വാനവും.

പ്രമുഖ സാഹിത്യകാരൻ പട്ടം ജി. രാമചന്ദ്രൻ നായരുടെ "നായർ സമുദായത്തിന്റെ ഇതിഹാസം" പേജ് 771 ലും "തിരുവനന്തപുരത്തിന്റെ ഇതിഹാസം" എന്ന ബൃഹദ്ഗ്രന്ഥം 609, 749 പേജുകളിലും കഥാപുരുഷനെക്കുറിച്ചുള്ള പരാമർശം കാണാം. ബാല്യ, കൗമാര, യൗവ്വന പ്രായങ്ങളിലോരോന്നും ഉണ്ടായിട്ടുള്ള അനുഭവങ്ങൾ വിവരിക്കുമ്പോൾ സ്വാമിജി കൂടുതൽ വാചാലമോ വികാരഭരിതമോ ആകുന്നതുകാണാം. പ്രാഥമികകാലത്തെ ചില പഠനാനുഭവങ്ങൾ സ്വാമിജി ഇപ്രകാരം സ്മരിക്കുന്നുഃ-

"അന്നൊക്കെ മലയാളം കോപ്പിയെഴുത്ത് നിർബന്ധമായിരുന്നു. ഇന്നത്തെ ട്രാൻസ്ക്രിപ്ഷൻ. പ്രഥമാധ്യാപകനാണത് പരിശോധിച്ചിരുന്നത്. അദ്ദേഹം കാണുന്നതിനുമുമ്പ് അത് പരിശോധിച്ച് രണ്ടുകുട്ടികളെങ്കിലും തെറ്റും ശരിയും രേഖപ്പെടുത്തിയിരിക്കണം. താൻ പരിശോധിക്കുമ്പോൾ കൂടുതൽതെറ്റ് കണ്ടെത്തിയാൽ മുൻ പരിശോധകരായ കുട്ടികൾക്ക് ശിക്ഷ നൽകുക പതിവായിരുന്നു. ഇക്കാരണത്താൽ മിക്ക കുട്ടികളും മറ്റുള്ളവരുടെ കൈയ്യെഴുത്ത് പരിശോധനയിൽനിന്നും ഒഴിഞ്ഞുമാറിയിരുന്നു. എന്തെങ്കിലും കൈക്കൂലി നൽകിയാണ് ഒന്നുരണ്ടു പേരെ വല്ലവിധവും പരിശോധനയ്ക്ക് കണ്ടെത്തിയിരുന്നത്. ഏതായാലും വലിയതെറ്റുകളൊന്നും വരുത്താതെ മാതൃഭാഷയിലെ വാക്കുകൾ കൂട്ടിവായിക്കാനും എഴുതാനും അഭ്യസിക്കാൻ-ഈ പരിശീലനം പര്യാപ്തമായി.

ഓരോ ദിവസവും പ്രഥമ അദ്ധ്യാപകൻ ഓരോ ക്ലാസിലെ കുട്ടികളോടും അടുത്തദിവസം വരുമ്പോൾ കുറേ ചാണകം കൂടികൊണ്ടു പോരണമെന്നറിയിച്ചിരുന്നു. എന്തിനാണ് ചാണകമെന്ന് എല്ലാവർക്കും അറിയാം. സ്ക്കൂളങ്കണത്തിൽ ധാരാളം പനിനീർച്ചെടികൾ സമൃദ്ധമായി വളർന്നു നിന്നിരുന്നു. ഇവയ്ക്കു വളം നൽകി ജലസേചനം നൽകുന്ന ചുമതല കുട്ടികൾ സ്വയം നിർവ്വഹിച്ചിരുന്നു. പ്രതിഫലമായി വൈകുന്നേരം മടങ്ങുമ്പോൾ ധാരാളം റോസാപ്പൂക്കൾ കൊണ്ടുപോകാനും അനുവദിച്ചിരുന്നു. ഇതിൽനിന്നും വലിയഒരുഗുണപാഠം ഉൾക്കൊള്ളാനുണ്ടുതാനും, വിദ്യാലയത്തിലേക്കു വരുമ്പോൾ കൊണ്ടുവന്നതെന്ത്? ചാണകം-മാലിന്യം അഴുക്ക്. മടങ്ങുമ്പോൾ ഭവനങ്ങളിലേക്ക്-ജീവിതത്തിലേക്ക് കൊണ്ടുപോകുന്നതോ? പുഷ്പം, സുഗന്ധം, വിദ്യ, ജ്ഞാനം, ജ്യോതിസ്സ്. ഇത് ഇന്നും ലഭ്യമാണോ എന്നും പരിശോധിക്കണം.

തോന്നയ്ക്കൽ ഈശ്വരവിലാസം ഇംഗ്ലീഷ്മിഡിൽ സ്ക്കൂളിലെ അധ്യയനകാലത്തുള്ള ഒന്നുരണ്ടനുഭവങ്ങൾകൂടി സ്വാമിജി അനുസ്മരിക്കുന്നുണ്ട്:- പെരുമ്പാമ്പിനെക്കുറിച്ച് പറഞ്ഞുകേട്ടിട്ടുള്ളതല്ലാതെ കണ്ടിട്ടില്ല. ഒരു ദിവസം സ്ക്കൂളിലേക്കു വരുന്ന വഴിയിൽ ആരോപറഞ്ഞു അടുത്തൊരിടത്ത് പെരുമ്പാമ്പിനെ നാട്ടുകാർ പിടികൂടിയിരിക്കുന്നുവെന്ന്. ക്ലാസ്സിൽ വൈകിയെത്തിയാൽ ശിക്ഷ ഉറപ്പാണ്. എങ്കിലും പെരുമ്പാമ്പിനെക്കാണാനുള്ള കൊതിയാൽ ഞങ്ങൾ ഏതാനും കുട്ടികൾ പറയപ്പെട്ട സ്ഥലത്തേക്കു തിരിച്ചു.

അത്ഭുതകരമായ ആകാരവിശേഷവും മറ്റ് സവിശേഷതകളുമുള്ള ഒരു പടുകൂറ്റൻ പെരുമ്പാമ്പിനെ നേരിട്ടുകണ്ടു ആശ്ചര്യപ്പെട്ടുപോയി. പക്ഷെ ക്ലാസ്സിലെത്തിയപ്പോൾ കുറേ വൈകി. നല്ല ചൂരൽപ്രയോഗം ഏറ്റുവാങ്ങുകയും ചെയ്തു.

അന്ന് തോന്നയ്ക്കൽ ഈ.വി.യു.പി.എസ്സ്. മാനേജരും ഹെഡ്മാസ്റ്ററുമായിരുന്ന ശ്രീ. ഗോപാലൻപിള്ളസാർ വലിയ കണിശക്കാരനും അതിസമർത്ഥനുമായിരുന്നു. അദ്ദേഹത്തിന്റെ ശിക്ഷണത്തിൽ സ്ക്കൂളിന് വലിയ സൽപ്പേരും അന്നുണ്ടായിരുന്നു. അധികം ദൂരെയല്ലാതെ സി. ആർ.പി. ക്യാമ്പിനുസമീപം "ആനതാഴ്ച്ചിറ" എന്ന വലിയൊരു ജലാശയംതന്നെ ഉണ്ടായിരുന്നു. കുളിക്കാനിറങ്ങിയ ഒരാന താഴ്ന്നുപോകയാലാണ് കുളത്തിന് ആ പേരുകിട്ടിയത്. പുതുതായി സ്ക്കൂളിൽ വരുന്ന കുട്ടികൾ ഒരിക്കലെങ്കിലും ഈ കുളം കാണാതെ പോയിരുന്നില്ല. ഉച്ചയ്ക്ക് കൂടുതൽ വിശ്രമസമയം ലഭിച്ചിരുന്ന ഒരു വെള്ളിയാഴ്ച ദിവസം ഏതാനും കുട്ടികൾ ഈ കുളം കാണാൻ യാത്രതിരിച്ചു. പെരുമ്പാമ്പിനെ കാണാൻപോയ ദിവസത്തെ അനുഭവമോർത്ത് അടിയൻ ഈ സാഹസികതയിൽ പങ്കുചേർന്നില്ല. സമയത്ത് ഹാജരാകാൻ അന്നും ഈ കൂട്ടുകാർക്ക് കഴിഞ്ഞില്ല. കാര്യം മണത്തറിഞ്ഞ ഹെഡ്മാസ്റ്റർ എല്ലാവർക്കും നല്ലശിക്ഷയും ഒപ്പം ഉപദേശവും നൽകി അനുഗ്രഹിക്കുകയാണുണ്ടായത്.

പ്രഥമദൃഷ്ട്യാ ഇവയൊക്കെ കയ്പ്പേറിയ അനുഭവങ്ങളെന്നു തോന്നിയേക്കാമെങ്കിലും ജീവിതത്തിൽ ഒരിക്കലും മറക്കാനാവാതെ മിന്നിത്തിളങ്ങി നിൽക്കുന്ന പാഠങ്ങളാണ്. ഹൈസ്ക്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയത് കണിയാപുരം മുസ്ലീം എച്ച്.എസ്സിലായിരുന്നു. ഒക്ടോബർ രണ്ടുമുതൽ ഒരു വാരക്കാലം തൊഴിൽവാരമായി ആചരിച്ചിരുന്നു. അന്ന് സമീപപ്രദേശങ്ങളിൽ റോഡ് നിർമ്മിക്കാനും ഗ്രന്ഥശാല, ആശുപത്രികൾ ഇവയുടെ ശുചീകരണത്തിനും പങ്കെടുത്തിരുന്നത് നല്ലൊരനുഭവമായിരുന്നു. ഉച്ചഭക്ഷണം നാട്ടുകാർ നൽകിയിരുന്നു. കണിയാപുരം റെയിൽവേസ്റ്റേഷനു സമീപമുള്ള നൂറുൽ ഇസ്ലാം ഗ്രന്ഥശാലാധികൃതർ ശ്രമദാനത്തിൽ പങ്കെടുത്ത കുട്ടികൾക്ക് "ഓരോചായ-"വാങ്ങിത്തന്ന ഓർമ്മയുണ്ടതിന്റെ മധുരവും ഇന്നും ജീവിതത്തിനു മധുവും മണവും നൽകുന്നു. സാഹിത്യ ചർച്ചകളിൽ പങ്കെടുക്കാനും നാടകാഭിനയത്തിലുള്ള പരിശീലനം ലഭിച്ചതും ഈ വിദ്യാല

കലാലയ വിദ്യാഭ്യാസകാലത്ത് 1966-67ൽ ഗവ: ട്രെയിനിംഗ് കോളേജിലും 1967-68ൽ ലാഅക്കാഡമിയിലും യൂണിയൻ ജനറൽ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചിരുന്നു. ട്രെയിനിംഗ് കോളേജ് പ്രിൻസിപ്പൽ ഡോ: മിസ്സിസ് മോളീതോമസ്സ് 1968-ലെ കോളേജു മാഗ സിനിൽ ഈ യുവസാഹസികന്റെ കർമ്മകുശലതയെക്കുറിച്ച് സുദീർഘ മായി റിപ്പോർട്ടു ചേർത്തുകാണുന്നു. ലാകോളേജ് യൂണിയൻ പ്രവർത്തനം ഉദ്ഘാടനത്തിനെത്തിയ അന്നത്തെ നിയമമന്ത്രി ശ്രീമതി കെ. ആർ. ഗൗരിയമ്മയും കഥാപുരുഷന്റെ സംഘടനാ പാടവത്തേയും സമരോന്മുഖതയേയും പ്രശംസിക്കുകയുണ്ടായി. ഈ സമരോത്സുക തയും സാഹസികതയും ജീവിതത്തിലുടനീളം ദൃശ്യമാണുതാനും.

ആധികാരികമായി സന്യാസ ദീക്ഷ സ്വീകരിച്ചത് ബ്രഹ്മശ്രീ ചിത് സ്വരൂപസ്വാമികളിൽനിന്നാണ്. കൊച്ചുസ്വാമികളുടെ സന്തത സഹചാ രിയായി യാത്രചെയ്യുകയും അദ്ദേഹം ആചാര്യനായി നടത്തിയിട്ടുള്ള സപ്താഹങ്ങളിലും പ്രഭാഷണങ്ങളിലും പങ്കെടുക്കുകയും ചെയ്തിരു ന്നു. അപ്പോഴെല്ലാം സർവീസിൽ നിന്നും പിരിഞ്ഞാലുടൻ സന്യാസം സ്വീകരിക്കണമെന്നുള്ള തന്റെ അഭിലാഷം ഗുരുനാഥനെ അറിയിക്കു കയും ചെയ്തിരുന്നു.

1993 മേയ് 31ന് സർവീസിൽ നിന്നും വിരമിച്ചതിനെ തുടർന്ന് ജൂൺ മാസത്തിൽ ഗുരുനാഥന്റെ ഒരു കത്ത് സ്വാമിജിക്കു ലഭിച്ചു. ജൂലൈ3-ാം തീയതി ഗുരു പൗർണ്ണമി ദിനത്തിൽ ആശ്രമത്തിൽ ചില ചടങ്ങുകൾ നടക്കുകയാണെന്നും എത്രയും വേഗം വന്നു ചേരണമെന്നുമായിരുന്നു ഉള്ളടക്കം. കത്തിന്റെ പൂർണ്ണരൂപം ചുവടെ ചേർക്കുന്നു. "ഈശ്വരാനു ഗ്രഹത്താൽ ക്ഷേമമാണല്ലോ ? ജോലിയിൽനിന്നും വിരമിച്ചാൽ ഉടൻ സന്യാസം സ്വീകരിക്കണമെന്ന് പലപ്പോഴും സൂചിപ്പിച്ചിട്ടുണ്ടല്ലോ? സന്യാസത്തിന്റെ ഗൗരവത്തെ കുറിച്ച് ശരിക്കു അറിഞ്ഞിട്ടാണോ അത ആഗ്രഹിച്ചതും അതിനായി അപേക്ഷിക്കുന്നതും ? വേണ്ടവിധം ആലോ ചിച്ചുകൊള്ളുക.അച്ഛനമ്മമാർ ജീവിച്ചിരിക്കുന്ന പക്ഷം അവർക്കുവേണ്ടി ശ്രാദ്ധ കർമ്മങ്ങൾ പൂർത്തിയാക്കിയിട്ടു വേണം പോരാൻ. ഭാര്യജീവി ച്ചിരിക്കുന്ന പക്ഷം അവരുടെ അനുമതി വാങ്ങയിരിക്കണം. താൻ തന്നെ ചത്തുപിണ്ഡം വച്ചുവെന്ന് കരുതി വേണം വരേണ്ടത്. അല്പം കാവി ക്കട്ടയും കർപ്പൂരവും കൂടി കൊണ്ടുപോരണം. മറ്റൊന്നും ആവശ്യമില്ല. എന്ന് ദൈവനാമത്തിൽ ലോകക്ഷേമകാംക്ഷി, ചിത്സ്വരൂപ തീർത്ഥപാദ സ്വാമികൾ, വാഴൂർ ആശ്രമം (ഒപ്പ്).

കത്ത് രണ്ടു മൂന്നു തവണ ശ്രദ്ധയോടെ വായിച്ചു. ഒരു ചിരകാല സ്വപ്നം സാക്ഷാത്ക്കരിക്കപ്പെടുന്നതിനുള്ള ഉത്തരവാണ് ലഭിച്ചിരിക്കു ന്നത്. പക്ഷേ അതിനായി ചില സാക്ഷി പത്രങ്ങൾ കൂടി ഹാജരാക്കണ മെന്ന് വന്നിരിക്കുന്നു. അച്ഛനമ്മമാരുടെ കാര്യം അത്ര വൈഷമ്യ മുള്ളതല്ല. എന്നാൽ സ്വഭർത്താവിനെ സന്യസിക്കാൻ ഏതെങ്കിലുമൊരു ഭാര്യ അറിഞ്ഞുകൊണ്ട് സമ്മതിക്കുമോ എന്ന് സംശയം ഉണ്ട്. ഈ

പ്രശ്നം ഒരു കീറാമുട്ടിയായി അവശേഷിച്ചു. എന്തും വരട്ടെ എന്ന ധൈര്യം അവലംബിച്ചുകൊണ്ട് ഗുരുനാഥന്റെ കത്ത് നേരിട്ട് തന്നെ ധർമ്മ പത്നിയുടെ കയ്യിൽ വച്ച് കൊടുത്തു. എന്തെങ്കിലും അഭിപ്രായം പറയട്ടെ എന്നു കരുതി മറ്റു ജോലിയിൽ വ്യാപൃതനായി.

കത്ത് വായിച്ചുവോ ഇല്ലയോ എന്നു നിശ്ചയമില്ല. മറുപടിയൊന്നും പറഞ്ഞുമില്ല. മൗനം സമ്മതം എന്ന പ്രമാണം അവലംബിച്ച് വേണ്ടുന്ന ഒരുക്കങ്ങളോടെ കഥാപുരുഷൻ വാഴൂരിലേക്ക് യാത്രയായി. ശിരസ്സ് മുണ്ഡനം ചെയ്ത് ശിഖവച്ച് ബ്രഹ്മസ്വം (പൂണുനൂൽ) ധരിപ്പിച്ച് മന്ത്രതന്ത്ര പരിശീലനങ്ങൾക്ക് നിയോഗിക്കുകയായിരുന്നു ആദ്യമായി ഗുരുനാഥൻ ചെയ്തത്.

ഒന്നുരണ്ടാഴ്ചക്കാലം വേദാധ്യായനവും മന്ത്രോപാസനയും തുടർന്നു. ജൂലൈ-2 രാത്രി മുതൽ വിരജ ഹോമവും മഹാ സുദർശന ക്രിയകളും ആരംഭിച്ചു. അന്നേദിവസം അർദ്ധരാത്രിക്കു ശേഷമാണ് സന്യാസദീക്ഷ നിശ്ചയിച്ചിരുന്നത്. മൂന്നുപേരാണ് ദീക്ഷ സ്വീകരിക്കാൻ നിയുക്തമായിരുന്നത്. ഗുരുനാഥൻ ചൊല്ലിതരുന്ന മന്ത്രവും സത്യപ്രതിജ്ഞാവാചകവും ചൊല്ലിക്കൊണ്ട് പല ഹവിസ്സുകളും ഹോമകുണ്ഡത്തിൽ ഹോമിച്ചു. ബ്രാഹ്മമുഹൂർത്തത്തിൽ ഗംഗയിൽ മുങ്ങി ഉടുതുണി ഉപേക്ഷിച്ചു വേണം ഗുരുനാഥനിൽനിന്നും കാവിവസ്ത്രം സ്വീകരിക്കാൻ. രണ്ടുപേർക്ക് ഗുരുനാഥൻ കാവിയും ജലപാത്രവും രുദ്രാക്ഷ മാലയും നൽകി നരനാരായണാനന്ദ തീർത്ഥപാദർ, ബദരീനാഥാനന്ദ തീർത്ഥപാദർ, ഇങ്ങനെ പേരുകൾ കല്പിച്ചു. മൂന്നാമതായാണ് നമ്മുടെ കഥാനായകന്റെ നാമകരണം നടന്നത്. എന്തായിരിക്കും സദ്ഗുരുനാഥൻ തനിക്കു കല്പ്പിക്കുന്ന നാമ മെന്നറിയാൻ ശ്വാസമടക്കായിരുന്നതായി സ്വാമിജി പറയുന്നു. "ഈ ഇരിക്കുന്ന സന്യാസിയുടെ നാമം ബ്രഹ്മശ്രീ കൈലാസനാഥാനന്ദ തീർത്ഥ പാദസ്വാമികൾ" എന്നാണ്- ഗുരു പ്രഖ്യാപിച്ചു. ആ സമയം ഗുരുനാഥന്റെ ഭാവഗാംഭീര്യവും സദസ്സിൽ നിറഞ്ഞു നിന്ന ഗൗരവവും ഇത്രയും മഹത്വമേറിയ ഒരു നാമകരണം സിദ്ധിച്ചതിലുള്ള അത്യാഹ്ലാദവും കൈലാസ ശൈലത്തോളം ഉയർന്നു പൊങ്ങിയ കീർത്തിയും എല്ലാം കൂടി സ്വന്തം ഹൃദയത്തിൽഅമിതാനന്ദം വഴിഞ്ഞൊഴുകിയതായും എല്ലാം മറന്ന് ഗുരുനാഥന്റെ പാദാരവിന്ദങ്ങളിൽ സാഷ്ടാംഗ പ്രണാമം ചെയ്തതായും ഉള്ള തന്റെ അനുഭവം സ്വാമിജി ഗദ്ഗദകണ്ഠനായി വിവരിക്കുന്നു. നേരംപ്രഭാതമായപ്പോൾ ഭിക്ഷാപാത്രവുമായി ആശ്രമപരിസരത്ത് അലയുകയുണ്ടായി. അവിടെ ഇതൊരു നിത്യസംഭവമായതിനാൽ അരി, നാളികേരം, നാണയം, ഇവ നൽകാൻ പരിസരവാസികൾക്ക് ഒരു മടിയും ഉണ്ടായിരുന്നില്ല. ഉച്ചവരെ ഇരന്നു കിട്ടിയ വിഭവങ്ങളും നാണയവും ഗുരുനാഥന്റെ കാല്ക്കൽ കാണിക്കയായി അർപ്പിച്ച് നമസ്ക്കരിക്കുക എന്നതും ഗുരുനാഥനോടൊപ്പം ഭിക്ഷാന്നം കഴിക്കുക എന്നതും സന്യാസ ദീക്ഷയുടെഅപരിഛേദ്യമായ ഭാഗമായിരുന്നു.

ഗുരുനാഥന്റെ സന്നിധിയിൽ പ്രാർത്ഥനയും ഭജനയും മറ്റ് പരിശീലനങ്ങളുമായി നാളുകൾ ഒന്നൊന്നായി കൊഴിഞ്ഞു കൊണ്ടിരുന്നു ജീവിതാനുഭവങ്ങളിൽ വലിയൊരുമാറ്റം വന്നിരിക്കുന്നതായി തോന്നി മുൻപില്ലാതിരുന്ന ദിവ്യമായ രണ്ട് ചിറകുകൾ മുളച്ചു വന്നിരിക്കുന്നു എന്നു തോന്നി. സമാധിസ്ഥനായിരുന്ന ചിത്രശലഭം കൂടുഭേദിച്ച് പുറത്തുവന്ന പ്രതീതി അനുഭവപ്പെട്ടു.

പന്മന ആശ്രമത്തിലാണ് പരമ പൂജനീയ ശ്രീവിദ്യാധിരാജ ചട്ടമ്പി സ്വാമികളുടെ മഹാസമാധി ക്ഷേത്രം സ്ഥിതി ചെയ്യുന്നത്. അവിടെ ഒരു സന്യാസിയുടെ സേവനം ആവശ്യമുള്ളതായി അധികൃതർ ആവശ്യപ്പെട്ടതിനെ തുടർന്ന് ഗുരുനാഥൻ സ്വാമിജിയെ അവിടേക്ക് നിയോഗിച്ചു. ആശ്രമ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിക്കൊണ്ടും ചട്ടമ്പിസ്വാമികളുടെ ആശയാദർശങ്ങൾ പ്രചരിപ്പിച്ചുകൊണ്ടും രണ്ടു മൂന്നു വർഷം സ്വാമിജി പന്മന ആശ്രമത്തിൽ കഴിഞ്ഞുകൂടി. സ്ഥിരമായി എങ്ങും തങ്ങുന്ന സ്വഭാവം സ്വാമിജിക്കു പണ്ടേ ഇല്ലെന്നുള്ള ഒരാരോപണം പരക്കെ കേൾക്കുന്നുണ്ട്.

മുൻപു പലപ്പോഴും സന്ദർശിച്ചിട്ടുള്ള ആറന്മുളക്കു സമീപം നാൽക്കാലിക്കൽ ശ്രീവിജയാനന്ദാശ്രമത്തിൽ ഏതാനും നാൾ വിശ്രമിച്ചു. സമസ്ത ഹിന്ദുവികാസ പരിഷത്തിന്റെ പ്രവർത്തനം ആലപ്പുഴ, പത്തനംതിട്ട ജില്ലകളിൽ വ്യാപിപ്പിക്കാൻ ഈ സമയം പ്രയോജനപ്പെടുത്തി. അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമത സമ്മേളനം തുടങ്ങി മദ്ധ്യതിരുവിതാം കൂറിലെ ഒട്ടനവധി മത പരിഷത്തുകളിൽ പങ്കെടുക്കാൻ അവസരം ലഭിച്ചു. റാന്നി, കോന്നി, കുളത്തൂർമൂഴി, വായ്പൂര്, പമ്പഴ, വള്ളംകുളം, പെരുമ്പെട്ടി, പുതുപ്പള്ളി, പുനലൂർ, പമ്പ, മണിമല, കരവാളൂർ, വാളകം, മണർകാട്, ചാത്തങ്കരി, ഐമനം, വെള്ളൂർ, പാലാമീനച്ചൽ, കാട്ടുവള്ളി തുടങ്ങി മിക്കവാറും എല്ലാ മതകൺവെൻഷനുകളിലും പങ്കാളിയായി.

ആർഷ സംസ്ക്കാരത്തിന്റെ അന്തഃസത്ത ബഹുജന സമക്ഷം അവതരിപ്പിക്കാൻ "ആര്യസംസ്കൃതിയുടെ അടിവേരുകൾ" എന്നൊരു ലഘു ഗ്രന്ഥവും ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവചരിത്രവും പ്രതിഭയും പ്രകടമാക്കാൻ "ശ്രീ ചട്ടമ്പി സ്വാമിയെപ്പറ്റി നൂറ്റൊന്നു കാര്യങ്ങൾ" എന്നൊരു കൃതിയും ഇക്കാലത്ത് പ്രകാശനം ചെയ്യപ്പെട്ടു. നിർദ്ധനരായ ഹിന്ദു സമൂഹത്തെ ഉദ്ധരിക്കാൻ പല പദ്ധതികളും ആവിഷ്ക്കരിച്ചു. ദാരിദ്ര്യം നിമിത്തം പഠനം തുടരാൻ കഴിയാത്ത പല കുട്ടികളേയും ആശ്രമ കേന്ദ്രങ്ങളിലും അഭയ സ്ഥാനങ്ങളിലും എത്തിച്ച് ഇരുളടഞ്ഞ അവരുടെ ഭാവിയെ പ്രകാശമാനമാക്കാൻ പരിശ്രമിച്ചു വരികയുമാണ്.

1997-ൽ കണ്ണൂർജില്ലയിൽ ഇരിട്ടി കേന്ദ്രമാക്കി നടന്നഹിന്ദുസംഗമത്തിൽ പങ്കെടുത്തതിനെ തുടർന്നാണ് തലശ്ശേരി താലൂക്കിലെ ആറളം മേഖലയിൽ ആദിവാസികളുടേയും കോളനിവാസികളുടേയും ഉന്നമനം ലക്ഷ്യമാക്കി വാളത്തോട്, ശ്രീ ഉമാമഹേശ്വരാശ്രമം സ്ഥാപിതച്ചത്. സാക്ഷാൽ ശ്രീ ഉമാമഹേശ്വരന്റെ പ്രതിഷ്ഠയുള്ള ഈ ആശ്രമം

അനവധി തീർത്ഥാടകരേയും ഭക്തജനങ്ങളേയും ആകർഷിച്ചുകൊണ്ട് മരതകക്കുന്നുകളുടെ നടുവിൽ പരിലസിക്കുന്നു.

ചട്ടമ്പിസ്വാമി തിരുവടികൾ ചെമ്പഴന്തിക്കു സമീപം അണിയൂർ ശ്രീ ദുർഗ്ഗാദേവീക്ഷേത്രസന്നിധിയിൽ വിശ്രമിക്കുക പതിവായിരുന്നു. അവിടെനിന്നും യാത്രതിരിച്ചാൽ അയിരൂർപ്പാറ-മേലുളിയാഴ്ത്തുറ, പട്ടാഴിപ്രദേശം സന്ദർശിക്കുക പതിവാണ്. പട്ടാഴിയിൽ ശ്രീ പരമേശ്വരൻപിള്ളയുടെ ഭവനത്തിലും മുൻ ആയുർവ്വേദ ഡയറക്ടർ ശ്രീമാൻ കെ.ജി. ഗോപാലപിള്ളയുടെ വസതിയിലുമാണ് സ്വാമി തിരുവടികൾ വിശ്രമിച്ചിരുന്നത്. ഈ സ്മരണ ശാശ്വതമായി നിലനിർത്താൻ ഉദ്ദേശിച്ചാണ് അയിരൂർപ്പാറയ്ക്കു സമീപം അരുവിക്കരക്കോണം റോഡിൽ ശ്രീചിത്സ്വരൂപസ്മാരക വിദ്യാധിരാജഗുരുകുലം സ്വാമിജി സ്ഥാപിച്ചിട്ടുള്ളത്. സാർവ്വജനീന ഹിന്ദുസമുദായമെന്നതാണ് സ്വാമിജിയുടെ ലക്ഷ്യം. തിരുവിതാംകൂർ ദേവസ്വംബോർഡ് സ്ഥാപിതമായി 50 വർഷം പിന്നിട്ടുവെങ്കിലും ബോർഡ് അതിന്റെ പ്രഖ്യാപിതലക്ഷ്യം കൈവരിക്കുന്നതിൽ വിജയിച്ചില്ലെന്നാണ് സ്വാമിജിയുടെ വിലയിരുത്തൽ. അതേക്കുറിച്ച് സ്വാമിജിയുടെ വിശദീകരണം കാണുക:-

എം.കെ. കുമാരൻ രചിച്ച് കേരള സാംസ്ക്കാരിക വകുപ്പ് 1987-ൽ പ്രസിദ്ധീകരിച്ച് ആർ. ശങ്കറിന്റെ ജീവചരിത്രഗ്രന്ഥം പേജ് 350-ൽ ഇപ്രകാരം കാണുന്നു. 1818-ൽ കേണൽ മൺറോ ദിവാൻജിയായിരുന്നപ്പോൾ തിരുവിതാംകൂറിലെ മിക്കവാറും എല്ലാക്ഷേത്രങ്ങളും അവയുടെ സ്വത്തുക്കളും സർക്കാർ ഏറ്റെടുത്തു. ഹിന്ദുദേവസ്വങ്ങളുടെ ശക്തികുറയ്ക്കുകയായിരുന്നു ലക്ഷ്യം. അദ്ദേഹം ക്രിസ്തുമതപ്രചാരണങ്ങൾക്കു വേണ്ടി പള്ളികൾക്ക് വൻതോതിൽ വസ്തുവകകൾ നേടിക്കൊടുത്തു. ഹിന്ദുദേവസ്വങ്ങൾക്ക് അന്ന്വമ്പിച്ച വസ്തുവകകൾ ഉണ്ടായിരുന്നു. അവയുടെ വരുമാനം സർക്കാർ വരുമാനത്തെക്കാൾ കൂടുതലായിരുന്നു. മൺറോയുടെ നടപടി ദേവസ്വങ്ങളെ ദുർബലമാക്കി.

ക്ഷേത്രം വസ്തുക്കളെ സംബന്ധിച്ച ഈ അനാഥാവസ്ഥ നിലനിൽക്കുമ്പോഴാണ് തിരുവിതാംകൂർ ദേവസ്വംബോർഡ് രൂപീകൃതമായത്. ആദ്യത്തെ ബോർഡ് 1949 ജൂലൈ മാസത്തിൽ നിലവിൽവന്നു. ഹിന്ദുമന്ത്രിമാരുടെ പ്രതിനിധിയായി മന്നത്ത്പത്മനാഭപിള്ളയേയും ഹിന്ദു എം.എൽ.എ മാരുടെ പ്രതിനിധിയായി ആർ. ശങ്കറേയും തിരഞ്ഞെടുക്കുകയും മഹാരാജാവിന്റെ പ്രതിനിധിയായി ആർ. ശങ്കരനാരായണ അയ്യരേയും നിയമിച്ചു.

ദേവസ്വങ്ങളുടെ പ്രവർത്തനത്തിലൂടെ ഹൈന്ദവജനതയുടെ ഏകീകരണം ഊട്ടിഉറപ്പിക്കാനും ആദ്ധ്യാത്മിക നിലവാരം ഉയർത്താനും അവർ പരിപാടികൾ ആവിഷ്ക്കരിച്ചു. ഇതനുസരിച്ച് ദേവസ്വം ഭരണം പുനഃസംഘടിപ്പിക്കുക, ഹൈന്ദവസംസ്ക്കാരത്തേയും കലകളേയും പോഷിപ്പിക്കുക, ജാതിചിന്തയില്ലാത്ത ഒരേകീകൃതഹൈന്ദവ ജനതയെ വാർത്തെടുക്കുക, ഹരിജനങ്ങൾക്ക് സകലവിധ പ്രോത്സാഹനങ്ങളും

നൽകി ഇതരസമുദായങ്ങളോടൊപ്പം ഉയർത്തുക, ഹിന്ദുക്കളുടെ വിദ്യാഭ്യാസം സാമ്പത്തികസ്ഥിതി തുടങ്ങിയവയിലെ ഉച്ചനീചത്വങ്ങൾ പരിഹരിക്കുക എന്നിങ്ങനെയുള്ള ഒരഞ്ചിനപരിപാടി തയ്യാറാക്കി നടപ്പിൽ വരുത്തുന്നതിനുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചു. പൊതുവിൽ ഇവയൊക്കെയായിരുന്നു പരിപാടികളെങ്കിലും ഒരേകീകൃത ഹിന്ദുജനതയെ സൃഷ്ടിക്കുന്നതിനും ഹൈന്ദവതാൽപ്പര്യങ്ങൾ സംരക്ഷിക്കുന്നതിനുമാണ് മുൻഗണന നൽകിയിരിക്കുന്നത്. ദേവസ്വംബോർഡിന്റെ പ്രവർത്തനം ശക്തിമത്തായിത്തന്നെ ഈ വഴിക്കുതിരിഞ്ഞു. തിരുവിതാംകൂർഭാഗത്തെങ്ങും ഹിന്ദുമതയോഗങ്ങൾ സംഘടിപ്പിക്കപ്പെട്ടു. ശങ്കറും മന്നവും ഈ യോഗങ്ങളിൽ പ്രസംഗിച്ചു രണ്ടുപേരും പ്രഗത്ഭവാഗ്മികളായിരുന്നു. ഹിന്ദുക്കളെ ഉണർത്തുന്നതിനും വൈകാരികമായ ഐക്യം ജനങ്ങളിൽ ഉദ്ദീപിപ്പിക്കുന്നതിനും അവർക്കു കഴിഞ്ഞു. മുമ്പെങ്ങുമുണ്ടായിട്ടില്ലാത്ത വിധത്തിൽ ഹിന്ദുസമുദായങ്ങൾ വിശേഷിച്ച് നായരീഴവ സമുദായങ്ങൾ ഭിന്നതയ്ക്കുള്ള കാരണങ്ങൾ പുറന്തള്ളി ഐക്യത്തിനുവേണ്ടിയുള്ള ആവേശം പ്രകടിപ്പിച്ചു തുടങ്ങി. P-352

ചങ്ങനാശ്ശേരിയിൽവച്ചുകൂടിയ ഹിന്ദുക്കളുടെ ഒരു മഹാസമ്മേളനത്തിൽവച്ചാണ് ഹിന്ദുമഹാമണ്ഡലം രൂപീകൃതമായത്. ആ സമ്മേളനത്തിൽവച്ച് മന്നത്തുപത്മനാഭപിള്ളയും മറ്റുചില അനുയായികളും ജാതിനാമം ഉപേക്ഷിച്ചു. ഹിന്ദുമഹാമണ്ഡലത്തിന്റെ ആവിർഭാവം എസ്.എൻ.ഡി.പി. യോഗത്തിന്റേയും എൻ.എസ്.എസ്. ന്റേയും ലയനതനത്തോളം എത്തിയെന്നു പറയാം.

1950 മേയ്മാസത്തിൽ കൊല്ലത്തുവച്ച്കൂടിയ എസ്.എൻ.ഡി.പി. യോഗത്തിന്റെ വാർഷികസമ്മേളനം ലയനത്തെപ്പറ്റി താഴെപ്പറയുന്ന പ്രമേയം പാസ്സാക്കി.

ശ്രീനാരായണധർമ്മ പരിപാലനയോഗത്തിന്റെ ഉദ്ദേശങ്ങൾക്ക് യോജിച്ചവിധത്തിലും ശ്രീനാരായണഗുരുവിന്റെ ഉപദേശങ്ങളിൽ സർവ്വപ്രധാനമായ "ഒരുജാതി ഒരുമതം ഒരു ദൈവം" എന്ന സന്ദേശം നടപ്പിൽവരുത്തുന്നതിന് കൂടുതൽ സഹായകമായ നിലയിലും വർണ്ണരഹിതവും വർഗ്ഗരഹിതവുമായ ഒരു ഹിന്ദുസമുദായം സൃഷ്ടിക്കുന്നതിനും സാർവ്വജനീനമായ ഹൈന്ദവസംസ്ക്കാരം പ്രചരിപ്പിക്കുന്നതിനും വേണ്ടി രൂപീകരിച്ചിട്ടുള്ള ഹിന്ദുമഹാമണ്ഡലത്തിന്റെ ഉദ്ദേശങ്ങളോടും കർമ്മപരിപാടികളോടും എസ്.എൻ.ഡി.പി. യോഗത്തിന്റെ ഈ വാർഷിക പൊതുയോഗത്തിനുള്ള പരിപൂർണ്ണമായ ആനുകൂല്യം രേഖപ്പെടുത്തുകയും ഹിന്ദുക്കളുടെ മതപരവും സാമൂഹികവുമായ എല്ലാസംഘടനയും അവയുടെ സ്വത്തുക്കളോടും സ്ഥാപനങ്ങളോടുംകൂടി ഹിന്ദുമഹാമണ്ഡലത്തിൽ ലയിക്കേണ്ടതാണെന്നുമുള്ള സമുചിതമായ തീരുമാനത്തെ ഈ യോഗം സഹർഷം സ്വാഗതം ചെയ്യുകയും എസ്.എൻ.ഡി.പി. യോഗത്തിന്റെ സ്വത്തുക്കളോടും സ്ഥാപനങ്ങളോടുംകൂടി ഹിന്ദുമഹാമണ്ഡലത്തിൽ ലയിക്കേണ്ടതാണെന്ന് തീരുമാനിക്കുകയും അതിലേയ്ക്കാവശ്യമായ നടപടി കൈക്കൊള്ളുന്നതിന് ഈയോഗം

ഡയറക്ടർബോർഡിനെ അധികാരപ്പെടുത്തുകയും ചെയ്യുന്നു. പേജ് 356

ഈ ലയനത്തെക്കുറിച്ച് 1951 ജൂലൈ 15നു ചേർന്ന എസ്.എൻ. ഡി.പി. യോഗത്തിന്റെ 47-ാമതു വാർഷികസമ്മേളനത്തിൽ അന്നത്തെ ജനറൽ സെക്രട്ടറി ശ്രീ. ആർ.ശങ്കർ സമർപ്പിച്ച റിപ്പോർട്ട് - പേജ് 357.

കഴിഞ്ഞ വാർഷിക സമ്മേളനം പാസ്സാക്കിയ ലയനപ്രമേയം പ്രയോഗത്തിൽ വരുത്തുന്നതിന് കാലതാമസം വരുമെന്നുള്ളതിന് സംശയമില്ല. ഹൈന്ദവരുടെ ന്യായമായ താൽപ്പര്യങ്ങൾ സംരക്ഷിക്കപ്പെടുന്നതിന് അവർ അവരുടെ സ്വന്തം ശക്തിയെ അവലംബിക്കേണ്ടിയിരിക്കുന്നു. ഹിന്ദുക്കൾ പലവിഭാഗങ്ങളായി നിലനിൽക്കുന്നിടത്തോളംകാലം അവരുടെ ദൗർബല്യവും അവശതകളും തുടരുന്നതാണ്. അതിനാൽ ഹൈന്ദവരുടെ ഏകീകരണം അനുപേക്ഷണീയമായ ഒരടിയന്തിര കാര്യമാണ്.

വളരെ സ്വത്തുക്കളും സ്ഥാപനങ്ങളുമുള്ള ഘടകങ്ങളെ ലയിപ്പിക്കത്തക്ക സ്വഭാവത്തോടുകൂടിയ ഒരു ഭരണഘടന ഹിന്ദുമഹാമണ്ഡലത്തിനുണ്ടാവുകയും അതിന്റെ സംഘടന രാജ്യവ്യാപകമാവുകയും ചെയ്തശേഷമേ ലയനം സംബന്ധിച്ച വിശദാംശങ്ങളെപ്പറ്റി ചിന്തിക്കുവാൻ തരമുള്ളൂ. അപ്രകാരം ഹിന്ദുമണ്ഡലത്തിന്റെ ഭരണഘടന പരിഷ്ക്കരിക്കുവാൻ നടപടിയെടുത്തുവരികയാണ്. ഇന്നത്തെ നിലയിൽ ചെയ്യാവുന്ന പ്രാരംഭപ്രവർത്തനങ്ങൾ നടത്തിവരുന്നുണ്ട്. എസ്.എൻ. ഡി.പി. യോഗത്തിന്റെ കീഴിലുള്ള യൂണിയനുകളുടേയും ശാഖകളുടേയും ആസ്തിബാധ്യതകൾ തിട്ടപ്പെടുത്തി വരികയാണ്. നായർ സർവ്വീസ് സൊസൈറ്റിയും അപ്രകാരം ചെയ്തുവരികയാണെന്നാണ് എന്റെ അറിവ്. എൻ.എസ്.എസി-ന്റേയും, എസ്.എൻ.ഡി.പി. യോഗത്തിന്റേയും വകയായുള്ള കോളേജുകളുടെ ഭരണത്തിന് ഒരേകീകരണം വരുത്തുന്നതിലേക്കായി ഇരു സംഘടനകളുടേയും ബോർഡ്നിശ്ചയപ്രകാരം ഈരണ്ടു പ്രതിനിധികളെ അവയുടെ മാനേജിംഗ് കമ്മിറ്റിയിലേക്ക് തെരഞ്ഞെടുത്തിട്ടുണ്ട്. അങ്ങനെ നമ്മുടെ കോളേജ് മാനേജിംഗ് കമ്മിറ്റിയിൽ കളത്തിൽ വേലായുധൻനായരും എം.പി. മന്മഥനും അംഗങ്ങളായി തീർന്നിരിക്കുന്നു. അതുപോലെ എൻ.എസ്.എസ്. കോളേജുകളുടെ മാനേജിംഗ് കമ്മിറ്റിയിൽ കണ്ണാറ ഗോപാലപ്പണിക്കരും ഞാനും അംഗങ്ങളാണ്.

ഇപ്രകാരം ഒരു സമ്പൂർണ്ണലയനം സാധ്യമായില്ലെങ്കിൽപോലും വിവിധ സാമുദായിക സംഘടനകൾ ഒത്തുചേർന്ന് ഒരേകീകൃത ഹിന്ദുസമുദായമായി നിലകൊള്ളാനെങ്കിലും പരിശ്രമിക്കണമെന്നുള്ളതാണ് സ്വാമിജിയുടെ സമസ്ത ഹിന്ദുവികാസ പരിഷത്ത് എന്ന ആശയം. എൻ. എസ്.എസ്., എസ്.എൻ.ഡി പി., കെ.പി എം.എസ്., കെ.എൻ.എം.എസ്., കേരള വിശ്വകർമ്മമഹാസഭ, ഗണകമഹാസഭ, ധീവരസഭ, അരയ സമൂഹം, ശൈവവെള്ളാളർ, സാംബവസഭ, തച്ചർസഭ, ആദിവാസിസമൂഹം,

ഹരിജനഗിരിജനസമൂഹം, യോഗക്ഷേമസഭ, പൈ-കൊങ്ങിണി സമൂഹം, യാദവന്മാർ, തുടങ്ങി എല്ലാ സാമുദായിക സംഘടനകളുടേയും പ്രതിനിധികൾ ഒന്നിച്ചുകൂടി വിശാലാടിസ്ഥാനത്തിലുള്ള ഒരൈക്യ ഹിന്ദുസമാജത്തിന് അടിത്തറപാകുക എന്നത് ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ചിരാഭിലാഷമായിരുന്നു. സമസ്ത മനുഷ്യസമൂഹത്തെ മാത്രമല്ല സമസ്തജീവരാശിയേയും സ്നേഹിച്ചിരുന്ന സ്വാമികളുടെ ജന്തുകാരുണ്യനിരൂപണം എന്ന കൃതി വിശ്വവിഖ്യാതമാണ്.

പശു, പട്ടി, പാമ്പ്, എറുമ്പ്, എട്ടുകാലി, പല്ലി, പാറ്റ, തവള, ചേര, കടുവ തുടങ്ങി സമസ്ത ജീവികളും അവിടുത്തെ ചൊൽപ്പടിയിൽ നിന്നിരുന്നതായും നിത്യസഹകാരികളായി വർത്തിച്ചിരുന്നതായും ജീവചരിത്രകാരന്മാർ വർണ്ണിക്കുന്നുണ്ട്. പാവപ്പെട്ടവരുടെ കുടിലിലെത്തി പട്ടിണി മാറ്റുന്നതിനും മാറാരോഗങ്ങൾ തീർക്കുന്നതിനുംവേണ്ടി അദ്ദേഹം പരിശ്രമിച്ചിരുന്നു. പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ, വെളുത്തേരി കേശവൻവൈദ്യൻ, കരുവാ കൃഷ്ണനാശാൻ തുടങ്ങിയവർ സ്വാമികളുടെ ഗൃഹസ്ഥശിഷ്യരിൽ പ്രമുഖരാണ്.

ജാതീയഭിന്നതകൾപോലെതന്നെ രാഷ്ട്രീയഭിന്നതകളും ഹിന്ദുസമാജത്തെ ഛിന്നഭിന്നമാക്കുന്ന ഒരു ഘടകമാണെന്നാണ് സ്വാമിജിയുടെ കാഴ്ചപ്പാട്. മതവിശ്വാസം എന്നതുപോലെ രാഷ്ട്രീയവിശ്വാസവും ഓരോ വ്യക്തിയുടേയും മൗലികാവകാശമാണ്. ആർക്കും ചോദ്യംചെയ്യാൻ അധികാരമില്ല. എന്നാൽ ഒരു വ്യക്തി അന്യർ വിശ്വസിക്കുന്ന മതത്തിലോ പാർട്ടിയിലോ പെടുന്നില്ലെന്നുകരുതി അയാളെ കൊലപ്പെടുത്താൻ തുനിയുന്നത് കാപാലികത തന്നെ. വിവേകശാലികളാണ് മനുഷ്യരെങ്കിൽ, പ്രസംഗങ്ങളിൽ കേൾക്കുംപോലെ നാം അഭ്യസ്തവിദ്യരും സമ്പൂർണ്ണ സാക്ഷരത കൈവരിച്ചവരും ബുദ്ധിജീവികളും സംസ്ക്കാരസമ്പന്നരുമൊക്കെയാണെങ്കിൽ തിരിച്ചറിവുള്ളവരായും വിവേകമുള്ളവരായും പെരുമാറാൻകൂടി ശീലിക്കേണ്ടതാണ്-എന്നാലേ മനുഷ്യൻ എന്ന പേരിന് അർഹതയുള്ളൂ. ഇല്ലെങ്കിൽ മൃഗങ്ങളെന്നു പറയാനേ നിർവാഹമുള്ളൂ. മൃഗീയതയും പൈശാചികത്വവും കേരളീയ ജനസമൂഹത്തിൽ ഉടനീളം നടമാടുന്നു. ഇതിനുള്ള ഏകപരിഹാരം രാഷ്ട്രീയ സൗഹാർദ്ദം വേണമെന്നുള്ളതാണ്. മതസൗഹാർദ്ദത്തെക്കുറിച്ച് പകലന്തിപാട്ടുപാടുന്നവർ എന്തേ രാഷ്ട്രീയ സൗഹാർദ്ദത്തെക്കുറിച്ച് ഒരക്ഷരംപോലും ഉരിയാടാതിരിക്കുന്നതെന്ന് സ്വാമിജി ചോദിക്കുന്നു.

ആദ്യകാലങ്ങളിൽ ശ്രീചട്ടമ്പിസ്വാമി ആഹ്വാനം നൽകുകയും ശ്രീമന്നവും ശങ്കറുംചേർന്ന് കുറെയൊക്കെ മുന്നോട്ടു നയിച്ചതുമായ ഹിന്ദുമഹാമണ്ഡലം എന്ന ആശയം കൂടുതൽ കരുത്താർജ്ജിച്ച് പ്രചരിപ്പിക്കേണ്ടിയിരിക്കുന്നു. ഓരോ ഹിന്ദുയുവാവും താനൊരു സനാതന ധർമ്മവിശ്വാസി എന്ന ബോധം ഉൾക്കൊണ്ട് ദേശസ്നേഹമുള്ള വരായും സ്വാശ്രയബോധവും സ്വയം പര്യാപ്ത തത്ത്വവും അംഗീകരിക്കുന്നവരും ആയി മാറേണ്ടതുണ്ട്. എത്രയോ സമ്പന്നമായ ഒരു

രാഷ്ട്രമായിരുന്നു ഭാരതം നൂറ്റാണ്ടുകൾക്ക്മുമ്പ്. ആരെല്ലാം വന്നു ഇവിടുന്ന് വിഭവങ്ങൾ കയറ്റിക്കൊണ്ടുപോകാൻ? എന്തെല്ലാമാണവർ ഇവിടെനിന്നും കയറ്റിക്കൊണ്ടുപോയത്? നാം നമ്മുടെ ചരിത്രത്തിന്റേയും സംസ്ക്കാരത്തിന്റേയും കാവൽമാലാഖമാരും പ്രചാരകരും ആകേണ്ട കാലം വൈകിപ്പോയിരിക്കുന്നു. സ്വാമിവിവേകാനന്ദനെപ്പോലെയുള്ള സ്വാമി രാമതീർത്ഥനെപ്പോലെയുള്ള രമണമഹർഷിയേയും ശ്രീരാമകൃഷ്ണദേവനെപ്പോലെയുള്ള അനവധി ഋഷീശ്വന്മാരുടെ ഉദ്ബോധനം ചെവിക്കൊള്ളാതിരുന്നതിന്റെ ശിക്ഷ നാം ഇതാഏറ്റുവാങ്ങിക്കൊണ്ടിരിക്കുന്നു.

നമ്മുടെ സ്വന്തം മണ്ണിൽ സ്വന്തം മാതൃഭൂമിയിൽ നാം അടിമകളെപ്പോലെ കഴിയുന്നു? നമുക്ക് രാഷ്ട്രീയ സ്വാതന്ത്ര്യമില്ല-മതസ്വാതന്ത്ര്യമില്ല. നാം വെറും അഭയാർത്ഥികളെപ്പോലെ ആയിരിക്കുന്നു. വിദേശികളും അവരുടെ അനുയായികളും ആർഷഭൂമിയിൽ വിദേശമതത്തിന്റേയും രാഷ്ട്രീയ അധികാരത്തിന്റേയും കുത്തക ഉറപ്പിച്ചിരിക്കുകയാണ്. നമ്മുടെ വിദ്യാഭ്യാസവും വ്യാപാരവ്യവസായങ്ങളും കൃഷിയും ഗോരക്ഷയും കലയും കൈത്തൊഴിലുമെല്ലാം വിദേശാധിപത്യത്തിന്റെ അതിപ്രസരംകൊണ്ട് തനിമയറ്റതും രോഗഗ്രസ്ഥവുമായിരിക്കുന്നു. ഈ ദുർബലതയിൽനിന്നും ഭീഷണിയിൽനിന്നും കരകയറാൻ മൂന്നുകോടി ജനതയേയും അവരുടെ നാടിനേയും രക്ഷിക്കാൻ ഹിന്ദുബോധം ഉണരാതെ മറ്റൊരു പ്രതിക്രിയയുമില്ലെന്ന് സ്വാമിജി തറപ്പിച്ചുപറയുന്നു.

താഴെപ്പറയുന്ന ഉദ്ധരണികൾ ഉദാഹരണമായി സ്വാമിജി ചൂണ്ടിക്കാട്ടുന്നു:-

Mrs. ആനിബസന്റ് പറയുന്നു-

"Make no mistake. Without Hinduism India has no future. Hinduism is the soil in to which India's roots are struck and torn out of it she will inevitably be like a tree torn out of its soil. If Hindus cannot save their country who shall save it? If India's own children donot cling its faith who shall guard it? Hindus alone can save India and India and Hinduism are one"

ഫ്രഞ്ച് തത്വശാസ്ത്രജ്ഞൻ വിക്ടർ കമ്പിൻസ് പറയുന്നത്- "നാം പൗരസ്ത്യദേശങ്ങളിലെ സാഹിത്യപരവും തത്ത്വജ്ഞാനപരങ്ങളുമായ കൃതികളെ, അതിലും വിശേഷിച്ചു പ്രാധാന്യമർഹിക്കുന്ന ഭാരതീയദർശനങ്ങളെ പരിശോധിക്കുമ്പോൾ, ഗഹനഗംഭീരങ്ങളായ നിരവധി തത്ത്വങ്ങൾ കണ്ടെത്താൻ കഴിയുന്നു എന്നുമാത്രമല്ല, പാശ്ചാത്യരുടെ പ്രതിഭ ആ തത്വങ്ങളെ സമഗ്രമായി വിലയിരുത്തുന്ന കാര്യത്തിൽ അസമർത്ഥങ്ങളായി കലാശിക്കുന്നുണ്ട്. നാം പൗരസ്ത്യ തത്ത്വജ്ഞാനത്തിന്റെ മുമ്പാകെ മുട്ടുകുത്താൻ പലപ്പോഴും നിർബന്ധിതരായിത്തീരുന്നു. എന്നാണ്."

ഭാരതശിരോരത്നം സ്വാമി വിവേകാനന്ദൻ ആഹ്വാനം ചെയ്യുന്നു നമ്മെ.

യവനരുടെ പെരുമ്പറ മുന്നേറുമ്പോൾ ഭൂമിവിറകൊണ്ട കാലമുണ്ടായിരുന്നു. എന്നാൽ യവനരുടെ പ്രാചീനരാജ്യം പറയാനൊരു കഥ ബാക്കിവെയ്ക്കാതെ ഭൂമുഖത്തുനിന്നുമാണ് മറഞ്ഞു. ഇഹലോകത്തിൽ അഭികാമ്യമായ ഏതിനും മുകളിൽ റോമൻകഴുകൻ പാറിപ്പറന്ന കാലമുണ്ടായിരുന്നു. റോമിന്റെ നാമം ശ്രവിച്ചമാത്രയിൽ ഭൂമി പ്രകമ്പനം കൊണ്ടിരുന്നു. എന്നാൽ ഇന്നോ? ആ ക്യാപിറ്റോളിയൻകുന്നുകൾ നാശത്തിന്റെ കൂമ്പാരമാണ്. സീസർചക്രവർത്തിമാർ ചെങ്കോൽ പിടിച്ചിരുന്നിടത്ത് ചിലന്തി വലകെട്ടുന്നു. അതുപോലെ കീർത്തിനേടിയ പല രാഷ്ട്രങ്ങളും ഭൂതലത്തിൽ ഉദിക്കുകയും അസ്തമിക്കുകയും ചെയ്തു. എന്നാൽ നാം ഭാരതീയർ ഇന്നും ജീവിക്കുന്നു.-നമ്മുടെ മതവും ജീവിക്കുന്നു. ആയിരമായിരം കൊല്ലങ്ങൾക്കൊണ്ട് ചിന്തിച്ചു ചിട്ടപ്പെടുത്തിയതും പാകപ്പെടുത്തിയതുമായ അതേ നിയമങ്ങൾ ഇന്നും ഇവിടെ ജീവിക്കുന്നു.

ഇന്ത്യയുടെ മോചനത്തിനായി ആയിരമായിരം യുവതീയുവാക്കളുടെ സേവനം അദ്ദേഹം അഭ്യർത്ഥിക്കുന്നു-

"ഒരു നൂറായിരം സ്ത്രീപുരുഷന്മാർ-വെറും രൂപധാരികളല്ല-യഥാർത്ഥ സ്ത്രീപുരുഷന്മാർ, പരിശുദ്ധിയുടെ മുദ്രയണിഞ്ഞവർ, ഈശ്വരനിലുള്ള അചഞ്ചലമായ വിശ്വാസംകൊണ്ട് പരിരക്ഷിക്കപ്പെട്ടിട്ടുള്ളവർ, പാവങ്ങളുടേയും പതിതരുടേയും അടിച്ചമർത്തപ്പെട്ടവരുടേയും പേരിലുള്ള സഹതാപംകൊണ്ട് ഊർജ്ജം പകരുന്ന രക്തധമനികളോടുകൂടി ദേശത്തുടനീളം സഞ്ചരിച്ച് മുക്തിയ്ക്കുള്ള മാർഗ്ഗത്തെപ്പറ്റി, സഹായത്തിന്റെ സുവിശേഷത്തെപ്പറ്റി, സാമൂഹ്യമായ ഉന്നതിയുടെ കാഹളത്തെപ്പറ്റി, സമത്വത്തിന്റെ സന്ദേശത്തെപ്പറ്റി ഉച്ചൈസ്തരം ഉദ്ഘോഷിക്കണം."

ബ്രിട്ടീഷ് ഭരണകാലത്ത് തിരുവിതാംകൂർ ദിവാനായിരുന്ന കേണൽ മൺറോ സായിപ്പ് തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടിൽ രേഖപ്പെടുത്തിയിട്ടുള്ളത്.'

"ഒരു നല്ല കൃഷിപദ്ധതി, അതുല്യമായ വ്യവസായ സാമർത്ഥ്യം ആഡംബരത്തിനോ സുഖസൗകര്യത്തിനോ ആവിശ്യമുള്ളതെന്തും ഉല്പ്പാദിപ്പിക്കുന്നതിനുള്ള കഴിവ്, എഴുതാനും വായിക്കാനും കണക്കുകൂട്ടാനും പഠിപ്പിക്കാൻവേണ്ടി ഓരോഗ്രാമത്തിലും ഏർപ്പെടുത്തിയിട്ടുള്ള വിദ്യാലയങ്ങൾ പരസ്പരമുള്ള ഔദാര്യം ബഹുമാനപൂർവ്വമുള്ള സൽക്കാരം, എല്ലാറ്റിനുംമീതെ സ്ത്രീകളോട് ബഹുമാനത്തോടും മര്യാദയോടും വിശ്വസനീയതയോടും കൂടി പെരുമാറുക എന്നിവ ഒരു പരിഷ്കൃതജനതയെ കുറിക്കുന്ന ലക്ഷ്ണങ്ങളാണെങ്കിൽ ഹിന്ദുക്കൾ ഒരു വിധത്തിലും യൂറോപ്യന്മാരെക്കാൾ പിന്നണിയിലല്ല എന്നുമാത്രമല്ല, ഇന്ത്യയും ഇംഗ്ലണ്ടും തമ്മിൽ കയറ്റിയിറക്കാനുള്ള സാധനസാമഗ്രികളിലൊന്നാണ് നാഗരികതയെങ്കിൽ ഇംഗ്ലണ്ടിന് ഇന്ത്യയിൽനിന്നും വേണ്ടുവോളം ഇറക്കുമതിചെയ്ത് സമ്പാദ്യമുണ്ടാക്കാമെന്നെനിയ്ക്കുറപ്പുണ്ട്" എന്നാണ്.

അങ്ങനെ ആരെല്ലാം ഇന്ത്യയിൽനിന്നും ഇറക്കുമതി ചെയ്ത് സമ്പാദ്യമുണ്ടാക്കി? ഡച്ചുകാരും, പോർട്ടുഗീസുകാരും, സ്പെയിനും, ഗ്രീസും, റോമും, പേർഷ്യക്കാരും, അറബികളും, ഫ്രഞ്ചുകാരും, ഇറ്റലിക്കാരുമെല്ലാം ഐശ്വര്യപൂർണ്ണവും സമ്പൽസമൃദ്ധവുമായ ഭാരതത്തിന്റെ ശാസ്ത്ര സാങ്കേതികജ്ഞാനവും ശൂന്യാകാശഗവേഷണ വിജ്ഞാനവും ഉൾപ്പെടെ ആയുർവേദവും ധനുർവേദവും അർത്ഥശാസ്ത്രവും ചാണക്യനീതിയും ജ്യോതിർശാസ്ത്രപരമായ അറിവും സംസ്കൃതഭാഷയും വേദഗണിതവും എല്ലാംതന്നെ അളവില്ലാതെ കയറ്റിക്കൊണ്ടുപോവുകയും ക്ഷേത്രങ്ങൾ കൊള്ളചെയ്തു നശിപ്പിക്കുകയും സംസ്ക്കാരത്തെ തകർക്കുകയും ചെയ്തു. ധീരമായ ചെറുത്തുനിൽപ്പും പോരാട്ടവും ഇനിയും ഇല്ലാതിരുന്നാൽ ഇപ്പോൾത്തന്നെ ദുർബലമായിരിക്കുന്ന ഹിന്ദുസമാജം ഭൂമുഖത്തുനിന്നും തുടച്ചുമാറ്റപ്പെടുമെന്നുള്ളതിന് സംശയമില്ല. അവസരത്തിനൊത്ത് ഉയർന്നും ഉണർന്നും കർമ്മനിരതരാവാൻ ആബാലവൃദ്ധം ജനങ്ങളേയും സ്വാമിജി ഉദ്ബോധിപ്പിക്കുന്നു. ഇത്തരം ഉദ്ബോധനങ്ങളും ആഹ്വാനവും തുടർന്നുള്ള പേജുകളിൽ കുറേക്കൂടി കരുത്താർജ്ജിക്കുന്നതു കാണുക. ആർഷധർമ്മത്തേയോ സംസ്ക്കാരത്തേയോ ആരുംതള്ളിപ്പറയുന്നത് സഹിക്കാനുള്ള മനോഭാവം സ്വാമിജിയിൽ കുറവെന്നുതന്നെ പറയാം.

ഇതിന്റെ ശാസ്ത്രീയതയും പൗരാണികതയും വൈപുല്യവും അത്രയ്ക്ക് അതുല്യമാണ്. നിസ്തുലമാണ്. നാമിതിന്റെ പ്രാധാന്യം വളരെ പരിമിതമായേ മനസ്സിലാക്കുന്നുള്ളൂ. ആത്മാന്വേഷണം നമ്മിൽ പലർക്കും കുറവാണ്. ക്ലേശസഹനത്തിന് അധികമാരും ഒരുങ്ങുന്നില്ല. അതിനാർക്കും സമയവുമില്ല. അളവറ്റ മൂല്യങ്ങളുള്ള നമ്മുടെ ഗ്രന്ഥങ്ങളേയും അവ നമുക്കു സമ്മാനിച്ച മുൻതലമുറയേയും അറിയാനും ആദരിക്കാനും വൈകിക്കൂടാ. വരുംതലമുറയ്ക്കുവേണ്ടി ഈടുറ്റ എന്തെങ്കിലും അവശേഷിപ്പിച്ചിട്ടുവേണം നമുക്കു മൺമറയാൻ-ഇതൊക്കെയാണ് ,സ്വാമിജിയുടെ വിലപ്പെട്ട നിർദ്ദേശങ്ങളും ഉപദേശങ്ങളും.

പ്രഭാഷണവേളകളിൽ അദ്ദേഹം ആവർത്തിക്കാറുള്ള ചില നുറുങ്ങു ചിന്തകൾകൂടി ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ! ഭാഗവതമാഹാത്മ്യത്തിൽ ഗോകർണ്ണൻ സ്വപിതാവായ ആത്മദേവനുനൽകുന്ന ഉപദേശം നമുക്കു മാർഗ്ഗദർശകമാണ്.

"ധർമ്മംഭജസ്വ സതതം ത്യജലോകധർമ്മാൻ
സേവസ്വ സാധുപുരുഷാൽ ജഹികാമതൃഷ്ണാ
അന്യസ്യദോഷ ഗുണചിന്തനമാശു ത്യക്ത്വാ
സേവാകഥാരസമഹോനിതരാംപിബത്വം"

**(ഭഗവദ് ഭജനരൂപമായ ധർമ്മത്തെ സമാശ്രയിച്ച് ഭൗതികകർമ്മങ്ങൾ വെടിയുക. സജ്ജനങ്ങളെ സേവിക്കുകയും കാമതൃഷ്ണ പരിത്യജിക്കുകയും ചെയ്യുക. അന്യരുടെ ഗുണദോഷവിചിന്തനം ഉപേക്ഷിച്ച് ഭഗവദ്സേവയിലും ഭാഗവതകഥാമൃത സേവയിലും മുഴുകുക.)**

കാലം ആഹ്വാനം ചെയ്യുന്ന കടമകളെക്കുറിച്ച് സ്വാമിജി ഇപ്ര കാരം മുന്നറിയിപ്പു നൽകുന്നു. സത്യം, തപം, ശൗചം, ദയ തുടങ്ങിയ ധർമ്മത്തിന്റെ നാലുപാദങ്ങൾ ഇന്ന് അപ്രത്യക്ഷമായിരിക്കുകയാണ്. രോഗങ്ങൾ പെരുകുന്നു. ആയുസ്സ് കുറയുന്നു. മരണം എപ്പോഴെന്ന് നിശ്ച യമില്ല. പാശ്ചാത്യവിദ്യാഭ്യസവും സംസ്ക്കാരവും ഗ്രാമതലങ്ങ ളിൽപ്പോലും പ്രചുര പ്രചാരം നേടുന്നു. ദാരിദ്ര്യംമൂലം കലഹവും കലാ പവും വർദ്ധിച്ചുവരുന്നു. ജന്മലക്ഷ്യത്തെക്കുറിച്ച് ചിന്തിക്കാൻ ആർക്കും സമയമില്ല.

അനീതിയും കാപഢ്യവും നഗ്നനൃത്തമാടുന്നു. ആര്യന്മാരുടേയും ദ്രാവിഡരുടേയും ആ നല്ല സംസ്ക്കാരം കടൽകടന്നുവന്ന കച്ചവടസം സ്ക്കാരത്തിൽ മുങ്ങിപ്പോയിരിക്കുന്നു. എന്തിനും ഏതിനും യന്ത്രങ്ങ ളുടെ സഹായംതേടുന്ന മനുഷ്യൻ സ്വയം യന്ത്രമായിമാറിയിരിക്കുന്നു. ശരിയായ ഉദരപൂജ സാധ്യമാകാതിരിക്കെ ഈശ്വരപൂജ എങ്ങനെ സാധ്യ മാകും? സമൂഹത്തിന് പൊതുവിൽ ഇതൊരു ദുഷ്ക്കാലമാണെങ്കിലും വ്യക്തികൾക്ക് നന്നാകാനുള്ളമാർഗ്ഗം ഇപ്പോഴും തുറന്നുതന്നെ കിടക്കു ന്നു. അവർക്കിത് കലിയുഗമല്ല, സത്യയുഗമാണ്. അത്തരക്കാർ പരീ ക്ഷിത്തിനെപ്പോലെ ബ്രഹ്മജിജ്ഞാസയോടെ യോഗ്യനായ ഒരു ഗുരു വിനെ സ്വീകരിച്ച് ആത്മജ്ഞാനം സമ്പാദിച്ച് ജന്മലക്ഷ്യം പ്രാപിക്കണം.

ശ്രീമദ്ഭാഗവതം മൂലഗ്രന്ഥത്തിൽ ആറേഴുതവണ ആവർത്തി ക്കുന്ന ശ്ലോകം അറിഞ്ഞിരിക്കുന്നത് ഉത്തമമാണ്.

"അർത്ഥേ്യഹ്യവിദ്യമാനേ / പിസംസൃതിർ ന നിവർത്തതേ
ധ്യായതോ വിഷയാനസ്യസ്വപ്നേ / നർത്ഥാഗമോയഥാ"

(സ്വപ്നത്തിൽ കാണപ്പെടുന്ന വസ്തുക്കൾക്കൊന്നും അസ്തി ത്വമില്ലെങ്കിലും സ്വപ്നത്തിൽനിന്നും നിവൃത്തമാകാത്തിടത്തോളംകാലം അതിന്റെ യാഥാർത്ഥ്യം സ്പഷ്ടമാകാതിരിക്കുന്നതുപോലെ, വിഷയാ സക്തനായ പുരുഷന്റെ ജനനമരണരൂപമായ സംസാരം നിത്യമോ സത്യമോ അല്ലെങ്കിലും ആത്മജ്ഞാനം ഉദിക്കുന്നതിനുമുമ്പ് നിവൃത്ത മാകുന്നില്ല.)

ഈ ആത്മജ്ഞാനോദയത്തിന് ഹൃദയം നിർമ്മലമാകണമെന്ന് സ്വാമിജി സോദാഹരണം ഉപദേശിക്കുന്നു. കണ്ണാടിയും ചുവരും മണ്ണു കൊണ്ട് നിർമ്മിതമാണ്. കണ്ണാടിയിൽ മുഖം കാണാം. ചുവരിൽ സാധ്യ മല്ല. ഹൃദയം നിർമ്മലവും വാസനാരഹിതവുമാകുമ്പോൾ ആത്മ ജ്ഞാനം അഥവാ ബ്രഹ്മജ്ഞാനം സ്വയം പ്രകാശിതമാകുന്നു.

ഭഗവദ്ഗീതയിലെന്നപോലെ ശ്രീമദ്ഭാഗവതത്തിലും ഭഗവദ്രൂപ വർണ്ണനം എപ്രകാരമെന്ന് സ്വാമിജി സിദ്ധാന്തിക്കുന്നതു കാണുക:-

"ജ്ഞാനം വിശുദ്ധം പരമാർത്ഥമേക-
മനന്തരം ത്വ ബഹിർബ്രഹ്മസത്യം
പ്രത്യക്പ്രശാന്തം ഭഗശ്ചബ്ദസംജ്ഞം
യദ്വാസുദേവംകവയോവദന്തി"

(വിശുദ്ധവും ജ്ഞാനസ്വരൂപവും അദ്വിതീയവുമായ അകംപുറമെന്ന ഭേദമില്ലാത്തതും വ്യാപകവും പ്രത്യഗാത്മരൂപത്താൽ പ്രശാന്തവുമായ പരമാർത്ഥ തത്വമാണ് വാസുദേവനായ ഭഗവാൻ.

"ആദാവന്തേ ജനാനാം സദ്ബഹിരന്തഃ പരാവരം
ജ്ഞാനം ജ്ഞേയം വചോവാച്യം തമോജ്യോതിഃ സ്ത്വയംസ്വയം"

(ജനകോടികളുടെ ആദ്യന്തഹേതുവും അകവും പുറവും നിറഞ്ഞിരിക്കുന്നതും, ഉയർന്നതും, താഴ്ന്നതും, വാക്കും വാച്യവും ജ്ഞാനവും ജ്ഞേയവും ഇരുട്ടും പ്രകാശവും സത്തും സമസ്തവും പരമാത്മാവ് മാത്രമാണ്.)

"യേന ചേതയതേവിശ്വം, വിശ്വംചേതയതേനയം
യോ ജാഗർത്തിശയാ $f$ സ്മിന്നായംതംവേദവേദസഃ"

(യാതൊന്നിന്റെ സത്തകൊണ്ട് വിശ്വംമുഴുവനും ചൈതന്യപൂർണ്ണമായി തീരുന്നുവോ, ഏതിനെ വിശ്വത്തിന് ചൈതന്യമുള്ളതാക്കാൻ കഴിയുന്നില്ലയോ, വിശ്വം ലയിച്ചശേഷവും സാക്ഷീരൂപത്തിൽ എന്ത് ഉണർന്നിരിക്കുന്നുവോ ഏതിനെ ജഗത്തിന് അറിയാൻ കഴിയുന്നില്ലയോ ആ പരമാത്മാവ് ഈ ജഗത്തിനെ ശരിക്കും അറിയുന്നു.)

"യസ്മിന്നിദം യതശ്ചേദം യഇദം സ്വയം
യോ $f$ സ്മാത് പരസ്മാച്ചപരസ്തം പ്രപദ്യേസ്വയംഭൂവം"

(യാതൊന്നിൽ ഈ ജഗത്തുസ്ഥിതമാണോ, യാതൊന്നിൽനിന്നുണ്ടായോ, ഏതിനാൽ ഈ ജഗത്തു വ്യാപ്തമാണോ യാതൊന്നു ജഗത്തായി രൂപംകൊണ്ടോ, യാതൊന്ന് ഈ കാര്യകാരണ ജഗത്തിനും ഉപരിയാണോ ആ സ്വയംഭൂവായ ഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു.) ഇത് ഇന്ദ്രദ്യുമ്നൻ എന്ന ഗജേന്ദ്രന്റെ ശാപ മോക്ഷത്തിനായുള്ള പ്രാർത്ഥനയാണ്.

"സവൈനദേവാസുര മർത്ത്യതിര്യക്
നസ്ത്രീനഷണ്ഡോനപുമാൻനജന്തുഃ
നായം ഗുണഃകർമ്മന സന്നചാസ-
ന്നി.ഷേധശേഷോ ജയതാദ $f$ ശേഷഃ"

**(ശ്രീവാസുദേവനെ ഞാൻ നേരാംവണ്ണം അറിയുന്നില്ല. അവിടുന്ന് അസുരൻ, മനുഷ്യൻ തിര്യക്ക് , സ്ത്രീ നപുംസകം പുരുഷൻ അഥവാ ജീവൻ എന്നിവയോ ഗുണം, കർമ്മം, സത്ത്, അസത് എന്നിവയോ അല്ല. നേതിവാക്യത്താൽ എല്ലാം നിഷേധിച്ചശേഷം അന്യരൂപമായി ശേഷിക്കുന്ന സർവ്വസ്വരൂപനായ ശ്രീപരമേശ്വരൻ വിജയിച്ചാലും. സർവ്വചരാചരങ്ങളിലും അന്തര്യാമിയായി പരിലസിക്കുന്ന ആ ദേവൻ എന്നെ ഉദ്ധരിക്കാനായി പ്രത്യക്ഷനായാലും.**

**ഇതുകേവലം ഇന്ദ്രദ്യുമ്നന്റെ മാത്രം പ്രാർത്ഥനയല്ല. ഓരോ മനുഷ്യാത്മാവിന്റേയും പ്രാർത്ഥനയാണ്. ദേവന്മാരിൽനിന്നോ മഹർഷിമാരിൽനിന്നോ ഏതെങ്കിലും പ്രകാരമുള്ള ശാപം നിമിത്തമായി**

മനുഷ്യാത്മാക്കളായി ജനിക്കാൻ ഇടയായിട്ടുള്ളവരാണ് നാം. ഓരോ രുത്തരും. ഏതു ശാപം എപ്രകാരം വന്നുചേർന്നുവെന്ന് അജ്ഞാനവിസ്മൃതിയാൽ നാം അറിയുന്നില്ലെന്നുമാത്രം. അവതാരികയിൽ ഡോ: എൻ.ആർ. ഗോപിനാഥപിള്ള ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ

"പയ്യീച്ച പൂച്ച പുലി, വണ്ടെലി, ഞണ്ടുപച്ച-
പ്പയ്യെന്നു തൊട്ടു പലമാതിരിയുള്ള ജന്മം
പയ്യെക്കടന്നു പുനരീപുരുഷാകൃതിത്വം
കൈയ്യിൽ കിടച്ചതു കളഞ്ഞു കുളിച്ചിടല്ലേ!"

ഹരിനാമകീർത്തനം, ജ്ഞാനപ്പാന, ഭജഗോവിന്ദം, തുടങ്ങി എണ്ണമറ്റ ആർഷകൃതികളെല്ലാംതന്നെ പരമപവിത്രമായ ഈ സത്യംതന്നെയാണ് ഉച്ചെസ്തരം ഉദ്ഘോഷിക്കുന്നത്.

"പരയുടെ പാലുനുകർന്ന ഭാഗ്യവാന്മാ-
ക്കൊരുപതിനായിരമാണ്ടൊരല്പകാലം
അറിവപരപ്രകൃതിക്കധീനമായാല -
രനൊടി ആയിരമാണ്ടുപോലെ തോന്നും
ഉലകിനു വേറൊരു സത്തയില്ലതുണ്ടെ-
ന്നുലകരുരപ്പതു സർവ്വമൂഹഹീനം
ജലനുവിലേശയമെന്നു തോന്നിയാലും
നലമിയലും മലർമാലനാഗമാമോ?"

തുടങ്ങിയ ശ്രീനാരായണഗുരുവിന്റെ ആത്മോപദേശ ശതകവും ജന്മസാഫല്യമെന്ന യുക്തിമാർഗ്ഗത്തിന്റെ മുഖ്യലക്ഷ്യത്തെ മുക്തകണ്ഠം വാഴ്ത്തുന്നു. വേദാന്തക്കടലിന്റെ ആഴങ്ങളിൽ മുങ്ങിത്തപ്പി ആവോളം മുത്തുകളും രത്നങ്ങളും വാരിക്കൂട്ടി അനുഭവിക്കാമെന്നാണ് മറ്റ് ഋഷിവര്യന്മാരൊടൊപ്പം നമ്മുടെ സ്വാമിജിയുടേയും ഉപദേശം.

ഉപസംഹാരമായി മറ്റുചില അത്യാവശ്യവിവരങ്ങൾ സൂചിപ്പിച്ചുകൊള്ളട്ടെ. അദ്ദേഹം നയിക്കുന്ന സാമൂഹ്യസേവാ പ്രവർത്തനങ്ങളെ അനുകൂലിച്ചുകൊണ്ടും അഭിനന്ദിച്ചുകൊണ്ടും ചിലമഹാത്മാക്കൾ അയച്ച കത്തുകൾ എന്റെ പ്രസ്താവനയ്ക്ക് ഉപോൽബലകമാകയാൽ അവയിൽ ചിലത് ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ!

കന്യാകുമാരി ജില്ലയിലെ കുഴിത്തുറനിന്നും 31-08-1987-ൽ അഡ്വ: കെ.ചന്ദ്രശേഖരൻപിള്ള അയച്ച കത്ത്-മഹാശയ,

കത്തുപൊട്ടിച്ച് വായിച്ചുകഴിഞ്ഞതേയുള്ളൂ. താങ്കളുടെ ഏതു സാംസ്ക്കാരിക പ്രവർത്തനങ്ങളിലും ആവുംവിധം സഹകരിക്കാൻ തയ്യാറാണ്. ഭരണസമിതി അംഗത്വമൊന്നുംവേണ്ട. അതിലേയ്ക്കുള്ള പ്രാപ്തരായ ആളുകളെ തെരഞ്ഞു പിടിക്കണം. നല്ലതും തീയതും തിരിച്ചറിയാൻ മിക്കപേർക്കും അവസരം ലഭിക്കുന്നില്ലെന്നുള്ളതാണ് ഇന്നത്തെ പരിതാപകരമായ സ്ഥിതിവിശേഷം. അന്തരത്തിലുള്ളതാണ് നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായവും ചുറ്റും കാണുന്ന ജീവിതരീതിയും.

സ്വാതന്ത്ര്യപ്രാപ്തിയ്ക്കുശേഷമുള്ള രാഷ്ട്രീയ പ്രവർത്തനങ്ങളുടെ ഫലമാണിത്. ജീവിതമെന്നാൽ വിദ്വേഷവും മത്സരവുമാണെന്ന് ഉള്ളിൽ ഉറച്ചിട്ടുള്ളവരെ മാത്രമാണ് നാം എവിടേയും കാണുന്നത്. ആസുരശക്തി സർവ്വത്ര വ്യാപിച്ചിട്ടുണ്ടെന്ന് ചുരുക്കം. ഇതിനെതിരായി ഒരു വലിയ ദൈവിക ശക്തിയുടെ ആവിർഭാവം ഉണ്ടായേ മതിയാവൂ. അതിനു കള മൊരുക്കാനുള്ള ഏതൊരു ശ്രമവും അഭിനന്ദാർഹമാണ്. മതവിദ്വേഷം ജാതിവിദ്വേഷം എന്ന രണ്ടു വിഷവാതകങ്ങൾ നിരന്തരമായി ഉൽപ്പാദി പ്പിക്കുകയും സംഭരിച്ചുവയ്ക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണീ രാജ്യത്തിൽ. ഇതിനു കാരണഭൂതന്മാരായ "മാന്യന്മാ"രെ തിരിച്ചറിഞ്ഞ് അകറ്റിനിർത്തിയാൽ മാത്രമേ രാജ്യത്തിനു രക്ഷയുള്ളൂ. അതു ക്ലിഷ്ട സാധ്യമാണെന്നതിൽ സംശയംവേണ്ട. എങ്കിലും നമ്മാൽ കഴിവതൊക്കെ ചെയ്യുക-ധർമ്മസംസ്ഥാപനാർത്ഥായ.

മതദ്രോഹികളായ മതനേതാക്കന്മാരേയും സ്വാർത്ഥമാത്രം പ്രേരി തരായ രാഷ്ട്രീയ നേതാക്കളേയും രാഷ്ട്രത്തിന്റെ ശത്രുക്കളായി കാണാൻകഴിയുന്ന വിവരമുള്ള ആളുകളുടെ സംഖ്യവർദ്ധിച്ചാൽ മാത്രമേ രാജ്യം രക്ഷപ്പെടൂ.

ഈ രണ്ടു വിഭാഗത്തിൽപ്പെട്ട രാഷ്ട്രശത്രുക്കളും (രാജ്യദ്രോഹി കൾ) ഇപ്പോൾ പരസ്പരം കൂട്ടുകെട്ടിലാണെന്നുള്ളതാണ് സത്യം. അവർ പരസ്പരം പഴിപറയുന്നത് ഭയങ്കരമായ ഒരു നേരമ്പോക്കുമാത്രം. തന്റെ മതത്തിന് അല്ലെങ്കിൽ തന്റെ കക്ഷിക്ക് "ലോകാധിപത്യം" എന്ന ലക്ഷ്യം വച്ചുകൊണ്ട് വിദ്വേഷം വളർത്തി ലക്ഷ്യംനേടാൻ യത്നിക്കുന്ന മതനേ താവും രാഷ്ട്രീയനേതാവും കാര്യത്തിൽ ഒന്നുതന്നെ. ഇതൊക്കെയാണ് നാം വ്യക്തമായി മനസ്സിലാക്കേണ്ടതും മറ്റുള്ളവരെ ബോധ്യപ്പെടുത്തേ ണ്ടതുമായ കാര്യങ്ങൾ. ചെയ്യേണ്ടതു ചെയ്യാതിരിക്കുന്നതും ചെയ്തു കൂടാത്തതു ചെയ്യുന്നതും രണ്ടും ഒന്നുപോലെ അധർമ്മം തന്നെ. സ്നേഹാദരസമന്വിതം,

താങ്കളുടെ,

**കെ. ചന്ദ്രശേഖരൻപിള്ള (ഒപ്പ്)**

യുഗധർമ്മങ്ങൾ നിർഭയം നിറവേറ്റിക്കൊണ്ടുള്ള ശാരദാലയ ത്തിന്റെ കർമ്മപരിപാടികളിലെ സംശുദ്ധിയും ആത്മാർത്ഥതയും യഥാർത്ഥമായിത്തന്നെ ബോധ്യപ്പെട്ടുകൊണ്ടുള്ള ഒരു ഉത്തമസുഹൃ ത്തിന്റെ നിഷ്ക്കപടമായ ഈ അഭിപ്രായപ്രകടനം നിശ്ചയമായും അദ്ദേഹത്തിന് സ്വകർമ്മത്തിൽ കുതിച്ചുയരുവാനും മുന്നേറാനും സീമ യറ്റ പ്രചോദനമേകി എന്നുവേണം കരുതാൻ.

ചെങ്ങന്നൂരിന് സമീപം പാണ്ഡനാട്ടുനിന്നും മതാചാര്യ എം. എൻ. ബാലകൃഷ്ണപിള്ള 3-09-1987-ൽ അയച്ചകത്തിൽ ഈ ദൃശപ്ര വർത്തനങ്ങൾക്കുള്ള പിന്തുണ പ്രഖ്യാപിച്ചിരിക്കുന്നു.

ധന്യാത്മൻ,

അയച്ച കത്തുകിട്ടി. വളരെ സന്തോഷമുണ്ട്. വളരെ പ്രതീക്ഷ യോടെയാണ് ഞാൻ ധർമ്മസംഘവുമായി ബന്ധപ്പെട്ടത്. ഭൗതികമായ എന്തെങ്കിലും നേടാമെന്നല്ല-ആത്മീയമായ ഒരു സംതൃപ്തി. താങ്കളുടെ എല്ലാ സംരംഭങ്ങൾക്കും എന്റെ വിജയാശംസകൾ-എന്റെ പിന്തുണയു മുണ്ട്. ഇക്കാര്യങ്ങളെല്ലാം എന്നെ അറിയിക്കാൻ സന്മനസ്സ് ഉണ്ടായ തിലും എന്നെക്കൂടെ ഭാഗഭാക്കാക്കാൻ സൗമനസ്യം കാണിച്ചതിനും നന്ദിയുണ്ട്. താങ്കളുടെ എല്ലാ തീരുമാനങ്ങളോടും ഞാൻ യോജിക്കു ന്നു. എന്റെ എല്ലാവിധ സഹായസഹകരണങ്ങളുമുണ്ട്. വിവരങ്ങളെല്ലാം യഥാസമയം അറിയിക്കുക. തൽക്കാലം ചുരുക്കട്ടെ.

ക്ഷേമാന്വേഷണങ്ങളോടെ,

സ്വന്തം,

പാണ്ഡനാട്
3-09-1987

**ബാലകൃഷ്ണപിള്ള** (ഒപ്പ്)

പൂജനീയ ശ്രീചട്ടമ്പിസ്വാമി തിരുവടികൾ കുട്ടികളുടെ കൂട്ടത്തിൽ ഒരു കൊച്ചുകുട്ടിയെപ്പോലെ പെരുമാറിയിരുന്നു എന്ന് കേട്ടിട്ടുണ്ട്. ഒരു പാമ്പാട്ടിക്ക് പാമ്പുകളെയെന്നപോലെ ശ്രീ ശാരദാലയത്തിനും കുട്ടി കളെ മെരുക്കുന്ന വിദ്യ വശമായിരുന്നു എന്ന് പലരും പറയാറുണ്ട്. ഉദാ ഹരണമായി തിരുവനന്തപുരത്തുനിന്നും 20-3-01-ൽ മാആനന്ദമയീദേവി അയച്ച കത്തുകാണുക:-

ഓം

ബ്രഹ്മശ്രീ കൈലാസാനന്ദതീർത്ഥപാദസ്വാമികൾക്ക്,

"ഓം ശക്തി ഓം"

നമസ്തേ! ഈശ്വരകൃപയാൽ ക്ഷേമംതന്നെ ആണല്ലോ? ചെറു കോൽപ്പുഴയിൽ വരുന്നതുകൊണ്ട് എല്ലാവരേയും കാണാനാകുന്നുണ്ട്.

ഇപ്പോൾ ഈ കത്ത് കുറിക്കുന്നത് ഒരു പ്രധാനകാര്യത്തിനുവേ ണ്ടിയാണ്. തിരുവനന്തപുരത്ത് ശ്രീ പരശുരാമക്ഷേത്രം ബലിക്കടവിനു സമീപം "ലങ്ക" എന്ന സ്ഥലത്ത് ആശ്രമം പ്രവർത്തിച്ചു വരികയാണ്. ജനങ്ങൾക്ക് തീരെ ആദ്ധ്യാത്മിക സംസ്ക്കാരം കാണുന്നില്ല. ഒരു ഗീതാ പ്രഭാഷണവും ലക്ഷ്മീനാരായണപൂജയും നടത്തി. ഇനിയും ഈ അവ ധിക്കാലത്ത് ഏപ്രിൽ 1 മുതൽ 15 വരെ കുട്ടികൾക്കായി ഒരു പഠന ക്യാമ്പ് നടത്തണമെന്ന് ഉദ്ദേശിക്കുന്നു. കുട്ടികളോട് ഇടപഴകുവാനും അവരെ ബോധവാന്മാരാക്കുവാനും അങ്ങയെപ്പോലെ യോജിച്ചവർ ചുരു ക്കമാണ്. ഈ 15 ദിവസം ഇവിടെവന്ന് താമസിച്ച് കുട്ടികൾക്ക് നേതൃത്വം കൊടുത്താൽ വളരെ ഉപകാരമായിരിക്കും.

എത്രയുംവേഗം മറുപടി പ്രതീക്ഷിച്ചുകൊണ്ട്

**മാ ആനന്ദമയീ** (ഒപ്പ്)

മാതാജി, ശക്തിപാദാശ്രമം, പാണ്ടിമുട്ടം

തിരുവല്ലം.

തിരുവനന്തപുരം
20-3-2001

സ്വാമിജിയുടെ പഠനഗവേഷണങ്ങൾ ഏതെല്ലാം മേഖലകളെ സ്പർശിച്ചിരുന്നുവെന്നും അന്വേഷണചക്രവാളം എത്ര വിപുലമായിരുന്നുവെന്നും ഇന്ത്യൻ സ്വാതന്ത്ര്യത്തിന്റെ 40-ാം വാർഷികം കൊണ്ടാടപ്പെടുന്ന വേളയിൽ അദ്ദേഹം സ്ഥാപിച്ച "ന്യൂസബർമതി" ആശ്രമത്തിന്റെ ഉദ്ദേശലക്ഷ്യങ്ങൾ വിളംബരം ചെയ്യുന്നു.

"NEW SABARMATHI" founded on 15th August 1987 at the dawn of the 40th Anniversary of Indian Indipendence an unique institution. It is a socio-spiritual organization for preaching "Sanadhana Dharma" aiming at service, love, meditation and realization. It also aims at charitable and social service activities, to help the poor, nurse the risk uplift the down trodden, eradicate social evils such- as untouchability, drinking, casteism, linguistic, fanaticism, sexbias, terorism etc to propagate Gandhian principles of truth non- violence and self reliance , affection for our country's rich and varied cultural heritage which had successfully with stood so many tests, trials and tributations etc...

ഒരേ സമയം വമ്പിച്ച സാമൂഹ്യമാറ്റവും വ്യക്തിജീവിതത്തിന്റെ പരിശുദ്ധിയും ലക്ഷ്യംവച്ചുകൊണ്ടുള്ള സ്വാമിജിയുടെ പ്രഭാഷണങ്ങൾ പലതും പത്രപംക്തികളിൽ സ്ഥലംപിടിച്ചിട്ടുള്ളവയിൽ ചിലതുകൂടി സൂചിപ്പിച്ചുകൊള്ളട്ടെ!

## "സംഘർഷാത്മക മനുഷ്യജീവിതം ഭാവസാന്ദ്രമാക്കാൻ ആദ്ധ്യാത്മികശാസ്ത്രം: സ്വാമികൈലാസനാഥാനന്ദ"

(മലയാള മനോരമ 2001 ഫെബ്രുവരി 8 വ്യാഴം)

ചെറുകോൽപ്പുഴ-സംഘർഷാത്മക മനുഷ്യജീവിതത്തെ ഭാവസാന്ദ്രമാക്കാൻ ആദ്ധ്യാത്മിക ശാസ്ത്രത്തിനേ കഴിയൂ എന്ന് സമസ്ത ഹിന്ദു വികാസ പരിഷത്ത് സംസ്ഥാന പ്രസിഡന്റും കണ്ണൂർ ശ്രീ. ഉമാമഹേശ്വരാശ്രമം മഠാധിപതിയുമായ സ്വാമികൈലാസനാഥാനന്ദതീർത്ഥപാദർ പറഞ്ഞു.

അയിരൂർ-ചെറുകോൽപ്പുഴ ഹിന്ദുമത പരിഷത്തിൽ മതപ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം.

രാഷ്ട്രത്തിന്റെ താളം തെറ്റിയ സമ്പദ്ഘടനയാണെങ്കിലും തകിടംമറിഞ്ഞ് മുറിഞ്ഞുപോയ കുടുംബബന്ധമായാലും കടപുഴകിയ വ്യക്തിജീവിതമായാലും മേൽഗതിക്ക് ആദ്ധ്യാത്മികശാസ്ത്രം ഉപകരിക്കും.

വേദോപനിഷത്തുകൾ നിത്യജീവിതത്തിന് അടിത്തറ പാകുന്ന പ്രായോഗികവേദാന്തമാണ് ഉൾക്കൊള്ളുന്നത്. സങ്കീർണ്ണങ്ങളായ പ്രശ്നങ്ങളെ ധീരമായി അഭിമുഖീകരിക്കാനും പ്രത്യാശയോടെ മുന്നേറുവാനും

ഉപനിഷത്തുകൾ സഹായിക്കുന്നു. പ്രതിസന്ധികളിൽ തളരാതെ പ്രലോഭനങ്ങളിൽ കുടുങ്ങാതെ മുന്നേറാൻ ഭഗവദ്ഗീത ഉദ്ഘോഷിക്കുന്നു. മനസ്സിന്റെ വാതായനങ്ങൾ അടച്ചിടുമ്പോഴാണ് ഹൃദയത്തിൽ ഈശ്വരചൈതന്യം കുറയുന്നത്. ആചാര്യന്മാരെ നാം അനുസരിക്കണം. എങ്കിലേ വ്യക്തിജീവിതം സമ്പന്നവും സമൃദ്ധവുമാക്കാൻപറ്റൂ- സ്വാമി പറഞ്ഞു.

## "ജീവിതം പൂർണ്ണമാകാൻ ആർഷജ്ഞാനം ഉൾക്കൊള്ളണം."

(പുണ്യഭൂമി 1-12-2001)

മാവേലിക്കര-ഭൗതികശാസ്ത്രം എത്രതന്നെ വളർന്നാലും ആദ്ധ്യാത്മികജ്ഞാനം ഉൾക്കൊള്ളാൻ കഴിഞ്ഞാലേ മനുഷ്യജീവിതം പൂർണ്ണമാകുകയുള്ളൂ എന്ന് സ്വാമി കൈലാസനാഥാനന്ദതീർത്ഥപാദർ അഭിപ്രായപ്പെട്ടു. സമസ്ത ഹിന്ദുപരിഷത്തിന്റെ ആഭിമുഖ്യത്തിലുള്ള ആർഷജ്ഞാനകേന്ദ്രത്തിന്റെ ഉദ്ഘാടനം നിർവ്വഹിക്കുകയായിരുന്നു അദ്ദേഹം.

ശാസ്ത്രത്തിന്റെ വളർച്ചയും സാങ്കേതികവിദ്യയുടെ ഉയർച്ചയും വിനാശത്തിന്റെ വക്കിലേക്കാണ് ലോകത്തെ നയിക്കുന്നത്. ശാന്തിയും സമാധാനവും നഷ്ട്ടപ്പെട്ട് സമ്പന്നനും ദരിദ്രരും ഒരുപോലെ നിരാശയുടെ നീർച്ചുഴിയിൽപ്പെട്ട് ഉഴലുകയാണ്-സ്വാമി പറഞ്ഞു.

## "പാശ്ചാത്യസംസ്ക്കാരത്തിന് പിന്നാലെ പോകുന്നത് വിരോധാഭാസം"

(മാതൃഭൂമി 3-3-2001)

"തിരുവല്ല-വേദങ്ങളും ഉപനിഷത്തുകളും ഇതിഹാസങ്ങളും പുരാണങ്ങളുമടങ്ങിയ ഭാരതസംസ്ക്കാരത്തിന്റെ മഹിമ മനസ്സിലാക്കാതെ ഇന്നത്തെ തലമുറ പാശ്ചാത്യസംസ്ക്കാരത്തിന്റെ പിന്നാലെ പായുന്നത് വിരോധാഭാസമാണെന്ന് സമസ്ത ഹിന്ദുവികാസ പരിഷത്ത് പ്രസിഡന്റ് കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികൾ അഭിപ്രായപ്പെട്ടു. പത്താമത് ചാത്തങ്കരി ഹിന്ദുമത സമ്മേളനത്തിന്റെ രണ്ടാം ദിവസം അനുഗ്രഹ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. മാക്സ് മുള്ളെറെ പോലെയുള്ള പാശ്ചാത്യ പണ്ഡിതർ ഭാരതീയ സംസ്ക്കാരത്തിന്റെ മഹത്വം മനസ്സിലാക്കിയപ്പോൾ നമ്മുടെ തലമുറ അത് വിസ്മരിച്ചതു കഷ്ടമായിപ്പോയെന്നും സ്വാമിജി കൂട്ടിച്ചേർത്തു."

## "സനാതനധർമ്മത്തെ രക്ഷിക്കാൻ ഹിന്ദുക്കൾ ഒന്നിക്കണം

(മാതൃഭൂമി 15-4-2001)

"പാമ്പാടി-സനാതനധർമ്മം നേരിടുന്ന ഭീഷണിയെ അതിജീവിക്കാൻ ഹിന്ദുജനത ഒന്നിക്കണമെന്ന് സ്വാമികൈലാസനാഥാനന്ദതീർത്ഥപാദർ പറഞ്ഞു. രാജ്യത്തിനകത്തുനിന്നും പുറത്തുനിന്നും കടുത്ത ഭീഷണിയാണ് നേരിടുന്നത്. വെള്ളൂർ ചെറിയ തൃക്കോവിൽ മഹാദേവക്ഷേത്രത്തിലെ ഹിന്ദുമഹാസമ്മേളനത്തിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം."

## "ആനന്ദമുണ്ടാകാൻ ഈശ്വരാനുഗ്രഹം വേണം".

(മാതൃഭൂമി 16-5-2001)

"നടുവട്ടം-ഈശ്വരാനുഗ്രഹമുള്ളവർക്ക് നിത്യജീവിതത്തിൽ സുഖവും ആനന്ദവുമുണ്ടാകുമെന്ന് സ്വാമി കൈലാസനാഥാനന്ദതീർത്ഥപാദർ അഭിപ്രായപ്പെട്ടു. പള്ളിപ്പാട്-നീണ്ടൂർ ശ്രീകൃഷ്ണസ്വാമിക്ഷേത്രത്തിലെ ഭാഗവത സപ്താഹയജ്ഞത്തിൽ ആചാര്യ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. മനസ്സ് ഈശ്വരമയമാക്കണം. കാമകാഞ്ചനത്യാഗവും വാസനാപരത്യാഗവുംകൊണ്ട് മനസ്സ് നിർമ്മലമാകും. അപ്പോൾ ഈശ്വരചൈതന്യം ഹൃദയത്തെ പരിശുദ്ധമാക്കും. ഇത് മുക്തിയിലേക്കുള്ള വാതിൽ തുറക്കും സ്വാമിപറഞ്ഞു."

## "ദൈവനിഷേധത്തിന് ശിക്ഷ കഠിനമാണ്."

(മാതൃഭൂമി 27-2-2002)

"ദൈവനിഷേധത്തിന് കഠിനശിക്ഷ അനുഭവിക്കേണ്ടി വരുമെന്നാണ് ഭാഗവതവും രാമായണവും ഉപദേശിക്കുന്നതെന്ന് കൈലാസനാഥാനന്ദതീർത്ഥപാദസ്വാമി പറഞ്ഞു. തേവലക്കര-കിഴക്കേക്കര ആമച്ചിറ ശ്രീകൃഷ്ണസ്വാമിക്ഷേത്രത്തിൽ നടന്ന ഭാഗവതസപ്താഹയജ്ഞത്തിൽ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. മന്നവനായാലും യാചകനായാലും, കുബേരനായാലും കുചേലനായാലും ദണ്ഡനീതിയിൽ ഭിന്നതയില്ലെന്നാണ് ഭാഗവതം പഠിപ്പിക്കുന്നത്. അതേസമയം ഭക്തന് അനുഗ്രഹം നൽകുന്നതിൽ ഭഗവാൻ തന്നെക്കൂടി മറന്നുപോകുന്നതായും ഭാഗവതം പറയുന്നു. ഭക്തിയോഗമോ, ജ്ഞാനയോഗമോ, കർമ്മമോ ഏതുമാർഗ്ഗവും ഈശ്വരോപാസനയ്ക്ക് ശ്രേഷ്ഠം തന്നെ. അതുതന്നെ വിവേകവും വിജ്ഞാനവുമെല്ലാം. അല്ലാതുള്ള ദൈവനിഷേധാത്മകമായ അഹമ്മതിമൂലം-കംസശിശുപാല, ദുര്യോധനാദികളുടേയും രാവണകുംഭകർണ്ണന്മാരുടേയും അനുഭവം ഉണ്ടാകുമെന്ന് ആർഷജ്ഞാനം ഉപദേശിക്കുന്നു.

## "ഉപനിഷത്തുകൾക്ക് ലോകത്തെ ഉയർത്തെഴുന്നേൽപ്പിക്കാൻ കഴിയും"

(മാതൃഭൂമി 2-1-2002)

**4-1-2002-ൽ സ്വാമിജിക്ക് താഴെപ്പപറയും പ്രകാരം മാതൃഭൂമി പത്രാധിപരുടെ ഒരു കത്തു ലഭിച്ചു.**

## "ബഹു സ്വാമിജിക്ക് സസ്നേഹനമസ്ക്കാരം"

കലഞ്ഞൂരിൽ അങ്ങുനടത്തിയ ആദ്ധ്യാത്മിക പ്രഭാഷണം ഞങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു. അതിന്റെ കോപ്പി ഇതോടൊപ്പം അയ്ക്കുന്നു. അങ്ങയുടെ പ്രവർത്തനങ്ങൾക്ക് പൂർണ്ണഫലപ്രാപ്തിയുണ്ടാകുവാൻ ജഗദീശ്വരന്റെ അനുഗ്രഹമുണ്ടാകട്ടെ, എന്നു പ്രാർത്ഥിച്ചികൊണ്ട് അങ്ങയുടെ വിനീതദാസൻ പ്രശാന്ത് കോയിക്കൽ കലഞ്ഞൂർ (ഒപ്പ്) പത്രവാർത്ത ചുവടെ ചേർക്കുന്നു.

"കലഞ്ഞൂർ-ലോകത്തെ ഉയർത്തെഴുന്നേൽപ്പിക്കാൻ വേണ്ട ഊർജ്ജം, തികഞ്ഞ ശാസ്ത്രാടിത്തറയുള്ള ഉപനിഷത്തുകൾക്കുണ്ടെന്ന് കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികൾ അഭിപ്രായപ്പെട്ടു. കലഞ്ഞൂർ മഹാദേവർ ക്ഷേത്രത്തിലെ 26-ാം ഹൈന്ദവമഹാ സമ്മേളനത്തിൽ മുഖ്യ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. സീമാതീതമായ പ്രേമം, കാലാനുവർത്തിയായ ധർമ്മം, പ്രോജ്വലമായ ജ്ഞാനപ്രവാഹം, അതുല്യമായ പുരോഗതിയുടെ ശംഖനാദം ഇവയൊക്കെയാണ് ഭാരതീയദർശനത്തിന്റെ സവിശേഷതകൾ. പട്ടിണിയും ദുരിതവും മാറണമെങ്കിൽ ഹിന്ദുമത തത്ത്വങ്ങൾ ഉൾക്കൊള്ളാൻ തയാറാകണം. അജ്ഞതയേയും അന്ധകാരത്തേയും അവിദ്യയേയും നാമസങ്കീർത്തനംകൊണ്ട് അകറ്റാമെന്നും സ്വാമിജി കൂട്ടിച്ചേർത്തു."

ഇത്തരം പത്രവാർത്തകൾ നിരവധിയുണ്ട് വേറേയും. സമയപരിതിമൂലം ചുരുക്കുന്നു. "അധികമായാൽ അമൃതുംവിഷം" എന്നുമുണ്ടല്ലോ? "ഇടിമുഴക്കം", "മാനിഷാദ" തുടങ്ങിയ പ്രഭാഷണ കാസറ്റുകളുടെ പട്ടികയും ദൂർദർശൻ, ആകാശവാണി തുടങ്ങിയ ദൃശ്യശ്രവ്യ മാധ്യമങ്ങളിലൂടെയുള്ള പ്രഭാഷണങ്ങളും ഇവയിലൊന്നും പെടാതെ മാറി നിൽക്കുന്നു.

ചുരുങ്ങിയ വാക്കുകളിൽ സ്വാമിജി "സമസ്തഹിന്ദു വികാസപരിഷത്തിന്റെ" ഉദ്ദേശലക്ഷ്യങ്ങൾ വിശദമാക്കുന്നത് കാണുക:-

ജാതിഭേദം രാഷ്ട്രീയഭിന്നത ഇവ വിസ്മരിച്ച് സമസ്ത ഹിന്ദുക്കളേയും ഒരു കുടക്കീഴിൽ അണിനിരത്തുക. ക്ഷേത്രോത്സവങ്ങൾ, വിവാഹം തുടങ്ങിയ സാമൂഹ്യാചരണങ്ങളിലെ അഴിമതിയും ധൂർത്തും അവസാനിപ്പിച്ച് വ്രതാനുഷ്ഠാനങ്ങളും മതപഠനവും കർശനമാക്കുക. മതേതരത്വത്തിന്റെ പേരിലും അധികാരത്തിന്റെ മറവിലും നടക്കുന്ന ഹിന്ദുത്വധ്വംസനങ്ങളെ ഫലപ്രദമായി ചെറുക്കുക, ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള അന്തരം കുറയ്ക്കുക. മദ്യപാനം, സ്ത്രീപീഡനം തുടങ്ങിയ സാമൂഹ്യ തിന്മകൾക്ക് അറുതിവരുത്തുക. ദേശീയ മുഖ്യധാരയിലേക്ക് എല്ലാസമുദായത്തിലുംപെട്ട ഹിന്ദുക്കളെ അണിനിരത്തി സമ്പൂർണ്ണ സാംസ്ക്കാരിക വിപ്ലവത്തിന് നാന്ദികുറിക്കുക. സാഭിമാനം ഓരോ ഹിന്ദുവും ഈ ഹിന്ദുനവോത്ഥാനപ്രസ്ഥാനത്തിന്റെ സാരഥികളും മുന്നണിപ്പോരാളികളുമാകാനപേക്ഷിച്ചുകൊള്ളുന്നു. "സാഹസികനായ ഈ സന്യാസിയുടെ പിന്നിൽ ഉറച്ചുനിന്ന് അദ്ദേഹത്തിന്റെ കരങ്ങൾക്ക് ശക്തി

പകരുകമാത്രമാണ് കരണീയം എന്നു വിശ്വസിക്കുന്നു, നന്ദി-നമസ്ക്കാരം.

പ്രസ്തുതകൃത്യം സ്തുത്യർഹമായിട്ടല്ലെങ്കിൽപ്പോലും ഏറെക്കുറെ പ്രതിപാദ്യവിഷയത്തോട് നീതിപുലർത്തിക്കൊണ്ടും സത്യസന്ധമായും നിറവേറ്റാൻ കുലദൈവങ്ങളുടേയും അനുവാചകരിൽ ഓരോരുത്തരുടേയും സർവ്വോപരി ഞാനറിഞ്ഞിടത്തോളം ത്യാഗിവര്യനായ യോഗിബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികളുടെയും സമ്പൂർണ്ണാനുഗ്രവും അനുമതിയും ഉണ്ടാകാനായി പ്രാർത്ഥിച്ചു കൊള്ളുന്നു.

"കുമ്പിടുന്നേൻ ഗുരുപാദം ഞാനെപ്പോഴും
കുമ്പിടുന്നേൻ ഗുരുഭക്തന്മാരെ
കുമ്പിടുന്നേൻ ഗുരുഭക്തരിരിക്കുന്ന
ദിക്കിനും ഞാനിതാ കുമ്പിടുന്നേൻ"

എന്ന ഓം അംബികാശ്രമത്തിലെ നിത്യപ്രാർത്ഥന എനിക്ക് വേണ്ടത്ര പ്രചോദനം നൽകുന്നുണ്ട്. പ്രൗഢഗംഭീരമായ അവതാരികകൾ, ആസ്വാദനങ്ങൾ, ഗ്രന്ഥാവലോകനം, ആശംസകൾ, അഭിപ്രായങ്ങൾ തുടങ്ങി അളവറ്റ വിഭവങ്ങൾ ഒരുക്കിത്തന്ന് ഈ സൽഗ്രന്ഥത്തെ സമ്പന്നവും നിസ്തുലവും ആക്കിത്തീർത്ത എല്ലാ ഗുരുജനങ്ങൾക്കും മഹാത്മാക്കൾക്കും എനിയ്ക്കുള്ള നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്താനും ഈ സന്ദർഭം പ്രയോജനപ്പെടുത്തുന്നു. വിലപ്പെട്ട ഈ കൃതിയെ ഒന്നുകൂടി ശ്രേഷ്ഠവും ഉത്തമവുമാക്കി മാറ്റിയിരിക്കുന്നത് അനവധി മഹാത്മാക്കളുടെ ഹൃദയസ്പർശിയായ അനുഭവക്കുറിപ്പുകളാണ്. ആകാശംപോലെ നിർമ്മലവും ആഴിപോലെ രത്നഗർഭവുമാണവയെല്ലാംതന്നെ. അത്തരം മഹതീമഹാന്മാരോടും എനിയ്ക്കുള്ള കടപ്പാടും ആദരവും ഇത്തരുണത്തിൽ രേഖപ്പെടുത്തിക്കൊള്ളട്ടെ! ഈ മഹൽച്ചരിതമാല ഇത്രമഹനീയമായും കമനീയമായും പിഴകൂടാതെയും ഏറെ മിഴിവോടെ കവർസഹിതം അച്ചടി പൂർത്തിയാക്കിത്തന്ന പ്രസ്സുടമയോടും നന്ദി പ്രകാശിപ്പിച്ചുകൊള്ളുന്നു.

ശുഭം.





സ്വാമിജിയുടെ ഗുരുനാഥൻ,
ബ്രഹ്മശ്രീ ചിത്സ്വരൂപതീർത്ഥപാദസ്വാമികൾ.



സ്വാമിജി –
ആത്മാന്വേഷണത്തിന്റെ ഉപരിഭൂമികയിൽ.



തിരുവനന്തപുരം
കനകക്കുന്നു കൊട്ടാരത്തിൽവച്ച്
വിവാഹിതനായപ്പോൾ...



സ്വാമിജി പൂർവ്വാശ്രമത്തിൽ
ജീവിത പങ്കാളിയോടൊപ്പം.

# ആത്മബന്ധം ഒരനുസ്മരണം

ഏതാണ്ട് ഒരു ദശാബ്ദത്തിന് മുൻപ് പന്മന പരമഭട്ടാരകാശ്രമത്തിൽ ശ്രീമദ് ചട്ടമ്പിസ്വാമികളുടെ സമാധിദിനത്തോടനുബന്ധിച്ച് നടത്തപ്പെട്ട ഒരു പരിപാടിയിൽ വച്ചാണു ശ്രീ കൈലാസനാഥാനന്ദ സ്വാമിജിയുമായി പരിചയപ്പെടാൻ എനിക്കു സാധിച്ചത്. അന്നുമുതൽ സ്വാമിജിയുമായി ഇടയ്ക്കിടെ ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നു. കോഴിക്കോടിനടുത്തുള്ള ബേപ്പൂരിലെ ഹിന്ദു ഭവനങ്ങൾ സന്ദർശിക്കുവാനുള്ള ഒരു പരിപാടിയിൽ ഞങ്ങൾക്കിരുവർക്കും ഒരുമിച്ചു സംബന്ധിക്കാൻ സാധിച്ചു. അന്നു സ്വാമിജി കൊച്ചുകുട്ടികളെ വിളിച്ചിരുത്തി അവർക്കു നല്ല നല്ല സാരോപദേശകഥകൾ പറഞ്ഞുകൊടുക്കുന്നതു കേൾക്കുവാനും കാണുവാനും സാധിച്ചത് ഒരു ആനന്ദ സ്മൃതിയായി ഇന്നും മനസ്സിൽ തങ്ങി നിൽക്കുന്നു. അന്ന് കുട്ടികളുടെ കൂട്ടത്തിൽ ധീവരസമൂഹത്തിലെ ഹിന്ദു ബാലികാബാലൻമാരും മുസ്ലിം ബാലൻമാരും ഉണ്ടായിരുന്നത് ഒരു വിശേഷാനുഭവമായിരുന്നു. കുട്ടികളുടെ ആനന്ദപ്രകടനം കണ്ടു ആകർഷിക്കപ്പെട്ട അമ്മമാരുടെ കൂട്ടത്തിലും ഇതുപോലെ ഹിന്ദു മാതാക്കളും മുസ്ലീം മാതാക്കളും ഒരുമിച്ച് ആനന്ദിക്കുന്നത് ഞാൻ നേരിട്ട് കണ്ടു. എല്ലാവരേയും ഒരേ ഭാവത്തിൽ കാണാനും അവർക്കെല്ലാം ഒരേപോലെ നന്മയുണ്ടാകണമെന്നാഗ്രഹിക്കാനും സ്വാമിജി ആഗ്രഹിക്കുന്നതുകൊണ്ടാണ് ഇങ്ങനെ ഒരു ദൃശ്യത്തിന് സാക്ഷ്യം വഹിക്കാൻ എനിയ്ക്ക് കഴിഞ്ഞത്. പിന്നീട് മീനച്ചൽ ഹിന്ദുസംഗമത്തിൽ പങ്കെടുത്തു പ്രഭാഷണം ചെയ്യാൻ വന്നപ്പോഴും സ്വാമിജിയുമായി ബന്ധപ്പെടാനും ആഹ്ലാദിക്കാനും ഇടവന്നു. പിന്നെ വയനാടു ജില്ലയിലെ ആദിവാസികളുടെ വീടുകളിൽപോയി ഗൃഹസമ്പർക്കം നടത്തിയപ്പോഴും ഞങ്ങൾക്കിരുവർക്കും ഒരുമിച്ച് പ്രവർത്തിക്കാനും ആനന്ദിക്കാനും സാധിച്ചു. ഓരോ ആദിവാസികുടുംബവും സ്വാമിജി സാഹോദര്യത്തോടെയുള്ള പെരുമാറ്റത്തിൽ വളരെ ആകൃഷ്ടരായി സന്തോഷിച്ചതു കാണേണ്ടതുതന്നെയായിരുന്നു.

ഇരിട്ടിയ്ക്കടുത്തുള്ള ആറളം പഞ്ചായത്തിലെ വാളത്തോട് ഗ്രാമത്തിൽ ഒരു ആശ്രമം നാട്ടുകാരുടെ അപേക്ഷ പ്രകാരം സ്വാമിജി ആരംഭിച്ചു. അവിടെ സ്വാമിജിയോടൊപ്പം സത്സംഗത്തിനും ഭജനയ്ക്കും പങ്കെടുത്ത് നാട്ടുകാരുടെ സൽക്കാരത്തിനും അഭിനന്ദനത്തിനും പാത്രമായതും ഓർക്കുന്നു. എല്ലായിടത്തും നാനാജാതിയിൽപ്പെട്ടവർ അവരുടെ ജാതിചിന്തയെ വെടിഞ്ഞ് ഒരേകുടുംബാംഗങ്ങൾ എന്ന ഭാവത്തിൽ പ്രവർത്തിച്ചതു നേരിട്ടുകാണാൻ കഴിഞ്ഞു. ഇതൊക്കെ സ്വാമിജിയുടെ നിഷ്ക്കളങ്കഭാവംകൊണ്ടും യഥാർത്ഥസ്നേഹഭാവംകൊണ്ടുമാണ് സാധിക്കുന്നതെന്നാണ് എന്റെ അഭിപ്രായം. സ്വാമിജിയുടെ ഇത്തരത്തിലുള്ള, ഹൈന്ദവേകീകരണത്തിലുള്ള പ്രവർത്തനം മുടങ്ങാതെ നടക്കാൻ ഈശ്വരാനുഗ്രഹമുണ്ടാകാൻ പ്രാർത്ഥിക്കുന്നു.

**ശ്രീസ്വപ്രഭാനന്ദസ്വാമികൾ**
രാമകൃഷ്ണമഠം, അരുണാപുരം. പി.ഒ.
പാല-686574

# ഞാൻ കണ്ട സ്വാമികൾ

**(പ്രൊഫ: കുമ്പളത്തു ശാന്തകുമാരിഅമ്മ)**

ഗ്രന്ഥങ്ങളിൽനിന്നുഗ്രഹിച്ചോ, ഗവേഷണം നടത്തിയോ മനസ്സിലാക്കിയ സ്വാമികളെ കുറിച്ചല്ല ഞാനിവിടെ പ്രസ്താവിക്കുന്നത്. പൂർവ്വാശ്രമത്തിലും സന്യാസാശ്രമത്തിലും ഞാൻ നേരിട്ടു മനസ്സിലാക്കിയ കാര്യങ്ങളാണ് ഇവിടെ അനാവരണം ചെയ്തിരിക്കുന്നത്. നിർവ്യാജമായ ഭക്തിവിശേഷം, അതുല്യമായ സേവന തൽപരത, അനിതരസാധാരണമായ സംഘടനാപാടവം, അനന്യമായ നിശ്ചയദാർഢ്യം, നിസ്തുലമായ പ്രസാദാത്മകത്വം എന്നീ സദ്ഗുണങ്ങളുടെ വിളനിലമാണ് ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികൾ.

അദ്ധ്യാപകനായിരിക്കുന്ന കാലഘട്ടത്തിലേ സ്വാമിതിരുവടികൾ ഞങ്ങളുടെ ഒരു ഉറ്റ കുടുംബ ബന്ധുവായിരുന്നു. സാഹിത്യസമ്മേളനങ്ങളിലും, സാംസ്ക്കാരിക സമ്മേളനങ്ങളിലും പങ്കെടുക്കുവാൻ എന്റെ അഭിവന്ദ്യഭർത്താവ് പ്രൊഫ: ജഗതി വേലായുധൻ നായരോടൊപ്പം അദ്ദേഹം മിക്കപ്പോഴും ഉണ്ടായിരുന്നു. വിദ്യാർത്ഥികൾക്കും സർവ്വദാ പ്രിയങ്കരനായിരുന്ന അദ്ദേഹം, പുരാണകഥാകഥനത്തിലും അദ്വിതീയനായിരുന്നു. വളരുന്ന തലമുറയെ സംസ്ക്കാരസമ്പന്നമാക്കി, ധാർമ്മികബോധമുള്ളവരായി വളർന്നുവരുവാൻ സഹായിക്കുക എന്നതാണ് അദ്ദേഹത്തിന്റെ ലക്ഷ്യം. അദ്ധ്യാപകനായിരിക്കുമ്പോൾതന്നെ ജനങ്ങളെ ധർമ്മോന്മുഖരാക്കണം എന്ന ആഗ്രഹം അദ്ദേഹത്തിന്റെ ഹൃദയത്തിൽ അങ്കുരിച്ചിരുന്നു. ഭാവിയിൽ സന്യാസിയായിത്തീരണമെന്നുള്ള അദവ്യമായ ചിന്തയായിരുന്നിരിക്കാം, ഒരു പക്ഷേ അദ്ധ്യാപകനായിരിക്കുമ്പോൾത്തന്നെ കാണിച്ചിരുന്ന ഈ പ്രവണതകൾ. റേഡിയോ, ടി.വി, തുടങ്ങിയ ശ്രവ്യദൃശ്യമാധ്യമങ്ങളിൽ അദ്ദേഹം നിരവധി പ്രാവശ്യം കുട്ടികൾക്കുവേണ്ടി കഥാകഥനം നടത്തിയിട്ടുണ്ട്. കുട്ടികളുടെ മനസ്സുകളെ ഭക്ത്യുന്മുഖമാക്കിത്തീർക്കാൻ പോരുന്ന കഥകളായിരുന്നു അവയെല്ലാം തന്നെ.

സന്യാസം സ്വീകരിച്ചതിനുശേഷവും സ്വാമിജി ഞങ്ങളോടുള്ള ബന്ധം തുടർന്നുകൊണ്ടിരുന്നു. ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളുടെ ദിവ്യസമാധികൊണ്ട് അധികം പുണ്യം ലഭിച്ച കുമ്പളത്തുവീട്ടിലാണ് ഞാൻ ജനിച്ചത്. സർവ്വകലാശാല അദ്ധ്യാപകനായിരുന്ന എന്റെ അഭിവന്ദ്യഭർത്താവ് സാഹിത്യപരമായ കാര്യങ്ങളിൽനിന്നും തൽക്കാലം അവധിപറഞ്ഞ്, ആദ്ധ്യാത്മിക രചനകളിൽ മുഴുകിയിരുന്ന ഒരു കാലഘട്ടമായിരുന്നു അത്. ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച് പഠിക്കുവാൻ അദ്ദേഹം ശേഷം ജീവിതം ഉഴിഞ്ഞുവച്ചു. മരണപര്യന്തം അത് തുടരുകയും ചെയ്തു. കൈലാസനാഥസ്വാമിതിരുവടികളും ഞങ്ങളും തമ്മിൽ കൂടുതൽ അടുത്തു. തീർത്ഥാടന സമ്മേളനങ്ങളിലും

ആദ്ധ്യാത്മികവേദികളിലും കൈലാസനാഥസ്വാമികളും ജഗതിസാറും ഒന്നിച്ച് സമ്മേളിച്ചു. ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളുടെ ഒരു കറകളഞ്ഞ ഭക്തനാണദ്ദേഹമെന്ന് എനിയക്ക് നേരിൽ ബോധ്യപ്പെട്ടു. ശ്രീ. ചട്ടമ്പി സ്വാമിതിരുവടികളെ ആദരിക്കുകയും ബഹുമാനിക്കുകയും സ്നേഹി ക്കുകയും ചെയ്യുന്ന ഒരു വ്യക്തി എന്ന നിലയിൽ അദ്ദേഹം എന്റെ ആദരം കവർന്നു. ചട്ടമ്പിസ്വാമികളുടെ ഭക്തനായ ആ വ്യക്തിയോട് എനിക്ക് സ്നേഹബഹുമാനങ്ങൾ തോന്നി.

ഒരാശ്രമത്തിൽ സ്വാമിതിരുവടികൾ ഇരുന്നാൽ ആ ആശ്രമത്തിന്റെ ഔദ്യോഗികപദവിയിലും, ഭരണപരമായ കാര്യങ്ങളിലും മാത്രമല്ല ശ്രദ്ധ പതിപ്പിക്കുന്നത്. ആശ്രമത്തിന്റെ നിസ്സാരകാര്യങ്ങളിൽപ്പോലും സ്വാമി യുടെ ശ്രദ്ധ പറന്നെത്തുമായിരുന്നു. സ്വാമിജി പന്മന ആശ്രമം മഠാധി പതിയായിരുന്ന കാലഘട്ടത്തിലെ കാര്യങ്ങൾ എനിക്ക് നേരിട്ട് ബോധ്യ പ്പെട്ടിട്ടുള്ളതാണ്. മഠാധിപതിയായി മാറിയിരുന്ന് മറ്റുള്ളവരെക്കൊണ്ട് ജോലിചെയ്യിക്കുക മാത്രമായിരുന്നില്ല അദ്ദേഹത്തിന്റെ പ്രവർത്തനശൈ ലി. മറിച്ച് സ്വയം പ്രവർത്തിച്ചു കാണിച്ചുകൊടുക്കുക സ്വാമിജിയുടെ സ്വഭാവമായിരുന്നു. പന്മന ആശ്രമം മഠാധിപതിയായിരിക്കുമ്പോൾ അദ്ദേ ഹംതന്നെ ആശ്രമ പരിസരത്തിൽ ചുറ്റിനടന്ന് കരീലയും ചവറും തൂത്തു കൂട്ടി തീയിട്ട് ആശ്രമപരിസരം പരിശുദ്ധമാക്കുന്ന പാവനമായ പ്രവൃർത്തി ചെയ്യുന്നത് ഞാൻ നേരിട്ട് കണ്ടിട്ടുള്ളതാണ്. ശുചിത്വത്തിൽ അദ്ദേഹം സദാ ശ്രദ്ധിച്ചിരുന്നു. ഇക്കാര്യത്തിൽ രാഷ്ട്രപിതാവായ മഹാത്മാഗാ ന്ധിജിയ്ക്ക് സമാനനാണ് നമ്മുടെ സ്വാമികൾ. ചട്ടമ്പിസ്വാമികൾതന്നെ അദ്ദേഹത്തിന്റെ സംഭാഷണ വേളകളിൽ ഗൃഹത്തിന്റെ ശുദ്ധിയെക്കു റിച്ച് ഊന്നിപ്പറഞ്ഞിട്ടുണ്ട്. മഹാനായ ശ്രീ. കുമ്പളത്ത് ശങ്കുപ്പിള്ള ചട്ട മ്പിസ്വാമികളുടെ ഈ സ്വഭാവ വിശേഷത്തെക്കുറിച്ച് തന്റെ സ്മരണക ളിൽ പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്.

ഒരു സംഘാടകൻ എന്ന നിലയിൽ ശ്രീ. കൈലാസനാഥാനന്ദ സ്വാമികൾ പ്രത്യേകം ശ്രദ്ധേയനാണ്. സരസമായ രീതിയിൽ കാര്യങ്ങൾ പറഞ്ഞ് ആളുകളെ മനസ്സിലാക്കി അവരെ കർമ്മോന്മുഖരാക്കുവാൻ സ്വാമിജിയ്ക്ക് പ്രത്യേകം കഴിവുണ്ട്. 'ശുഭസ്യശീഘ്രം' എന്ന മതമാണ് അദ്ദേഹത്തിന് അഭികാമ്യം. പ്രസംഗിച്ച് സമയം കളയുന്നത് അദ്ദേഹ ത്തിന് ഇഷ്ടമല്ല, പ്രവർത്തിച്ച് കാണിച്ചുകൊടുക്കണം എന്നതാണ് അദ്ദേ ഹത്തിന്റെ ആദർശം. ഈ സ്വഭാവഗതിയിൽ സ്വാമിജിയ്ക്ക് ആരോ ഗ്യവും ധനവും സ്ഥാനമാനാദികളും ഒക്കെ നഷ്ടപ്പെടേണ്ടതായും വന്നി ട്ടുണ്ട്.

ഈ സംഘടനാ പാടവത്തോടൊപ്പം സവിശേഷമായ നിശ്ചയ ദാർഢ്യം എന്ന ഗുണവും അദ്ദേഹത്തിൽ അധികമായുണ്ടായിരുന്നു. തന്റെ ഗുരുവായ ചട്ടമ്പിസ്വാമി തിരുവടികൾക്ക് സ്വന്തമായി ഒരാശ്രമം നിർമ്മിക്കാൻ നിശ്ചയദാർഢ്യത്തോടുകൂടി ഇറങ്ങിത്തിരിച്ച അദ്ദേഹ ത്തിന് വളരെയധികം കഷ്ടനഷ്ടങ്ങൾ സഹിക്കേണ്ടിവന്നെങ്കിലും

ഒടുവിൽ അതിൽ വിജയിക്കുകതന്നെ ചെയ്തു. അയിരൂർപ്പാറയ്ക്കു സമീപം തന്റെ ഗുരുനാഥന്റെ സ്മരണയ്ക്കുവേണ്ടി 'ശ്രീവിദ്യാധിരാജ ഗുരുകുലം' എന്ന ആശ്രമം അദ്ദേഹം സ്ഥാപിച്ചു. ആ സന്നിധിയിൽപോയി പ്രാർത്ഥന നടത്തുവാൻ എനിയ്ക്കും എന്റെ കുടുംബാംഗങ്ങൾക്കും ഭാഗ്യം സിദ്ധിക്കുകയും ചെയ്തു.

മുകളിൽപ്പറഞ്ഞ എല്ലാ ഗുണങ്ങൾക്കും മകുടം ചാർത്തുന്ന മറ്റൊരു സവിശേഷതയും സ്വാമികളിൽ ഞാൻ ദർശിച്ചിരുന്നു. പ്രസാദാത്മകത്വം, സ്നേഹവും, കാരുണ്യവും, വാൽസല്യവും, താൽപ്പര്യവും, സന്തോഷവും നിറഞ്ഞൊഴുകുന്ന പ്രസാദാത്മകത്വത്തിന്റെ നിറകുടമാണ് സ്വാമികൾ. സ്നേഹിക്കുന്നവരെക്കണ്ടാൽ എല്ലാം മറന്ന് ഓടിവന്ന് സന്തോഷത്തോടുകൂടി വിനയപൂർവ്വം നമ്മെ സ്വീകരിക്കുന്ന സ്വാമിയുടെ ആ സന്മനോഭാവം എന്നും ഞങ്ങളുടെ മനസ്സിൽ നിറഞ്ഞുതന്നെ നിൽക്കും.

സ്വാമിതിരുവടികൾ പന്മനആശ്രമത്തിലുണ്ടായിരുന്ന കാലത്ത് ആശ്രമത്തിന് ഒരു നവചൈതന്യവും ഉണർവ്വും ഉന്മേഷവുമുണ്ടായിരുന്നു. ശ്രീവിദ്യാധിരാജ ജയന്തി, സമാധി ദിനാചരണം, ശ്രീ കുമ്പളം അനുസ്മരണം തുടങ്ങിയ പരിപാടികൾ ആസൂത്രണം ചെയ്തു വിജയിപ്പിക്കുന്നതിൽ സ്വാമികൾ ആത്മാർത്ഥമായി സഹകരിക്കുകയും വിജയം കൈവരിക്കുകയും ചെയ്തു. ആശ്രമവികസനത്തിനുവേണ്ടി അദ്ദേഹം പല പദ്ധതികളും നടപ്പിലാക്കുകയും ചെയ്തു. തീർത്ഥാടകരുടേയും ഭക്തജനങ്ങളുടേയും സജ്ജനങ്ങളുടേയും സംഗമംകൊണ്ട് ആശ്രമാന്തരീക്ഷം ഭക്തിപൂർണ്ണവും ചൈതന്യവത്തും ആയിരുന്നു.

ശ്രീകൈലാസനാഥസ്വാമികളുടെ പാണ്ഡിത്യമോ, വേദാന്തജ്ഞാനമോ, സിദ്ധിവിശേഷങ്ങളോ എന്നെ സംബന്ധിച്ചടത്തോളം ഒരു വിഷയമേ അല്ല. എന്നാൽ ശ്രീവിദ്യാധിരാജസ്വാമികളോടുള്ള നിഷ്ക്കാമമായ ഭക്തിവിശേഷംകൊണ്ട് സംപൂജ്യനായ കൈലാസനാഥാനന്ദസ്വാമികൾ ഞങ്ങൾക്കെന്നും ആദരണീയനാണ്, സംപൂജ്യനാണ്, സർവ്വോപരി പ്രിയങ്കരനാണ്.

ശുഭം ഭൂയാത്

(ഒപ്പ്)

**പ്രൊഫ: കുമ്പളത്ത് ശാന്തകുമാരിഅമ്മ**

**മുക്കോല,**

**തിരുവനന്തപുരം.**

# കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികൾ എന്റെ അറിവിലും അനുഭവത്തിലും

Dr. K.K. കുട്ടപ്പൻ
കണ്ണൂർജില്ലാ ഹോമിയോപ്പതിക് ഫിസിഷ്യൻസ്
അസോസിയേഷൻ, വൈ: പ്രസിഡന്റ്, കരിക്കോട്ടക്കരി, കണ്ണൂർ

1997 മാർച്ച് 26 മുതൽ 30 വരെ ഇരിട്ടിയിൽ നടന്ന ഹിന്ദുമേളയോടനുബന്ധിച്ചാണ് പേരുപോലെതന്നെ ദീർഘകായനായ ഈ സന്യാസി ശ്രേഷ്ഠനെ പരിചയപ്പെടാൻ ഇടയായത്. ആറളം, അയ്യൻകുന്ന് എന്നീ രണ്ട് പഞ്ചായത്തതിർത്തിക്കുള്ളിൽ ആദിവാസി കേന്ദ്രങ്ങളിലും മറ്റു ക്ഷേത്രസങ്കേതങ്ങളിലും ഒരുക്കിയിരുന്ന നിരവധി സ്വീകരണച്ചടങ്ങുകളിൽ ആചാര്യപര്യടനത്തിനായി സജ്ജീകരിച്ചിരുന്ന രഥയാത്രയോടൊപ്പം ഈ ലേഖകനും ആദ്യാവസാനം പങ്കെടുത്തിരുന്നു. ചുരുങ്ങിയ കാലത്തെ പരിചയം വലിയൊരു സുഹൃദ്ബന്ധമായി മാറുകയും തലശ്ശേരി താലൂക്കിൽ ആറളം വില്ലേജിൽ ഒരാശ്രമം സ്ഥാപിക്കുന്നതിന് നാന്ദികുറിക്കുകയും ചെയ്തു.

ആറളം ഗ്രാമപ്പഞ്ചായത്ത് വിഭജിച്ചാണ് അയ്യൻകുന്ന് പഞ്ചായത്ത് രൂപീകരിച്ചിട്ടുള്ളത്. ഇടപ്പുഴ എന്ന കാട്ടരുവിയാണ് ഇരു പഞ്ചായത്തുകളുടേയും അതിർവരമ്പ്.

കുടിയേറ്റകർഷകർ തിങ്ങിപ്പാർക്കുന്ന മലമടക്കുകൾ, അങ്ങിങ്ങ് ആരേയും ആകർഷിക്കുമാറ് നിറകുംഭങ്ങളുമായി നിലകൊള്ളുന്ന കേരവൃക്ഷങ്ങൾ, ജില്ലയെ സമ്പന്നമാക്കുന്ന സമൃദ്ധമായ കശുമാവിൻതോട്ടം, നിരനിരയായി വളർന്നു നിൽക്കുന്ന റബ്ബർമരങ്ങൾ, ഗജവീരന്മാരെപ്പോലെ തല ഉയർത്തി നിൽക്കുന്ന കരിമ്പാറക്കൂട്ടങ്ങൾ, മഴമേഘങ്ങൾ മേഞ്ഞുനടക്കുന്ന മലമടക്കുകൾക്ക് പൊന്നരഞ്ഞാൺ എന്ന നിലയിൽ വളഞ്ഞ്പുളഞ്ഞ് പോകുന്ന ഗ്രാമനിരത്തുകൾ എല്ലാംചേർന്ന് ഏതൊരു സന്ദർശകനേയും ഹഠാദാകർഷിക്കുന്ന വശ്യമായ പ്രകൃതിഭംഗിയാൽ അനുഗൃഹീതമാണീ കൊച്ചുഗ്രാമം.

ഓണംകേറാമൂല എന്ന് ഒരു കാലത്ത് വിശേഷിപ്പിച്ചിരുന്ന ഈ പ്രദേശത്ത് ഇപ്പോൾ കുറേശ്ശെയായി പരിഷ്ക്കാരം എത്തിനോക്കാൻ തുടങ്ങിയിട്ടുണ്ട്. വൈദ്യുതീകരണവും, ടെലിഫോൺ സൗകര്യവും കുറഞ്ഞതോതിൽ ഉണ്ടായിട്ടുണ്ട്. ധനഃസ്ഥിതി തീരെ കണ്ണുതുറക്കാതെയാണിരിക്കുന്നത്. യാത്രാക്ലേശം, ചികിൽസാ സൗകര്യങ്ങളുടെ അഭാവം, വിദ്യാലയങ്ങളുടെ കുറവ്, റേഷൻഷോപ്പ്, പോസ്റ്റൽ സൗകര്യം എന്നിവയുടെയെല്ലാം അപര്യാപ്തത ഈ പ്രദേശത്തെ ജനജീവിതം വിശേഷിച്ച് കോളനി നിവാസികളുടെ ജീവിതം നരകപൂർണ്ണമാക്കുന്നു.

പാവപ്പെട്ട ഈ മനുഷ്യരുടെ വേദനയും യാതനയും കണ്ട് ഒരുപക്ഷെ സ്വാമിജിയുടെ മനസ്സ്, പിടഞ്ഞിട്ടുണ്ടാകണം.

വിശ്വഹിന്ദുപരിഷത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന ഇരിട്ടി ഹിന്ദു മേളയിൽ ഈവിധമുള്ള നിരവധി കോളനികളിൽ സ്വാമിജിയുടെ സമ്പർക്ക പരിപാടി ആസൂത്രണം ചെയ്തിരുന്നു. ഈ പര്യടനം ശ്രീമദ് കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികളിൽ ആത്മസംഘർഷങ്ങളുടെ വേലിയേറ്റംതന്നെ സൃഷ്ടിച്ചിരിക്കാമെന്നാണെന്റെ എളിയ നിഗമനം. ഗൃഹസ്ഥൻ, അദ്ധ്യാപകൻ, സാമൂഹ്യപ്രവർത്തകൻ, സന്യാസി, സാഹിത്യകാരൻ, ഗ്രന്ഥകാരൻ, പ്രഭാഷകൻ തുടങ്ങി നിരവധി നിലകളിൽ അദ്ദേഹത്തിന്റെ ജീവിതം മുറ്റിത്തഴച്ചു നിൽക്കുന്നതായി കാണാൻ കഴിയും. ഇതിൽ സന്യാസ ജീവിതത്തിലേക്കുള്ള പ്രവേശനം വലിയ പ്രാധാന്യമർഹിക്കുന്നു. അതിനദ്ദേഹത്തെ പ്രേരിപ്പിച്ച ചേതോവികാരമെന്തെന്ന് അല്പജ്ഞാനിയായ എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ജീവിതാനുഭവങ്ങളുടെ ആകെത്തുകയോ, ആദ്ധ്യാത്മിക പരിശീലനത്തിന്റെ ആഴമോ എന്തുമാകട്ടെ ലോകവാസികൾക്ക് അതൊരു കനത്ത മുതൽക്കൂട്ട് എന്നുമാത്രം എനിക്ക് ബോധ്യമുണ്ട്.

സമാധിദശയിൽനിന്ന് കാവിപുതച്ച ഒരു സന്യാസിയായി അനന്തവിഹായസ്സിലേയ്ക്ക് പറന്നുയരുന്ന ഒരു ചിത്രശലഭത്തെ നമുക്കിവിടെ കാണാൻ കഴിയും. "ഇരുട്ടു കീറുന്നൊരു വജ്രസൂചിപോൽ" മിന്നിപ്രകാശിക്കുന്നൊരു തേജപ്പുഞ്ജം.

"മുറിപ്പവന്നുംതരുതണലേകിടുന്നു
ഇറുപ്പവന്നുംമലർഗന്ധമേകും
ഹനിപ്പവന്നുംകിളിപാട്ടുപാടും
..................................................." തുടങ്ങിയ കവിവാക്യം

ഓർമ്മിപ്പിക്കുമാറ്, ലോകാഃ സമസ്താഃ സുഖിനോഭവന്തു എന്ന ദർശനത്തിലൂടെ അദ്ദേഹം വിശ്രമമില്ലാതെ കർമ്മം ചെയ്തു മുന്നേറുന്നു.

ഒന്നിനൊന്ന് മെച്ചപ്പെട്ട പ്രഭാഷണങ്ങളാണ് സ്വാമിജി ഹിന്ദുമേളയിൽ അവതരിപ്പിച്ചത്. അതു വെറും പ്രഭാഷണമായിരുന്നില്ല- സിംഹഗർജ്ജനമായിരുന്നു. പതിനായിരങ്ങൾ പങ്കെടുക്കുന്ന സദസ്സുകൾ അദ്ദേഹത്തിന്റെ നർമ്മരസം തുളുമ്പുന്ന പ്രഭാഷണത്തിന്റെ മാസ്മരികതയിൽ മരപ്പാവകളെപ്പോലെ നിശ്ചലമായിരിക്കുന്ന ദൃശ്യം ഒരു സാധാരണ കാഴ്ചയായിരുന്നു.

വിദേശപണ്ഡിതന്മാരുടേയും ദാർശനികരുടേയും ഉദ്ധരണികൾ ഈ വാഗ്മിയുടെ വാഗ്ധോരണിയിലൂടെ പരമകാഷ്ഠയിൽ മുഴങ്ങിക്കേൾക്കാം. ഉദാഹരണമായി ഇദ്ദേഹം രചിച്ച "ആര്യസംസ്കൃതിയുടെ അടിവേരുകൾ" എന്ന ഗ്രന്ഥത്തിൽ ജർമ്മൻ ദാർശനികനായ മാക്സ്മുള്ളർ കേംബ്രിഡ്ജു സർവ്വകലാശാലയിൽ ചെയ്ത പ്രസംഗത്തിലെ പരാമർശം ചേർത്തിരിക്കുന്നതു കാണുക:-

"പ്രകൃതിക്ക് പ്രദാനം ചെയ്യാൻ കഴിയുന്ന എല്ലാവിധ സമ്പത്തും സൗന്ദര്യവും ഐശ്വര്യവുംകൊണ്ട് ഏറ്റവും സമൃദ്ധമായി അനുഗ്രഹിക്കപ്പെട്ട രാജ്യം കണ്ടെത്താൻ നാം ലോകം മുഴുവൻ നോക്കുകയാണെങ്കിൽ ഞാൻ ഇന്ത്യയെ ചൂണ്ടിക്കാണിക്കും." ഇത്തരത്തിലുള്ള നിരവധി ഉദ്ധരണികൾ അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളെ അക്ഷരാർത്ഥത്തിൽതന്നെ സിംഹഗർജ്ജനമാക്കി മാറ്റുകയും സദസ്യരെ ശ്വാസമടക്കി പിടിച്ചിരുത്തുകയും ചെയ്യുന്നു. പ്രഭാഷണങ്ങളിലുടനീളം രജതരേഖകൾപോലെ ശ്രീനാരായണ ദർശനങ്ങൾ മിന്നിത്തിളങ്ങുന്നതുകാണാം. ഒരിക്കൽ ചട്ടമ്പിസ്വാമികളുടേതെങ്കിൽ മറ്റൊരിക്കൽ വിവേകാനന്ദസ്വാമികളുടേതാവും ഉദ്ബോധനങ്ങളും ഉപദേശവും.

ഇദ്ദേഹത്തോടൊപ്പമുള്ള രണ്ടുമൂന്നു ദിവസത്തെ സഹവാസം മറക്കാനാകാത്ത ഒരു അനുഭൂതിയാണ്. യാദൃശ്ചികമായ പര്യടനവേളയിൽ കീഴ്പ്പള്ളി ശ്രീ അയ്യപ്പൻക്ഷേത്രത്തിൽ ബാലാലയപ്രതിഷ്ഠ നടത്തി ശ്രീകോവിലിന്റെ പുനരുദ്ധാരണത്തിനും പുതിയ പ്രതിഷ്ഠയക്കും കളമൊരുക്കിയ കാഴ്ച വിസ്മയാവഹമായിരുന്നു. ഏതൊരു സാഹസികകൃത്യവും നിഷ്പ്രയാസം അദ്ദേഹം നിറവേറ്റുന്നു എന്നതാണൊരു പ്രത്യേകത. എളിമയും വിനയവും കൊണ്ടാണദ്ദേഹം മറ്റുള്ളവരെ അനുസരിപ്പിക്കുന്നതെന്നുള്ളതാണ് മറ്റൊരു സവിശേഷത. മാനവസേവ അദ്ദേഹം മാധവസേവയാക്കിമാറ്റി. അടിസ്ഥാന ജനവർഗ്ഗത്തിന്റെ നീറുന്ന പ്രശ്നങ്ങൾ പരിഹരിക്കുന്നതിനാണദ്ദേഹത്തിന്റെ മനസ്സ് എപ്പോഴും എരിപൊരിക്കൊണ്ടിരുന്നത്.

ജീവിതത്തിൽ മറ്റെങ്ങുംകാണാത്ത പലതും അദ്ദേഹം ഒരു പക്ഷെ ഈ മേഖലകളിൽ കണ്ടിട്ടുണ്ടാകാം. മറക്കാനാകാത്ത പല ജീവിതാനുഭവങ്ങളും അദ്ദേഹം ഇവിടുന്ന് പഠിച്ചിട്ടും ഉണ്ടാകാം. ഏതായാലും അദ്ദേഹം വലിയൊരു മനുഷ്യൻതന്നെയെന്ന് ഉറക്കെപ്പറയാൻ എനിക്ക് മറ്റാരുടേയും ശുപാർശ വേണ്ടതന്നെ. അദ്ദേഹത്തിന്റെ അത്യുൽകൃഷ്ടമായ വിശാലതയുടെ ഒരു ലഘു ചിത്രംകൂടി ഇവിടെ വരച്ചുകാട്ടിക്കൊള്ളട്ടെ!

ഹോമിയോചികിൽസാ രംഗത്തെ നിസ്തുല സേവനത്തിന് H.M.A. കേരള ഏർപ്പെടുത്തിയിട്ടുള്ള 2001 ലെ മെഡിക്കൽ അവാർഡിന് ഈശ്വരകൃപയാൽ ഈ ലേഖകൻ അർഹനായി. കഴിഞ്ഞ പത്തു നാൽപ്പതു വർഷക്കാലത്തെ സാമൂഹ്യവും മതപരവും രാഷ്ട്രീയവുമായ എല്ലാ മേഖലകളിലും കഴിയുന്നത്ര സേവനം കാഴ്ചവച്ചിട്ടുള്ള വിശേഷിച്ചു കിട്ടുന്നത് സ്വീകരിച്ചും ഇല്ലാതെയുംപോലും ദുർബല ജനവിഭാഗങ്ങൾക്കും കോളനിവാസികൾക്കും ചികിൽസാ സഹായം ചെയ്തിരിക്കുന്ന, കഴിയുന്നത്ര മനുഷ്യസ്നേഹവും ജീവകാരുണ്യവും പുലർത്തിയിരുന്ന സർവ്വോപരി പ്രസംഗിക്കുന്നതിലേറെ ആദർശം ജീവിതത്തിൽ പാലിച്ചിരുന്ന ഈ ജീവിയോട് ഒരു നല്ലവാക്ക് പറയാനോ, ചോദിക്കാനോ ഒരാളുപോലും ഉണ്ടായില്ല എന്നതാണ് ലോകാത്ഭുതങ്ങളിലൊന്നായി

എനിക്ക് ചൂണ്ടിക്കാട്ടാനുള്ളത്. ഈ സന്ദർഭത്തിലാണ് "അതത്ര നിസ്സാര കാര്യമൊന്നുമല്ല, തള്ളിക്കളയാവുന്നതല്ല" എന്ന നിശ്ചയദാർഢ്യവുമായി മുന്നോട്ടുവന്നതും ആശ്രമത്തിന്റെ നാലാംവാർഷികത്തോടനുബന്ധിച്ച് 2001 സെപ്റ്റംബർ ഒന്നും, രണ്ടും തീയതികളിലായി അതിഗംഭീരമായ സ്വീകരണപരിപാടികൾ സംഘടിപ്പിച്ചതും.

കേവലം ആത്മസുഹൃത്തിന് സ്വീകരണമെന്ന സങ്കുചിത കാഴ്ച പ്പാടിൽ അദ്ദേഹം ഒതുങ്ങുന്നില്ല. സാമൂഹിക-സാംസ്ക്കാരിക-വിദ്യാ ഭ്യാസ രംഗങ്ങളിൽ നിസ്തുല സേവനം കാഴ്ചവച്ച് അവാർഡിനും അംഗീകാരത്തിനും പാത്രീഭൂതരായ കെ.സി. ജേക്കബ്, പി.കെ. രാമൻ മാസ്റ്റർ, മാത്യു.എം.കണ്ടത്തിൽ എന്നീ മഹാത്മാക്കളെക്കൂടി പൊന്നാട ചാർത്തി ആദരിക്കാൻ സന്മനസ്സ് കാട്ടുകയും അതിനായി സംഘടിപ്പിച്ച സമ്മേളനത്തിൽ ജാതിമതചിന്തകൾക്കതീതമായി, രാഷ്ട്രീയമായസങ്കു ചിത വീക്ഷണത്തിനുപരി, അയ്യൻകുന്ന് പഞ്ചായത്ത് പ്രസിഡന്റ് പി. കെ.തോമസ്സ്, വാർഡുമെമ്പർ എൻ.പി. ജോസഫ്, കരിക്കോട്ടക്കരി സെന്റ്തോമസ്സ് എച്ച്.എസ്. ഹെഡ്മാസ്റ്റർ (റിട്ടയാർഡ്) തോമസ്സ് മാസ്റ്റർ മദ്യവർജ്ജന ജനകീയ സമിതി ഉത്തരമേഖലാ ഓർഗനൈസർ റ്റി.ഡി. പത്രോസ്, ഡോ: കെ.ഗോവിന്ദൻ, ഡോ: എം.കൃഷ്ണൻ, ഡോ: സി.എച്ച്. ഭാസ്ക്കരൻ തുടങ്ങിയ മഹൽവ്യക്തികളെ അണിനി രത്തി വസുധൈവകുടുംബകമെന്ന സനാതന സംസ്ക്കാരത്തിന്റെ ഉന്ന താദർശം ഒരിക്കൽക്കൂടി ഊട്ടിയുറപ്പിക്കുകയുമാണ് ചെയ്തത്. സുപ്ര സിദ്ധ മജീഷ്യൻ കീഴല്ലൂർ ഒ.കെ.രവീന്ദ്രൻ മാസ്റ്റർ അവതരിപ്പിച്ച സൗജന്യ മായാജാലപ്രകടനവും, ബ്രഹ്മകുമാരി പ്രഭാസിസ്റ്ററുടേയും ബ്രദർ നാരായണക്കുറുപ്പിന്റേയും നേതൃത്വത്തിൽ മാവേലിക്കര വ്യാപാരി വ്യവസായികളിൽനിന്നും ശേഖരിച്ച നിത്യോപയോഗ സാധനങ്ങളും നോട്ട്ബുക്ക്, വസ്ത്രം, പാത്രം ഇവയുടെ വിതരണവും കാണികളിൽ അത്ഭുതപൂർവ്വമായ ആവേശവും ഹരവും പകർന്നു എന്നുള്ളതും എടുത്തു പറയേണ്ട വസ്തുതയാണ്.

ഇവിടെ മാത്രമല്ല സ്വാമിജിക്ക് ആശ്രമമുള്ളത്. കേരളത്തിന്റെ മിക്ക സ്ഥാനങ്ങളിലും അദ്ദേഹത്തിന് ആശ്രമമോ, മഠാധിപതി സ്ഥാനമോ ഉണ്ട്. ആലപ്പുഴജില്ലയിൽ മാവേലിക്കര താലൂക്കിൽ ചെട്ടികുളങ്ങര ശ്രീ ദേവീക്ഷേത്രത്തിനു സമീപം മേനാമ്പള്ളിൽ ഓം അംബികാശ്രമത്തിന്റെ പ്ലാറ്റിനം ജൂബിലി സ്മാരകമായി ഒരു അഗതിമന്ദിരം പൂർത്തിയാക്കാ നുള്ള പരിശ്രമത്തിലാണിപ്പോൾ സ്വാമിജി. തിരുവനന്തപുരത്ത് പൂർവ്വാ ശ്രമത്തോട് ബന്ധപ്പെട്ട്, പരമ്പരയുടെ പരമാചാര്യനായ പരമഭട്ടാര ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമികളുടെ ആശയദർശങ്ങൾ പ്രചരിപ്പിക്കാനും സ്വന്തം ഗുരുനാഥനായവാഴൂർസ്വാമികൾ ബ്രഹ്മശ്രീ ചിത്സ്വരൂപതീർത്ഥ പാദസ്വാമി തിരുവടികളുടെ ശാശ്വതസ്മരണ നിലനിർത്താനുമായി 1998 ൽ അദ്ദേഹം ഒരാശ്രമം സ്ഥാപിക്കുകയുണ്ടായി. അതിന്റെ ഉദ്ഘാടന മേളയിൽ സംബന്ധിക്കാനുള്ള ഭാഗ്യവും ഈ ലേഖകന് ഉണ്ടായിട്ടു ണ്ട്. അന്നത്തെ വനിതാ കമ്മീഷൻ ചെയർപേഴ്സൺ അറിയപ്പെടുന്ന

കവിയിത്രിയുമായ സുഗതകുമാരിയായിരുന്നു ഭദ്രദീപം തെളിച്ച് ആശ്രമമന്ദിരത്തിന്റെ ഗൃഹപ്രവേശനകർമ്മം നിർവ്വഹിച്ചത്. തദവസരത്തിൽ ആ മഹതി ചെയ്ത പ്രഭാഷണത്തിൽ "എവിടെ സ്ത്രീയുടെ കണ്ണുനീർ പതിക്കുന്നുവോ അതു വീടായാലും ശരി നാടായാലും ശരി ഗതിപിടിക്കില്ല" എന്നു പരാമർശിച്ചത് ഓർത്തുപോവുകയാണ്.

തെക്കൻ കേരളത്തിലെപ്പോലെ സന്യാസിമാരുടെ സേവനം യഥേഷ്ടം ലഭിക്കുന്ന സ്ഥലമല്ല കണ്ണൂർ. അതുകൊണ്ടുതന്നെ ഇവിടെ സ്വാമിജിക്ക് വേണ്ടത്ര ആദരവും അംഗീകാരവും ലഭിക്കുന്നുണ്ട്. പരക്കെ അറിയപ്പെടുന്നതുപോലെയുള്ള ഭീകരതയൊന്നും ഇവിടെയില്ല. എല്ലാ സമുദായക്കാരും ഇവിടെ ഏകോദരസാഹോദരന്മാരായി ജീവിക്കുന്നു. രാഷ്ട്രീയത്തിനും മതത്തിനുമപ്പുറം ഇവിടെ മനുഷ്യത്വം ഉയർന്നു നിൽക്കുന്നു. തെക്കൻ തിരുവിതാംകൂറിലെ കുടിയേറ്റക്കാർ അവരുടെ വിവേകവും ഉയർന്ന സംസ്ക്കാരവും ഇവിടേയും ഉയർത്തിക്കാട്ടുന്നു.

കണ്ണൂർ ജില്ലയിൽ കഴിഞ്ഞ 5 വർഷംകൊണ്ട് അദ്ദേഹം ചെയ്ത സേവനങ്ങൾ നിരവധിയാണ്. ആദ്ധ്യാത്മിക കാര്യങ്ങളിലെന്നപോലെ വിദ്യാഭ്യാസ രംഗത്തുചെയ്ത സേവനങ്ങളും ആദിവാസികൾക്ക് സൗജന്യമായി വസ്ത്രവിതരണം നടത്തിയതും എല്ലാം ഞങ്ങൾ നന്ദിപൂർവ്വം സ്മരിക്കുന്നു. "പമ്പാനദി പാഞ്ഞൊഴുകുന്നു, ഡോൺ ശാന്തമായി ഒഴുകുന്നു"എന്നെല്ലാം പറയുമ്പോലെ കാലഗതിക്കും ലോകഗതിക്കും അനുസൃതമായി സ്വാമിജിയുടെ ജീവിതമാകുന്ന ഗംഗാനദിയും അതിന്റെ സ്വച്ഛന്ദപ്രവാഹം തുടരുകയാണ്. ഷഷ്ട്യബ്ദപൂർത്തി പിന്നിട്ട ഈ മഹർഷിശ്രേഷ്ഠൻ ദീർഘകാലം സാമൂഹിക സേവനവും ആദ്ധ്യാത്മികോപദേശങ്ങളും നൽകി കോപകാരാർത്ഥം ജീവിതം നയിക്കാൻ ഇട വരട്ടെയെന്ന് ജഗദീശ്വരനോട് പ്രാർത്ഥിച്ചുകൊണ്ട്, ഈ മഹാത്മാവിന്റെ എല്ലാവിധ സംരംഭങ്ങൾക്കും മംഗളാശംസകൾ നേർന്നുകൊണ്ടും "ആത്മവിദ്യ ഒരന്വേഷണവും പഠനവു"മെന്ന മഹദ്ഗ്രന്ഥത്തിൽ ഈ എളിയവന്റെ അനുഭവക്കുറിപ്പുകൂടി ഉൾപ്പെടുത്താനുള്ള സന്മനോഭാവത്തിനു നന്ദി പ്രകാശിപ്പിച്ചുകൊണ്ടും ചുരുക്കുന്നു. നന്ദി നമസ്ക്കാരം.



ഓം ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ
ഓം ദേവ്യൈ നമഃ

# എന്റെ നിത്യഹരിതമായ ചില ഗതകാല സ്മരണകൾ

**ആറന്മുള ഗോപാലൻ മാസ്റ്റർ**
(ഒരു കുടുംബ ബന്ധു)

ലീവ് റിസർവ് ടീച്ചറായിരുന്ന ഞാൻ ആലപ്പുഴയുള്ള പോളബ്ഭാഗം എൽ.പി.എസ്സിൽനിന്നും സ്ഥലംമാറി, 1954-55 വിദ്യാലയവർഷം തിരുവനന്തപുരം ജില്ലയിലെ പോത്തൻകോട് പഞ്ചായത്തിലുള്ള അയിരൂപ്പാറ എൽ.പി.എസ്സിലെത്തി. കണിയാപുരം ഉപജില്ലയിലെ 5-ാം ക്ലാസ്സ് വരെയുള്ള ഏറ്റവും പ്രസിദ്ധമായ പ്രാഥമികവിദ്യാലയം-പഠിപ്പിക്കുന്നതോ ശ്രീമാൻ നടേശൻസാറിനെപ്പോലുള്ള നാട്ടിലെ കുലീനരും വിദ്യാസമ്പന്നരുമായ ബഹുഭൂരിപക്ഷം മാതൃകാദ്ധ്യാപകരും.

കൂടെക്കൂടെ തങ്ങളുടെ കുട്ടികളെ പഠിപ്പിക്കുന്ന അദ്ധ്യാപകരോടുള്ള പരിചയം പുതുക്കുന്നതിനും, കുട്ടികളെ പരിചയപ്പെടുത്തുന്നതിനുമായി, നാട്ടിലെ പല മാന്യന്മാരും വിദ്യാലയം സന്ദർശിക്കുക പതിവായിരുന്നു. അക്കൂട്ടത്തിൽ ഉത്തമ സുഹൃത്തുക്കളായിത്തീർന്ന രണ്ടു മഹദ്വ്യക്തികളാണ് ശ്രീമാന്മാർ ശ്രീനികേതൻ ശ്രീ.പി. കുഞ്ഞൻപിള്ള അവർകളും, കൊന്നമൂട്ടിൽ ശ്രീ. കേശവപിള്ള അവർകളും. അന്ന് താമസൗകര്യവും, ആഹാരം കഴിക്കാനുള്ള ഹോട്ടലും ചെറിയ തോതിലെങ്കിലുമുണ്ടായിരുന്നത് പോത്തൻകോട്ടായിരുന്നതിനാൽ അവിടെ യഥാസൗകര്യം ഞാൻ താമസിച്ചിരുന്നു. അവിടെനിന്നും രണ്ടുകിലോമീറ്റർ ദൂരത്തിലാണ് അയിരൂർപ്പാറ ഗവ: എൽ.പി.എസ്. വിദ്യാലയസമയം കഴിഞ്ഞ് താമസസ്ഥലത്തെത്തിയാൽ, ചുറ്റുപാടുമുള്ള കാട്ടായിക്കോണം നന്നാട്ടുകാവ്, പിരപ്പൻകോട്, കോലിയക്കോട് മുതലായ വിദ്യാലയങ്ങളിലെ പരിചയക്കാരായ അദ്ധ്യാപകരും, നാട്ടുപ്രമാണിമാരും എന്റെ വാസസ്ഥാനത്ത് ഒത്തുകൂടുക പതിവായിത്തീർന്നു. നാട്ടുവിശേഷങ്ങൾ പറഞ്ഞ് ചീട്ടുകളിച്ചു രസിക്കുന്ന ഒരു സഹൃദയ സദസ്സ്.

ഈ എളിയവന്റെ ക്ഷേമാന്വേഷണ കുതുകികളായ ആ മാന്യന്മാരിൽ ഏറിയകൂറും കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയിരിക്കുന്നു. ജാതിമതഭേദചിന്തകളില്ലാതെ, വിശേഷദിവസങ്ങളിലും മറ്റും വീട്ടിൽ ക്ഷണിച്ചിരുത്തി ഹോട്ടൽഭക്ഷണം കഴിച്ചു മുഷിഞ്ഞ എന്നെ സൽക്കരിച്ചിരുന്ന ആ കാരണവന്മാരെ എങ്ങനെ മറക്കും?

ഒരുദിവസം ശ്രീമാൻ കുഞ്ഞൻപിള്ളച്ചേട്ടൻ-ഞാനങ്ങനെയാണ് വിളിച്ചിരുന്നത്-പട്ടാളം കുഞ്ഞൻപിള്ളയെ നാട്ടിൽ എല്ലാവരും അറിയും. ഒരാറടി രണ്ടിഞ്ചു പൊക്കം. അതിനു ചേർന്ന ബലിഷ്ഠാവയവങ്ങൾ, ആജാനുബാഹു, സർവ്വഥാ നീതിനിഷ്ഠൻ ആ ഗൗരവച്ഛവി കലർന്ന ഭാവവും പെരുമാറ്റവും ആരുടേയും സമാദരം പിടിച്ചുപറ്റാൻ പോരുന്നവയായിരുന്നു. അന്നൊരു ശനിയാഴ്ചയായിരുന്നു. കുഞ്ഞൻപിള്ള ച്ചേട്ടൻ പറഞ്ഞു. "നാളെ എന്റെ വീട്ടിൽവച്ച് ഒരഭിഷേക വായനയുണ്ട്

സാറുവരണം." ആ ക്ഷണം ഞാൻ ശിരസാ സ്വീകരിച്ചു. ഞാനാ തറവാട്ടിലെത്തി. ഇന്നത്തെ രമ്യഹർമ്യങ്ങളൊന്നും അന്നില്ല. സാധാരണമട്ടിലൊരു കൂര. അവിടെ ഒരു മുത്തച്ഛനും, മുത്തശ്ശിയും ഒരുമയോടെ കഴിഞ്ഞിരുന്നു. അധ്വാനശീലനും, ദീർഘകായനുമാണ് ആ മുത്തച്ഛൻ. അദ്ദേഹത്തിനു ചേർന്ന മുത്തശ്ശിയും. ആ ദമ്പതികളുടെ ഏകമകനാണ് കുഞ്ഞൻപിള്ളച്ചേട്ടൻ. ഭാര്യ ഭാനുമതിയമ്മ. 87 വയസ്സുകഴിഞ്ഞ ആ സാധ്വീ ഇന്നും ജീവിച്ചിരിക്കുന്നു-നമ്മെയൊക്കെ അനുഗ്രഹിക്കാൻ. അവർക്ക് പത്തുമക്കൾ. അഞ്ചാണും, അഞ്ച്പെണ്ണും. അതിൽ രണ്ടാമനാണ് നമ്മുടെ കഥാനായകനായ ശാരദാലയം സദാശിവൻ. (പൂർവ്വാശ്രമത്തിൽ) ഇന്ന് സ്വാമി കൈലാസനാഥാനന്ദജി.

ഇടയ്ക്കു പറയട്ടെ! അന്നാണ് ഞാൻ എഴുത്തച്ഛന്റെ അദ്ധ്യാത്മ രാമായണം കിളിപ്പാട്ട് വിവിധ രാഗങ്ങളിൽ ഹൃദയഹാരിയായി പാരായണം ചെയ്ത് കേൾക്കുന്നത്. നാന്നാട്ടുകാവിൽ ശ്രീ വാസുദേവൻ പിള്ള-ഭാഗവതർ ആ രംഗത്തു വളരെ പ്രസിദ്ധനാണ്.

മുറ്റത്തൊരു പന്തൽ, ഒരു ഭാഗത്തു കിഴക്കോട്ടു ദർശനമായി ഒരു പീഠത്തിൽ ശ്രീരാമപട്ടാഭിഷേകപടം അതിനു മുമ്പിൽ കന്നിയിലായി ഗണപതി ഒരുക്ക്. നേരെ മുമ്പിൽ അഞ്ചുതിരിയിട്ടു വലിയ ഒരു നിലവിളക്കും. ശ്രോതാക്കളുൾപ്പെടെ ഒരു മുപ്പത്തഞ്ചോളം ആൾക്കാരുണ്ട്. അതിൽ ചിലർ പഴയനിലയിൽ സാമാന്യം വിദ്യാഭ്യാസം നേടിയവരും , രാമായണതത്ത്വം മനസ്സിലാക്കി അർത്ഥപ്രവചനം നടത്താൻ പ്രാപ്തരുമായിരുന്നു. കൂട്ടത്തിൽ നമ്മുടെ കഥാനായകനും ഉൾപ്പെട്ടിരുന്നു. എല്ലാവർക്കും ഇടയ്ക്കിടയ്ക്ക് കട്ടൻചായയും യഥാസമയം ഭക്ഷണവും നൽകിയിരുന്നു.

ഈ കുടുംബപാരമ്പര്യ വാസനാവിശേഷമല്ലേ, പൂർവ്വാശ്രമത്തിൽനിന്നും സന്യാസത്തിലേക്ക് കഥാപുരുഷനെ എത്തിച്ചത് എന്നോർത്തുപോകുന്നു. ആ നിശ്ചയദാർഢ്യവും കരുത്തും തലയെടുപ്പും അനിതരസാധാരണംതന്നെ സംശയമില്ല. എന്തെല്ലാം പ്രതിബന്ധങ്ങളുണ്ടായാലും ആത്മവിശ്വാസവും തന്റേടവും കൈവിടാതെയുള്ള മുന്നോട്ടുള്ള ആ പ്രയാണം അസൂയയോടെ മാത്രമേ നോക്കിക്കാണാനാകൂ.

അന്ന് അയിരൂർപ്പാറ യു.പി.എസ്സിൽ ഇന്ന് ഹൈസ്ക്കുളാണ്-ഒരു സഹാദ്ധ്യാപകനായി വന്നതോടെയാണ് ബഹുമുഖ പ്രതിഭയായ ശാരദാലയത്തിന്റെ സാമൂഹിക, സാംസ്ക്കാരിക കലാപ്രവർത്തനങ്ങൾ മറനീക്കി പ്രത്യക്ഷപ്പെട്ടു തുടങ്ങിയത്. അന്ന് കേരളത്തിലെ സർക്കാർ പ്രൈമറിസ്ക്കൂൾ അദ്ധ്യാപക സംഘടനയായ-ശ്രീമാൻ പി.കെ.നമ്പ്യാരുടെ നേതൃത്വത്തിൽ പ്രവർത്തിച്ചിരുന്ന കെ.ജി.പി.ടി.എ യുടെ തിരുവനന്തപുരം ജില്ലയിലെ ഒരു സജീവ പ്രവർത്തകനായിരുന്നു അദ്ദേഹം.

അന്ന് അയിരൂർപ്പാറ യു.പി.എസ്സിൽ വാർഷികാഘോഷ പരിപാടികൾ ഒരു ദേശീയോത്സവത്തിന്റെ പ്രതീതി ജനിപ്പിച്ചിരുന്നു. കുട്ടികളുടെ വൈവിധ്യമാർന്ന കലാപ്രകടനങ്ങൾക്കു പുറമേ-അദ്ധ്യാപകരുടെ വകയായി ഫലിതരസം തുളുമ്പുന്ന പല നാടകങ്ങളും അവതരിപ്പിച്ചിട്ടുണ്ട്. അതിലെല്ലാം പ്രേക്ഷകരുടെ കണ്ണും കരളും കവരുന്നത്ര ഒന്നാം തരം നടനായിരുന്നു കഥാപുരുഷൻ.

കൂടാതെ അയിരൂർപ്പാറ മഹാത്മജി സ്മാരക ഗ്രന്ഥശാല വാർഷികത്തോടനുബന്ധിച്ചും മറ്റും നാട്ടിലെ വിദ്യാസമ്പന്നരും കലാകുതുകികളുമായ ഇതര സുഹൃത്തുക്കളോടൊത്തുചേർന്ന് അനേകം നാടകങ്ങൾ അരങ്ങേറിയിട്ടുമുണ്ട്. അന്ന് ബ്ലോക്കടിസ്ഥാനത്തിൽ നേടിയ ട്രോഫികളും, ഷീൽഡും മറ്റും ഇന്നും ഗ്രന്ഥശാലയിൽ കണാം. അടങ്ങാത്ത കലാഭിനിവേശവും ഒടുങ്ങാത്ത ജ്ഞാനതൃഷ്ണയും-ആ യുവാവിന്റെ പ്രത്യേകതകളായിരുന്നു. പ്രൈമറി അദ്ധ്യാപകനായിരിക്കെതന്നെ ബി.എയും, ബി.എഡ്ഡും പാസ്സായി. എം.എ, എൽ.എൽ.ബി കോഴ്സുകളും പൂർത്തിയാക്കി.

1969 ഡിസംബർ 6ന് ആയിരുന്നു സദാശിവൻ സാറിന്റെ കല്യാണം. തിരുവനന്തപുരത്തുള്ള കനകക്കുന്ന് കൊട്ടാരത്തിലെ-ഡർബാർ ഹാളിൽവച്ചു നടന്ന ആ ചടങ്ങ് ഒരുരാജാഭിഷേകത്തിന്റെ പ്രതീതിയാണ് ജനിപ്പിച്ചത്. 33 വർഷങ്ങൾക്കു മുമ്പ് നടന്ന ആ സംഭവം ഒരു ചലനചിത്രത്തിലെന്നപോലെ ഇന്നും എന്റെ സ്മൃതിപഥത്തിൽ ഹരിതാഭ കലർന്നു നിൽക്കുന്നു.

നാട്ടിലെ പൊതുക്കാര്യങ്ങളിലും രാഷ്ട്രീയ രംഗത്തും പ്രസിദ്ധനായിരുന്ന കൊന്നമൂട്ടിൽ കേശവപിള്ളയുടെ പുത്രി വസന്തകുമാരിയാണുവധു. മക്കൾ താരയും, മായയും അഭ്യസ്തവിദ്യരായ ഇരുവരും വിവാഹിതരാണ്. പല പ്രസിദ്ധ വിദ്യാലങ്ങളിലും അദ്ധ്യാപകനായും, പ്രഥമാദ്ധ്യാപകനായും സേവനമനുഷ്ഠിച്ചിരുന്ന ശാരദാലയം 1993 ൽ അടുത്തൂൺ പറ്റിപ്പിരിഞ്ഞശേഷമാണ് അതിസാഹസികമായ സന്യാസവൃത്തി സ്വീകരിച്ചത്.

പെൻഷനെതുടർന്ന് വിശ്രമ ജീവിതം നയിക്കുന്നതിന് വീട്ടിലേക്കു യാത്രയായ തങ്ങളുടെ പ്രിയങ്കരനായ ഹെഡ്മാസ്റ്ററെ അനുഗമിച്ച പൗരന്മാരുടേയും സഹാദ്ധ്യാപകരുടേയും ഒരു അനുമോദന സമ്മേളനംതന്നെ ശാരദാലയത്തിൽവച്ച് കൂടുകയുണ്ടായി. നിസ്തുലവും, നിസ്വാർത്ഥവുമായ ദീർഘകാല സേവനങ്ങളെ വിലയിരുത്തി പല മാന്യന്മാരും പൊതുക്കാര്യ പ്രസക്തരും പ്രകീർത്തിക്കുന്നതിനും ദീർഘായുസ്സ് നേർന്നതിനും ഞാനും ദൃക്സാക്ഷിയായി.

അയിരൂർപ്പാറ യു.പി.എസ്സിൽവച്ചും തിരുവനന്തപുരം എസ്.എം.വി. ഹയർസെക്കണ്ടറി സ്ക്കൂളിൽവച്ചുമായിരുന്നു ഞങ്ങളുടെ ഒത്തുചേർന്നുള്ള പ്രവർത്തനങ്ങൾ. സാനന്ദൂരപുരിയുടെ തിലകക്കുറിയായ ശ്രീമൂലവിലാസം ഹൈസ്ക്കൂളിലെ ഹെഡ്മാസ്റ്റർ, ആദരണീയനായിരുന്ന ശ്രീമാർ വേലായുധൻതമ്പി സാറിന്റെ നേതൃത്വത്തിൽ നഗരമദ്ധ്യത്തിൽ മലിനമായി കിടന്നിരുന്ന മാഞ്ഞാലിക്കുളം മനോഹരമായ ഒരു സ്റ്റേഡിയമാക്കി മാറ്റുന്ന ശ്രമദാനപ്രവർത്തനങ്ങളിൽ മറ്റേവരുടേയും മുൻപന്തിയിൽനിന്ന വ്യക്തി-സ്ക്കൂൾസ്റ്റാഫ് സെക്രട്ടറി, എൻ.സി.സി. ഓഫീസർ, മാഗസിൻ എഡിറ്റർ എന്നീ നിലകളിലെല്ലാം ശാരദാലയം രക്ഷാകർതൃസമിതിയുടേയും, സഹാദ്ധ്യാപകരുടേയും,

വിദ്യാർത്ഥികളുടേയും, വിദ്യാഭ്യാസ വകുപ്പിന്റേയും ശ്രദ്ധപിടിച്ചു പറ്റിയിരുന്നു. തികഞ്ഞ ഈശ്വരവിശ്വാസവും മതബോധവും, സാധുജന സേവനോത്സുകതയും, സജ്ജനസമ്പർക്കവും അദ്ദേഹത്തെ ഒരു സന്യാസിയാക്കി ഉയർത്തിയെന്നു പറയുന്നതാണ് സത്യം.

മരുതുമ്മൂട്ടിലുള്ള സ്വവസതിയോടനുബന്ധിച്ച്-അതിപ്രഗത്ഭരായ ഭിഷഗ്വരന്മാരുടെ നേതൃത്വത്തിൽ നടപ്പിലാക്കിയ "കസ്തൂർബാ ഹോസ്പിറ്റൽ" മഹാത്മജിയുടെ ശിഷ്യപ്രധാനനായ മുൻ കേന്ദ്രമന്ത്രി ഡോ: ജി.രാമചന്ദ്രജിയുടെ അദ്ധ്യക്ഷതയിൽ ലീഡർ കെ.കരുണാകരനാണ് ഉദ്ഘാടനം ചെയ്തത്.

അന്ന് കഥാപുരുഷന് സന്യാസിപ്പട്ടം കിട്ടിയിട്ടില്ലെന്നറിഞ്ഞ ഋഷിതുല്യനായ രാമചന്ദ്രജി തന്റെ അദ്ധ്യക്ഷപ്രസംഗമദ്ധ്യേ ഇതാ ഞാൻ സന്യാസിപ്പട്ടം തന്നിരിക്കുന്നു എന്ന് ആ നിറഞ്ഞ സദസ്സിൽവച്ച് പ്രഖ്യാപിക്കുകയുണ്ടായി. അന്നു മുതൽക്കാണ് കഥാപുരുഷൻ "ഗുരുശാരദാലയം" എന്ന് അറിയപ്പെടുന്നത്.

വിശ്രമ ജീവിതം അക്ഷീണയത്നമായി തുടർന്നതിന്റെ മറ്റൊരു ഉദാഹരണമാണ് അയിരൂർപ്പാറ ജംഗ്ഷനിൽ അദ്ദേഹം സ്ഥാപിച്ച ന്യൂസാബർമതി ആശ്രമം. യഥാർത്ഥ ഗാന്ധീയൻ പ്രവർത്തനം അഥവാ സാമൂഹ്യ സേവനം എന്തെന്ന് തന്റെ അക്ഷീണവും നിസ്വാർത്ഥവുമായ യത്നത്തിലൂടെ നാട്ടുകാരെ ബോധ്യപ്പെടുത്തി. പലരും പരിഹസിക്കുകയും എതിർക്കുകകൂടി ചെയ്തെങ്കിലും ശ്രീശാരദാലയം തളരാതെയും പതറാതെയും മുന്നോട്ടുതന്നെ കുതിച്ചു എന്നുള്ളത് ചാരിതാർത്ഥ്യത്തോടെയും സംതൃപ്തിയോടെയുംതന്നെ രേഖപ്പെടുത്തിക്കൊള്ളട്ടെ! ഏതു പ്രതിസന്ധിയിലും അദ്ദേഹത്തിനു ധാർമ്മിക പിന്തുണയും പ്രോത്സാഹനവും നൽകിയിരുന്നവരുടെ മുൻനിരയിൽ ഡോ: ഡി. ബാഹുലേയൻ അവർകളെ-ഡി.എം. ഹോസ്പിറ്റൽ അയിരൂർപ്പാറ-ഇത്തരുണത്തിൽ സ്മരിക്കുകയാണ്. എത്രയോ സാംസ്ക്കാരിക സമ്മേളനങ്ങളും കവിയരങ്ങുകളുമാണ് അവിടെ സംഘടിപ്പിച്ചിരുന്നത്. ഡോ: ശൂരനാട് കുഞ്ഞൻപിള്ള, മഹാകവി എം.പി. അപ്പൻ, പ്രൊഫ: എസ്. ഗുപ്തൻനായർ, ഡോ: മാവേലിക്കര അച്യുതൻ, ഡോ: എൻ. ചന്ദ്രശേഖരൻനായർ, ഡോ: കെ.എം. ജോർജ്ജ്, ആർ. രാമചന്ദ്രൻനായർ ഐ.എ.എസ്. തുടങ്ങി ദിവംഗതരായവരും ജീവിച്ചിരിക്കുന്നവരുമായ എത്രയോ മഹാമതികൾ, സാംസ്ക്കാരിക നായകന്മാർ, മന്ത്രിമാർ എന്തിന് മുൻ കേരളാ ഗവർണ്ണർ ജ്യോതിവെങ്കിടചെല്ലം പോലും അദ്ദേഹത്തെ അനുമോദിക്കാൻ എത്തിയിരുന്നു.

ഫലവൃക്ഷതൈകളുടെ വിതരണം, പേ വിഷബാധയ്ക്ക് എതിരെ കുത്തിവയ്പ്, പച്ചക്കറിത്തോട്ട നിർമ്മാണ പ്രവർത്തനങ്ങൾ, സൗജന്യ മെഡിക്കൽ ക്യാമ്പുകൾ ആദിയായവയെല്ലാം കുട്ടികൾക്കുവേണ്ടി നടത്തിയിരുന്ന ട്യൂഷൻഹോമിനോടനുബന്ധിച്ച് സംഘടിപ്പിച്ചിരുന്നു. അങ്ങനെ മാതൃകാദ്ധ്യാപകനെന്ന നിലയിലും, രാഷ്ട്രീയ

സേവന രംഗങ്ങളിലും, അഭിനയത്തിനും, കലാസാംസ്ക്കാരിക പ്രവർത്ത നങ്ങളിലും കുറേക്കാലം കൊടുങ്കാറ്റ്തന്നെ സൃഷ്ടിച്ച ശാരദാലയം ഭൗതിക ജീവിതത്തിന്റെ അർത്ഥശൂന്യത മനസ്സിലാക്കിയാവണം ഒടു വിൽ ശാശ്വത മനഃശാന്തിക്കായി സന്യാസം സ്വീകരിച്ചതും ആദ്യന്തം ആദ്ധ്യാത്മികതയിൽ മുഴുകുന്നതും. പെൻഷനെ തുടർന്ന് ഒന്നരമാസം സ്വാമിയെപ്പറ്റി വിവരങ്ങൾ ഒന്നുമുണ്ടായിരുന്നില്ല.

വാഴൂർ ശ്രീതീർത്ഥപാദാശ്രമ അന്തേവാസിയായി സന്യാസിപ്പട്ടം സ്വീകരിച്ച് ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ സമാധി ക്ഷേത്രമായ-പന്മന-ആശ്രമം മഠാധിപതിയായി അവരോധിതനായ സ്വാമി കൈലാ സനാഥാനന്ദതീർത്ഥപാദർക്ക് സ്വീകരണം നൽകുന്ന അവസരത്തിലെ ഈയുള്ളവനും അറിയുന്നുള്ളു.

ഹൈന്ദവ ജനതയെ ആവേശം കൊള്ളിക്കുന്നവയാണ് സ്വാമി ജിയുടെ സനാതനധർമ്മതത്ത്വപ്രഭാഷണങ്ങൾ! കാടും കായലും കുന്നും കുഴിയും നിറഞ്ഞ നാടടക്കമുള്ള അനേകം ആശ്രമങ്ങളും ക്ഷേത്രങ്ങളും കാൽനടയായും വാഹനങ്ങളിലുമായി സ്വാമി സഞ്ചരിച്ചു കഴിഞ്ഞിരി ക്കുന്നു. ആറന്മുളയ്ക്കടുത്ത് സുപ്രസിദ്ധമായ അയിരൂർ ചെറുകോൽ പ്പുഴ-പമ്പാമണൽപ്പുറത്ത് വച്ചു നടന്നുവരുന്ന ഹിന്ദുമത മഹാസമ്മേള നത്തിലും അദ്ദേഹത്തിന്റെ സാന്നിദ്ധ്യവും പങ്കാളിത്തവും ഉണ്ടായി ട്ടുണ്ട്-ഉണ്ടാകുന്നുമുണ്ട്.

ആറന്മുള പാർത്ഥസാരഥി ക്ഷേത്രത്തിന് രണ്ടു കിലോമീറ്റർ തെക്കുമാറി സ്ഥിതിചെയ്യുന്ന കിടങ്ങന്നൂർ ശ്രീ വിജയാനന്ദാശ്രമ ത്തിൽവച്ച് 1998- ൽ സ്വാമിജിയുടെ ഷഷ്ട്യബ്ദപൂർത്തി ആഘോഷം ആശ്രമ മഠാധിപതിയായ ബ്രഹ്മശ്രീ വിജയഭാസ്ക്കരാനന്ദസ്വാമികളുടെ നേതൃത്വത്തിൽ ആശംസാ സമ്മേളനം, അന്നദാനം, സംഗീതസദസ്സ് തുട ങ്ങിയ ഗംഭീര പരിപാടികളോടെയാണ് നടത്തപ്പെട്ടത്.

സ്വന്തമായി ശ്രീ വിദ്യാധിരാജ ഗുരുകുലാശ്രമവും കണ്ണൂർജില്ല യിലെ ആറളം പഞ്ചായത്തിൽ ശ്രീ ഉമാമഹേശ്വരാശ്രമവും സ്വാമിജി സ്ഥാപിച്ചിട്ടുണ്ട്. ഇപ്പോൾ മാവേലിക്കരയിൽ ചെട്ടികുളങ്ങരക്ക് സമീപ മുള്ള ഓം അംബികാശ്രമം കേന്ദ്രീകരിച്ച് അദ്ദേഹം തന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളും ആത്മീയ സേവനവും തുടരുകയാണ്.

ഇന്ന് ജാതി,മത, രാഷ്ട്രീയാതി പ്രസരം വർദ്ധമാനമായ ഒരു കാല ഘട്ടത്തിലാണ് നമ്മുടെ ജീവിതം. സനാതന ധർമ്മത്തെക്കുറിച്ച് സംസാ രിക്കുന്നതുപോലും വർഗ്ഗീയമായി മുദ്രകുത്തപ്പെടുന്ന ചുറ്റുപാടിൽ സ്വാമിജിയെപ്പോലെയുള്ള ധർമ്മപ്രചാരകരെയാണ് ഇനിയും നമുക്ക് ആവിശ്യം. നമുക്കെല്ലാം ശാന്തിയും, സന്തോഷവും പകർന്നുതന്നുകൊ ണ്ടിരിക്കുന്ന ബ്രഹ്മശ്രീ കൈലാസനാഥാനന്ദസ്വാമി തൃപ്പാദങ്ങൾക്ക് സാക്ഷാൽ ജഗദംബിക ദീർഘായുരാരോഗ്യസൗഖ്യങ്ങൾ പ്രദാനം ചെയ്യട്ടെ! എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഈ ഓർമ്മക്കുറിപ്പ് ഇവിടെ അവ സാനിപ്പിക്കുന്നു.

ഓം ജഗദംബികായൈ നമഃ
ഓം ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ
ശുഭം

അയിരൂർപ്പാറ
30-11-02

# ഓർമ്മകൾ! ഓളങ്ങൾ!

**ഡോ: ഡി. ബാഹുലേയൻ**

ഗൾഫിൽ കുവൈറ്റ് ടവറിനരികെ തിരകൾ ഒഴിഞ്ഞ ശാന്തമായ കടൽ. അതിന്റെ ഓരത്തുള്ള മനോഹരമായ പാർക്കിൽ ഇരിക്കുകയാണ്. പിന്നിട്ട ദശകങ്ങളിലേക്ക് ഓലിയിട്ടിറങ്ങിയ ഓർമ്മകൾ. പെട്ടെന്നതാ ഒരു ദീർഘകായന്റെ ചിത്രം തെളിയുന്നു. ഇന്നത്തെ കൈലാസനാഥാനന്ദ സ്വാമികളുടെ വർണ്ണാഭമായ ജീവിതചിത്രം പൂർവ്വാശ്രമ ജീവിതത്തിൽ ഞങ്ങൾ ഒപ്പൊത്തിനൊപ്പം കഴിച്ചു കൂട്ടിയ നാളുകൾ. യുവത്വത്തിന്റെ അവിസ്മരണീയമായ ഏടുകൾ സുതാര്യമായ മനസ്സിന്റെ അഭ്രപാളികളിലൂടെ മിന്നിമറയുന്നു. സൂര്യകിരണങ്ങൾ ഏറ്റു തിളങ്ങുന്ന നീല ജലാശയത്തിൽ അത് തെളിഞ്ഞു മിന്നുന്നു.

വീണ്ടും ആ മധുര സ്മരണകളുടെ പ്രതിബിംബം തെളിഞ്ഞത് കൃത്യം ഒരുമാസം കഴിഞ്ഞാണ്. 19-12-02 വ്യാഴാഴ്ച പൗർണ്ണമി നാളിൽ കുമരകം കായലോരം പ്രകൃതിഭംഗി മനസ്സിൽ ഉണർത്തുന്ന ശാന്തത. നൈമിഷിക സുഖമേകുന്ന അനുഭൂതി. സ്വാമിജിയുടെ പൂർവ്വാശ്രമ ജീവിത്തിലെ തിളക്കമാർന്ന സംഭവ പരമ്പരകൾ ഒന്നൊന്നായി ഓർമ്മയിൽ തത്തിക്കളിക്കുന്നു. "KUMARAKOM LAKE RESORT", അവിടെ "ധർമ്മാ" ഏറ്റെടുത്ത് നടത്തുന്ന AYURMANA പ്രകൃതിയുടെ സുവർണ്ണതീരം ശക്തിയായ കാറ്റുയർത്തി വിടുന്ന താളാത്മകമായ കുഞ്ഞോളങ്ങൾക്കൊപ്പം മനസ്സിലെ തരംഗങ്ങൾ ദശകങ്ങൾ പിന്നിട്ട ജീവിതാവബോധത്തിന്റെ കയങ്ങളിൽ മുങ്ങിത്തപ്പി പെറുക്കിയെടുക്കാൻ "ഇത്തിരി ഇമ്മിണി"യല്ല. ഒത്തിരിഒത്തിരി കാര്യങ്ങളുണ്ട് കുറിക്കാൻ, വ്യാഖ്യാനിക്കാൻ, അപഗ്രഥിക്കാൻ.

"ശാരദാലയം സദാശിവൻ" എന്ന നാമം അദ്ധ്യാപക സമൂഹത്തിൽ ഒരു വെള്ളിനക്ഷത്രംകണക്കെ പ്രശോഭിച്ചിരുന്ന കാലം. ഔദ്യോഗിക ജീവിതത്തിൽ അദ്ദേഹം ചെന്നുപെടാത്ത മേഖലകൾ ഇല്ലതന്നെ. തൊട്ടതെല്ലാം പൊന്നാക്കി മാറ്റിയ "ഇന്ദ്രജാലക്കാരൻ".

നാലു ദശകങ്ങളുടെ ഓർമ്മ. ഞാൻ തിരുവനന്തപുരം ആയുർവ്വേദ കോളേജിൽ പഠിക്കുന്നു. ശാരദാലയം എസ്.എം.വി.എച്ച്.എസ്സിൽ അദ്ധ്യാപകൻ. ഭൂരിഭാഗം ദിവസങ്ങളും ഞങ്ങൾ ഒരുമിച്ച് സ്ക്കൂട്ടറിൽ പോയിവരിക പതിവായി. അദ്ധ്യാപകവൃത്തിയിൽ പേരെടുത്തുനിന്ന അദ്ദേഹം അംഗീകാരങ്ങൾ വാരിക്കൂട്ടിയതിനും കണക്കില്ല. രാഷ്ട്രീയ സാമൂഹിക മണ്ഡലങ്ങളിലൂടെ ജൈത്രയാത്ര തുടരുമ്പോഴും ഞാനൊരു സന്തതസഹചാരിയായി നിലകൊണ്ടിരുന്നു.

ഞങ്ങളുടെ ഗൃഹസ്ഥാശ്രമ ജീവിതം ആരംഭിച്ചതും ഒരേ കാലയളവിലായിരുന്നു. തെരഞ്ഞെടുത്ത ജീവിത പങ്കാളികളാകട്ടെ ഇണപിരിയാതെ കളിച്ചും പഠിച്ചും വളർന്ന ഉറ്റ സുഹൃത്തുക്കളും. വസന്തയും, ലളിതയുംഇരുവരുടേയുംപൂർവ്വകുടുംബങ്ങളും ഉറ്റബന്ധത്തിലായിരുന്നു.

സ്വാമിജി സന്യാസജീവിതത്തിലും ഗൃഹസ്ഥാശ്രമ കടപ്പാടുകൾ ഉപേക്ഷിച്ചിരുന്നില്ല. കുട്ടികളെ (താരയും, മായയും) വിദ്യാഭ്യാസം ചെയ്യിച്ച് പോസ്റ്റ് ഗ്രാഡ്വേറ്റ് വരെ എത്തിച്ചത് അദ്ദേഹത്തിന്റെ നിദാന്ത ജാഗ്രതയിലാണ്. ഈ കാലയളവിൽ പ്രിയതമയാകട്ടെ, മാനസിക സംഘർഷത്തിന്റെ പിരിമുറുക്കം അനുഭവിച്ചിട്ടുണ്ട്. അനുഭവങ്ങളുടെ തീച്ചൂളയിൽ നിന്നും ഉലയിൽ ഊതിയ സ്വർണ്ണം മാതിരി ഇന്നവർ തിളങ്ങി നിൽക്കുന്നു.

ശാരദാലയം സന്യാസത്തിലെങ്കിലും വിശാലമായ സുഹൃദ്ബന്ധം നിലനിർത്താൻ ശ്രദ്ധിച്ചിരുന്നു. എതിർപ്പുകളെ അതിജീവിച്ച് മുന്നോട്ടു കുതിക്കുന്ന പ്രകൃതക്കാരനാണ് അദ്ദേഹം. സ്വതസിദ്ധമായ അദ്ദേഹത്തിന്റെ പ്രവർത്തനശൈലി ഒന്ന് വേറെതന്നെ. താൻ പടുത്തുയർത്തിയ എത്ര വലിയ പ്രസ്ഥാനമാണെങ്കലും വഴിതെറ്റിപ്പോകുന്നു എന്ന് കണ്ടാൽ-വലിച്ചെറിഞ്ഞ് പോകുന്ന പ്രകൃതക്കാരനാണ് സ്വാമിജി.

സത്യത്തിനും നീതിക്കുംവേണ്ടി ലക്ഷ്യബോധത്തോടെയുള്ള പ്രയാണത്തിൽ തെറ്റുകളെ നഖശിഖാന്തം എതിർക്കുന്ന അദ്ദേഹത്തിന്റെ പ്രവർത്തനശൈലി ധാരാളം വിമർശനങ്ങൾക്ക് വഴിതെളിച്ചിട്ടുണ്ട്. അദ്ദേഹം എന്നെന്നും ഒരു വിവാദ പുരുഷനാണ്. വിമർശകർ പറയും "ഒന്നിലും ഉറയ്ക്കാത്ത മനുഷ്യനെന്ന്". എതിർപ്പിൽ നിന്നും ഊർജ്ജം ഉൽപ്പാദിപ്പിക്കുന്ന ഇന്ദ്രജാലവിദ്യയാണ് സ്വാമിയുടേത്. ആ മാസ്മരികശക്തി അത്യപൂർവ്വമാണ്. ജനങ്ങളെ ഉദ്ബുദ്ധരാക്കി സാത്വികതയിലേക്ക്-ആത്മീയതയിലേക്ക് നയിക്കുവാൻ സ്വാമിജി അവിശ്രമം പരിശ്രമിക്കുന്നു. "യദാ യദാഹി ധർമ്മസ്യ ഗ്ലാനിർ ഭവതി ഭാരത"-എന്ന ഗീതാവചനം അദ്ദേഹം അർത്ഥവത്താക്കുന്നു.

എല്ലാ എതിർപ്പുകളേയും അതിജീവിച്ച് ലക്ഷ്യത്തിലെത്താനുള്ള സ്വാമിജിയുടെ ഇതപര്യന്തമുള്ള പ്രവർത്തനങ്ങളെ ശ്ലാഘിക്കുകയും ആ പ്രയാണം എന്നെന്നും തുടരുവാൻ കഴിയുമാറ് സർവ്വേശ്വരൻ അനുഗ്രഹിക്കട്ടെ, അതിനുള്ള ആയുഃരാരോഗ്യം നൽകട്ടെ എന്നു പ്രാർത്ഥിക്കുവാനും അങ്ങയുടെ പ്രിയസുഹൃത്ത് ഈ അവസരം ഉപയോഗിക്കുന്നു. ധർമ്മം മുറുകെ പിടിച്ചുള്ള അവിടുത്തെ പ്രയാണം ശ്രീനാരായണ ഗുരുദേവൻ വിവക്ഷിക്കുന്നത് പോലെയാണ് സംശയമില്ല.

"ധർമ്മ ഏവ പരം ദൈവം
ധർമ്മ ഏവ മഹാ ധനം
ധർമ്മ സാർവ്വത്രി വിജയീ-
ഭവതു ശ്രേയസേ നൃണാം"

**ഡോ: ഡി. ബാഹുലേയൻ**
**റിട്ട: സീനിയർ മെഡിക്കൽ ഓഫീസർ**

**തിരുവനന്തപുരം**
Ist January 2003

# ശ്രീ ശാരദാലയം സദാശിവൻ മുതൽ ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദർ വരെ

**-ഡോ: ജെ. രാമചന്ദ്രൻനായർ-**

1982 ലെ സന്ധ്യ. എൻ.എസ്.എസ്. കരയോഗം നടക്കുന്ന സ്ഥലം. അന്ന് ഞാൻ യോഗത്തിന്റെ ഉപാദ്ധ്യക്ഷനായിരുന്നു. നീണ്ടുമെലിഞ്ഞ കാവിവസ്ത്രധാരിയായ ആജാനുബാഹുവായ ഒരാൾ സുസ്മേര വദനനായി യോഗസ്ഥലത്തേക്കു കടന്നുവന്നു. യോഗം തീരുന്നതുവരെ അദ്ദേഹം അവിടെ ഇരുന്നിരുന്നു. യോഗാനന്തരം ആഗമനോദ്ദേശ്യം വ്യക്തമാക്കാനായി അദ്ധ്യക്ഷൻ അദ്ദേഹത്തെ ക്ഷണിച്ചു. ശ്രീ ചട്ടമ്പിസ്വാമി ജയന്തിയോടനുബന്ധിച്ച് പത്തുദിവസത്തെ ചടങ്ങുകൾ നടക്കുന്ന അവസരമായിരുന്നു അത്. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളെക്കുറിച്ചും സംഘടനയുടെ പ്രസക്തിയെക്കുറിച്ചും, ഒരു ശാഖ ആരംഭിക്കുന്നതിനെക്കുറിച്ചും അദ്ദേഹം സംസാരിച്ചു. ആരേയും ആകർഷിക്കുന്ന സംഭാഷണ ശൈലി, മന്ദസ്മിതം അദ്ദേഹത്തിനുമാത്രം സ്വന്തമായിരുന്നു. അദ്ദേഹത്തിന്റെ ശൈലിയും, ആത്മാർത്ഥതയും എന്നെ ഏറെ ആകർഷിച്ചു. അദ്ദേഹമായിരുന്നു പൂർവ്വാശ്രമത്തിലെ ശ്രീ. ശാരദാലയം സദാശിവൻ. അക്കാലത്ത് അദ്ദേഹം എസ്.എം.വി. സ്ക്കൂളിലെ അദ്ധ്യാപകനായിരുന്നു. തുടർന്ന് പല വിദ്യാലയങ്ങളിലും പ്രഥമാദ്ധ്യാപകനായി സേവനമനുഷ്ഠിച്ചശേഷം 1993-ൽ വിരമിച്ചു.

ഇവിടെ അദ്ദേഹത്തിന്റെ സന്യാസജീവിതം ആരംഭിക്കുന്നു. സുസ്മേരവദനനായ അദ്ദേഹത്തെക്കുറിച്ച് കൂടുതൽ അറിയുവാൻ ഞാൻ ആഗ്രഹിച്ചു. ക്രമേണ ഞങ്ങൾ വളരെയേറെ അടുത്തു. ആ നല്ലമനുഷ്യനെ ഞാൻ അടുത്തറിയുകയായിരുന്നു.

അക്കാലത്ത് അദ്ദേഹം വിദ്യാധിരാജവിശ്വകേന്ദ്ര (വിവേക്) എന്ന സംഘടനയുടെ ജനറൽ സെക്രട്ടറിയായിരുന്നു. സ്ക്കൂൾ സമയം കഴിഞ്ഞാൽ സ്ക്കൂട്ടറിൽ സ്വന്തം ധനം മുടക്കിയാണ് പ്രചരണവും സംഘടനാ പ്രവർത്തനവും നടത്തിയിരുന്നത്. ശമ്പളത്തിന്റെ അധികപങ്കും അദ്ദേഹം ചട്ടമ്പിസ്വാമി പ്രവർത്തനങ്ങൾക്കായി ചിലവാക്കി. "വിവേകി"ന്റെ അദ്ധ്യക്ഷൻ അഡ്വ: ശിവശങ്കരപ്പിള്ളയും ട്രഷറർ ശ്രീ. കെ.ദാമോധരൻപിള്ളയുമായിരുന്നു. ശ്രീ. ശാരദാലയത്തിന്റെ സ്നേഹപൂർണ്ണമായ നിർബന്ധപ്രകാരം ഞാനും വിശ്വകേന്ദ്രയിൽ ഒരംഗമായി ച്ചേർന്നു. ആരേയും ഒന്നിനേയും അധികം വകവെയ്ക്കാത്ത പ്രകൃതം.

തനിക്ക് ശരിയെന്ന് തോന്നുന്നത് ചെയ്യാനുള്ള ആവേശം, ശ്രീ ചട്ടമ്പി സ്വാമി തിരുവടികളോടുള്ള അഭുതപൂർവ്വമായ ആദരവ്, ഭക്തി ഇതൊക്കെയായിരുന്നു അദ്ദേഹത്തിന്റെ കൈമുതൽ. ശ്രീ വിദ്യാധിരാജ വിശ്വ കേന്ദ്രത്തിന്റെ രൂപീകരണം ശ്രീശാരദാലയം സദാശിവൻ അവർകളുടെ മാത്രം ശ്രമഫലമായാണുണ്ടായത് എന്ന് ഞാൻ വിശ്വസിക്കുന്നു.

അദ്ദേഹം വിവിധ അദ്ധ്യാപക-വിദ്യാർത്ഥി പ്രസ്ഥാനങ്ങളുടെ അനിഷേധ്യ നേതാവും കലാകായിക രംഗത്തെ അതുല്യ പ്രതിഭയുമായിരുന്നു. അതിന്റെ പ്രതിഫലനം അദ്ദേഹത്തിന്റെ പ്രവർത്തന മേഖലകളിലും കാണാൻ കഴിഞ്ഞു.

തിരുവടികളുടെ ജയന്തിനാളിൽ പത്തുദിവസം നീണ്ടുനിൽക്കുന്ന ശാഖാകേന്ദ്രങ്ങളുടെ യോഗങ്ങളിൽ പങ്കെടുക്കുക എന്റെയും ഒരു പരിപാടിയായിമാറി. സ്വാമികളെപ്പറ്റി സംസാരിക്കുമ്പോൾ അദ്ദേഹം വാചാലനാകും, വികാരാധീനനാകും. ശ്രീ ചട്ടമ്പിസ്വാമികളുമായി താദാത്മ്യം പ്രാപിക്കുകയാണ് അവിടെ നടക്കുന്നത്. അദ്ദേഹത്തിന്റെ വാചാലതയിൽ അനേകം ഭക്തർ കേന്ദ്രത്തിന്റെ ആയുഷ്ക്കാല അംഗങ്ങളായി. ഇതെല്ലാം ഔദ്യോഗിക ജോലികൾക്കു പുറമേ ചെയ്ത കാര്യങ്ങളാണ് എന്നോർക്കുമ്പോൾ അത്ഭുതവും അതിശയവും തോന്നുന്നു. അതിനിടയിൽ ശാസ്താംകോട്ടയിലും മൈനാഗപ്പള്ളിയിലും നടന്ന യോഗങ്ങളിലും ഞാൻ പങ്കെടുത്തു. അനന്യസാധാരണമായ സംഘടനാപാടവം ഞാൻ കൺമുമ്പിൽക്കണ്ടു. അദ്ദേഹത്തിന്റെ ഗൃഹസ്ഥാശ്രമത്തിൽനിന്നും സന്യാസത്തിലേക്കുള്ള പ്രയാണം അഥവാ ശ്രീ ശാരദാലയം സദാശിവനിൽനിന്നും ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദരിലേക്കുള്ള പ്രയാണമായിരുന്നു അത്.

1982-83 ൽ തന്നെ ഏതോ ചിലകാരണങ്ങളാൽ ശ്രീ വിദ്യാധിരാജവിശ്വകേന്ദ്രത്തിന്റെ അദ്ധ്യക്ഷനായ അഡ്വ: ഉമയനല്ലൂരുമായി ഇടഞ്ഞു. സ്ഥാപക ജനറൽ സെക്രട്ടറിയായ ശ്രീ ശാരദാലയം സദാശിവനിൽനിന്നും ഞാൻ ജനറൽ സെക്രട്ടറിപദം ഏറ്റെടുത്തു. 1992 വരെ ഞാൻ ആസ്ഥാനത്ത് തുടരുകയും ചെയ്തു. 10 വർഷക്കാലവും ജയന്തിയും സമാധിയും മുടങ്ങാതെ നടത്തി. ഇപ്പോഴും അത് തുടരുന്നു. ശ്രീ ചട്ടമ്പിസ്വാമികൾ എന്ന ഗ്രന്ഥവും ഇക്കാലത്ത് പ്രകാശിപ്പിക്കാൻ കഴിഞ്ഞതും ഒരു നേട്ടം തന്നെ. ഇക്കാലമത്രയും ശ്രീശാരദാലയം എന്നെ സഹായിക്കുകയും, പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. അദ്ദേഹം എസ്.എം.വി. സ്ക്കൂളിൽ തുടർന്ന കാലമത്രയും മുടങ്ങാതെ ഞങ്ങൾ ബന്ധപ്പെട്ടിരുന്നു. തികച്ചും നിഷ്ക്കളങ്കനും സൗമ്യനുമായ സ്വാമിഭക്തൻ. എന്നാൽ ഒരു വിട്ടുവീഴ്ചയ്ക്കും തയ്യാറാകാത്ത ഒരു ആചാര്യശ്രേഷ്ഠനേയും ഞാൻ അദ്ദേഹത്തിൽ കണ്ടു.

ഗാർഹസ്ത്യം മതിയാക്കി കേരളത്തിൽ അങ്ങോളമിങ്ങോളം ഗാന്ധിയൻസ്ഥാപനങ്ങളും, വിദ്യാധിരാജഗുരുകുലം,ശ്രീ ഉമാമഹേശ്വരാശ്രമം തുടങ്ങിയ സ്ഥാപനങ്ങളും, അനവധി ഹിന്ദുമത

കൺവെൻഷനുകളുടെ ആചാര്യൻ,അതുല്യ വാഗ്മി, അനുഗൃഹീത ഗ്രന്ഥകാരൻ എന്നീ നിലകളിലും കേരളചരിത്രത്തിൽ അതുല്യമായ, ശ്രദ്ധേയമായ സ്ഥാനത്തിന് അദ്ദേഹം അർഹമായി.

തിരുവനന്തപുരത്ത് വരുമ്പോൾ അദ്ദേഹം എന്റെ ഗൃഹവും സന്ദർശിക്കാറുണ്ടായിരുന്നു. ഒരുകാലത്ത് എൻ. സി. സി. ഓഫീസറായും മറ്റും പ്രവർത്തിച്ച അദ്ദേഹത്തിന്റെ മറ്റൊരു മുഖമാണ് ഇന്ന് കാണുന്നത്. ദീക്ഷയും തലമുടിയും വളർത്തി രുദ്രാക്ഷമാല അണിഞ്ഞ് കാഷായ വസ്ത്രധാരിയായ സാക്ഷാൽ ബ്രഹ്മശ്രീ കൈലാസനാഥാനന്ദ തീർത്ഥ പാദ സ്വാമിയെ ഈലേഖനമെഴുതുന്നതിന് രണ്ടു ദിവസം മുമ്പാണ് കണ്ടത്. അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം ഞാൻ പഴയ കാര്യങ്ങൾ സ്മരിക്കുന്നു എന്നു മാത്രം.

വീണ്ടുമൊരു പഴയകാര്യം. ജയന്തിയോടനുബന്ധിച്ച് ഒരിക്കൽ വെങ്ങാനൂരിൽ ഒരു യോഗത്തിൽ പങ്കെടുക്കാനിടയായി. വികാരധീനനായ അദ്ദേഹത്തിന്റെ കണ്ണ് ഈറനണിഞ്ഞതും ഞാൻ കണ്ടു. ആ നല്ല മനുഷ്യനെ ചിലർ അതിനിശിതമായി വിമർശിക്കുന്നതും ഞാൻ വേദനയോടെ കേട്ടു. അപ്പോഴും അദ്ദേഹം നിസംഗനായിരുന്നു. സുസ്മേര വദനനായിരുന്നു. ചട്ടമ്പി സ്വാമിതിരുവടികളിൽ നിന്നും അദ്ദേഹം ശക്തി ആർജ്ജിച്ചിരിക്കണം. അദ്ദേഹം വിശ്വകേന്ദ്രത്തിന്റെ ജനറൽ സെക്രട്ടറി ആയിരിക്കുമ്പോഴാണ് ഏറ്റവും അധികം ഭക്തർ പന്മന തീർത്ഥാടന യാത്ര നടത്തിയത്. ജയന്തിയും സമാധിയും ചടങ്ങുകൾ അദ്ദേഹം നടത്തിയതുപോലെ അതിനുശേഷം നടത്താൻ കഴിഞ്ഞിട്ടില്ല എന്നു പറയുവാനും മടിയില്ല.

ഒരിക്കൽ ഞാൻ അദ്ദേഹത്തിന്റെ ഗൃഹം സന്ദർശിച്ചു. ഊഷ്മള സ്വീകരണം മനസ്സിൽ ഇന്നും തങ്ങിനിൽക്കുന്നു. അദ്ദേഹത്തിന്റെ വിശാലമായ പഠനമുറിയും, പഠനക്രമവും, ദാർശനിക വീക്ഷണവും നേരിൽക്കാണാൻ എനിക്കു കഴിഞ്ഞു. ഒരു പക്ഷെ ഈക്കാലത്ത് ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ദർശനങ്ങൾ ഏറ്റവും അധികം മനനം ചെയ്തതും അദ്ദേഹംതന്നെ. ഇടപ്പഴിഞ്ഞിയിൽ നടന്ന ഒരു യോഗത്തിൽവച്ച് ശ്രീമഹേശ്വരൻനായരുടെ വാദഗതികളെ നിശിതമായി വിമർശിച്ച കാര്യവും ഞാനിപ്പോൾ ഓർമ്മിക്കുന്നു. അപാരമായ ഓർമ്മ ശക്തിയുടെ ഉടമയുമാണ് ശ്രീശാരദാലയം.

അദ്ദേഹത്തെക്കുറിച്ച് ഓർക്കുവാൻ ഏറെക്കാര്യങ്ങളുണ്ട്. പൂർവ്വാശ്രമത്തിൽനിന്നും വളരെ വ്യത്യസ്തനായ ഒരു സമൂഹ പരിഷ്ക്കർത്താവിനെ ഞാനദ്ദേഹത്തിൽ ദർശിക്കുന്നു. ശത്രുക്കളെപ്പോലും മിത്രങ്ങളാക്കാനുള്ള അദ്ദേഹത്തിന്റെ കഴിവ് അപാരംതന്നെ. അതുപോലെതന്നെ അനീതിയോട് വിട്ടുവീഴ്ചയില്ലാത്ത പോരാട്ടവും.

Dog will bark caravan will go (പട്ടി കുരയ്ക്കും പക്ഷെ ആന തന്റെ മാർഗ്ഗം തുടരും. (ഈ പഴമൊഴിയെ ശ്രീകൈലാസനാഥാനന്ദ അന്വർത്ഥമാക്കുന്നു. ശാരദാലയം സദാശിവനിൽനിന്നും പേരിനെ അർത്ഥമാക്കുന്ന

രീതിയിൽ ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദർ എന്ന പേര് സ്വീകരിച്ചും സ്വാമി പ്രസ്ഥാനങ്ങളിൽ അദ്ദേഹം മുഴുകിക്കഴിയുന്നു. പാശ്ചാത്യ ചിന്തകനായ "റസ്സലി"നെ ഓർമ്മിപ്പിക്കുന്ന ദാർശനികഭാവം, ചിന്ത, കർമ്മം മുതലായവ മറ്റുള്ളവരിൽനിന്നും അദ്ദേഹത്തെ മാറ്റി നിർത്തുന്നു. എഴുതുവാൻ വളരെയേറെ. സ്ഥലപരിമിതിമൂലം ചുരുക്കുന്നു. അദ്ദേഹത്തിനും അദ്ദേഹത്തിന്റെ പ്രസ്ഥാനങ്ങൾക്കും നല്ലതുവരട്ടെ എന്ന് ആശംസിക്കുന്നതോടൊപ്പം ദീർഘായുസ്സും നേരുന്നു.

ശുഭം.

**Dr. J. Ramachandran Nair**
T.C. 25/333, Gandhari Amman Covil Road
Thiruvananthapuram-695001



# അദ്ധ്യാപനകലയിലെ ഐന്ദ്രജാലികൻ

Teacher's profession is the noblest of all professions, but sorriest of all trades എന്നമനശാസ്ത്രതത്ത്വം ശരിക്കും ബോധ്യപ്പെട്ടുകൊണ്ടാണ് ഞാൻ അദ്ധ്യാപനം ഒരു ജീവിതവൃത്തിയായി തെരഞ്ഞെടുക്കാൻ നിർബന്ധിതനായത്. 1967-68 ൽ ഞാൻ തിരുവനന്തപുരം ഗവ:ട്രെയിനിംഗ് കോളേജിൽ ബി.എഡ് പരിശീലനത്തിനു ചേർന്നു.

പഠനതത്ത്വങ്ങളും പഠിപ്പിക്കാൻ പരിശീലനവും വിഷയങ്ങൾ സംബന്ധിച്ച വിപുലമായ പരിജ്ഞാനവും കുട്ടികളോടും സമൂഹത്തോടും ഇടപഴകാനുള്ള പ്രത്യേക കഴിവും വേഷഭൂഷാദികളിൽ ശ്രദ്ധയും സ്വഭാവശുദ്ധിയും ഒക്കെവേണം ഒരു അദ്ധ്യാപകന്. മറ്റേതു തൊഴിലിനും ഇത്ര വലിയ സൂക്ഷ്മത ആവിശ്യമുണ്ടന്ന് തോന്നുന്നില്ല. ഏതായാലും വിജയകരമായി ഒരു അദ്ധ്യാപകനായിരിക്കുവാനുള്ള വിഭവങ്ങൾ കൈക്കലാക്കാനുള്ള മാർഗ്ഗങ്ങളെക്കുറിച്ച് അന്വേഷണമാരംഭിച്ചു.

ഈ സന്ദർഭത്തിലാണ് മുൻവർഷം ഞങ്ങളുടെ കോളേജിൽ പഠിച്ചിരുന്ന ഒരു വിദ്യാർത്ഥിയുടെ ബഹുമുഖമായ കഴിവുകളെ ശ്ലാഘിച്ചും പ്രകീർത്തിച്ചും ഞങ്ങളുടെ പ്രിൻസിപ്പാളും മറ്റു അദ്ധ്യാപകരുമെല്ലാം ഏകസ്വരത്തിൽ പറഞ്ഞുകേട്ടത് ആരാണീ മാന്ത്രികൻ എന്നറിയാൻ ഞങ്ങളിൽ പലർക്കും കൗതുകം ജനിച്ചു. സാഹിത്യ സമ്മേളനങ്ങളിലും സ്ക്കൂൾ വാർഷികങ്ങളിലും മറ്റും അദ്ദേഹം പങ്കെടുക്കുന്നതായി പത്രങ്ങളിൽ വാർത്തയും വന്നിരുന്നു. എത്രയുംവേഗം

ആ ഐന്ദ്രജാലികനുമായി ബന്ധപ്പെടണമെന്ന് നിശ്ചയിച്ചിരിക്കുമ്പോഴാണ് തിരുവനന്തപുരം ശ്രീമൂലവിലാസം ഗവ: മോഡൽ ഹയർസെക്കണ്ടറി സ്ക്കൂളിൽ ടീച്ചിംങ് പ്രാക്ടീസിനായി ഞങ്ങൾ ഏതനുംപേർ നിയോഗിക്കപ്പെട്ടത്.

ടീച്ചിംങ് പ്രാക്ടീസിന് വരുന്നവരെ എസ്.എം.വി. സ്ക്കൂളിലെ അദ്ധ്യാപകർ സാധാരണ ശ്രദ്ധിക്കാറില്ല. അവിടെ വൈവിദ്യമാർന്ന പല പരിപാടികളും നടന്നിരുന്നു. കൂട്ടത്തിൽ ഇങ്ങനെയൊന്നു നടക്കുന്നു. അതൊരു സാധാരണ സംഭവംമാത്രം. ഞങ്ങൾക്കു കഴിഞ്ഞുകൂടാൻ ഏതെങ്കിലും ഒരു ഒഴിഞ്ഞമൂലയും അനുവദിച്ചിരുന്നു. എന്നാൽ ഞങ്ങളെയെല്ലാം അത്ഭുത പരതന്ത്രരാക്കിക്കൊണ്ട് ദീർഘകായകനായ ഒരാൾ സുസ്മേരവദനനായി കടന്ന്വന്ന് ഗവ: ട്രെയിനിംഗ് കോളേജിൽ നിന്നു വന്ന പരിശീലകരെ പരിചയപ്പെട്ടത് ഞങ്ങൾക്കെല്ലാം ആവേശമായി. ഞങ്ങളുടെ പ്രിൻസിപ്പാളും അദ്ധ്യാപകരും നിരന്തരം വാഴ്ത്തിയിരുന്ന മി. ശാരദാലയംതന്നെ ആഗതനെന്നും ആരുംപറയാതെ ബോധ്യമായി. ഞങ്ങളുടെ പ്രിൻസിപ്പാൾ ഡോ: മിസ്സിസ്. മോളിതോമസ് അതിപ്രഗത്ഭയായ ഒരു വനിതയായിരുന്നു. സാധാരണ ചെപ്പടിവിദ്യയൊന്നും ആ മഹതിയുടെ പ്രീതിപിടിച്ചു പറ്റാൻ പര്യാപ്തമായിരുന്നില്ല.

എന്ത് ഐന്ദ്രജാലംകൊണ്ടാണ് ഞങ്ങളുടെ പ്രിൻസിപ്പാളിനെ മയക്കിയതെന്ന് ഞാൻ തമാശരൂപത്തിൽ ചോദിക്കുകയുണ്ടായി. അദ്ദേഹം പൊട്ടിച്ചിരിച്ചതല്ലാതെ അതിനു മറുപടിയൊന്നും നൽകിയില്ല. അധികം താമസിക്കാതെ സ്ക്കൂളിനും പുറത്തും വ്യാപിച്ചു നിന്നിരുന്ന പ്രഭാവം ഞങ്ങൾക്ക് നേരിൽ ബോധ്യമായി. ഒരു വർഷക്കാലത്തെ അദ്ധ്യാപന പരിശീലനത്തിനും ദീർഘകാലത്തെ അദ്ധ്യാപക വൃത്തിക്കും ഉതകുന്ന ഒരു അനുഭവ സമ്പത്താർജ്ജിക്കാൻ അക്കാലത്ത് അദ്ദേഹം ഞങ്ങളെ അത്യധികം സഹായിച്ചു. ഓരോ വ്യക്തിയിലും ഒളിഞ്ഞു കിടക്കുന്ന നിഗൂഢമായ നിസർഗ്ഗ ശക്തിയെ ആവിഷ്ക്കരിക്കാനും പുഷ്പിതമാക്കാനുമുള്ള നൈസർഗ്ഗികമായ കഴിവാണ് ഞാൻ അദ്ദേഹത്തിൽ ദർശിച്ച ഉദാത്തമായ സവിശേഷത.

ഏതു ചെറിയ കാര്യവും വലിയ പൊലിമയോടുകൂടിയാണ് അദ്ദേഹം കാണുന്നതും കൈകാര്യം ചെയ്യുന്നതും. എത്രയും എളിയ വിനയഭാവവും കാരുണ്യവും മറ്റുള്ളവരെ തന്നോടൊപ്പമോ അതിലുപരിയോ ഉയർത്തിയെടുക്കാനുള്ള വ്യഗ്രതയും ഇത്രയേറെ മറ്റാരിലും കണ്ടിട്ടില്ല എന്ന് തറപ്പിച്ചു പറയാം. വെറുതെയല്ല മറ്റുള്ളവർ ഇദ്ദേഹത്തെ ശ്ലാഘിക്കുന്നതെന്ന് ഞങ്ങൾക്കു നേരിട്ടു ബോധ്യമായി. എന്തൊക്കെയോ പ്രത്യേകതകളാലും സദ്ഗുണങ്ങളാലും അദ്ദേഹം അദ്ധ്യാപന കലയിലെ മാന്ത്രികൻതന്നെയെന്ന് ഞാൻ ദൃഢമായും സത്യമായും വിശ്വസിക്കുന്നു-ആനിലയിൽ അദ്ദേഹം എന്റെ ആത്മമിത്രമെന്ന് ആരാധിക്കുകയും ചെയ്യുന്നു.

ആവർഷംകോളേജ്ഡേ സെലിബ്രേഷനിൽ വിശിഷ്ടാതിഥിയായി

ശാരദാലയം ക്ഷണിക്കപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ഞങ്ങൾക്കെല്ലാം ആവേശം പകർന്നു. അദ്ദേഹത്തെ സ്വാഗതം ചെയ്തു കൊണ്ട് പ്രിൻപ്പാൾ അവതരിപ്പിച്ച റിപ്പോർട്ടിലെ ഭാഗങ്ങൾ 1968-ൽ പ്രസി ദ്ധീകരിച്ച കോളേജ് മാഗസിനിൽ ഏകദേശം ഒരു പേജോളം ചേർത്തി രിക്കുന്നു. അദ്ദേഹം നെയ്യാറ്റിൻകരയ്ക്കു സമീപം കീഴാറൂർ ഗവ: യു. പി.എസ്. ഹെഡ്മാസ്റ്ററായിരുന്നു. "ഒരു ഹെഡ്മാസ്റ്റർ ആകുന്നത് വലിയ കൊമ്പൻമീശയും കൂടുതൽപ്രായവുമൊക്കെയുള്ള ഒരാളായിരിക്കണ മെന്നാണ് ഞാൻ ധരിച്ചത്. എന്നാൽ മീശമുളയ്ക്കാത്ത യുവാക്കൾക്കും ഹെഡ്മാസ്റ്റർ ആയിരിക്കാൻ കഴിയുമെന്ന് ഇപ്പോഴാണ് എനിക്ക് ബോധ്യ മായത്." എന്നു തുടങ്ങിയുള്ള നർമ്മം കലർന്ന പ്രിൻസിപ്പാളിന്റെ വാക്കു കൾ ഇപ്പോഴും സ്മൃതിപഥത്തിൽ പൊന്തുന്നുണ്ട്. മറുപടി പ്രസംഗത്തി നായി ശാരദാലയം എഴുന്നേറ്റപ്പോൾതന്നെ ഹർഷാരവംകൊണ്ട് സദസ്സ് ഇളകിമറിഞ്ഞു. ദീർഘനേരം നീണ്ടുനിന്ന കരഘോഷം സാധാരണ സിനിമാതാരങ്ങൾക്ക് മാത്രം ലഭിക്കാറുള്ള അപൂർവ്വ സ്വീകരണങ്ങളെ അനുസ്മരിപ്പിച്ചു. ഹ്രസ്വമെങ്കിലും സാരഗർഭമായ ശാരദാലയത്തിന്റെ അന്നത്തെ പ്രസംഗം "അധികം താമസിയാതെ സേവനരംഗത്ത് കട ന്നുവരാൻ ആവനാഴി നിറച്ചുകൊണ്ടിരിക്കുന്ന അല്ലയോ സഹോദരീ സഹോദരന്മാരെ, സമൂഹത്തിന്റെ പലവിധമായ വിശപ്പും ദാഹവും മാറ്റാൻ പര്യാപ്തമായ എന്തൊക്കെ വിഭവങ്ങളാണ് നിങ്ങൾ ഇതിന രകം സംഭരിച്ചിട്ടുള്ളത് എന്ന് പരിശോധിച്ചിട്ടുണ്ടോ?" എന്നു തുടങ്ങി യുള്ള ഉദ്ബോധനവും ആഹ്വാനവുമായിരുന്നു.

അക്ഷരാർത്ഥത്തിൽതന്നെ ആവേശഭരിതമായിരുന്നു ശ്രീശാരദാ ലയത്തിന്റെ സാന്നിദ്ധ്യവും വാക്കുകളും. ധാരാളം ആരാധകരെ വിവിധ തുറകളിൽ അദ്ദേഹത്തിന് നേടിക്കൊടുത്തത് അദ്ദേഹത്തിന്റെ വെറും ജ്ഞാനം മാത്രമാണെന്ന് എനിക്ക് അഭിപ്രായമില്ല. ദൈവീകമായ ഏതോ അജ്ഞാതശക്തിയാണ് അദ്ദേഹത്തിന്റെ പിന്നിലെ ചേതോവികാ രമെന്നാണെന്റെ ബലമായ വിശ്വാസം. കടന്നു ചെല്ലുന്ന എല്ലാ മണ്ഡ ലങ്ങളിലും വിജയം വരിക്കാൻ ദൈവശക്തിയ്ക്കല്ലാതെ മറ്റൊന്നിനും സാധ്യമല്ലെന്ന് ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

കേരളത്തിലെ പല സർക്കാർ കോളേജുകളിലും ജോലിനോക്കാൻ ഭാഗ്യം ലഭിച്ച ഞാൻ 1976-ൽ തിരുവനന്തപുരം ഗവ: ട്രെയിനിംഗ് കോളേ ജിൽ ലക്ചററായി വന്നശേഷവും ഈ പൂർവ്വ സുഹൃത്തുമായി ബന്ധ പ്പെടാൻ അവസരമുണ്ടായി. താൻ പഠിക്കുകയോ പഠിപ്പിക്കുകയോ ചെയ്തിരുന്ന ഏതൊരു സ്ഥാപനവും ആകാശംമുട്ടെ വളരണമെന്ന മോഹമാണ് ശാരദാലയത്തിനുണ്ടായിരുന്നത്. അദ്ധ്യാപക-രക്ഷാകർത്തൃ സംഘടന രൂപീകരിച്ച് കോളേജിലെ വിവിധ ഡിപ്പാർട്ടുമെന്റുകളുടെ സാങ്കേതികത്വവും സൗകര്യങ്ങളും കൂടുതൽ മെച്ചപ്പെടുത്തുവാൻ പരി ശ്രമിക്കുന്ന കാലഘട്ടമായിരുന്നുഅത്.

ഞാൻ പി.റ്റി.എയുടെ ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്ക പ്പെടുകയും ഒരു വർഷക്കാലം ശ്രീ ശാരദായത്തെ ആ കമ്മറ്റിയുടെ

വൈസ് പ്രസിഡന്റായി നിശ്ചയിക്കുകയും ചെയ്തു. കോളേജിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷ വർഷമായിരുന്നു അത്. അക്കോമഡേഷൻ സൗകര്യം, കമ്പ്യൂട്ടർസ്ഥാപനം, ഹോസ്റ്റൽ സൗകര്യം, അലങ്കാര ഗോപുരം, ആഡിറ്റോറിയം തുടങ്ങിയ ഭൗതിക സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതോടൊപ്പം പുതുതായി എം.എഡ്. കോഴ്സും ആരംഭിക്കണമെന്നുള്ള ശാരദാലയത്തിന്റെ വാദകോലാഹലം അധികൃതരുടെ കണ്ണു തുറപ്പിച്ചു എന്നുള്ളതാണ് സത്യം. എതായാലും ഘട്ടംഘട്ടമായി മേൽപ്പറഞ്ഞ സൗകര്യങ്ങളെല്ലാം ഉണ്ടായി എന്നു മാത്രമല്ല അധികം താമസിയാതെതന്നെ എം.എഡ്. കോഴ്സുകൂടി ഈ കോളേജിൽ സമാരംഭിക്കാൻ കഴിഞ്ഞത് വലിയ ഒരനുഗ്രഹമായി എന്ന് എടുത്തുപറയേണ്ടിയിരിക്കുന്നു.

ഒരിക്കലും തളരാതെയും പതറായെയുള്ള ഈ കർമ്മയോഗിയുടെ അക്ഷീണയത്നം തുടരാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. കാഷായ വസ്ത്രധാരിയായ ഒരുവൻ ഒരു ഇസ്ലാം മതവിശ്വാസിയായ എന്റെ വസതിയിലേക്ക് കടന്നുവരുന്നതും എന്റെ ഭാര്യാമാതാവ് അസുമാബീവി, ഭാര്യ ഡോ: നസീമ, പുത്രൻ ഡോ:. അൻവർ എന്നിവരുമായി പരിചയപ്പെടുന്നതുമെല്ലാം വലിയ ആകാംഷയോടെയാണ് അയൽവാസികൾ നോക്കിക്കാണുന്നത് . ആത്മീയ ജീവിതം ഭൗതിക ജീവിതം, മരണാനന്തര ജീവിതം എന്നിവയിൽ വിശ്വസിക്കുന്ന ഒരു മുസൽമാനായ ഞാൻ "ഈശാവാസ്യമിദം സർവ്വ"മെന്ന സാക്ഷാത്ക്കാര ഭൂമികയിലെത്തി വിഹരിക്കുന്ന ഇദ്ദേഹത്തിന്റെ ഇന്നത്തെ വ്യക്തിത്വത്തെ വളരെ അധികം ബഹുമാനിക്കുന്നു- ആദരിക്കുന്നു.

ഇത്തരമൊരു ഗ്രന്ഥ പ്രകാശനത്തിലൂടെ ഞങ്ങളുടെ കുടുംബ സൗഹൃദം ഒന്നു കൂടി ഊട്ടിഉറപ്പിക്കാൻ കഴിഞ്ഞതിൽ അതിയായി സന്തോഷിക്കുന്നു. ഈ ധന്യാത്മാവിന്റെ പ്രവർത്തനം സമൂഹ നന്മയ്ക്കും, ലോകനന്മയ്ക്കും കൂടുതൽ കൂടുതൽ പ്രയോജനപ്പെടുമാറാകട്ടെയെന്ന് വീണ്ടും വീണ്ടും പ്രാർത്ഥിക്കുന്നു. നമസ്തെ !

**പ്രൊഫ : റഷീദ് അലി, തിരുവനന്തപുരം**

**മെഡിക്കൽകോളേജ്,**

**2-12-2002**



# പ്രഭാഷണകലയിലെ പ്രകാശഗോപുരം

**പ്രൊഫ: കെ. പി. ഗോപിനാഥപിള്ള**

ബ്രഹ്മശ്രീ കൈലാസ നാഥതീർത്ഥ പാദസ്വാമികളെ ഞാൻ പരിചയപ്പെടുന്നത് കാട്ടുവള്ളിൽ ഹിന്ദുമത കൺവെൻഷനോടനുബന്ധിച്ചാണ്. അന്നു നാമ്പിട്ട ഞങ്ങളുടെ സൗഹൃദം നാൾക്കുനാൾ പുഷ്ടിപ്രാപിച്ചുകൊണ്ടിരിക്കുന്നു. സ്വാമികളുടെ രൂപവും ഭാവവും സ്വഭാവ വൈശിഷ്ട്യവും ജ്ഞാനവിജ്ഞാനവുമെല്ലാം എന്നെ അത്യധികം ആകർഷിച്ചു. പ്രസരിപ്പും പ്രസാദാത്മകത്വവും അദ്ദേഹത്തിന്റെ മുഖമുദ്രകളാണ്. എളിമയും ലാളിത്യവും നർമ്മബോധവും അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന് മാധുര്യം പകരുന്നു. നിർഭയത്വവും ആത്മാഭിമാനവും അദ്ദേഹത്തെ ഉന്നതശീർഷനാക്കുന്നു.

സ്വാമിജിയിലെ കിടയറ്റ അദ്ധ്യാപകനെ ഞാൻ പലവുരു ദർശിച്ചിട്ടുണ്ട്. ഹിന്ദുമത കൺവെൻഷനോടനുബന്ധിച്ച് അദ്ദേഹം കുട്ടികൾക്കായി നടത്താറുള്ള രാമായണ-മഹാഭാരത പഠനക്ലാസ്സുകളും അദ്ധ്യാപനകലയുടെ ഉത്തമമാതൃകകൾ തന്നെ. കുട്ടികളെ സംബന്ധിച്ചിടത്തോളം അദ്ധ്യയനം ഉല്ലാസകരമായ ഒരനുഭവമായി മാറ്റുന്ന ഇന്ദ്രജാലക്കാരനാണ് സ്വാമിജി. ഈ അവസരത്തിൽ ബ്രൗണിംഗ് എന്ന ആംഗലേയ കവിയുടെ The Pied Piper of Hamelin എന്ന കഥാപാത്രത്തെ ഞാൻ ഓർത്തുപോകുന്നു. ഒരു പട്ടണത്തിലെ കുട്ടികളെ മുഴുവൻ തന്റെ വശ്യമായ കുഴലൂത്തിലൂടെ മതിമയക്കി തുള്ളിക്കളിപ്പിച്ച് ആർത്തുരസിപ്പിച്ച് ഒരു പ്രത്യേക ലക്ഷ്യസ്ഥാനത്തിലേക്ക് ആനയിക്കുകയാണല്ലോ അയാൾ ചെയ്യുന്നത്. സ്വാമിജിയും അതുതന്നെ ചെയ്യുന്നു, പക്ഷേ ഒരു വ്യത്യാസം. സ്വാമിജി ബാലമനസ്സുകളെ നയിക്കുന്നത് ധാർമ്മിക മൂല്യങ്ങളുടെ-സനാതനമൂല്യങ്ങളുടെ-പ്രകാശമാനമായ തീരങ്ങളിലേക്കാണ്. അദ്ദേഹം കുട്ടികളെക്കൊണ്ട് ചിന്തിപ്പിക്കുകയും ചെയ്യുന്നു-തെറ്റും ശരിയും തിരിച്ചറിയാൻ, നന്മയും, തിന്മയും തിരിച്ചറിയാൻ, സൗന്ദര്യവും വൈരൂപ്യവും തിരിച്ചറിയാൻ. ബാലമനസ്സുകളിലെ അന്ധകാരത്തെ ദുരീകരിച്ച്, അവിടെ സത്യത്തിന്റെ, ധർമ്മത്തിന്റെ, ശാന്തിയുടെ, പ്രേമത്തിന്റെ പ്രകാശം പരത്തുന്ന സാക്ഷാൽ ഗുരുവായി സ്വാമിജി മാറുന്നു. കുട്ടികളെ സ്നേഹിക്കുകയും അവരുടെ മനശ്ശാസ്ത്രവും വിവിധ ബോധന സമ്പ്രദായങ്ങളും ഗ്രഹിക്കുകയും ചെയ്തിട്ടുള്ള ഒരദ്ധ്യാപകന് മാത്രം സാദ്ധ്യമായ രീതിയിൽ സ്വാമിജി തന്റെ ക്ലാസ്സുകൾ കൈകാര്യം ചെയ്യുന്നതുകണ്ട് ഞാൻ അത്ഭുതപ്പെട്ടിട്ടുണ്ട്. പിന്നീട് മാത്രമാണ് തന്റെ പൂർവ്വാശ്രമത്തിൽ അദ്ദേഹം ഉന്നത വിദ്യാഭ്യാസ യോഗ്യതകളുള്ള ഒരു ട്രെയിൻഡ് അദ്ധ്യാപകൻ തന്നെയായിരുന്നെന്നു മനസ്സിലാക്കാൻ കഴിഞ്ഞത്. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം മറ്റെന്തിലുമുപരി സ്വഭാവരൂപവൽക്കരണമാണെന്നും കുട്ടിക്കാലത്തുതന്നെ അതിനുള്ള ശ്രമം തുടങ്ങേണ്ടതാണെന്നും സ്വാമിജി വിശ്വസിക്കുന്നു.

മുതിർന്നവരുടെ മുമ്പിൽ ആവേശംകൊള്ളിക്കുന്ന ആദ്ധ്യാത്മിക പ്രഭാഷകനാണ് സ്വാമികൾ. ഹൈന്ദവ ജനതയെ അവരുടെ ആലസ്യ ത്തിൽ നിന്നുയർത്തുന്ന ശംഖനാദമാണ് അദ്ദേഹത്തിന്റെ പ്രഭാഷണം. "ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാൻ നിബോധത" എന്ന മന്ത്രമാണ് അദ്ദേഹത്തിന്റെ നാവിൽനിന്നും മുഴങ്ങിക്കേൾക്കുന്നത്. കർമ്മയോഗി കളാകാൻ അദ്ദേഹം നമ്മെ ആഹ്വാനം ചെയ്യുന്നു. ഏതാനും ദിവസ ങ്ങൾക്കു മുമ്പ് ഞങ്ങൾ തമ്മിൽ കണ്ടപ്പോൾ അദ്ദേഹം എന്നെ കുറ്റപ്പെ ടുത്തി- "പ്രസംഗിച്ച് നടന്നാൽപോരാ, കർമ്മം ചെയ്യണം". പൂർവ്വാശ്രമ ത്തിലും സന്യാസാശ്രമത്തിലുമായി അദ്ദേഹം കടന്നുചെല്ലാത്ത കർമ്മ മണ്ഡലങ്ങളില്ല. വിദ്യാഭ്യാസരംഗം, വൈദ്യരംഗം, കലാസാംസ്ക്കാരി കരംഗം, സാമൂഹ്യസേവനരംഗം, ആതുരസേവനം, ആദ്ധ്യാത്മികരംഗം എന്നുവേണ്ട സമസ്ത മണ്ഡലങ്ങളിലും അദ്ദേഹത്തിന്റെ സജീവസാ ന്നിദ്ധ്യമുണ്ടായിട്ടുണ്ട്. അച്ഛനായി, ഭർത്താവായി, കുടുംബനാഥനായി, അദ്ധ്യാപകനായി, പ്രഥമാദ്ധ്യാപകനായി, N.C.C. ഓഫീസറായി, നടനാ യി, പ്രഭാഷകനായി, സംഘടനാനേതാവായി, ആത്മീയ ഗുരുവായി അദ്ദേഹം ജീവിച്ചു., ജീവിക്കുന്നു. കർമ്മോത്സുകനായ അദ്ദേഹം സ്വന്തം നാടുമാത്രമല്ല തന്റെ കർമ്മരംഗമായി സ്വീകരിച്ചത്. അനന്തപുരിയിൽ ജനിച്ച് മദ്ധ്യകേരളത്തിലേക്കു വളർന്ന് ഉത്തരകേരളം വരെ എത്തി നിൽക്കുന്ന കർമ്മരംഗവും കീർത്തി ധാവള്യവും ശ്രദ്ധേയമാണ്.

സ്വാർത്ഥപരമായ പൊതു പ്രവർത്തന രീതിയിൽനിന്നും ഭിന്ന മായി നിസ്വാർത്ഥവും മൂല്യാധിഷ്ഠിതവുമാണ് അദ്ദേഹത്തിന്റെ പ്രവർത്ത നങ്ങളെല്ലാം. കേവലം ആത്മീയ പ്രഭാഷണങ്ങളിൽ ഒതുങ്ങി നിൽക്കാതെ ദുർബല വിഭാഗങ്ങളുടെ സാമൂഹ്യവും സാമ്പത്തികവുമായ ഉന്നമനത്തിന് പല പദ്ധതികളും ആസൂത്രണം ചെയ്ത് നടപ്പിലാക്കിവരു ന്നു. വിവിധ ഹൈന്ദവ സമുദായങ്ങളുടെ ഏകീകരണത്തിനായുള്ള പുതിയ പ്രവർത്തനത്തിൽ അദ്ദേഹം ഇപ്പോൾ ഏർപ്പെട്ടിരിക്കുന്നു. മദ്യ പാനം, മയക്കുമരുന്ന്, പുകവലി തുടങ്ങിയവയുടെ ഉപയോഗത്തിനെ തിരെ അദ്ദേഹം ശക്തമായി പ്രതികരിക്കുന്നു. വിദ്യാധിരാജ പ്രസ്ഥാന ങ്ങളുടെ സംസ്ഥാനതലത്തിലുള്ള ഏകീകരണം മുഖ്യലക്ഷ്യമാക്കി നിര വധി പ്രവർത്തനങ്ങൾ നടത്തിവരുന്നു. നിർഭയത്വവും സാഹസികതയും കൈമുതലായുള്ള സ്വാമിജി മറ്റുള്ളവർ സംശയദൃഷ്ട്യാ ഒഴിഞ്ഞു നിൽക്കുന്ന പല രംഗങ്ങളിലും സധൈര്യം ഏർപ്പെടുന്നു. ജയാപജയ ങ്ങളെക്കുറിച്ചും ലാഭനഷ്ടങ്ങളെക്കുറിച്ചും ചിന്തയില്ലാതെ ലക്ഷ്യപ്രാ പ്തിയിലേക്കുള്ള പ്രയാണം അദ്ദേഹം കൂസൽ കൂടാതെ തുടരുന്നു. ധർമ്മാർത്ഥകാമമോക്ഷങ്ങളും ചതുരാശ്രമങ്ങളും പാലിച്ച് എത്തേണ്ടി ടത്ത് എത്തിനിൽക്കുന്ന വാഴ്ത്തപ്പെടേണ്ട ഒരാത്മാവാണിത്. സ്തുതി യോ, നിന്ദയോ എന്തുതന്നെയായാലും അദ്ദേഹത്തിന് അതെല്ലാം വെറു മൊരു വിനോദം മാത്രമാണ്. ധീരന്മാരിൽ ധീരന്മാർക്കുമാത്രം എത്തി ച്ചേരാവുന്ന പരമോന്നത പദവിയാണിത്.

പുരുഷായുസ്സിനെക്കുറിച്ചും പരമ പുരുഷാർത്ഥത്തെക്കുറിച്ചുമുള്ള ഹൈന്ദവ സങ്കല്പമനുസരിച്ച് ഒരു സാധാരണ മനുഷ്യന് ചെന്നെത്താൻ കഴിയുന്നതിൽ ഏറെ ഉയരത്തിൽ സ്വാമിജി എത്തി നിൽക്കുന്നതിൽ അതിയായി സന്തോഷിക്കുന്നു.

നിശ്ചയദാർഢ്യവും, കരുത്തും, തലയെടുപ്പും തന്റേടവും ആത്മ വിശ്വാസവും സാഹസികതയും സ്വാമിജിക്കുമാത്രം അവകാശപ്പെടാ വുന്ന വ്യക്തിമുദ്രകളാണ്. ഒടുങ്ങാത്ത ജ്ഞാനതൃഷ്ണയും അടങ്ങാത്ത കലാഭിനിവേശവും തീർത്ഥങ്ങളിൽനിന്ന് തീർത്ഥങ്ങളിലേക്ക് "ഈ സ്നാപകയോഹന്നാനെ" നയിച്ചുകൊണ്ടിരിക്കുന്നു.

"മാകർമ്മഫലഹേതുർഭൂ
മാതേസംഗോസ്ത്വ / കർമ്മണി" എന്ന ഗീതാസ ന്ദേശം ഇത്രചേർച്ചയായിണങ്ങുന്ന മറ്റൊരാത്മാവു തുലോം ദുർലഭം തന്നെ. ഒട്ടേറെ പൗഷ്ക്കല്യങ്ങൾ വർണ്ണിച്ചുകൊണ്ട്, ആയവ നേരിൽക്കാ ണണമെങ്കിൽ-

"ചെല്ലുവിൻ ഭവാന്മാരെൻ ഗുരുവിൻ നികടത്തിലെന്ന്"

മഹാകവി വള്ളത്തോൾ വരച്ചുകാട്ടുന്ന "എന്റെ ഗുരുനാഥന്റെ" ചിത്രമാണ് സ്പഷ്ടമായും എന്റെ മനസ്സിൽ തെളിയുന്നത്. അഹോ! ഭാഗ്യം, അത്ഭുതമത്ഭുതം! യാതൊരതിശയോക്തിയും കൂടാതെ ഉള്ള സത്യം ഉറക്കെ വിളിച്ചോതാൻ യാതൊരു മടിയും തോന്നുന്നില്ല. എല്ലാ റ്റിനുമുപരി അദ്ദേഹം ഒരു സായീഭക്തൻകൂടിയാണെന്നറിയുമ്പോൾ ഒരു യഥാർത്ഥയോഗിക്കുമാത്രം അവകാശപ്പെടാവുന്ന തന്മയീഭാവവും സമത്വഭാവനയും അദ്വൈതത്തിന്റേയും ഏകാത്മകതയുടേയും ഗിരിശൃം ഗങ്ങളിൽ സാക്ഷാൽ ശ്രീകൈലാസനാഥന്റെ സന്നിധിയിൽതന്നെ ഈ യോഗാരൂഢനെ കാരുണ്യമൂർത്തി പ്രതിഷ്ഠിച്ചിരിക്കുന്നു എന്നതിലും അത്യന്തം ആഹ്ലാദിക്കുന്നു. 2003 ജനുവരി 1 മുതൽ 3 വരെ തീയതിക ളിൽ അദ്ദേഹം പുട്ടപ്പർത്തി പ്രശാന്തിനിലയിലെത്തി ഭഗവാൻ സത്യ സായീ ദേവന്റെ ദർശനം, ഡോ: ആർ. ആർ.നായരും കുടുംബവുമൊത്ത് നിർവഹിച്ചിരുന്നു എന്നും അനുസ്മരിച്ചുകൊള്ളട്ടെ!

"എവിടെ നിർഭയമാകുന്നു മാനസം
എവിടെ നിൽക്കുന്നു ശീർഷം സമുന്നതം" എന്ന വരികൾ ഓർമ്മയെ ആശ്ലേഷിക്കുന്നു. യത്രയോഗേശ്വരകൃഷ്ണോ യത്ര പാർത്ഥോധനുർദ്ധരഃ എന്ന ഗീതാശ്ലോകവും സ്മരിക്കുന്നു. നല്ലതിൽ നല്ലതും മനോജ്ഞങ്ങളുമായ ഇത്തരം മുത്തുകളെ, രത്നങ്ങളെ ഓർമ്മി പ്പിക്കുവാൻ നമുക്കിതാ ഒരു പ്രകാശഗോപുരം ! ശുഭം.

**പ്രൊഫ: കെ. പി. ഗോപിനാഥൻപിള്ള** (ഒപ്പ്)
ശാലീന.

ചെട്ടികുളങ്ങര,
2-2-2003.

# അഭിനന്ദനത്തിന്റെ പൂച്ചെണ്ട്

എം. രാജൻ വൈദ്യർ, കീഴ്പ്പള്ളി, കണ്ണൂർ

ത്യാഗിവര്യനായ ഒരു യോഗിവര്യൻ എന്നാണ് യാതൊരു മുഖവുരയും കൂടാതെ ബ്രഹ്മശ്രീ കൈലാസനാഥാനന്ദ തീർത്ഥപാദ സ്വാമികളെക്കുറിച്ച് എനിക്കുള്ള വെട്ടിത്തുറന്ന അഭിപ്രായം. നാലഞ്ചു വർഷം മുൻപ് ഇരിട്ടിയിൽവച്ചു നടന്ന ഹിന്ദുമഹാസംഗമത്തോടനുബന്ധിച്ചാണ് എനിക്ക് സ്വാമിജിയുമായി അടുത്തു പരിചയപ്പെടാൻ ഇടയായത്.

പല സന്യാസിമാരും ഈ മേളയിൽ പങ്കെടുത്തിരുന്നു. വിശേഷിച്ച് രണ്ടുമൂന്നു ദിവസം നീണ്ടുനിന്നിരുന്ന ആദിവാസി മേഖലകളും കോളനികളും ഉൾപ്പെടുന്ന മലയോര മേഖലയിലെ സന്യാസിമാരുടെ പര്യടനത്തിൽ ഇദ്ദേഹം അതിവേഗം ശ്രദ്ധേയനായി. ക്ഷേത്രസന്ദർശനം ഭവനസമ്പർക്കം തുടങ്ങിയ പരിപാടിയിലെ സമാപനമായി ചില മുഖ്യകേന്ദ്രങ്ങളിൽ വൈകുന്നേരം സന്യാസിമാർക്ക് സ്വീകരണവും വിശേഷാൽ സമ്മേളനങ്ങളും സംഘടിപ്പിച്ചിരുന്നു. ഇതേപ്പറ്റിയെല്ലാം ഭാരവാഹികൾ വിശദീകരിക്കുമ്പോൾ ഏറെക്കുറേ ഒരവഗണനാ മനോഭാവത്തോടെയാണ് ഞാനതെല്ലാം ശ്രവിച്ചിരുന്നത്.

എന്നാൽ രണ്ടാം ദിവസത്തെ സമാപനസമ്മേളനം നിശ്ചയിച്ചിരുന്നത് ഞാൻ പ്രസിഡന്റായുള്ള കീഴ്പ്പള്ളി വടക്കേക്കര ശ്രീ അയ്യപ്പ ക്ഷേത്രസന്നിധിയിലാണെന്നറിഞ്ഞപ്പോൾ അതിൽനിന്നും ഒഴിഞ്ഞു നിൽക്കാനാവാത്ത അവസ്ഥ വന്നുചേർന്നു. ആദ്യ ദിവസത്തെ പര്യടനം സംബന്ധിച്ച ഉജ്ജ്വല വിവരണങ്ങളും പര്യടനത്തിനു നേതൃത്വം നൽകുന്ന സന്യാസിവര്യന്റെ ആകർഷണീയമായ വാങ്മിത്വവും ഉദാരമായ പെരുമാറ്റവുമെല്ലാം ഇതിനകം നാട്ടിൽ ഗംഭീരമായി പ്രചരിച്ചിരുന്നു. അതിനാൽ കീഴ്പ്പള്ളിയിലെ സ്വീകരണം ഗംഭീരമാക്കാൻതന്നെ ഞങ്ങൾ നിശ്ചയിച്ച് അതിനായി ഒരുക്കങ്ങൾ പൂർത്തിയാക്കുകയും ചെയ്തു.

പരിസരവാസികൾക്കുപുറമേ അന്നേദിവസം സ്വാമിജി പര്യടനം നടത്തിയിരുന്ന കോളനി നിവാസികളും നാട്ടുകാരും, മാധ്യമക്കാരും എന്നുവേണ്ട ആബാലവൃദ്ധം ജനങ്ങളും സംഘാടകരെയെല്ലാം അമ്പരപ്പിച്ചുകൊണ്ട് ക്ഷേത്രപരിസരത്ത് തടിച്ചുകൂടുകയും അവസരത്തിനൊത്തുയർന്നു സ്വാമിജി അതിഗംഭീരമായ ഒരു പ്രസംഗം കാഴ്ചവച്ച് സദസ്സിനെ അക്ഷരാർത്ഥത്തിൽ ഇളക്കി മറിക്കുകയും ചെയ്തു. വനമേഖലകളിൽ ഇത്തരം സന്യാസിമാരുടെ സാന്നിദ്ധ്യം നിത്യവും ഉണ്ടായിരുന്നെങ്കിൽ എന്ന് അന്ന് അഭിലഷിക്കുകയും ചെയ്തു. ഏതായാലും ഞങ്ങളുടെ പ്രതീക്ഷ സഫലമാവുകതന്നെ ചെയ്തു. സ്വാമിജി അധികം ദൂരത്തല്ലാതെ ആറളംഫാമിന് സമീപം വാളത്തോട് എന്ന കോളനി മേഖലയിൽ ശ്രീ ഉമാമഹേശ്വരാശ്രമം സ്ഥാപിച്ച് നടത്തുന്നത് നാട്ടുകാരെ സംബന്ധിച്ച് വലിയൊരാനുഗ്രഹമാണ്.

കൂട്ടത്തിൽ വലിയ ഒരനുഭവം എടുത്തുപറയേണ്ടതുണ്ട്. കീഴ്പ്പള്ളി അയ്യപ്പക്ഷേത്രത്തിൽ വിഗ്രഹപ്രതിഷ്ഠ ഉണ്ടായിരുന്നില്ല. പൂർവ്വികർ സ്ഥാപിച്ച ഒരു ഫോട്ടോ മാത്രമാണുണ്ടായിരുന്നത്. പ്രശ്നവശാൽ ക്ഷേത്രം പൊളിച്ചുമാറ്റി വിധിപ്രകാരം ക്ഷേത്രനിർമ്മാണം നടത്തി വിഗ്രഹപ്രതിഷ്ഠ നടത്തുന്നതിനായി നാട്ടുകാർ മുന്നോട്ടു വരികയും അതിനായി ഫണ്ട് പിരിവ് ആരംഭിക്കുകയും ചെയ്തു. പ്രാരംഭമായി ചിരകാലമായി പൂജിച്ചുകൊണ്ടിരുന്ന ഫോട്ടോ ബാലാലയത്തിലേക്കു മാറ്റേണ്ട ഒരാവശ്യം നേരിട്ടു. പല തന്ത്രിമാരേയും ഇതിനായി ഒഴിവുനോക്കിയെങ്കിലും നാലഞ്ചുപേരെ മാറിമാറി സമീപിച്ചിട്ടും ബാലാലയ പ്രതിഷ്ഠ നടത്താൻ കഴിയാതെവന്നു. ആ സമയത്താണ് മേൽവിവരിച്ച സ്വീകരണവുമായി ബന്ധപ്പെട്ട് ബ്രഹ്മശ്രീ കൈലാസനാഥാനന്ദ തീർത്ഥപാദസ്വാമികൾ വന്നുചേർന്നത്.

സ്വീകരണച്ചടങ്ങുകളവസാനിച്ച് ഒരു ആദിവാസി ഭവനത്തിൽ സ്വാമിജി വിശ്രമിക്കുമ്പോൾ ഞങ്ങൾ നേരിടുന്ന ഈ പ്രതിസന്ധിയുടെ കാര്യം സ്വാമിജിയെ അറിയിക്കുകയും ഒരു പരിഹാര നിർദ്ദേശം അഭ്യർത്ഥിക്കുകയും ചെയ്തു. ഒട്ടും വൈകിയില്ല; ഒന്നും ആലോചിച്ചില്ല; സ്വാമിജി പറഞ്ഞു "നാളെ രാവിലെ പ്രതിഷ്ഠയാണ്; അല്പം ചില ഒരുക്കുകളും, പുഷ്പവും കരുതിക്കൊള്ളുക." പറഞ്ഞപ്രകാരം തന്നെ പിറ്റേദിവസം പ്രഭാതത്തിൽ ബാലാലയപ്രതിഷ്ഠ സ്വാമിജി നിർവ്വഹിച്ച മാതിരിയും രീതിയുമൊക്കെ കാണികളിൽ അത്ഭുതവും സ്വാമിജിയിൽ പതിന്മടങ്ങു വിശ്വാസവും വളർത്തുകയാണുണ്ടായത്. മൂന്നുനാലുമാസത്തിനുശേഷം നടത്തിയ ക്ഷേത്രപുനർനിർമ്മാണത്തെ തുടന്ന് ശരിയായ വിഗ്രഹപ്രതിഷ്ഠയ്ക്കു വന്നുചേർന്ന തന്ത്രിമുഖ്യൻ, ശബരിമല മുൻ മേൽശാന്തിയായിരുന്ന ബ്രഹ്മശ്രീ കെ.എം. ഭട്ടതിരിപ്പാട് പ്രതിഷ്ഠയ്ക്കും പ്രസന്നപൂജയ്ക്കുംശേഷം നടത്തിയ അനുഗ്രഹപ്രഭാഷണത്തിൽ പറഞ്ഞവാക്കുകൾ ഞാൻ ഇപ്പോഴും ഓർക്കുകയാണ്. "ദൈവാനുഗ്രഹമുള്ള ഒരാചാര്യനെയാണ് നിങ്ങൾക്കു കിട്ടിയിരിക്കുന്നത്. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം നിങ്ങൾക്ക് എക്കാലവും ഒരു മുതൽക്കൂട്ടുതന്നെ ആയിരിക്കും സംശയമില്ല." തുടർന്നദ്ദേഹം ഭഗവാനുചാർത്തിയിരുന്ന ഒരു മാല്യം വിഗ്രഹത്തിൽനിന്നെടുത്ത് സ്വാമിജിയെ അണിയിക്കുകയുണ്ടായി.

അതിനുശേഷം വാളത്തോട് ആശ്രമത്തിൽ സ്വാമിജി വരുമ്പോഴെല്ലാം കീഴ്പ്പള്ളിക്ഷേത്രം സന്ദർശിക്കുക പതിവായി. ക്ഷേത്രനിർമ്മാണത്തിന് പല ബുദ്ധിമുട്ടുകളും നാട്ടുകാർ അനുഭവിക്കുന്നുണ്ടായിരുന്നു. നിലവിലുണ്ടായിരുന്ന ക്ഷേത്രം പൊളിച്ചുമാറ്റിയ ശേഷം പണികഴിപ്പിച്ച മന്ദിരം വീണ്ടും പൊളിക്കേണ്ടിവന്നു. ക്ഷേത്രാങ്കണത്തിൽ കുഴിപ്പിച്ച കിണർ മുഴുവനും പാറക്കെട്ടായതിനെ തുടർന്ന് അതു പൂർത്തിയാക്കാൻ ഭാരിച്ച ചെലവ് വേണ്ടിവന്നു. നിശ്ചയിച്ച എസ്റ്റിമേറ്റിലൊന്നും പണിപൂർത്തിയാകാതെ വന്നു. നാട്ടിലെ പിരിവുകൊണ്ട് ലക്ഷ്യം പൂർത്തിയാവുകയില്ലെന്ന് ഉറപ്പായി. യാതൊരു ഗത്യന്തരവുമില്ലാതെ

ഭാഗികമായി പണികഴിപ്പിച്ചിരുന്ന ക്ഷേത്രത്തിന്റെ ഫോട്ടോകളും കന്ന ടയിലും ഇംഗ്ലീഷിലും തയ്യാറാക്കിയ അഭ്യർത്ഥനയുമായി ഞങ്ങൾ കർണ്ണാടകത്തിലെ കൊടക്ജില്ല സന്ദർശിക്കുവാൻ പരിപാടിയിട്ടു. ആയുർവേദ ചികിത്സയ്ക്കായി ഞാൻ മാസത്തിൽ രണ്ടുതവണ കൂർഗ്ജില്ല സന്ദർശിക്കുക പതിവുണ്ടായിരുന്നു. ആവഴിയ്ക്കുണ്ടായിരുന്ന ചെറിയ പരിചയവും സ്വാധീനവുമാണ് സ്വാമിജിയും കൂടി ഉണ്ടാകുന്ന പക്ഷം ആശാവഹമായ ഒരു തുക സമാഹരിക്കാൻ കഴിഞ്ഞേയ്ക്കുമെന്ന പ്രത്യാശ ഞങ്ങളിൽ അങ്കുരിപ്പിച്ചത്.

ഏതായാലും സ്വാമിജി സന്നദ്ധനാവുകയും ഞങ്ങൾ നാലഞ്ചു ദിവസം വിരാജ്പേട്ട്, മടിക്കേരി, അപ്പഗള, നാപ്പോക്ക് തുടങ്ങിയ പ്രദേ ശങ്ങളിൽ പര്യടനം നടത്തുകയും ഉണ്ടായി. പല മാന്യവ്യക്തികളും ഉദാരമായ സംഭാവനകൊണ്ട് ഞങ്ങളെ അനുഗ്രഹിച്ചകാര്യം നന്ദിപൂർവ്വം സ്മരിച്ചുകൊള്ളട്ടെ. കൂട്ടത്തിൽ വളരെയധികം ഞങ്ങളെ സഹായിച്ച മഹാമനസ്ക്കനായ വസന്തറാവു അവർകളുടെ കാര്യം എടുത്തുപറ ഞ്ഞുകൊള്ളുന്നു. ഈ പര്യടന വേളയിൽ പേട്ട ഐ.ബി-യിൽ എന്റെ സുഹൃത്ത് രഘുനാഥറായുടെ അതിഥിയായും, അപ്പഗളയിൽ ശ്രീരാജന്റെ ഭവനത്തിലും, രണ്ടുദിവസം മടിക്കേരിയിൽ ശ്രീ കുഞ്ഞിരാമന്റെ ഭവന ത്തിലും സ്വാമിജി താമസിക്കുകയും അവരുടെ ആതിഥ്യം സ്വീകരിക്കു കയും ചെയ്തതിൽ ഈ സുഹൃത്തുക്കൾ അളവറ്റ സന്തോഷവും സംതൃ പ്തിയും രേഖപ്പെടുത്തുക ഉണ്ടായി. ശ്രീ കുഞ്ഞിരാമന്റെ മകൻ ജില്ലാ യുവജനോത്സവത്തിൽ ഒന്നാം സമ്മാനത്തിനർഹതനേടിയ പ്ലാസ്റ്റർ ഓഫ് പാരീസിൽ നിർമ്മിച്ച ശ്രീ പരമശിവന്റെ ഒരു ശില്പവുമായിട്ടാണ് സ്വാമിജി ഒടുവിൽ കുടകിൽനിന്നും നാട്ടിലേക്കു മടങ്ങിയത്. എല്ലാം തന്നെ മറക്കാനാകാതെ മനസ്സിൽ പച്ചപിടിച്ചു നിൽക്കുന്ന അനുഭവങ്ങ ളാണ്. ഇടയ്ക്കൊരു ദിവസം നാപ്പോക്ക് എന്ന ടൗണിൽ പിരിവിനായി നടക്കുമ്പോൾ മദ്യപാനിയായ ഒരു കടക്കാരൻ സ്വാമിജിയെ കടയിലേക്കു ക്ഷണിച്ചു. സ്വാമിജിക്കു കന്നടഭാഷ അറിയാമായിരുന്നില്ല. എനിക്ക് കുറേ യൊക്കെ പരിചയമുണ്ടുതാനും. ഒരു മോഷണക്കാരനെന്ന നിലയിൽ ചോദ്യംചെയ്യാനും അധിക്ഷേപിക്കാനുമൊക്കെയാണയാൾ മുതിർന്നത്. രണ്ടു മൂന്നു സഹായികളും അയാൾക്കുണ്ടായിരുന്നു. ഠൗണിൽ ഡ്യൂട്ടീ പോലീസ് ഉണ്ടായിരുന്നു. അവരുടെ സഹായം തേടാമെന്ന് ഞാൻ പറ യുകയും ചെയ്തു. സ്വാമിജി അതൊന്നും കൂട്ടാക്കിയില്ല. ശാന്തനും അക്ഷോഭ്യനുമായി അയാൾ ചെയ്ത പീഢനങ്ങൾ സഹിക്കുക മാത്രം ചെയ്തു. "കത്തിയെടുക്ക്" എന്ന് കന്നടയിൽ അയാൾ പറഞ്ഞത് മന സ്സിലാക്കിയ ഞാൻ ഞൊടിയിടയിൽ സ്വാമിജിയേയുംകൂട്ടി സ്ഥലം വിടു കയാണുണ്ടായത്.

**ഇത്ര നിഷ്ക്കളങ്കവും ആത്മാർത്ഥവുമായ സമീപനമുള്ള മറ്റു സന്യാസിമാരെ എന്റെ ജീവിതത്തിൽ മറ്റെങ്ങും കണ്ടെത്താൽ കഴിഞ്ഞി ട്ടില്ല എന്ന പരമാർത്ഥം തുറന്നു പറാൻ എനിയ്ക്കു യാതൊരു മടിയു മില്ല.**

കീഴ്പ്പള്ളി ക്ഷേത്രനിർമ്മാണം പൂർത്തിയാക്കാനും പ്രതിഷ്ഠാചടങ്ങുകൾ നിർവ്വഹിക്കാനും തുടർന്ന് ഓരോ വർഷവും വാർഷികോത്സവം കൊണ്ടാടാനും എല്ലാം ഞങ്ങൾക്ക് സ്വാമിജിയുടെ സമ്പൂർണ്ണമായ അനുഗ്രഹം ലഭിച്ചുകൊണ്ടിരിക്കുകയാണ്. ആണ്ടുതോറും സ്വാമിജിയുടെ ആശ്രമത്തിൽ വാർഷികോത്സവം നടക്കുമ്പോൾ ഭജനയ്ക്കായി കീഴ്പ്പള്ളി അയ്യപ്പക്ഷേത്രഭജനസമിതി മുടങ്ങാതെ എത്തിച്ചേരുകയും പതിവാണ്. തലശ്ശേരി താലൂക്കിലെ പതിനാറോളം ക്ഷേത്രഭരണസമിതികളുടെ ഒരേകോപനസമിതി പ്രവർത്തിക്കുന്നുണ്ട്. ഞങ്ങളുടെ സ്വാമിജി ഇതിന്റേയും രക്ഷാധികാരിയാണ്.

ചുരുക്കത്തിൽ ശ്രീ ഭട്ടതിരിപ്പാട് പറഞ്ഞതുപോലെ ഈ സ്വാമിജി ഞങ്ങളുടെയെന്നല്ല എല്ലാ നാട്ടിനും നാട്ടുകാർക്കും ലോകത്തിനുതന്നേയും ഒരു മുതൽക്കൂട്ടാണ്. അനവധി ഭാഗവത സപ്താഹങ്ങളുടെ ആചാര്യനായും മതകൺവെൻഷനുകളുടെ അദ്ധ്യക്ഷനായും സ്വാമിജി വേദി കീഴ്പ്പെടുത്തുന്ന വാർത്തകൾ പത്രദ്വാരാ വായിക്കുന്നത് ഞങ്ങൾക്ക് വലിയ ഹരവും ആവേശവുമാണ്. കൂടെക്കൂടെ ദൂരദർശനിലൂടെയും ദർശനം ലഭിക്കാറുമുണ്ട്. കണ്ടിട്ട് ഒത്തിരി നാളായല്ലോ എന്ന് കൂട്ടുകാരുമായി ചർച്ചചെയ്തുകൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് അപ്രതീക്ഷിതമായി ടി.വി യിൽ പ്രത്യക്ഷപ്പെടുന്നത് ഞങ്ങളെ അത്ഭുതപ്പെടുത്താറുണ്ട്. 1999 ഏപ്രിൽമാസം 9-ന് ആണ് ക്ഷേത്രപ്രതിഷ്ഠ നടന്നത്. 2003 ഏപ്രിൽ 5 മുതൽ 9 വരെ നാലാമതു പ്രതിഷ്ഠാവാർഷികം കൊണ്ടാടപ്പെട്ടു. എല്ലാ ദിവസവും സ്വാമിജിയുടെ മഹനീയ സാന്നിദ്ധ്യം ഉണ്ടായിരിക്കണമെന്ന് ഞങ്ങളപേക്ഷിക്കുകയും സ്വാമിജി അതു സദയം സമ്മതിക്കുകയും ചെയ്തതിൽ ഞങ്ങളെല്ലാം അതീവസംതൃപ്തരാണ്.

സ്വാമിജിയുടെ ലഘുജീവ ചരിത്രവും കർമ്മമണ്ഡലവും ഉൾപ്പെടുത്തിക്കൊണ്ടുള്ള ഒരുത്തമ വൈജ്ഞാനികഗ്രന്ഥം കേരളസാംസ്ക്കാരിക വകുപ്പിന്റെ ധനസഹായത്തോടെ പ്രസിദ്ധീകൃതമാകുന്നു എന്നറിയുന്നതിലും അത്യധികം ആഹ്ലാദിക്കുന്നു. കണ്ണൂർ ജില്ലയിലെ ബഹുശ്ശതം ആരാധകരും ഭക്തരും പ്രസ്തുത ജ്ഞാനോപഹാരം ഇരുഹസ്തങ്ങളുംനീട്ടി സ്വീകരിക്കാൻ കാത്തിരിക്കുകയാണ്. അനതിദൂര ഭാവിയിൽ ഞങ്ങൾക്കെല്ലാം ഈ സൗഭാഗ്യം കൈവരട്ടെ എന്നുപ്രാർത്ഥിക്കുന്നു. ദീർഘകാലം ഇനിയും ജീവിച്ചിരുന്ന് ലോകോപകാരപ്രദമായ കർമ്മങ്ങൾ നിറവേറ്റാൻ ഈ ത്യാഗധനന് ദൈവാനുഗ്രഹം ഉണ്ടാകട്ടെ എന്നുപ്രാർത്ഥിക്കുന്നു. പ്രസിദ്ധിയിൽനിന്നും പ്രസിദ്ധിയിലേക്കു ഉയരുവാനും കൂടുതൽകൂടുതൽ നേട്ടങ്ങൾ കൈവരിക്കാനും ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. സനാതനധർമ്മവിശ്വാസികൾക്കും ആർഷപരമ്പരയ്ക്കും സ്വാമിജി ഒരു കെടാവിളക്കും തൊടുകുറിയുമായി പ്രശോഭിക്കട്ടെ എന്നാശംസിക്കുന്നു. ജയ്ഹിന്ദ്, ജയ് ജഗത്.

****

# ആത്മീയനഭസ്സിലെ ദേശാടനക്കിളി

"പൂവിൽ മണം പോലെ എല്ലാവർക്കും നൽകിയും ആരാലും അപഹരിക്കപ്പെടാതേയും സ്നേഹം നിങ്ങളിൽ നിലനിൽക്കട്ടെ!" എന്ന പരമഭട്ടാരക ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ തിരുവായ് മൊഴി കൾ ഞാൻശ്രവിക്കുന്നത് തത്തുല്യനായ മറ്റൊരാചാര്യൻ ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികളിൽ നിന്നാണ്. പേരുപോലെ തന്നെ ഘനഗംഭീരമാണ് ആകാരവും, നിൽപ്പും, നടപ്പും, ഭാഷണവുമെല്ലാം. അടുക്കൽ ചെല്ലാമോ ഉരിയാടാമോ എന്നെല്ലാം ആദ്യമൊരു ശങ്ക ആർക്കും തോന്നിപ്പോകും. എന്നാൽ ഭള്ളൊഴിഞ്ഞ ആ ഉള്ളിലെ നിഷ്ക്കളങ്കതയും നൈർമ്മല്യവും ഇരുളിൽ തെളിയുന്ന ഒരു ദീപംപോലെ ആർക്കും എളുപ്പം തിരിച്ചറിയാം.

മുപ്പതുവർഷം മുമ്പ് വടക്കൻ പറവൂരിൽ "നമ്പൂതിരിയച്ഛൻ"-ആലിനു സമീപമുള്ള ഞങ്ങളുടെ പുരാതന കുടുംബത്തിൽ എന്റെ അഭിവന്ദ്യപിതാവ് എൻ. ശങ്കുണ്ണിപ്പിള്ളയുടെ ആതിഥ്യം സ്വീകരിച്ച് ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ഏതാനും നാൾ വിശ്രമിച്ചിരുന്നു. അന്ന് വെറുമൊരു കാട്ടുപ്രദേശമായിരുന്ന ആ സ്ഥലത്ത് എന്റെ പിതാവ് ഒരേക്കർവസ്തു വിലയ്ക്കു വാങ്ങിയതറിഞ്ഞ് "ഇതുകൊണ്ട് നീ നന്നാകുമെന്ന്" സ്വാമികൾ അനുഗ്രഹിക്കുകയുണ്ടായി. ഒട്ടും വൈകാതെതന്നെ പ്രസ്തുത പ്രദേശം വ്യവസായപ്രമുഖവും ടൂറിസപ്രധാനവുമായ ഒരു വൻനഗരമായി ഉയരുകയും സ്വാമിതിരുവടികളുടെ പ്രവചനം അക്ഷരം പ്രതി സാർത്ഥകമാവുകയും ചെയ്തു.

വിദ്യാഭ്യാസാനന്തരം 1970-ൽ അദ്ധ്യാപികയായി തിരുവനന്തപുരത്ത് സ്ഥിരതാമസമായതിനെ തുടർന്നും ശ്രീചട്ടമ്പിസ്വാമികളെക്കുറിച്ച് കൂടുതൽ വിവരങ്ങൾ അറിയാനിടയായത് എസ്.എം.വി. സ്ക്കൂൾ അദ്ധ്യാപകനായ ശ്രീ ശാരദാലയം സദാശിവന്റെ പ്രഭാഷണങ്ങളിൽ നിന്നായിരുന്നു. കേവലം വിദ്യാർത്ഥിനിയായിരിക്കുമ്പോൾതന്നെ എന്നിൽ നാമ്പിട്ട കവിതാവാസന കൂടുതൽ പുഷ്പിതമായ ഒരു കാലഘട്ടമായിരുന്നുഅത്. "ആദിതാളം" എന്ന എന്റെ ഒരു കവിതാസമാഹാരത്തിന്റെ പ്രസിദ്ധീകരണവേളയിലാണ് ശാരദാലയംസദാശിവനെന്ന ആത്മീയ കലാകാരനേയും സാഹിത്യനായകനേയും ഞാനെന്റെ അഭിവന്ദ്യഭർത്താവ് ശ്രീ. കെ.പി. ചെല്ലപ്പൻനായർ "English Indian Clays" അവർകളുമായി ആദ്യമായി കണ്ടുമുട്ടുന്നത്.

"Teachers Art's Society Kerala" (TASK) എന്ന അദ്ധ്യാപക കലാസംഘടനയുടെ ആഭിമുഖ്യത്തിൽ അന്ന് D.P.I. ആയിരുന്ന ശ്രീ. ആർ. രാമചന്ദ്രൻനായർ I.A.S. ഒരുപ്രതി പ്രമുഖാഭിഭാഷകൻ

ശ്രീ. മാന്നാർ ഗോപാലൻ നായർക്കു നൽകിക്കൊണ്ടാണ് പ്രകാശന കർമ്മം നിർവ്വഹിച്ചത്. ടാസ്ക്കിന്റെ ജനറൽ സെക്രട്ടറി ശാരദാലയം സദാശിവനും പ്രസിഡന്റ് പ്രസിദ്ധനർമ്മകവി ശ്രീഗൗരീശപട്ടം ശങ്കരൻനായരു മായിരുന്നു. കലവറകൂടാതെയുള്ള അഭിനന്ദനവും പ്രോത്സാഹനവുംകൊണ്ട് ഈ രണ്ടു ധന്യാത്മാക്കളും എനിക്കു നൽകിയ അനുഗ്രഹാശിസ്സുകൾ പിൽക്കാലത്ത് ഒട്ടനവധി സമാഹാരങ്ങളുടെ പ്രകാശനത്തിനും കൂട്ടത്തിൽ ചില പുരസ്ക്കാരങ്ങളുടെ ലബ്ധിക്കും വഴിയൊരുക്കി എന്നുള്ള വസ്തുതയും ഇത്തരുണത്തിൽ സ്മരിച്ചുകൊള്ളട്ടെ.

സംഘടനാ രംഗത്തും സമരമുഖങ്ങളിലും ഒരുപോലെ ജ്വലിച്ചു നിന്നിരുന്ന ശാരദാലയം പെട്ടെന്ന് ആത്മീയരംഗത്തു പ്രത്യക്ഷമായത് ഏറെക്കുറേ അതിശയത്തോടെ മാത്രമേ നോക്കിക്കാണാനാകുന്നുള്ളൂ. ധർമ്മപത്നി വസന്താശാരദാലയം പുത്രിമാരായ താരാ.എസ്.നായർ മായാ.എസ്.നായർ എന്നിവരുമായെല്ലാം ഞാനും എന്റെ കുടുംബവും ഉറ്റബന്ധം പുലർത്തിയിരുന്നു. 1987 കാലങ്ങളിൽ അദ്ദേഹം നടത്തിയിരുന്ന ന്യൂസാബർമതി ആശ്രമവുമായി ബന്ധപ്പെട്ട് അനവധി സെമിനാറുകൾക്കും കവിയരങ്ങിനും ഞാനും മറ്റു പ്രഗത്ഭരോടൊപ്പം വേദിപങ്കിട്ടിരുന്നു. അന്നത്തെ കേരളാ ഗവർണ്ണർ ജ്യോതിവെങ്കിടചെല്ലം, തിരുവിതാംകൂർ രാജകുടുംബാംഗം അശ്വതിതിരുനാൾ റാണീലക്ഷ്മീഭായിതമ്പുരാട്ടി കിടങ്ങൂർ എ.എൻ. ഗോപാലകൃഷ്ണപിള്ള, ഡോ: ശൂരനാട്ടുകുഞ്ഞൻപിള്ള മഹാകവി എം.പി.അപ്പൻ, പ്രൊഫ: എസ്. ഗുപ്തൻനായർ, പ്രൊഫ: പി.എസ്. അച്യുതൻപിള്ള ഡോ: മാവേലിക്കര അച്യുതൻ തുടങ്ങിയവരായിരുന്നു മുഖ്യാതിഥികൾ.

സ്വാമിജിയുടെ ആദ്യകൃതിയായ "ആര്യസംസ്കൃതിയുടെ അടിവേരുകൾ" ഭാരതീയ സംസ്ക്കാരത്തേയും പൈതൃകത്തേയും തേടിപ്പായുന്ന ചരിത്രഗവേഷകർക്കും വിദ്യാർത്ഥികൾക്കും വിലപ്പെട്ട ഒരു കൈമുതലാണ്. തദ്ദേശവാസികൾക്ക് അത്രകണ്ട് മതിപ്പില്ലാത്ത നമ്മുടെ ഗ്രന്ഥങ്ങളെക്കുറിച്ചുള്ള ഉദ്ധരണികൾ ഈ ഗ്രന്ഥത്തിൽ ജലപ്രവാഹം പോലെ കാണാം. ആത്മവിദ്യ ഒരന്വേഷണവും പഠനവും എന്ന ഗവേഷണാത്മകമായ ഈ കൃതിയാകട്ടെ ആത്മാന്വേഷണകുതുകികൾക്ക് ഒരു വഴികാട്ടിയും ദീപസ്തംഭവുമാണ്.

ഉയരങ്ങളിലേക്ക് കുതിക്കാനാണ് അദ്ദേഹം സമൂഹത്തെ ആഹ്വാനം ചെയ്യുന്നത്. ഭാവിയുടെ വാഗ്ദാനങ്ങളാകാൻ അദ്ദേഹം യുവജനങ്ങളെ ഉദ്ബോധിപ്പിക്കുന്നു. അതിനധികവും അദ്ദേഹം ആധാരമാക്കുന്നത് സ്വാമി വിവേകാനന്ദന്റെ ഉദ്ബോധനങ്ങൾ തന്നെ. മാതൃഭൂമിയുടെ സാംസ്ക്കാരിക പൈതൃകത്തെ വിലയിരുത്തുമ്പോൾ അദ്ദേഹം കൂടുതൽ വാചാലനാകുന്നു. അഭിമാനബോധത്താൽ സ്വതവേ ഉയർന്ന ആ ശിരസ്സ് ഒന്നു കൂടി ഉയരുന്നില്ലേ എന്നു തോന്നും.

എതിർപ്പുകളേയും, പ്രതിബന്ധങ്ങളേയും അനുകൂല മാക്കിക്കൊണ്ടും അവയിൽ നിന്നും കൂടുതൽ ഊർജ്ജം ഉൾക്കൊണ്ടു കൊണ്ടും സേവന പാതയിൽ ഈ കർമ്മയോഗി ഉറച്ചുനിൽക്കുന്നു. ദുർബലവും ശിഥിലവുമായ ഹിന്ദുസമാജത്തെ ഉദ്ധരിക്കാനും ഒരുമിപ്പി ക്കാനുമുള്ള അദ്ദേഹത്തിന്റെ തീവ്രപരിശ്രമങ്ങൾക്ക് ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ അനുഗ്രഹാശിസ്സുകൾ ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിക്കു ന്നു. സാക്ഷാൽ ശ്രീ ശ്രീകണ്ഠേശ്വരന്റെയും ശ്രീ അനന്തപത്മനാഭ ന്റെയും തിരു സാമീപ്യത്തിലായി കൈതമുക്ക് ശ്രീമാരിയമ്മൻ കോവിൽ സന്നിധിയിൽ ഞങ്ങളുടെ എളിയ കല്പ ലതികാ മന്ദിരത്തിൽ കടന്നു വന്ന് എന്റെ കുഞ്ഞുങ്ങൾ സേതുലക്ഷ്മിയുടേയും പ്രതാപ് മോഹ ന്റെയും കുശലം അന്വേഷിക്കുകയും ശുഭാശംസകൾ ചൊരിയുകയും ചെയ്തുകൊണ്ട് ഈ എളിയകുടുംബത്തിന്റെ ഒരു സ്നേഹാന്വേഷി യായി പ്രത്യക്ഷനായ ഈ ദേശാടനപ്പക്ഷി സാക്ഷാൽ ശ്രീ ശുകബ്ര ഹ്മർഷിയെ പോലെയും വ്യാസനെപ്പോലെയും "വേദമാകുന്ന കല്പക വൃക്ഷത്തിന്റെ മോദമാർന്നെഴും ഫലം" ജനസാമാന്യത്തിന് ആവോളം പകർന്നേകി ജന്മസാഫല്യമരുളാൻ, ഭക്തിമൽ കല്പലതികയും പശു പാശ വിമോചിനിയുമായ സാക്ഷാൽ ജഗദംബ അനുഗ്രഹിക്കുമാറാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ഒരുത്തമകൃതിയുടെ എല്ലാ ലക്ഷണങ്ങളും ഒത്തിണങ്ങിയ ഈ വേദാന്തകൃതിയെ സഹൃദയ ലോകം ആവേശപൂർവ്വം വാരിപ്പുണരട്ടെ, ഹയർസെക്കന്ററി-കോളേജ് തലങ്ങളിൽ ഇതുപാഠപുസ്തകമായി സർക്കാർ അംഗീകരിക്കുമാറാകട്ടെ എന്നും ആശംസിച്ചുകൊള്ളുന്നു.

ഓം.......തത്.......സത്

(ഒപ്പ്)
**പറവൂർ. ബി. ലതികാനായർ**

തിരുവനന്തപുരം,
2-2-2003



# സർവ്വസംഗപരിത്യാഗിയായ കർമ്മയോഗി

ഇപ്പോൾ ചെട്ടികുളങ്ങരക്കു സമീപമുള്ള അംബികാശ്രമത്തിന്റെ മഠാധിപതിയായ ബ്രഹ്മശ്രീ കൈലാസാനന്ദ തീർത്ഥപാദസ്വാമികൾ വിവിധ സാധനകളിലൂടെ കടന്നു വന്ന ഒരു ആദ്ധ്യാത്മിക പുരുഷനാണെന്നുള്ള ചരിത്രം അറിയുന്ന ഒരാളാണ് ഞാൻ. ആത്മതത്വാന്വേഷണപരമായ ഒരു ജിജ്ഞാസ ചെറുപ്പത്തിൽ ഉണ്ടാകുന്നത് പൂർവ്വജന്മസുകൃതം കൊണ്ടാണ്. പ്രസിദ്ധമായ തിരുവനന്തപുരം എസ്. എം. വി. സ്ക്കൂളിലെ അദ്ധ്യാപകനായിരുന്ന ശാരദാലയം സദാശിവൻ എന്ന വ്യക്തിയിൽ സേവനനിഷ്ഠയോടൊപ്പം ഒരു നിസ്സംഗതയുടെ മങ്ങിയ പ്രകാശം അക്കാലത്തുതന്നെ കണ്ടിരുന്നു. അവധാനപൂർവ്വം കാര്യങ്ങൾ ചെയ്യുമ്പോഴും ഒരു അനവധാനത്വം. ആ അനവധാനത്വം ജീവിതത്തോടൊപ്പം സമാന്തരമായി വളർന്ന് ഒരു അനാസക്തിയുടെ ഭാവം തെളിഞ്ഞു. അത് ജീവിതോപരി നിൽക്കുന്ന ഒരു സത്യദർശനത്തിനുള്ള കൗതുകമായും ഔത്സുക്യമായും വളർന്നുകൊണ്ടിരുന്നു.

ആ സത്യദർശന കൗതുകം ന്യൂസബർമതി എന്ന ഒരു ആശ്രമം പോത്തൻകോട്ടിന് സമീപം സ്ഥാപിക്കുന്നതിനുള്ള സന്ദർഭം ഉണ്ടാക്കി. ആ ആശ്രമ ജീവിതാരംഭത്തോടെ ജീവിതത്തിന്റെ നിറവും ഭാവവും മാറി. വിരക്തമായ ഒരു ഉത്സുകത ശ്രീ സദാശിവൻ എന്ന വ്യക്തിയിൽ തെളിഞ്ഞു. ഒരു പ്രത്യേകത ഈ വ്യക്തിയിൽ അനന്യസുലഭമായി പ്രതിബിംബിച്ചിരുന്നു. ആദ്ധ്യാത്മിക മാർഗ്ഗത്തിൽ മുന്നേറുന്നവർ ഒരു തരം പരാങ്മുഖതയും ജീവിതത്തോട് ഒരു നീരസഭാവവും, ജനജീവിതത്തിൽ നിന്ന് അകൽച്ചയും ഒക്കെ ബാധിച്ച് ഒരു ചവർപ്പുരസമുള്ളവരായി മാറുന്നു. ശ്രീ സദാശിവസ്വാമികൾ ആദ്ധ്യാത്മികതയുടെ ആഴത്തിലേക്ക് പോകുമ്പോഴും ഒരു പ്രസന്നതയും, ഉത്സാഹശീലവും, ഊർജ്ജിതത്വവും വളരുന്നതായിട്ടാണ് കണ്ടത്. അതൊരു സവിശേഷ ശാരദാലയ മുദ്രയെന്നു പറയാം.

ഇതിനിടയിൽ ഗാന്ധിയൻ ആദർശങ്ങളാൽ ആദ്യം മുതലേ ആകൃഷ്ടനായിരുന്നതിനാലാണ് ന്യൂസബർമതി സ്ഥാപിച്ചതും, കസ്തൂർബാ ഹോസ്പിറ്റലിന്റെ പ്രവർത്തനത്തിൽ ഉത്സുകനായതും, തിരുവനന്തപുരം ബി. എഡ്. കോളേജിൽ ഒരു പഠനകോഴ്സ് പുറത്ത് നിന്നും ചെന്ന് ആരംഭിച്ചതും. അദ്ധ്യാപകർ ധാർമ്മിക പ്രചോതിതരായാൽ നാം രക്ഷപ്പെട്ടു എന്ന ഒരു അടിസ്ഥാന ചിന്തയാണ് അദ്ധ്യാപകധർമ്മ വിശ്വാസിയായ ശ്രീ സദാശിവാനന്ദ സ്വാമികളെ സദാ കർമ്മോത്സുകനാക്കിയത്.

ഈ ഒരേ ധർമ്മ വിശ്വാസത്താൽ നിരന്തരം മദ്യനിരോധന പ്രവർത്തനത്തിൽ ചേരാനും പ്രവർത്തിക്കാനും അദ്ദേഹം സ്വയം പ്രേരിതനായി. ആ പ്രവർത്തനങ്ങളിലൂടെ മനം മാറ്റത്തിലൂടെ പല നേട്ടങ്ങളും ഉണ്ടാക്കാൻ അദ്ദേഹത്തിന് സാധിച്ചു.

സത്യസംരതനും, വിശ്വഹിതേരതനുമായിരുന്ന ഗാന്ധിജിയുടെ ചിതാഭസ്മം കേരളത്തിൽ തിരുനാവായിലാണ് ഒഴുക്കിയത്. അതിന്റെ സ്മരണയ്ക്കായി വർഷം തോറും അവിടെ സർവ്വോദയമേള നടന്നു വരുന്നു. ഈ മേളയിൽ പലപ്പോഴും ശ്രീ ശാരദാലയം സംബന്ധിച്ചിട്ടുണ്ട്. എന്നാൽ കുറച്ചുവർഷം മുൻപ് തിരുവനന്തപുരത്തുനിന്നും പദയാത്രയായി തന്നെ തിരുനാവായിൽ പോയി സർവ്വസുഹൃത്തുക്കളേയും സന്തോഷിപ്പിച്ചുകൊണ്ട് മേളയിൽ പങ്കെടുത്തു. മേളയുടെ പഴയ സങ്കല്പം കഴിവതും പദയാത്രകൾ നടത്തിവേണം അതിൽ പങ്കെടുക്കാൻ എന്നതാണ്. ആ പഴയ സത്യസങ്കല്പം അദ്ദേഹം സാർത്ഥകമാക്കി.

തിരുവനന്തപുരം സ്ക്കൂളിൽ അദ്ധ്യാപകനായിരുന്ന കാലത്ത് സ്ക്കൂളിലെ കുട്ടികൾക്കായി ദിവസേന പ്രത്യേകം പഠനക്ലാസ്സുകളും മറ്റു പരിശീലന പരിപാടികളും ഗാന്ധിയൻ സംഘടനകളോടൊപ്പം നടത്തിയിട്ടുണ്ട്. തിരുവനന്തപുരത്തെ ഗാന്ധിയൻ ശാന്തിയാത്രയുടെ സംഘാടകമുഖ്യനായിരുന്നിട്ടുണ്ട്. സമ്മേളനങ്ങൾ സെമിനാറുകൾ ഇവ എത്രയോ ഉത്സാഹപൂർവ്വം സംഘടിപ്പിച്ചിട്ടുമുണ്ട്.

ഇങ്ങനെ നിരന്തരം നിരതിശയമായ കർമ്മയോഗമാർഗ്ഗത്തിൽ ഉത്സുകനായിരുന്നശേഷം ക്രമംകൊണ്ടു കർമ്മമാർഗ്ഗത്തിൽ നിശ്ചിതമായ ചില ആദ്ധ്യാത്മിക-ധാർമ്മിക കാര്യങ്ങളിൽ ജീവിതം ഒതുക്കുവാൻ തുടങ്ങിയത് ഒരു പ്രത്യേക പദ്ധതിപ്രകാരമായിരിക്കണം. കർമ്മോത്സുകതയും അനാസക്തിയും ഏകകാലത്ത് അനുഷ്ഠിക്കുന്ന ഒരു നവസാധനാ സമ്പ്രദായമാണ് ഇന്ന് കൈലാസാനന്ദതീർത്ഥപാദസ്വാമികൾ പരീക്ഷിച്ചുവരുന്നത് എന്നു തോന്നുന്നു. ഇതൊരു അപൂർവ്വ മാർഗ്ഗമാണ്. കൈലാസനാഥന്റെ അനുഗ്രഹാശിസ്സുകളാൽ സമ്പൂർണ്ണമാക്കപ്പെട്ട ഓം അംബികാശ്രമ മഠാധിപതി സാന്നിദ്ധ്യംകൊണ്ട് പത്തിയൂർ ദേശവാസികൾക്ക് നാൾക്കുനാൾ ഐശ്വര്യം ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

**പി. ഗോപിനാഥൻനായർ**

**ചെയർമാൻ**

**കേരള ഗാന്ധിസ്മാരകനിധി**

**ഗാന്ധിഭവൻ**

**തിരുവനന്തപുരം-14**

**4-3-2003**



# ആചാര്യകുലത്തിലെ കർമ്മയോഗി

മഹർഷിമാരിൽ ഒട്ടേറെ അദ്ധ്യാപകരുണ്ട്. പക്ഷെ അദ്ധ്യാപകരിൽ മഹർഷിമാർ വിരളമാണ്. ആചാര്യകുലത്തിലെ കർമ്മയോഗിയായ മഹർഷിവര്യനാണ് ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികൾ. പൂർവ്വാശ്രമത്തിൽ ശാരദാലയം സദാശിവൻ എന്ന പ്രഗത്ഭനായ അദ്ധ്യാപകൻ മുപ്പത്തിനാലുവർഷത്തെ അദ്ധ്യാപക ജീവിതത്തിനുശേഷം ആദ്ധ്യാത്മിക ജീവിതത്തിലേക്ക് തിരിഞ്ഞു. പുണ്യാത്മാവായ സ്വാമിജി ഒരു പ്രായോഗികവേദാന്തിയാണ്. ഔദ്യോഗിക ജീവിതത്തിൽനിന്നും വിരമിച്ചശേഷം അശരണരെ സേവിക്കാനായി സാമൂഹിക സേവനരംഗത്ത് നിലയുറപ്പിച്ചുകൊണ്ട് സമൂഹത്തിന്റെ ആദ്ധ്യാത്മിക ഉന്നമനത്തിനുവേണ്ടി അനവരതം യത്നിക്കുന്ന സ്വാമികൾ ആത്മീയതയേയും ജനസേവനത്തേയും സമന്വയിപ്പിച്ച് വിജയിച്ച മഹൽവ്യക്തിയാണ്.

1993-ൽ അദ്ധ്യാപന കർമ്മത്തിൽനിന്നും വിരമിച്ചശേഷം ബ്രഹ്മശ്രീ ചിത്സ്വരൂപാനന്ദജിയെ ഗുരുവായി വരിച്ച് സന്യാസി ദീക്ഷ സ്വീകരിച്ചു. പൂർണ്ണസമയ സാമൂഹികസേവകന് ആത്മീയജീവിതം വിജയകരമായി നയിക്കുവാൻ സാധിക്കുമെന്ന് തെളിയിച്ചുകൊണ്ടാണ് ഒരു കർമ്മയോഗിയായി ശ്രീചട്ടമ്പിസ്വാമി പരമ്പരയിൽപ്പെട്ട വാഴൂർ തീർത്ഥപാദാശ്രമത്തിൽ ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികൾ ഗൃഹസ്ഥാശ്രമത്തിനുശേഷം സന്യാസി ജീവിതത്തിലേക്കു കടന്നുവന്നത്. സ്വാമിജിക്ക് രണ്ടുപുത്രിമാരാണുള്ളത്. ഉന്നത വിദ്യാഭ്യാസം ലഭിച്ച രണ്ടു പുത്രിമാരും കുടുംബിനികളാണ്. മൂത്തപുത്രി അദ്ധ്യാപനം ജീവിതമാർഗ്ഗമായി തെരഞ്ഞെടുത്ത് നാഷണൽ ട്രെയിനിംഗ് കോളേജിൽ ബി.എഡ്. ലക്ചററായി സേവനം അനുഷ്ഠിക്കുന്നു. രണ്ടാമത്തെ മകൾ ഗവേഷണ വിദ്യാർത്ഥിനിയാണ്.

നിർദ്ധനർക്ക് അഗതിമന്ദിരം, ആരോരുമില്ലാത്ത ബാലികമാർക്ക് അനാഥബാലികാമന്ദിരം, സമൂഹനന്മയ്ക്ക് ആദ്ധ്യാത്മിക ഗ്രന്ഥശാല എന്നിവ സ്ഥാപിച്ച് മനുഷ്യസ്നേഹപ്രവർത്തനങ്ങൾ നടത്തി സ്വാമിജി തന്റെ സേവനത്തിന്റെ വ്യാപ്തി വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു. ആദിവാസി ദീനാനുകമ്പ പ്രവർത്തനങ്ങൾ വളരെ നിശബ്ദമായി നടത്തിക്കൊണ്ടിരിക്കുന്ന സ്വാമിജി പ്രസ്തുത പ്രവർത്തനങ്ങൾ സംഘടിപ്പിച്ചത് തലശ്ശേരി താലൂക്കിലെ ആറളം പഞ്ചായത്തിൽ "ഉമാമഹേശ്വരാശ്രമം" സ്ഥാപിച്ചുകൊണ്ടാണ്. കണ്ണൂരിൽ സമുദ്രതീര പ്രദേശങ്ങളിലും സ്വാമിജി സാമൂഹ്യക്ഷേമത്തിനുവേണ്ടി നിശബ്ദമായി സേവനം അനുഷ്ഠിക്കുന്നു. ഒരു മഹത്തായ ആത്മാവിന്റെ ഉടമയ്ക്കു മാത്രമേ അത്തരത്തിലുള്ള പ്രവർത്തനങ്ങൾ നടത്തുവാൻ സാധിക്കൂ.

അതുല്യനായ വാഗ്മിയും പ്രഭാഷകനുമാണ് സ്വാമിജി. വിവിധ വിഷയങ്ങളിൽ അദ്ദേഹം നേടിയിട്ടുള്ള വിജ്ഞാനം യുവതലമുറയ്ക്കു

പകർന്നുകൊടുക്കുന്നതിന് ഒരു യുവാവിന്റെ ഊർജ്ജസ്വലതയോടെ കേരളം മുഴുവൻ സഞ്ചരിച്ച് വിദ്യാഭ്യാസ സ്ഥാപനങ്ങളിലും മറ്റു സ്ഥാപനങ്ങളിലും പ്രതിഫലേച്ഛകൂടാതെ സേവനം നടത്തുന്നത് അദ്ദേഹത്തിന്റെ നിഷ്ക്കാമകർമ്മത്തിന്റെ തിളക്കമാർന്ന ഉദാഹരണ മാണ്.

സ്വാമിജി ഒരു നല്ല ഗ്രന്ഥകാരനുമാണ്. അദ്ദേഹത്തിന്റെ കൃതി യായ "ആത്മവിദ്യ ഒരന്വേഷണവും പഠനവും" ഗവേഷണാത്മകവും വൈജ്ഞാനികവുമായ ഒരു ഗ്രന്ഥമാണ്. സനാതന ധർമ്മത്തിന്റെ അന്തഃ സത്ത ഉൾക്കൊള്ളുന്ന ആത്മീയ ഗ്രന്ഥമാണ്. ഗീതോപനിഷത്തുകളുടെ ഉദാത്തമായ ആശയങ്ങളേയും ബ്രഹ്മസൂത്രത്തേയും മനസ്സിലാക്കാൻ ഉപകരിക്കുന്ന ഉത്തമഗ്രന്ഥം കൂടിയാണത്.

ഗാന്ധിജിയുടെ ആശയങ്ങൾ ഉൾക്കൊള്ളുകയും അതനുസരിച്ച് ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുവാൻ നിശ്ചയിച്ചതിന്റേയും ഫല മായാണ് അയിരൂപ്പാറ ന്യൂസബർമതി ആശ്രമം സ്ഥാപിച്ചതും കസ്തൂർബാ ഹോസ്പിറ്റൽ ആരംഭിച്ചതും. കേരള ഗാന്ധിസ്മാരകനിധി യുടെ സുഹൃത്തുക്കളിൽ ഒരാളായ സ്വാമിജി ഗാന്ധിദർശൻ, മദ്യനിരോ ധനം, സർവ്വോദയ ആശയപ്രചാരണം, ഉപ്പുസത്യഗ്രഹ അനുസ്മരണ ജാഥ എന്നീ പരിപാടികളിൽ സജീവമായി പങ്കെടുത്തിരുന്നു. തിരുനാ വായിൽ എല്ലാവർഷവും നടക്കുന്ന കേരള സർവ്വോദയമേളയിൽ പങ്കെ ടുക്കുവാൻ തിരുവനന്തപുരത്തുനിന്നും കാൽനടയായി തിരുനാവായ വരെ സഞ്ചരിച്ച് ഗാന്ധിജിയുടെ സർവ്വോദയ സങ്കല്പത്തെക്കുറിച്ച് ആശയ പ്രചാരണം നടത്തുന്നത് ഒരു മാതൃകാപരമായ യജ്ഞമായി കാണേണ്ടതാണ്.

അദ്ധ്യാപകനായിരുന്നപ്പോൾ കലാസാഹിത്യരംഗങ്ങളിൽ സജീ വമായി പങ്കെടുത്തിരുന്ന സ്വാമിജി ഒന്നാംതരം നർത്തകനുമാണ്. പതി നാലുവർഷം നാഷണൽ കേഡറ്റ് കോറിൽ (എൻ.സി.സി) ഓഫീസ റായിരുന്ന അദ്ദേഹം ഡൽഹിയിലെ റിപ്പബ്ലിക് ദിനപരേഡിന് തെരഞ്ഞെ ടുക്കപ്പെട്ട കേരളത്തിലെ വിദ്യാർത്ഥികൾക്ക് നൽകിയിരുന്ന സ്തുത്യർഹ മായ പരിശീലനം അക്കാലത്ത് അദ്ദേഹത്തോടൊപ്പം കേഡററുകളെ വിവിധ കലാപരിപാടികൾ അവതരിപ്പിക്കുവാൻ പരിശീലിപ്പിച്ചിരുന്ന ഈ ലേഖകൻ ഓർക്കുന്നു. അന്ന് അദ്ദേഹം പങ്കെടുത്തുകൊണ്ട് അവതരി പ്പിച്ച ശിവതാണ്ഡവം എന്ന നൃത്തശില്പം എല്ലാവരുടേയും മുക്തക ണ്ഠമായ പ്രശംസ പിടിച്ചുപറ്റി.

ഗാന്ധിജിയുടെ ആശയങ്ങൾ മുറുകെപ്പിടിച്ച് അനാസക്തിയോ ഗത്തിലൂടെ സത്യദർശനം നടത്തി മാനവസേവ മാധവസേവയാണെന്ന സനാതനധർമ്മത്തെ ഉയർത്തിപ്പിടിച്ച് പരിത്യാഗശീലത്തോടും സഹാ നുഭൂതിയോടുംകൂടി തേജസ്വിയായ കർമ്മയോഗിയായി സേവനമനുഷ്ഠി ക്കുന്ന ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികൾ ഗൃഹ സ്ഥാശ്രമികൾക്കും, അദ്ധ്യാപകർക്കും, സാമൂഹ്യസേവകർക്കും, ഉത്ത മമായ മാതൃകയാണ്.

**പ്രൊഫ: വി. രാമദാസ്**
**വൈസ് ചെയർമാൻ**
**ഗാന്ധിപീസ് ഫൗണ്ടേഷൻ**

**തിരുവനന്തപുരം**
**9-3-2003**

# സത്യാന്വേഷകനായ ഒരു യോഗിവര്യൻ

പല സന്യാസിസംഘങ്ങളിൽപ്പെട്ട സന്യാസിമാരേയും ആദ്ധ്യാത്മിക നേതാക്കൻമാരേയും കാണുവാനും ചിലരുമായി പരിചയപ്പെടുവാനും എനിക്ക് കഴിഞ്ഞിട്ടുണ്ട്. എന്നാൽ ഇവരിൽ നിന്നെല്ലാം തികച്ചും ഒറ്റപ്പെട്ടു നിൽക്കുന്ന ഒരു വ്യക്തിത്വമാണ് ശ്രീമദ് കൈലാസനാഥ തീർത്ഥ പാദ സ്വാമിതിരുവടികളുടേത്. സത്യത്തെ ഒട്ടും ഭയപ്പെടാത്ത ഒരു ജനത അതാണിന്നത്തെ ജനാധിപത്യ ഭാരതത്തിനാവശ്യം.

പലരുടേയും ഉള്ളിലിരിക്കുന്നതും പല കാരണങ്ങളാൽ പറയാൻ മടിക്കുന്നതും എന്നാൽ പറയേണ്ടത് അനിവാര്യവുമാണെന്നതിനാൽ തുറന്നടിക്കുന്ന സ്വഭാവമാണ് സ്വാമിജിയുടേത്. ഇത് വെറും ഭംഗിവാക്കല്ല. ഇന്ന് നമുക്കെല്ലാം പറയുന്നതിനും പ്രവർത്തിക്കുന്നതിനും പരിമിതികളുണ്ട്. ഒരോരുത്തർക്കും ഉണ്ട് അവരുടേതായ ചില രഹസ്യങ്ങൾ. സത്യം രണ്ടുണ്ടാകാൻ തരമില്ല. സത്യം ഒന്നേ ഉള്ളു. സത് എന്ന വാക്കിൽ നിന്നാണ് സത്യം എന്നവാക്ക് രൂപപ്പെട്ടിട്ടുള്ളത്. സത്യനിഷ്ഠർക്ക് ഒന്നേ കാണാൻ കഴിയൂ. പറയാൻ കഴിയൂ. ആ ഒന്നാണ് വാസ്തവത്തിൽ ബ്രഹ്മം.

അപ്പോൾ സത്യമാണ് ഈശ്വരൻ എന്നുവരുന്നു. സത്യനിഷേധമാണ് ഈശ്വരനിഷേധം. നാസ്തികനായാലും ആസ്തികനായാലും സത്യത്തെ കൈവെടിയുന്നവൻ ഈശ്വര നിന്ദകനാണ്. സത്യത്തെ സ്നേഹിക്കുന്ന നാസ്തികൻ വാസ്തവത്തിൽ ഈശ്വരനിഷേധിയല്ല. എന്നു കാണാൻ കഴിയും.

"ഹിരൺമയേന പാത്രേണ
സത്യസ്യാഭിഹിതം മുഖം
സത്യം പൂഷണ പാവൃണു
സത്യധർമ്മായ ദൃഷ്ടയേ" ഈശാവാസ്യോപനിഷത്ത് പറയുന്നു. സത്യത്തെ മനോഹരമായി മൂടിക്കെട്ടുന്നതിന് നല്ല ഒരു ഉദാഹരണം. ഇടയിൽ പറയട്ടെ ഇന്നെവിടേയും സത്യത്തിന്റെ മുഖം ആകർഷകമായി മൂടിക്കെട്ടി ശ്വാസം മുട്ടിക്കുകയല്ലേ ചെയ്യുന്നത്.

സത്യത്തിന്റെ മുഖം ജാജ്വല്യമാനമായ ഒരു അടപ്പു കൊണ്ട് മറയ്ക്കപ്പെട്ടിരിക്കുന്നു. അല്ലയോ ആദിത്യദേവ ജീവിതം മുഴുവനും സത്യത്തെ ഉപാസിച്ചുകൊണ്ടിരിക്കുന്ന എനിക്കുവേണ്ടി അങ്ങ് ആ അടപ്പിനെ എടുത്തുമാറ്റിതന്നാലും. എവിടേയും സത്യം കാണാൻ ഇടയാകണമേ. അപ്രിയമാണെങ്കിൽ പോലും സത്യം പറയാനുള്ള തന്റേടം ഉണ്ടാകണമേ.

ഗീതപറയുന്നത് നോക്കുക

"ധൂമേനാ പ്രീയതേ വഹ്നി
യഥാദർശോ മലേനച
യഥോല്ബേനാവൃതോഗർഭഃ
തഥാതേ ദേമാവൃതം". 3-38

അഗ്നി ധൂമത്താലും കണ്ണാടി പൊടിയാലും ഗർഭസ്ഥശിശു മറു പിള്ളയാലും എപ്രകാരം മറയപ്പെട്ടിരിക്കുന്നുവോ അപ്രകാരം ഈ ജ്ഞാനം കാമത്താൽ (പലവിധ സ്ഥാപിത താത്പര്യങ്ങളാൽ) മറയ പ്പെട്ടിരിക്കുന്നു. സത്യാന്വേഷണത്തിന്റെ മാർഗ്ഗം കാമകരിമ്പാറയാൽ പ്രതി രോധിക്കപ്പെട്ടിരിക്കുന്നു. സംഗപങ്കിലമായ ലോകം ചളിക്കുണ്ടിലാണ്ടു പോയ മത്ത ഗജത്തെപോലെ കരകയറാനാവാതെ ഉഴലുകയാണ്. സത്യ സ്വരൂപൻ എപ്പോഴാണാവോ ഗരുഡാരൂഢനായി എത്തിച്ചേരുക. ഇന്നത്തെ കണ്ടകശ്ശനിയിൽ നിന്ന് ലോകത്തെ രക്ഷിക്കുവാൻ തന്നാലാ യത് ചെയ്യുക എന്നത് അദ്ദേഹത്തിന്റെ വ്രതമാണ്. രാമൻ സേതു ബന്ധനം നടത്തിയപ്പോൾ അണ്ണാൻ കുഞ്ഞിന്റെ സേവനവും ഒട്ടും വില കുറഞ്ഞതായിപ്പോയില്ലല്ലോ. അതിനേയും ലോകം ഇന്നും വാഴ്ത്തുന്നു വല്ലോ.

പൂർവ്വാശ്രമത്തിൽ വച്ചുതന്നെ സ്വാമിജിയെ എനിക്ക് അറിയാം. സ്വാമിയോടൊപ്പം ഞാനും കേരളത്തിലുടനീളം സഞ്ചരിച്ചിട്ടുണ്ട്. ഗൃഹമേധി ധർമ്മം ശരിക്കും നിർവ്വഹിച്ചിട്ടാണ് അദ്ദേഹം പൂർണ്ണമായും സന്യാസം പഠിച്ചത്. ജീവിതത്തിൽനിന്നും ഒളിച്ചോട്ടം നടത്തുകയല്ല ചെയ്തിട്ടുള്ളത്. അധ്യയനം യജ്ഞം തപസ്സ് ഇതാണല്ലോ ഭാരതീയ ജീവിതത്തിന്റെ ഉത്തമ ധർമ്മങ്ങൾ. ഗീതയിലെ ഒരു ശ്ലോകം ഉദ്ധരിച്ചു കൊണ്ട് ഇതു നിർത്തുന്നു.

"യോനഹൃഷ്യതി നദ്വേഷ്ടി
നശോചതി നകാംക്ഷതി
ശുഭാശുഭ പരിത്യാഗി
ഭക്തിമാൻ യഃ സഃ മേ പ്രിയ" 12-17

സ്വാമിജി ലോകനവീകരണത്തിനുവേണ്ടിയുള്ള തീർത്ഥ യാത്ര അഭംഗുരം തുടരട്ടെ. ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യവരാൻ നിബോധത.

സ്വാമി തന്റെ നിസ്തന്ദ്രമായ പ്രവർത്തനംതുടർന്നു കൊണ്ടേയി രിക്കുന്നു. മേൽ സൂചിപ്പിച്ചതിന്റെ വെളിച്ചത്തിൽ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ വിലയിരുത്തുമ്പോഴാണ് ആ മഹത്വം വെളിവാകുന്നത്. പലപ്പോഴും എന്നല്ല നിരന്തരം സത്യം മൂടിവച്ച് സംസാരിക്കുന്ന ഒരു സമൂഹത്തിൽ മുഖംമൂടി അണിയാതെ സത്യം തുറന്നടിക്കുക. ബാഹ്യവും ആഭ്യന്തരവുമായ ഐക്യരൂപമാണല്ലോ സന്യാസത്തിന്റെ ലക്ഷ്യം. നിസ്വാർത്ഥനായ ഒരു സാധകന് മാത്രമേ അതിനു കഴിയൂ. ആർജ്ജിതമായ തന്റെ ജ്ഞാന വിജ്ഞാനങ്ങളും മാത്രമല്ല ധനംപോലും ലക്ഷ്യപ്രാപ്തിക്കുവേണ്ടി അദ്ദേഹം ത്യജിച്ചു. "ത്യാഗായ സംഭൃ താർത്ഥാനാം"

എന്നത് സ്വജീവിതത്തിലൂടെ തെളിയിച്ചു. തിരുവനന്തപുരത്തിനടുത്ത് ന്യൂസബർമതി സ്ഥാപിച്ച് പ്രവർത്തിച്ചത് പല ഉദാഹരണങ്ങളിൽ ഒന്നു മാത്രം. തലശ്ശേരി താലൂക്കിൽ ഇരിട്ടിയിൽ അദ്ദേഹം സ്വന്തം ചെലവിൽതന്നെ ഒരാശ്രമം സ്ഥാപിച്ചു. അവിടെയുള്ള സാധാരണ ക്കാർക്ക് അത് വളരെ പ്രയോജനകരമായി. എനിയ്ക്കും അവിടെപ്പോയി ഏതാനും ദിവസം താമസിക്കുവാനും പ്രഭാഷണം നടത്തുവാനും സ്വാമി യുടെ അനുഗ്രഹംകൊണ്ട് സാധിച്ചു. ശംഖുംമുഖത്തു മറ്റൊരാശ്രമം സ്ഥാപിച്ചു. അങ്ങനെ പല സ്ഥലത്തും.

ചട്ടമ്പിസ്വാമികളുടെ ആദർശങ്ങളുടെ പ്രചാരണത്തിനായി അന വരതം യത്നിച്ചു. അക്കൂട്ടത്തിൽ നാടിന്റെ നാനാഭാഗങ്ങളിൽപോയി ഞാനും പ്രഭാഷണം നടത്തിയിട്ടുള്ളതാണ്. ആറ്റിങ്ങൽ, കിളിമാനൂർ തുട ങ്ങിയ സ്ഥലങ്ങളിലെ സദസ്സുകൾ ഏറെക്കാലം കഴിഞ്ഞിട്ടും ഇന്നും എന്റെ ഓർമ്മയിൽ തങ്ങിനിൽക്കുന്നു. തിരുവനന്തപുരത്തുതന്നെ ഗാന്ധി സ്മാരകഹാളിൽ വിളിച്ചുകൂട്ടിയ മഹാസമ്മേളനങ്ങൾ, കോട്ടയ്ക്കകത്ത് വിദ്യാധിരാജ മണ്ഡപത്തിൽ നടന്ന യോഗങ്ങൾ എല്ലാം ഇന്നും ഓർമ്മ യിൽ തങ്ങിനിൽക്കുകയാണ്. തിരുവനന്തപുരത്തെ മാത്രമല്ല കേരളത്തി ലെതന്നെ പല പ്രഗത്ഭമതികളും ഈ സമ്മേളനങ്ങളിലെല്ലാംതന്നെ പങ്കെടുത്തിട്ടുണ്ട്. അന്ധകാരജഡിലമായ ഈ ലോകത്ത് ഒരു നെയ്ത്തി രിവെട്ടംപോലെ അതൊക്കെ വെളിച്ചം വിതറുന്നതാണ്. ആറന്മുളയ്ക്ക ടുത്ത് കിടങ്ങന്നൂർ ആശ്രമത്തിൽ വച്ചുനടന്ന സ്വാമിജിയുടെ ഷഷ്ട്യബ്ദ പൂർത്തി ആഘോഷം രോമഹർഷണമായ സന്ദർഭങ്ങളിൽ ഒന്നായി രുന്നു.

ആലപ്പുഴയിൽവച്ചു നടന്ന പത്രസമ്മേളനത്തിൽ സ്വാമിജിതന്നെ തന്റെ ഉദ്ദേശലക്ഷ്യങ്ങൾ വിവരിച്ചിട്ടുള്ളതാണ്.

ചുരുക്കത്തിൽ ത്യാഗിയായ ഈ യോഗിവര്യന്റെ സേവനങ്ങൾ സാംസ്ക്കാരിക കേരളത്തിന് ഒരു നേട്ടമാണ്. പുതിയ ഒരു ഉണർവ്വ് നൽകുവാൻ പ്രേരകമാണ്.

"മനർഭവജനയാ ദൈവംജനം" നാം മനുഷ്യരാവുക ദൈവീക ജനങ്ങളെ സൃഷ്ടിക്കുക. "ആവുക ആക്കിത്തീർക്കുക" സ്വാമി വിവേ കാനന്ദന്റെ ആഹ്വാനം അതായിരുന്നു. സ്വന്തം മോക്ഷംമാത്രം ലാക്കാക്കി നടക്കുന്ന സന്യാസിമാരെയല്ല നമുക്ക് വേണ്ടത്. ജീവന്മുക്തരായിട്ട് മറ്റു ള്ളവരെ മുക്തിമാർഗ്ഗത്തിലേക്കു നയിക്കുവാൻ സഹായിക്കുന്നവരെയാ ണാവശ്യം ഇന്ന് വിശേഷിച്ചും. കൈലാസനാഥതീർത്ഥപാദസ്വാമികൾ ചെയ്യുന്നതും അതാണ്.

ചരിത്രത്തിൽ ആരുടേയും പ്രവർത്തനങ്ങൾ പൂർണ്ണതയിലെത്തി യിട്ടില്ലല്ലോ. പൂർണ്ണതയിലേക്കു നടന്നു നീങ്ങുവാനുള്ള അഖണ്ഡ യജ്ഞം അതത്രേ ചരിത്രം. ആ മഹത്തായ യജ്ഞത്തിൽ അദ്ദേ ഹത്തിന്റെ ഭാഗഭാഗിത്വം ഒട്ടും കുറഞ്ഞുപോയിട്ടില്ല. കുറയാൻ പാടില്ല എന്ന നിലയിൽ സ്വാമിജി യത്നിക്കുന്നു. ചരിത്രത്തിലെ ഒരു ബിന്ദു വായി ചരിത്രപുരുഷന്മാരോടൊപ്പം സ്വാമിജിയും ഉണ്ടാവും തീർച്ച.

ഓം തത്സത്

പാണ്ഡനാട്,
ചെങ്ങന്നൂർ.

**എം.എൻ. ബാലകൃഷ്ണപിള്ള**

# അവാച്യമധുരമായ ഒരനുഭവക്കുറിപ്പ്

ഞാൻ എട്ടു മുതൽ പത്താംക്ലാസ്സ് വരെ (1976-79) എസ്.എം.വി. സ്ക്കൂളിൽ പഠിച്ചിരുന്ന കാലം. ശ്രീ. ശാരദാലയം സദാശിവൻ സാർ സ്ക്കൂളിലെ എൻ.സി.സി. ആർമി വിഭാഗം ഓഫീസറായിരുന്നു. അക്കാലത്ത് ഷർട്ടും, പാന്റ്സും, ബൂട്ട്സും ധരിച്ചാണ് അദ്ദേഹത്തെ കണ്ടിട്ടുള്ളത്. ഗാംഭീര്യനും എന്നാൽ ശാന്തസ്വഭാവിയുമായ അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾ സ്നേഹാദരങ്ങളോടെയാണ് കുട്ടികൾ പാലിക്കാറുള്ളത്.

ഞങ്ങൾ അന്ധരായ കുറേ വിദ്യാർത്ഥികൾക്ക് ആർമി റൂമിൽ കലാപരിപാടികളുടെ റിഹേഴ്സലിന് പലപ്പോഴും സൗകര്യം ഒരുക്കിത്തരുന്നതിനും പരിപാടികൾക്ക് നേതൃത്വം വഹിക്കുന്നതിനും അദ്ദേഹം മുൻകൈയെടുത്തിരുന്നു. കാഴ്ചയില്ലാത്ത കുട്ടികൾക്ക് പരീക്ഷയിൽ സ്ക്രൈബായി പ്രവർത്തിക്കുന്നതിനും അദ്ദേഹത്തിന് സന്തോഷമാണ്. മിക്ക അദ്ധ്യാപകരും പരീക്ഷാ സൂപ്പർവിഷന് താൽപ്പര്യം കാണിച്ചിരുന്നപ്പോഴും അദ്ദേഹം ഉൾപ്പെടെ ഏതാനും അദ്ധ്യാപകർ പരീക്ഷയ്ക്ക് ഞങ്ങൾ പറഞ്ഞുകൊടുക്കുന്നത് രാവിലെ മുതൽ വൈകുന്നേരംവരെ ഉത്തരക്കടലാസ്സിൽ എഴുതിത്തരുന്നതിന് മടി കാണിച്ചിരുന്നില്ല. ഉത്തരം പറഞ്ഞുകൊടുക്കുന്നതിന് കുട്ടികൾക്ക് സംശയം നേരിടുമ്പോഴും അദ്ദേഹം കൂടുതൽ എഴുതാനും വേണ്ട പ്രേരണ നൽകി പ്രോത്സാഹിപ്പിച്ചിരുന്നു.

1988-ൽ ഞാൻ അദ്ധ്യാപകനായി എസ്.എം.വി. സ്ക്കൂളിൽ എത്തിയപ്പോൾ ശ്രീ. സദാശിവൻ സാറിന്റെ സ്നേഹപൂർണ്ണമായ സഹകരണം എനിക്ക് വളരെയേറെ ലഭിച്ചിട്ടുണ്ട്. അക്കാലത്ത് അദ്ദേഹം കാവിഷർട്ടും, വെള്ളമുണ്ടുമാണ് സ്ഥിരമായി ധരിക്കുന്നത്. അദ്ദേഹം അപ്പോൾ "ന്യൂ സബർമതി" എന്ന സാമൂഹ്യ സന്നദ്ധസംഘടന രൂപീകരിച്ച് പ്രവർത്തിച്ചുകൊണ്ടിരുന്നു. മികച്ച അദ്ധ്യാപകൻ എന്നതിലുപരിയായി, സ്റ്റാഫ് സെക്രട്ടറി, മാഗസിൻ എഡിറ്റർ തുടങ്ങി സ്ക്കൂളിലെ പല ചുമതലകളും മറ്റാരെക്കാളും സമർത്ഥമായി നിർവ്വഹിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട്.

അദ്ദേഹത്തിന്റെ വസ്ത്രധാരണവുമായി ബന്ധപ്പെടുത്തി സഹപ്രവർത്തകർ അദ്ദേഹത്തെ "ഹാഫ് സന്യാസി" എന്നു കളിയാക്കി വിളിക്കുമ്പോഴൊക്കെ പുഞ്ചിരിയോടെയാണ് അദ്ദേഹം അതിനെ നേരിടുന്നത്. സരസമായി അദ്ദേഹം രാഷ്ട്രീയ പ്രതിയോഗികളുടെ വിമർശനങ്ങളെ കുസലില്ലാതെ സ്വീകരിക്കുകയും നർമഭാഷണത്തിലൂടെ നേരിടുകയും ചെയ്തിരുന്നു. ഒരിക്കലും ആരോടും കോപിക്കുകയോ, വൈരാഗ്യബുദ്ധിയോടെ പ്രവർത്തിക്കുകയോ ചെയ്തിട്ടില്ല.

എന്നോട് വളരെയേറെ സ്നേഹം പുലർത്തിയിരുന്ന അദ്ദേഹം 1990-ൽ എന്റെ പെണ്ണുകാണൽ ചടങ്ങിനും വിവാഹ ചടങ്ങുകൾക്കും നേതൃത്വം വഹിച്ചിട്ടുണ്ട്.

ഭാര്യയുടേയും, മക്കളുടേയും പിന്തുണ അദ്ദേഹത്തിന്റെ ആത്മീയ ജീവിതത്തിന് ലഭിച്ചിട്ടുണ്ട്. തന്റെ മക്കളുടെ ഭാവിക്ക് അച്ഛന്റെ ആത്മീയ ജീവിതം ഒരു ദോഷമാവാതിരിക്കാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അവർക്ക് ഉന്നത വിദ്യാഭ്യാസം നൽകുന്നതിനും അനുയോജ്യമായ രീതിയിൽ അവരുടെ വിവാഹം നടത്തുന്നതിനും അദ്ദേഹത്തിന് സാധിച്ചു.

അദ്ദേഹം 1993-ൽ എസ്.എം.വി. സ്ക്കൂളിൽനിന്ന് വിരമിച്ച് ഒരു വർഷത്തിനുശേഷമാണ് ഞാൻ അന്ധവിദ്യാലയത്തിലേക്ക് മാറ്റം വാങ്ങി പോരുന്നത്. അദ്ദേഹം സ്ക്കൂളിൽനിന്നും വിരമിച്ചതിനുശേഷം സന്യാസം സ്വീകരിക്കുകയും, പൂർണ്ണമായ കാഷായവേഷം ധരിക്കുകയും ചെയ്തു.

13-12-2002-ൽ കായംകുളത്തേക്കുള്ള ട്രെയിൻ യാത്രയിൽ യാദൃച്ഛികമായി ഞങ്ങൾ കണ്ടുമുട്ടി. ഒരു നിയോഗംപോലെയുള്ള ആ കൂടിക്കാഴ്ച നിമിത്തമാണ് സാറിന്റെ ജീവചരിത്ര ഗ്രന്ഥത്തിൽഒരു അനുഭവക്കുറിപ്പെഴുതാൻ എനിക്ക് ഭാഗ്യം ലഭിച്ചത്.

സാറിന്റെ ശേഷിച്ച കാലത്തെ പ്രവർത്തനങ്ങൾക്ക് എല്ലാമംഗളങ്ങളും ആശംസിക്കുകയും ഈ ജീവചരിത്രഗ്രന്ഥം മറ്റുള്ളവർക്ക് മാർഗദർശനം ലഭിക്കുവാൻ ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

**കെ.ആർ. രഘുനാഥൻനായർ**
ഗവ: അന്ധവിദ്യാലയം
ഗാന്ധിനഗർ, വഴുതയ്ക്കാട്, തിരുവനന്തപുരം-14



# ബ്രഹ്മശ്രീ കൈലാസനാഥാനന്ദ തീർത്ഥപാദസ്വാമികൾ എന്റെ ദൃഷ്ടിയിൽ

2001-ൽ മാവേലിക്കര കാട്ടുവള്ളിൽ ധർമ്മശാസ്താക്ഷേത്ര മൈതാനിയിൽനടന്ന ഹിന്ദുമത കൺവെൻഷൻ ആരംഭത്തിൽ ഒരു അക്ഷരശ്ലോക സദസ്സ് നടക്കുകയുണ്ടായി. ധാരാളം ആസ്വാദകർ ഉണ്ടായിരുന്നു. ഞാനും പങ്കെടുത്തു. അക്ഷരശ്ലോകം കഴിഞ്ഞ് സ്റ്റേജിൽ നിന്ന് ഇറങ്ങിയപ്പോൾ, സ്റ്റേജിന്റെ അടുത്തിരുന്ന ഒരു സ്വാമി എന്നെ അരികിലേക്ക് വിളിച്ച്, സ്ത്രീകൾ വിരളമായിമാത്രം പങ്കെടുക്കാറുള്ള അക്ഷരശ്ലോകസദസ്സിൽ എന്റെ പ്രകടനം അഭിനന്ദനാർഹമായെന്ന് പറഞ്ഞനുമോദിക്കുകയും ആശീർവദിക്കുകയും ചെയ്തു. ഒപ്പം ചെട്ടികുളങ്ങര മേനാമ്പള്ളിയിലെ അംബികാശ്രമത്തിലേക്ക് ഒരു ദിവസം ചെല്ലാൻ ക്ഷണിക്കുകയും ചെയ്തു. അങ്ങനെ ഒരു ദിവസം ഞാനും ഭർത്താവും കൂടി ആശ്രമത്തിൽ ചെല്ലാൻ ഇടയായി. ദീർഘകായനും സുസ്മേരവദനനുമായ ആ കാവിധാരി ആശ്രമാങ്കണത്തിൽ ഒരു ദൈവദൂതനെപ്പോലെ നിൽക്കുന്നതാണ് കാണാൻ കഴിഞ്ഞത്. എന്നോടൊപ്പമുണ്ടായിരുന്ന എന്റെ ഭർത്താവ് ശ്രീധരക്കുറുപ്പ് ഓണാട്ടുകരയും ഞാനും ആശ്രമ കവാടത്തിൽ നമസ്ക്കരിച്ച്, സ്വാമിയുടെ തൃപ്പാദങ്ങൾ വന്ദിച്ച് സ്വാമികളുടെ നിർദ്ദേശപ്രകാരം ഉപവിഷ്ടരായി. ഗാർഹിക വേദാന്ത സമ്മിശ്രമായ സംഭാഷണത്തിലെ ഉപദേശങ്ങളും മാർഗ്ഗ നിർദ്ദേശങ്ങളും ഒരു സന്യാസിയുടെ മാത്രമല്ല, ഒരു ഗുരുവിന്റേതും, ഒരഭ്യുദയകാംക്ഷിയുടേയും, ഒരു രക്ഷിതാവിന്റേയും കൂടിയാണെന്ന് തോന്നുംവിധമായിരുന്നു. ഇരുമ്പും കാന്തവും എന്നപോലെ ആകർഷണീയമായ വാഗ്ധോരണിയിൽ സർവ്വം മറന്ന് ഒരു സന്യാസിശ്രേഷ്ഠനെ എനിക്ക് ദർശിക്കാനിടയായി. ചതുരാശ്രമങ്ങളിൽ മുഖ്യമായ ഗൃഹസ്ഥാശ്രമം പൂർത്തിയാക്കിവന്ന ആ മഹാത്മാവിനോടുണ്ടായ ആദരവും വിശ്വാസവും അതോടെ ശതഗുണീഭവിക്കുകയാണുണ്ടായത്.

കേരളത്തിൽ അങ്ങോളമിങ്ങോളം ഗാന്ധിയൻ സ്ഥാപനങ്ങളും പ്രചാരണങ്ങളും ഒരു കാലത്ത് അദ്ദേഹത്തിന്റെ ഹോബിയായിരുന്നു. വിദ്യാധിരാജ തീർത്ഥപാദരുടെ ആരാധകനായ സ്വാമിജി വിദ്യാധിരാജ വിശ്വകേന്ദ്രം തുടങ്ങിയ പലതും സ്ഥാപിക്കുകയുണ്ടായി. തന്റെ ഉള്ളിൽ കുടികൊണ്ടിരുന്ന ഈശ്വരചൈതന്യം സന്യാസധർമ്മത്തിലേക്കും പ്രവർത്തനത്തിലേക്കും എന്നും പ്രചോദനം നൽകിക്കൊണ്ടിരുന്നെങ്കിലും ഒരു മുഴുവൻ സമയ സന്യാസജീവിതത്തിലേക്ക് നീങ്ങിയത് ജോലിയിൽനിന്ന് വിരമിച്ച 1993 നു ശേഷമാണ്. ഗാന്ധിയൻ സ്ഥാപനങ്ങൾ, വിദ്യാധിരാജ ഗുരുകുലം, ഉമാമഹേശ്വരാശ്രമം എന്നിവ കേരളത്തിൽ പലയിടത്ത് സ്ഥാപിക്കുകയും പ്രചാരണഫലമായി അനേകം ഭക്തർ ആയുഷ്ക്കാല അംഗങ്ങളായിത്തീരുകയും ചെയ്തു. ആചാര്യനും വാഗ്മിയും, അനുഗൃഹീത ഗ്രന്ഥകാരനുമായ സ്വാമികളുടെ "ചട്ടമ്പിസ്വാമികളെപ്പറ്റി 101 കാര്യങ്ങൾ" ഒരു വിഖ്യാതമായഗ്രന്ഥമാണ്.

പ്രസംഗിച്ച് സമയം കളയാതെ പ്രവർത്തിച്ചു കാണിക്കുക എന്നതാണ് അദ്ദേഹത്തിന്റെ ആദർശം. ആശ്രമ പരിസരം എപ്പോഴും ശുദ്ധമായി സൂക്ഷിക്കുന്നതിൽ ബദ്ധശ്രദ്ധനാണ് സ്വാമിജി. നിശ്ചയദാർഢ്യത്തിന് പുറമേ സ്നേഹം, കാരുണ്യം, വാത്സല്യം, സന്തോഷം ഇവയെല്ലാം ചേർന്നുള്ള പ്രസാദാത്മകത്വവും സ്വാമികളുടെ പ്രത്യേകതയാണ്. ഇവ യെല്ലാം ഉള്ള സ്വാമി തിരുവടികൾ എന്റെ കുടുംബത്തിന് ആദരണീയ നായിത്തീരാൻ അധികദിവസം വേണ്ടിവന്നില്ല. ഇദ്ദേഹം സംപൂജ്യനാ ണ്, വന്ദനീയനാണ്, സർവ്വോപരി പ്രിയങ്കരനാണ്. എന്നിരുന്നാലും എത്ര കണ്ട് അഭ്യുദയകാംക്ഷികളുണ്ടോ അതിലുപരി ശത്രുക്കളും ഉണ്ട്. ആര് തേജോവധം ചെയ്യാൻ ശ്രമിച്ചാലും കൂസാത്ത വ്യക്തിയാണ് സ്വാമിജി.

ആദ്ധ്യാത്മിക ജീവിതത്തിലേക്കുള്ള വഴികാട്ടി തിരുവിതാംകൂർ ദേവസ്വം ബോർഡിലെ ആഫീസറായ ശ്രീ. പി. ആർ. നായരാണ്. കൊട്ടാ രക്കരക്ക് അടുത്തുള്ള സദാനന്ദപുരം അവധൂതാശ്രമമഠാധിപതി ശ്രീമദ് പ്രേമാനന്ദ ഭാരതിയിൽ നിന്ന് മന്ത്രദീക്ഷ സ്വീകരിക്കുകയും വിധി പ്രകാരം മനനം ചെയ്ത് സിദ്ധി നേടുകയുംചെയ്തു. തന്റെ സാക്ഷാൽക്കാരത്തെക്കുറിച്ചുള്ള സ്വാമിജിയുടെ വിശദീകരണം കാണുക - വൈദ്യുതിയുടെ സ്വഭാവം അറിയണമെങ്കിൽ അത് താപമാ യോ, വെളിച്ചമായോ, മാറണം. ഓടക്കുഴലിന്റെയും, തകിലിന്റേയും, നാഗ സ്വരത്തിന്റെയും, ശബ്ദമാധുരി അറിയണമെങ്കിൽ മരം കൊണ്ടോ, മറ്റ് പദാർത്ഥംകൊണ്ടോ ഉണ്ടാക്കിയ കുറ്റികളോ, കുഴലുകളോ, വേണം. വിവിധ തരം ആഭരണങ്ങൾ ലോഹം കൊണ്ട് ഉണ്ടാക്കുന്നവയാണ്. പാലിൽ നിന്ന് വെണ്ണ വേർപെടുത്തുന്നത് മത്തുകൊണ്ട് കടഞ്ഞാണ്. കരിമ്പിൽ ഉടനീളം ഇരിക്കുന്ന ശർക്കര ചില ഉപാധികൾക്ക് വിധേയ മായി വേർതിരിച്ചെടുക്കുന്നു. മാമ്പഴത്തിന്റെ മധുരം മാവിനില്ല. ഇങ്ങനെ വിശകലനം ചെയ്ത് നോക്കുമ്പോൾ സമസ്ത ജഗത്തിന്റേയും ഉൽപ ത്തിക്ക് കാരണമായ ആധാരം അഥവാ വിത്ത് ഉണ്ടെന്ന് വിശ്വസിക്കാം. ഇങ്ങനെ ബീജം വളർന്ന് പന്തലിച്ചാണ് സമസ്ത പ്രപഞ്ചവുമുണ്ടാകു ന്നതെന്ന് മഹർഷിമാർ വ്യാഖ്യാനിക്കുന്നു. ഈ ബീജം അഥവാ വിത്തി നെയാണ് ബ്രഹ്മം അഥവാ ഹിരണ്യഗർഭസ്വരൂപമെന്നും, വിരാട്ടെന്നും വേദാന്തം പറയുന്നത്. ഇതുതന്നെ സമസ്ത പ്രപഞ്ചത്തിന്റെയും ആത്മാവ് അഥവാ പരമാത്മാവ്. ഈ പരമാത്മാവ് സമസ്ത ജീവികളു ടേയും ഉള്ളിലും പുറത്തും പ്രതിഫലിച്ചു നിൽക്കുന്നു. ഒഴിഞ്ഞ കുട ത്തിൽ "ആകാശം വ്യാപിച്ചിരിക്കും പോലെ സമുദ്രത്തിൽ മുങ്ങിക്കിട ക്കുന്ന കുടത്തിൽ സമുദ്രജലം നിറഞ്ഞിരിക്കുന്നു. എന്നാൽ ആ മൺകുടം ഉടഞ്ഞാൽ ഘടജലം സമുദ്രജലത്തോട് ചേരുകയും ചെയ്യു ന്നു. ഇതുതന്നെ ജീവബ്രഹ്മൈക്യവും സാക്ഷാത്ക്കാരവും."

സ്ഥിരമായി എങ്ങും തങ്ങുന്ന സ്വഭാവം സ്വാമിജിക്കില്ല. "A rolling stone gathers no moss" ഒഴുകുന്ന കല്ലിൽ അഴു ക്കില്ല, എന്ന പഴഞ്ചൊല്ല് ഇവിടെയും അർത്ഥവത്താണ്. സ്വാമിജിയുടെ

ആഗ്രഹമനുസരിച്ച് അംബികാശ്രമത്തിൽവച്ച് ഞങ്ങൾ അക്ഷരശ്ലോക സദസ്സുകൾ സംഘടിപ്പിക്കുന്നുണ്ട്. അനുഗ്രഹങ്ങളും ആശീർവചന ങ്ങളും കൊണ്ട് ഞങ്ങളെ അദ്ദേഹം ധന്യരാക്കുന്നു. സ്വാമിതിരുവടിക ളുടെ തൃപ്പാദങ്ങളിൽ നമസ്ക്കരിച്ച് അടുത്തിരുന്ന് അദ്ദേഹത്തിന്റെ പ്രഭാ ഷണങ്ങൾ ശ്രവിച്ചാൽ ഏവരും ധന്യരായിത്തീരും തീർച്ച. ഒരു കർമ്മ യോഗികൂടിയായ സ്വാമികൾ ആശ്രമത്തോട് ചേർന്ന് പണികഴിപ്പിക്കുന്ന അഗതിമന്ദിരത്തിന്റെ പൂർത്തീകരണത്തിൽ വ്യാപൃതനാണ്. സന്മനസ്സും, ദയാവായ്പും ഉള്ളവരിൽനിന്നും ഭിക്ഷ സ്വീകരിച്ചാണ് ഇത് പടുത്തു യർത്തുന്നത്.

എന്റെ ഒരു ചെറിയ അനുഭവംകൂടി ഇവിടെ സൂചിപ്പിച്ചു കൊള്ളട്ടെ. എട്ടുമാസം പ്രായമുള്ള ഒരു പശുക്കുട്ടിയെ ഞാൻ വാങ്ങി വളർത്തി. അതിനു പതിനെട്ടുമാസം പ്രായമായപ്പോൾ ഋതുമതിയായി. ഡോക്ടറെ വരുത്തി കുത്തിവെയ്പ്പിച്ചു. നാലുമാസം കഴിഞ്ഞ് നോക്കി യപ്പോൾ ചനയില്ല. മാത്രമല്ല മദയിളക്കവുമില്ല. വീണ്ടും 12 മാസവുംകൂടി കഴിഞ്ഞു. ഇതിനിടയിൽ ഡോക്ടർ നിർദ്ദേശിച്ച മരുന്നുകൾ എല്ലാം കൊ ടുത്തു. 500 രൂപയോളമായി. മറ്റൊരു ഡോക്ടറെ കാണിച്ചു. അദ്ദേഹം കുറിച്ചുതന്ന മരുന്നുകൾ വാങ്ങിക്കൊടുത്തു, പ്രയോജനമില്ല. പിന്നീട് കുടിചികിത്സയായ വൻപയർ കിളിപ്പിച്ചു കൊടുത്തു, മുട്ടയും എണ്ണയും കൊടുത്തു, ഹോമിയോ ഡോക്ടറുടെ മരുന്നു കൊടുത്തു. ദിവസം 7 വെണ്ടയ്ക്കാ ക്രമത്തിൽ 3 കിലോ വെണ്ടയ്ക്കാ കൊടുത്തു. ഇതെല്ലാ മായിട്ടും ഒരു വിശേഷവുമില്ല. ഡോക്ടർ പറഞ്ഞു മാംസം മുറ്റിപ്പോ യിട്ടാണെന്ന്. തീറ്റി കുറയ്ക്കാൻ പറഞ്ഞു. പശു വളരെ വലുതാകുകയും ചെയ്തു. 1-10-2002-ൽ ഞാൻ ആശ്രമത്തിലെ ഒരു പൂജയിൽ സംബ ന്ധിച്ചശേഷം ഒരു വാഴപ്പഴം സ്വാമിയുടെ കൈയ്യിൽ കൊടുത്തിട്ട് ജപി ച്ചുതരാൻ അഭ്യർത്ഥിച്ചു. അദ്ദേഹം കാര്യം തിരക്കി. ഭർത്താവ് വിശദ മായി കാര്യങ്ങൾ പറഞ്ഞു. ആശ്രമത്തിൽ കടന്ന് സ്വാമികൾ 25 മിനിട്ടി നുശേഷം ഒരു പൊതി ഭർത്താവിനെ ഏൽപ്പിച്ചു പശുവിന് കൊടുക്കാൻ. പഴം, അവൽ, മലർ, ശർക്കര, മുന്തിരിങ്ങാ, കൽക്കണ്ടം തുടങ്ങിയ നേർച്ച ദ്രവ്യങ്ങളായിരുന്നു അത്. അന്നുതന്നെ പശുവിനാ ഭവൽപ്രസാദം ഭക്ത്യാദരപുരസ്സരം കൊടുത്തു. മൂന്നാം ദിവസം പശു നല്ലവണ്ണം ഹീറ്റാ യതിന്റെ ലക്ഷണംകണ്ടു. ഉടൻതന്നെ ഡോക്ടറെ വരുത്തി പരിശോധി പ്പിച്ചു. നല്ലവണ്ണം മദിച്ചിട്ടുണ്ട് എന്നുപറഞ്ഞ് ഡോക്ടർ കുത്തിവെയ്ക്കു കയും ചെയ്തു. മന്ത്രോച്ചാരണവും പൂജാവിധികളും വേണ്ടപോലെ അനുഷ്ഠിക്കുന്നവർ ദൈവതുല്യരാണെന്നു മനസ്സിലാക്കാനുള്ള പ്രത്യ ക്ഷാനുഭവമായിരുന്നു ഇത്.

മറ്റൊരനുഭവംകൂടി എനിക്കാശ്രമത്തിൽവച്ചുണ്ടായത് ആലോച നാമൃതമാകയാൽ അതുകൂടി സൂചിപ്പിച്ചുകൊള്ളട്ടെ. പുണർതം നാളിൽ ആശ്രമത്തിൽ ഭാഗവതപാരായണം നടക്കുകയായിരുന്നു. ഭർത്താവു മൊത്ത് ഞാനുമെത്തിയിരുന്നു. പാരായണത്തിനു ശ്രമിച്ചു. കണ്ണിൽ ക്കൂടി അമിതമായി ജലപ്രവാഹമുണ്ടായതിനാൽ വായന തടസ്സപ്പെട്ടു.

എല്ലാവരും പറഞ്ഞു കണ്ണടയുടെ തകരാറാണ്, പുതിയ കണ്ണട വാങ്ങ ണമെന്ന്. ഭർത്താവുമായി ഉടൻതന്നെ കായംകുളത്തുപോയി പരിശോ ധിച്ച് കണ്ണട വാങ്ങുകയും ചെയ്തു. നല്ലവണ്ണം കാണാം വായിക്കാം പിറ്റേദിവസം ആശ്രമത്തിലെത്തി. രാമായണമാസാചരണം നടക്കുക യാണ്, ആർത്തിയോടെ ഞാനും പാരായണത്തിനിരുന്നു. ഒരക്ഷരം കാണാൻവയ്യ, കണ്ണിലെ നീരൊഴുക്കുകാരണം. നിസ്സഹായയായി ഞാൻ തെല്ലു നേരമിരുന്നു. പെട്ടെന്ന് ഒരു ബുദ്ധിതോന്നി.

കിണറ്റുകരയിലെത്തി കണ്ണടയിൽ അല്പം വെള്ളംകുടഞ്ഞ് സ്വാമിജിയെ ഏൽപ്പിച്ച് സങ്കടമുണർത്തിച്ചു. സ്വാമിജി കണ്ണട പൂജാമു റിയിൽവച്ചിട്ട് മറ്റു കൃത്യങ്ങളിൽ മുഴുകി. ഏതാണ്ടൊരു മണിക്കൂർ കഴി ഞ്ഞ് പനിനീർ കുടഞ്ഞ് കണ്ണട മടക്കിത്തരുകയും ചെയ്തു. സുഖമായി വായിക്കാൻ കഴിഞ്ഞു. പിന്നീട് ഇതുവരെ കണ്ണിന് യാതൊരു അസു ഖവും ഉണ്ടായിട്ടില്ല. സ്നേഹസമ്പന്നനും, കരുണാനിധിയും വാഗ്മിയു മായ ഈ യോഗിവര്യൻ ഈ സമൂഹത്തിന്റെ മാർഗ്ഗദർശിയായി നീണാൾ വാഴുന്നതിനും അദ്ദേഹത്തിന്റെ ഇച്ഛാനുസരണം പ്രപഞ്ചധർമ്മങ്ങ ളിൽനിന്നും വേർപെട്ട് സ്നേഹസ്വരൂപനിൽ വിലയം പ്രാപിക്കാൻ ഇട യാവണേയെന്ന് പ്രാർത്ഥിച്ചുകൊണ്ടും ഞാൻ അദ്ദേഹത്തിന്റെ പാദാര വിന്ദങ്ങളിൽ കോടി കോടി നമസ്ക്കാരങ്ങൾ അർപ്പിച്ചുകൊള്ളുന്നു.

മാവേലിക്കര
6-10-2002

**ഗോമതിയമ്മ**
പല്ലാരിമംഗലം



# ഞാൻ കണ്ട തപോധനൻ

തിരുവനന്തപുരം ജില്ലയിൽ നെടുമങ്ങാട്ട് താലൂക്കിൽ വെമ്പായം വില്ലേജിൽ അയിരൂർപ്പാറ ദേശത്ത് സ്വാതന്ത്ര്യസമരസേനാനിയും പൊതുക്കാര്യ പ്രസക്തനുമായിരുന്ന ശ്രീമാൻ. ശ്രീനികേതൻ കുഞ്ഞൻപിള്ളയുടേയും, കൊഞ്ചിറനെട്ടയത്തുകുഴിവീട്ടിൽ ശ്രീമതി ഭാനുമതിയമ്മയുടേയും ദ്വിതീയപുത്രനായി കൊല്ലവർഷം 1114 മേടമാ സത്തിലെ പൂരുരുട്ടാതി നക്ഷത്രത്തിൽ ഭൂജാതനായ സദാശിവൻനാ യർ വിദ്യാർത്ഥിയായിരുന്ന കാലംമുതലേ സംഘാടകനും, വാഗ്മിയും, നേതാവുമായി പ്രശോഭിക്കാൻ തുടങ്ങി. ഹൈസ്ക്കൂൾ അദ്ധ്യാപക നായും, ഹെഡ്മാസ്റ്ററായും ജോലിചെയ്തു. ഉന്നത വിദ്യാഭ്യാസം കൈവ രിച്ച അദ്ദേഹം നിയമവിദ്യാഭ്യാസവും കരസ്ഥമാക്കിയിട്ടുണ്ട്. സാംസ്ക്കാ രിക സാമൂഹിക രംഗങ്ങളിൽ പ്രസംഗിച്ചും, പ്രവർത്തിച്ചും പ്രശസ്തി നേടിയ ഇദ്ദേഹം ജീവകാരുണ്യപ്രവർത്തനങ്ങളിലും അതീവ ശ്രദ്ധാലു ആയിരുന്നു. ദൈനംദിനജീവിതം മറ്റുള്ളവർക്കു മതൃകയാവുംവിധം

സ്നേഹപൂർണ്ണവും സത്യസന്ധവുമായിരുന്നു. ജന്മനാതന്നെ തന്നിൽ കുടികൊണ്ടിരുന്ന ഈശ്വരവിശ്വാസം ഗൃഹസ്ഥാശ്രമകാലത്തും ഒരു ജ്യോതിസ്സുപോലെ ഉള്ളിൽ ജ്വലിച്ചുതന്നെയിരുന്നു. മാതാപിതാക്കളുടേയും, സഹോദരങ്ങളുടേയും, ഗുരുക്കന്മാരുടേയും, സുഹൃത്തുക്കളുടേയും അകൈതവമായ പ്രീതിക്കു പാത്രീഭൂതനാകാൻ കഴിഞ്ഞിട്ടുള്ളതു ഈ വിശ്വസ്നേഹി, കുട്ടിക്കാലത്തേ മരിച്ചുപോയ തന്റെ പ്രിയ സഹോദരി ശാരദയുടെ നിത്യസ്മരണയ്ക്കായി തന്റെ ഗൃഹത്തിനു അവളുടെ നാമം സ്വീകരിക്കുകയും ആ നാമത്തിൽ അറിയപ്പെടാൻ ആഗ്രഹിക്കുകയും, അറിയപ്പെട്ടുകൊണ്ടിരിക്കുകയും ചെയ്യുന്നതുതന്നെ തന്നിൽ ഉൾക്കൊണ്ടിരിക്കുന്ന നിഷ്ക്കളങ്കമായ ജീവകാരുണ്യത്തിന്റെ ഉത്തമോദാഹരണമാണ്. ഗൃഹസ്ഥാശ്രമത്തിൽ തനിക്കുണ്ടായ രണ്ടുപുത്രിമാർക്കും പ്രപഞ്ച ജീവിതത്തിലെ സുഭിക്ഷതയ്ക്കുള്ള ഉന്നതവിദ്യാഭ്യാസം, ധനം, വിവാഹം എന്നിവ യഥായോഗ്യം നൽകിയ ഒരുത്തമ ഗൃഹനാഥനുംകൂടിയാണദ്ദേഹം. തത്സമയംതന്നെ ഉൽക്കടമായ ഈശ്വരസേവയും സമാജധർമ്മവും അനായാസം നിറവേറ്റി. ജോലിയിൽനിന്നും വിരമിച്ച് സന്യാസജീവിതത്തിലേക്കു മുഴുവൻ സമയം കാലൂന്നിയ ഈ ധന്യാത്മാവ് ഒരുയഥാർത്ഥയതിവര്യൻ തന്നെയാണ്. പ്രവൃത്തിയിലും, നിഷ്ഠയിലും, സമഭാവനയിലും ഉൽകൃഷ്ടത പുലർത്തുന്ന ഈ സന്യാസിവര്യനെ ഒരിക്കൽ കണ്ടുമുട്ടിയാൽ ആജീവനാന്തസുഹൃത്തായി, ആചാര്യനായി, സംരക്ഷകനായി, മാർഗ്ഗദർശിയായി തീരുന്നതാണ്. വിശ്വവന്ദിതനായ യോഗിവര്യൻ ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവിതപന്ഥാവു പിൻതുടരാൻ ഇച്ഛിക്കുകയാൽ മനസാൽ ഗുരുവായംഗീകരിച്ചു, വിദ്യാധിരാജ പരമ്പരയിലെ ഒരു കണ്ണിയായിത്തീരുകയും, വിദ്യാധിരാജ പ്രസ്ഥാനങ്ങൾക്കായി സ്വജീവിതം ഉഴിഞ്ഞു വയ്ക്കുകയും ചെയ്തു. ചട്ടമ്പിസ്വാമികളെപ്പറ്റി രചിച്ച "നൂറ്റൊന്നു കാര്യങ്ങൾ" എന്ന ഗ്രന്ഥം വിജ്ഞാനപ്രദംതന്നെയാണ്.

രാമായണത്തെ സംഗ്രഹിച്ചു ഞാനെഴുതിയ ശ്രീരാമകഥാമൃതം എന്ന ഗദ്യസമാഹാരം ഞാൻ സ്വാമിജിയിൽ സമർപ്പിച്ചു; ഒരവതാരികയെഴുതാൻ. അദ്ദേഹത്തിന്റെ അദ്വൈത വിജ്ഞാനം എത്രമാത്രം മഹത്തരമാണെന്ന് വിളിച്ചോതുന്നതാണ് അദ്ദേഹത്തിന്റെ അവതാരിക.

സ്വാമിജിയുടെ അക്ഷീണ യത്നത്തിൽ അംബികാശ്രമത്തോടു ചേർന്ന് പണികഴിപ്പിക്കുന്ന അഗതിമന്ദിരം, അദ്ദേഹത്തിന്റെ അടങ്ങാത്ത സേവനതൃഷ്ണയെയാണ് ദ്യോതിപ്പിക്കുന്നത്.

**തന്റെ ഗുരുവിനോടുള്ള പ്രേമവിവശതയിൽ രൂപം നൽകിയ ചട്ടമ്പിസ്വാമി സ്മാരക അക്ഷരശ്ലോക സദസ്സ് ഉള്ളിൽ പ്രോജ്ജ്വലിക്കുന്ന ഭാഷാസ്നേഹത്തിന്റെ ഒരു ദീപശിഖമാത്രമാണ്. അദ്ദേഹത്തോട് എനിക്കു തോന്നിയിട്ടുള്ള ആദരവും ഭക്തിയും കവിതാരൂപത്തിൽ വെളിവായതുകൂടി ഇവിടെ ചേർത്തുകൊള്ളട്ടെ.**

# 1. തീർത്ഥപാദ പ്രണാമം

അംബികാശ്രമത്തിന്റെ പൂമുഖദ്വാരത്തിങ്കൽ
ചന്ദ്രബിംബാഭപൂണ്ടയതിയെക്കാണായ്‌വന്നു,
ഇന്ദിരാപതിയുടെ വരവും പ്രതീക്ഷിച്ചാ-
യംബുജ വിലോചനൻതൂമന്ദഹാസത്തോടെ.

നീണ്ടകേശവും, ശുഭ്രസ്മശ്രുക്കളുദരത്തെ
ത്താണ്ടിയുമവകാവിവസ്ത്രത്തിലുരുമ്മിയും
പൂണ്ടമോദത്താൽ ഹസ്തലാളനം ചെയ്തുംതത്ര
തുണ്ടുമുണ്ടിനാൽ മൗലീമറച്ചും യഥായോഗ്യം

ഭസ്മലേപനംകൊണ്ടൊട്ടഞ്ചിത നിടിലവും
സുസ്മിതവദനവും, ശോഭതേടീടും നേത്രം
വിസ്മയം ദ്യോതിപ്പിക്കും വിനയം, സംസാരവും
വിസ്മരിച്ചീടാനാകായൊരിക്കൽ കണ്ടെന്നാകിൽ

ഉന്നത കളേബരം, ചീർത്തതല്ലതുമേനി-
പ്പൊന്നുപോൽനിറം, മാംസപേശികൾ ദൃഢമായും
സന്നിധാനത്തിൽച്ചെന്നു വന്ദിച്ചു നിന്നീടുകിൽ
വന്നിടും സന്തോഷാശ്രു, ഹൃത്തിലാനന്ദവീചി

നേത്ര നിലീമയിൽ തന്നുള്ളിലെ ചേതോഹര-
ഗാത്രവർണ്ണങ്ങൾ പൂത്തുനിൽപ്പതും കാണാമാർക്കും
ക്ഷാത്രമില്ലനന്തമാം പ്രേമ സൗരഭ്യംകൊണ്ടീ-
ധാത്രിയിൽ സമവാക്യമെഴുതിക്കാട്ടുന്നിവൻ

ജന്മമൊത്തുള്ളിൽ രൂപംകൊണ്ടതാം കുണ്ഡലിനി-
ക്കുന്മാദം ഭവിക്കാതുയർന്നു വടവൃക്ഷമായ്,
ജന്മസാഫല്യത്തിന്നായച്ഛനായ്, ഭർത്താവായി-
ട്ടിജ്ജന്മപീയൂഷത്തിന്നദ്ധ്യാപകാദ്ധ്യക്ഷനായ്.

മർത്യനായ് ധാത്രീസേവയ്ക്കുത്തമോത്തമനായി
സത്യമാം ജന്മോദ്ദേശമൊട്ടുമേ മറക്കാതെ
നിത്യജീവിതത്തിലെ കർത്തവ്യമെഥായോഗ്യം
ചിത്തശുദ്ധിയോടന്നന്നനുഷ്ഠിച്ചാരാദ്ധ്യനായ്

ഗൃഹസ്ഥാശ്രമത്തിന്റെ യന്ത്യമാം വാനപ്രസ്ഥം
ഗൃഹസ്ഥർക്കായിക്കാട്ടി നേർവഴി നയിക്കുവാൻ
ഇഹത്തിൽ ജന്മംകൊണ്ട വിദ്യാധിരാജൻ തന്റെ-
ഗുണത്തിൽ മൂന്നാംമുറ ശിഷ്യനായ്; തപോധനൻ!

പൂർവ്വമാം സദാശിവനാമവും ത്യജിച്ചിന്നു
കൈലാസനാഥാനന്ദതീർത്ഥപാദരായ്ത്തീർന്നു,
വിമലാനന്ദസ്വാമിക്കുത്തമ പിൻഗാമിയാ-
യംബികാശ്രമത്തിന്റെ ശോഭയായ് വിരാജിപ്പൂ.

ആശ്രമോ പാന്തത്തിൽ തൻ ദീർഘവീക്ഷണം ചൂഴു-
മാശ്രിതർക്കായിട്ടുള്ള മന്ദിര സമുച്ചയം
അശ്രാന്തതീക്ഷ്ണയത്നാവൈഭവ മുച്ചൈസ്തരം
വിശ്രുത കീർത്തിക്കോർക്കാൻ സ്മാരകം സുനിശ്ചിതം.

താവകചൈതന്യത്താൽ ദീപ്തമാം തപോവനം
ഭാവുകം കൈക്കൊണ്ടുള്ളോരളകാപുരി തുല്യം
ഭാവിയിൽ ദൃഢമായും ബ്രഹ്മസായുജ്യം പുകി-
യേവർക്കുമാരാദ്ധ്യനായ്ത്തീർന്നിടും നിസ്സംശയം.

നമസ്തേ തപോധന! നമസ്തേ തീർത്ഥപാദ!
നമസ്തേ ഭക്തപ്രിയ! നമസ്തേ ഗുരുപ്രിയ!
നമസ്തേ ദയാപരാ, ഭക്തവത്സലാ ഗുരോ!
സമസ്താപരാധം പോകാനായ് വണങ്ങുന്നേൻ.

യോഗിവര്യനായ്ത്തീർന്നിട്ടീശ്വരചൈതന്യത്തിൽ
യോഗനിദ്രയെ പ്രാപിച്ചാരാദ്ധ്യ സ്വരൂപനായ്
യോഗ്യനായ്ത്തീരാൻ യോഗം ഭവിക്കും തപോനിധേ
ഭോഗീന്ദ്രശായി നിന്നിലമൃതം പൊഴിക്കട്ടെ!!



## 2 ഗുരുപ്രണാമം

സാക്ഷാൽ ഈശ്വരതുല്യരാണുയതികൾ
നിർവ്യാജഭക്തപ്രിയർ
കാംക്ഷിക്കുന്നില്ലവരൊട്ടുസുഖമാം
ഭോഗങ്ങൾ ദുഃഖങ്ങളും
വക്ഷസ്സിൽ കുളിർത്തെന്നലാണുസരളം
നാവിൽസദാ സ്തോത്രവും
അക്ഷീണം ഗുരുപൂജ ചെയ്തു കഴിയും
ശ്രേഷ്ഠൻ ബ്രഹ്മദർശകൻ
ഞാനും മാനസശിഷ്യനായിഭജനം
ചെയ്യും പരിവ്രാജകൻ
നൂനം നീണ്ടുമെലിഞ്ഞുശോഭവിതറും
തുണ്ഡം സദാ സുസ്മിതം

ദാനം ചെയ്‌വതു ജ്ഞാനശക്തിയതിനെ
　　ദ്യോതിപ്പിക്കും ചക്ഷുസ്സും
മേനിക്കൊത്തൊരു ഫാലദേശമതിന്മേൽ
　　മാലേയ സിന്ദൂരവും;
കേശം നീണ്ടുനരച്ചു, താടിയതുപോൽ
　　വക്ഷസ്സിടംതാണ്ടിയും
ആശയ്ക്കൊത്തൊരു കാവിമുണ്ടു, സരസം
　　കണ്ഠേസദാരുദ്രാക്ഷവും
ദേശംസ്വന്തമൊരേടത്തുമില്ലയതുപോൽ
　　ബന്ധുക്കളില്ലാരുമേ-
യീശൻ തന്നുടെ സൃഷ്ടി; ജാതിമതമി-
　　ല്ലെല്ലാം സമംസോദരർ
കാവ്യം ശാസ്ത്രപുരാണമൊക്കെ വയസ്യർ,
　　നിത്യം പുണർന്നീടുമോങ്കാരവും
ദേഹം, ദേഹിയുമെന്നപോലെയിവയിൽ
　　വിജ്ഞാനവ്യുൽപത്തിയും
ഉർവിക്കെന്നു മനശ്വരംപ്രതിഭയാം
　　വിദ്യാധിരാജന്റെ യാ-
പന്ഥാവിൽ പുതുസൂനമായി യുദയം
　　ചെയ്താ ഗുരുവേ പ്രണമാമ്യഹം
നിത്യംശോക വിനാശനത്തിനധുനാ
　　കൈലാസനാഥൻ മുനി-
ശ്രേഷ്ഠൻ ചിത്തവിശുദ്ധിയോടെ വരവും
　　നൽകി കടാക്ഷിക്കണേ;
അത്യന്തം ബതഭക്തിയോടു തൊഴുകൈ
　　യേകുന്നു നിത്യം ഗുരോ-
യെന്നെയങ്ങൊരു ഗൃഹസ്ഥ ശിഷ്യനായ്
കൈക്കൊള്ളുക ഭക്തപ്രിയാ!

-ശുഭം-

മാവേലിക്കര　　　　ശ്രീധരക്കുറുപ്പ് ഓണാട്ടുകര (ഒപ്പ്)
1-10-2002　　　　പല്ലാരിമംഗലം. പി.ഒ, പിൻ-690107



# കർമ്മധീരത സപര്യയാക്കിയ സന്യാസി

ബ്രഹ്മശ്രീ മാസികയ്ക്ക് ഒരു സന്ദേശം ചോദിക്കാനാണ് ഞാൻ ഓം അംബികാശ്രമം മഠാധിപതിയെ അന്വേഷിച്ചെത്തിയത്. പുറത്തുള്ള ഒരടുപ്പിൽ തീ കൂട്ടുന്ന ഒരാളെ ചില ഭക്തന്മാർ ചൂണ്ടിക്കാട്ടി. അല്പം സങ്കോചത്തോടെ ഞാൻ അദ്ദേഹത്തെ സമീപിച്ചു നമസ്ക്കരിച്ചു. വളരെ ഉത്സാഹവാനായി പ്രത്യഭിവാദനം ചെയ്തുകൊണ്ട് ആ കാഷായവസ്ത്ര ധാരി ഇപ്രകാരം പ്രതിവചിച്ചു. അടിയൻ ഉടൻവരാം. സത്സംഗത്തിനു വന്നെത്തിയിട്ടുള്ളവർക്കല്പം ചൂടുവെള്ളം ഒരുക്കുകയാണ്.

ആത്മാർത്ഥതയുള്ള ഒരു വേലക്കാരന്റെ ഭാവവും വിനയവുമായിരുന്നു സ്വാമിജിയുടെ മുഖത്ത്. ഞാനെന്റെ കർമ്മപരിപാടികളും ലക്ഷ്യവും ചുരുക്കിപ്പറഞ്ഞു. എല്ലാം കേട്ടിട്ട് സന്തോഷപൂർവ്വവും സംയമനത്തോടും നമുക്കപ്രകാരമൊരു സമത്വാധിഷ്ഠിത നവ സമൂഹമാണ് വേണ്ടതെന്നുള്ള അദ്ദേഹത്തിന്റെ കാഴ്ചപ്പാട് വെളിവാക്കി.

ഹിന്ദുധർമ്മത്തിന്റെ പുറം ക്ലാവുപിടിച്ചുകൊണ്ടിരിക്കുന്നതിൽ സ്വാമിജിക്ക് സങ്കടമുണ്ട്. അത് ഈയം പൂശിയെങ്കിലും മറയ്ക്കണമെന്ന ലക്ഷ്യം മുൻനിർത്തിയാണ് ആശ്രമത്തിലും മറ്റുകേന്ദ്രങ്ങളിലും സത്സംഗം തുടങ്ങിയ പരിപാടികൾ സ്വാമിജി ഒരുക്കുന്നത്.

ആത്മവിദ്യ ഒരു നിത്യാന്വേഷണ വിഷയമെന്ന് സ്വാമിജി വിശ്വസിക്കുന്നു. അത് എത്തിച്ചേരുന്നത് ബ്രഹ്മത്തിലേക്കുതന്നെ. അന്വേഷണത്തിന്റെ ആഴംകൂടുന്തോറും സത്യത്തിന്റെ മുഖം സൗന്ദര്യമുള്ളതാകും. ലളിതജീവിതത്തിന്റെ ഒരുപാസകനും വക്താവുമാണദ്ദേഹം. സംഭാഷണത്തിനിടയിൽതന്നെ സന്ദേശം റെഡിയായി, ഒപ്പം ചായയും. ആശ്രമധർമ്മങ്ങളും ദീപാരാധനയും മുറപോലെ നടക്കുകയും ചെയ്തു. ഒരു കർമ്മധീരനായിട്ടാണ് ഞാനദ്ദേഹത്തെ സദാസമയവും കണ്ടിട്ടുള്ളത്. ഒരു ദൈവദാസനാണ് താനെന്ന് അദ്ദേഹം സ്വയം വിശേഷിപ്പിക്കുന്നു.

ഒരു സാഹിത്യരസികൻ, കലോപാസകൻ, എഴുത്തുകാരൻ, പ്രഭാഷകൻ എന്നീ വിവിധ നിലകളിൽ ധീരതയോടെ സപര്യയിൽ ഏർപ്പെടുന്ന സന്യാസിമാർ വിരളമാണ്. ബ്രഹ്മശ്രീ മാസികയുടെ ഒരഭ്യുദയകാംക്ഷി എന്ന നിലയ്ക്ക് എനിക്ക് സ്വാമിജിയോടും ആശ്രമത്തോടും പ്രത്യേക ആദരവാണുള്ളത്. കൂടുതൽ ഉയരങ്ങളിലെത്തി അദ്ദേഹം പ്രശോഭിക്കാൻ പ്രാർത്ഥിക്കുന്നു

(ഒപ്പ്)

**-ബേബിജോൺ താമരവേലി**

**ചീഫ് എഡിറ്റർ, ബ്രഹ്മശ്രീ മാസിക**

**കറ്റാനം**
**24-9-03**



# യാദൃശ്ചികമായ ഒരു കൂടിക്കാഴ്ച

യാദൃശ്ചികമായുണ്ടായ ഒരു കൂടിക്കാഴ്ച വിച്ഛേദിക്കാനാകാത്ത വലിയ ഒരു ബന്ധമായി മാറുമെന്ന് ഒരിക്കലും കരുതിയിരുന്നില്ല. ഔദ്യോഗിക ജീവിതം കഴിഞ്ഞ് ആത്മീയ കാര്യങ്ങളിൽ മുഴുകി കഴിയുന്ന കാലം. എന്റെ ഒരടുത്ത സുഹൃത്ത് മി. കരുണാകരൻനായർ പറഞ്ഞു "ഇന്നൊരടിപൊളി പ്രസംഗമുണ്ട് ചിന്മയാവിദ്യാലയത്തിൽ-വരുന്നുണ്ടോ"? ആരുടേതെന്ന ചോദ്യത്തിനു വ്യക്തമായ ഉത്തരം ലഭിച്ചില്ല. ഒരു സ്വാമിയാണെന്നുമാത്രമറിയാം. അയിരൂർ-ചെറുകോൽപ്പുഴ കൺവൻഷനിൽ വേദികീഴടക്കിയ സന്യാസിയെന്ന് പത്ര റിപ്പോർട്ട് വന്നിട്ടുണ്ടത്രേ!

പ്രഭാഷണം ശ്രവിക്കാൻ മുൻനിരയിൽത്തന്നെ ഞങ്ങൾ സ്ഥലം പിടിച്ചു. ഈശ്വരപ്രാർത്ഥനയും, സ്വാഗതവും കഴിഞ്ഞ് അദ്ധ്യക്ഷന്റെ ഹ്രസ്വമായ ഉപക്രമത്തിനുശേഷം സ്വാമിജി ക്ഷണിക്കപ്പെട്ടു. മംഗളാർതിക്കുശേഷം സദസ്സിനെ സംബോധന ചെയ്തുകൊണ്ട് നാമംപോലെ തന്നെ ദീർഘമായ ഗാത്രമുള്ള സ്വാമിജി ഗാംഭീര്യഭാവം ഒട്ടുംകുറയാതെ തന്റെ പ്രഭാഷണമാരംഭിച്ചു. അലകടൽ ഇളകിവരികയാണോ, പടഹധ്വനിയാണോ, ഇടിമിന്നലാണോ എന്നൊന്നും പറയാനാവില്ല-ഇടതടവില്ലാത്ത ആ വാഗ്ധോരണി ഏകദേശം ഒന്നര മണിക്കൂർ തുടർന്നു. പടവുപടവുകളായുയർന്ന് ഹിമോഷ്ണീഷങ്ങളണിഞ്ഞ് നിലകൊള്ളുന്ന സനാതനമായ ഹിമാലയ പർവ്വതനിര സ്വർഗ്ഗങ്ങളിലെ രഹസ്യങ്ങളിലേക്ക് എത്തിനോക്കുകയാണോ എന്നുതോന്നും. എന്നു തുടങ്ങിയുള്ള സ്വാമി വിവേകാനന്ദന്റെ ഉദ്ധരണികൾ; "Make no mistake, without Hinduism India has no future" തുടങ്ങിയുള്ള മിസ്സിസ്സ് ആനീബസന്റിന്റെ വാക്കുകൾ പ്രസിദ്ധ ജർമ്മൻ ദാർശനികൻ മാക്സ്മുള്ളർ, ഷോപ്പനാർ, നിഷിലെ, വിക്ടർകസിൻസ്, മൈക്ഡാന്യേൽ, പോൾഡ്യൂസൻ, ബിഷപ്പ്ഹീബർ, അബ്ദുൾഫെയിസി, മാർക്കോപോളോ, കേണൽമൺറോ തുടങ്ങി നിരവധി മഹാന്മാരുടെ വചസ്സുകൾ മഴവെള്ളംപോലെ ഒഴുകിയെത്തുന്ന മാസ്മരികത അക്ഷരാർത്ഥത്തിൽതന്നെ പ്രഭാഷണകലയിലെ ഇന്ദ്രജാലമെന്ന് മറ്റുചിലർ വിശേഷിപ്പിച്ചത് അന്വർത്ഥമാക്കുന്നു.

1998-ൽ കിടങ്ങന്നൂർ ശ്രീ വിജയാനന്ദാശ്രമത്തിൽവച്ച് നടന്ന സ്വാമിജിയുടെ ഷഷ്ട്യബ്ദപൂർത്തിയാഘോഷങ്ങളിൽ സംഘാടകരിലൊരാളായി ഞാനും സംബന്ധിച്ചിരുന്നു. സംസ്ഥാനത്തിന്റെ നാനാഭാഗങ്ങളിൽനിന്നും വന്നെത്തിയ തീർത്ഥാടക ഭക്തന്മാരുടെ പ്രഭാഷണത്തിൽനിന്നുമാണ് സ്വാമിജിയെക്കുറിച്ച് ഏകദേശമുള്ള ഒരു നഖചിത്രം എനിക്കു ലഭിച്ചത്. ഉച്ചയ്ക്കുള്ള അന്നദാനം, വൈകുന്നേരം നടന്ന ആശംസാസമ്മേളനം, ആശ്രമാന്തേവാസികളുടെ സന്ധ്യാപ്രാർത്ഥന, രാത്രിയിൽ നടന്ന സംഗീതാരാധന എന്നിവ അതിഗംഭീരമായ അനുഭവമായിരുന്നു.

ആണ്ടുതോറും അയിരൂർ-ചെറുകോൽപ്പുഴ ഹിന്ദുസംഗമത്തിന് പന്മന ആശ്രമത്തിൽനിന്നും വരുന്ന ശ്രീവിദ്യാധിരാജ ജ്യോതിർ പ്രയാണത്തിൽ സ്വാമിജിയുടെ പങ്ക് നിർണ്ണായകമാണ്. ചെങ്ങന്നൂർ ശ്രീമഹാദേവക്ഷേത്ര സന്നിധിയിൽ നൽകുന്ന സ്വീകരണത്തിന് നന്ദി പ്രകാശിപ്പിച്ചുകൊണ്ടുള്ള സ്വാമിജിയുടെ പ്രഭാഷണം ശ്രവിക്കാൻ വമ്പിച്ച ഒരു ജനാവലി തടിച്ചുകൂടാറുണ്ട്. ആരെന്തുപറഞ്ഞാലും വിമർശിക്കുകയും എതിർക്കുകയും ചെയ്യുന്ന പലരും അക്കൂട്ടത്തിൽപ്പെടുമെന്നുള്ളതാണ് ഏറെ അത്ഭുതം.

രാമായണമാസാചരണവുമായി ബന്ധപ്പെട്ടും ക്ഷേത്രോത്സവങ്ങൾ, സപ്താഹം, മതകൺവെൻഷൻ, വിളക്കുപൂജ, സത്സംഗം തുടങ്ങിയവയ്ക്കായും സ്വാമിജി ചെങ്ങന്നൂരിന്റെ ഒരഭിഭാജ്യഘടകമായി മാറിയിരിക്കുകയാണ്. യാതൊരു ഭേദഭാവനയുമില്ലാതെ ധാരാളം ഹിന്ദുഭവനങ്ങൾ സന്ദർശിക്കുകയും കുടുംബാംഗങ്ങളുമായി ഉറ്റബന്ധം പുലർത്തുന്നു എന്നുള്ളതും ഞങ്ങൾക്കെല്ലാം അത്യധികം സന്തോഷവും, സംതൃപ്തിയും നൽകുന്നു എന്നത് എടുത്തുപറയേണ്ട വസ്തുതയാണ്. ചുരുങ്ങിയ കാലയളവിനുള്ളിൽ ചെങ്ങന്നൂരിന്റെ ഒരുറ്റമിത്രമായി മാറിയിരിക്കുന്ന സ്വാമിജിയുടെ മാവേലിക്കരയിലുള്ള ഓംഅബികാശ്രമവുമായി ഇവിടുത്തെ നിരവധി ഭക്തന്മാർ നിത്യബന്ധം പുലർത്തിവരുന്നു.

കണ്ണൂർജില്ലയിൽ കരിക്കോട്ടക്കരിക്കു സമീപമുള്ള, വാളത്തോട് ശ്രീ ഉമാമഹേശ്വരാശ്രമവും തിരുവനന്തപുരത്തുള്ള ശ്രീവിദ്യാധിരാജ ഗുരുകുലവും സന്ദർശിക്കുവാൻ എനിക്കു ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. കണ്ണൂർ ആശ്രമം ഏറെ മനോഹരമാണ്. നയനമോഹനമായ കാനനഭംഗിയും, കാട്ടരുവികളും, കുളിരു പകരുന്ന തരുച്ഛായയുമെല്ലാം തീർത്ഥാടകർക്ക് ഹരം പകരുന്നു. ധർമ്മാചരണങ്ങൾക്കും ജീവകാരുണ്യ പ്രവർത്തനത്തിനും ഊന്നൽ നൽകിക്കൊണ്ടുള്ള സ്വാമിജിയുടെ ആത്മീയ പ്രവർത്തനം മറ്റാ ശ്രമങ്ങൾക്കും, മഠങ്ങൾക്കും നിശ്ചയമായും ഒരു മാതൃകയാണ്. സ്വാമിജിയുടെ ഉറച്ചനിലപാടും ധീരമായ ശബ്ദവും പലപ്പോഴും വിവാദങ്ങൾക്കു വഴിയൊരുക്കുന്നുണ്ടെങ്കിലും സ്വന്തം വ്യക്തിത്വവും, തന്റേടവും ഒരിക്കലും പണയപ്പെടുത്തരുതെന്നുള്ള നിശ്ചയദാർഢ്യം സ്വാമിജിയുടെ മാത്രം കൈമുതലാണ്.

കാലം ഉയർത്തുന്ന വെല്ലുവിളികളെ ഫലപ്രദമായി നേരിടാൻ ഹിന്ദുസമാജം ഒന്നായി നിൽക്കണമെന്ന ഉറച്ചനിലപാടാണ് സ്വാമിജിക്കുള്ളത്. ഇതിനായി സമസ്ത ഹിന്ദുവികാസ പരിഷത്ത്, സർവ്വസമുദായ സനാതനസഭ സമസ്ത കേരള വിദ്യാധിരാജസഭ തുടങ്ങിയ സംഘടനകൾ സ്ഥാപിച്ച് പരിശ്രമിച്ചു വരുന്നു. പ്രഷാഭണകലയിൽ അദ്വിതീയനെന്നതിലുപരി, അനുഗൃഹീത ഗ്രന്ഥകാരൻ എന്ന നിലയിലും സ്വാമിജി ശോഭിക്കുന്നു. അഴിവില്ലാത്ത സത്യങ്ങൾ ആവർത്തിച്ചുറപ്പിക്കുന്ന ആത്മവിദ്യയുടെ ഈ അന്വേഷണ പഠനഗ്രന്ഥം ഓരോഹിന്ദുവും അനർഘ നിധിയായി സൂക്ഷിക്കുമെന്നു പ്രത്യാശിക്കുന്നു.

(ഒപ്പ്)

ചെങ്ങന്നൂർ
3-8-03

**ആർ. ഗോപിനാഥൻപിള്ള, ശ്രീഭവൻ**

# ശ്രീ ചട്ടമ്പിസ്വാമികളും വട്ടിയൂർക്കാവും

ചട്ടമ്പിസ്വാമികളെക്കുറിച്ച് എവിടെയെങ്കിലും പ്രസംഗമുണ്ടെന്നു കേട്ടാൽ അവിടേയ്ക്ക് പറന്നെത്തുക എന്നുള്ളത് വട്ടിയൂർക്കാവുകാരുട ഒരു ശീലമാണ്.

"പാട്ടുകേട്ടാലാർക്കുസൗഖ്യം പട്ടിണിയായ്ക്കിടക്കുമ്പോൾ
ഊട്ടുകേട്ടാൽ തലപൊക്കും അതുകേൾപ്പാനുമില്ലയെങ്ങും"

എന്നു പറഞ്ഞമട്ടിൽ; കഷ്ടകാലമെന്നുതന്നെ പറയാം. ചട്ടമ്പിസ്വാമികൾ അതുല്യനും അമാനുഷനുമായ ഒരു മഹർഷിയായിരുന്നിട്ടുകൂടി കേരളീയർ അദ്ദേഹത്തെ വേണ്ടുംവിധം അറിയുകയോ ആദരിക്കുകയോ ചെയ്തിട്ടില്ലെന്നുള്ള ഭാരതകേസരി ശ്രീ മന്നത്തുപത്മനാഭന്റെ അഭിപ്രായം എത്ര സത്യമെന്ന് ഓർത്തുപോവുകയാണ്. ഈ ദുസ്ഥിതി നിലനിൽക്കുമ്പോഴാണ് തിരുവനന്തപുരം എസ്.എം.വി.സ്ക്കൂളിലെ ഒരദ്ധ്യാപകൻ സ്വാമികാര്യങ്ങളിൽ ശ്രദ്ധാലുവാണെന്നറിയുന്നത്.

ചട്ടറ്റവിക്രമികളായ അദ്ധ്യാപകരെ മാത്രമേ സർക്കാർ എസ്.എം.വി, ഹൈസ്ക്കൂളിൽ നിയമിക്കാറുള്ളൂ. ദീർഘമായ ചരിത്രപാരമ്പര്യവും രാജകീയ പ്രൗഢിയുമുള്ള തലസ്ഥാനത്തെ ഏക വിദ്യാലയമാണത്. "ബേബി അണ്ണൻ" എന്ന ഓമനപ്പേരിലറിയപ്പെട്ടിരുന്ന ശ്രീ. വേലായുധൻ ചേട്ടനുമായി ഞാനീ സരസ്വതീക്ഷേത്രത്തിന്റെ പടവുകൾ പിന്നിടുമ്പോൾ വളരെയേറെ പ്രതിഭകളുള്ള ഒരു സ്വാമിഭക്തനെ പരിചയപ്പെടാനാണ് പോകുന്നതെന്നു കരുതിയില്ല. ഒട്ടും വൈകിയില്ല, സ്റ്റാഫ് റൂമിലേക്ക് തൊഴുകൈകളോടെ. ദീർഘകായനായ ഒരസാമാന്യവ്യക്തി കടന്നുവന്നു. പരസ്പരാഭിവാദനങ്ങൾക്കും കുശലപ്രശ്നങ്ങൾക്കും ശേഷം "ഇതാ ഒരു സ്വാമിഭക്തൻ, ചട്ടമ്പിസ്വാമിക്കുവേണ്ടി മരിക്കാൻപോലും ഒരുക്കമാണ്., ധാരാളം സമയമുണ്ട്, മനസ്സുമുണ്ട് വേണ്ടപോലെ പ്രയോജനപ്പെടുത്തിക്കൊള്ളണം." എന്ന് ബേബിയണ്ണൻ എന്നെ പരിചയപ്പെടുത്തി. യുവാവായ ഒരാൾ ആത്മീയ പ്രവർത്തനത്തിന് സന്നദ്ധതകാട്ടി മുന്നോട്ടുവന്നതിൽ അദ്ദേഹത്തിന് ആദ്യം അത്ഭുതം തോന്നി അനന്തരം അളവറ്റു സന്തോഷിച്ചു.

തുടർന്ന് വട്ടിയൂർക്കാവ് കേന്ദ്രമാക്കി വിദ്യാധിരാജ ധർമ്മസഭ സ്ഥാപിതമായി. ഒരാശ്രമം സ്ഥാപിക്കണമെന്ന ശ്രീ ശാരദാലയത്തിന്റെ നിർദ്ദേശം വൈകുന്നതിൽ അദ്ദേഹം കുണ്ഠിതപ്പെട്ടു. വിദ്യാധിരാജ ജയന്തി, സമാധി എന്നിവയ്ക്കു പുറമേ രാമായണമാസാചരണം സംബന്ധിച്ചും അദ്ദേഹം വട്ടിയൂർക്കാവിലെ ഒരു നിത്യസന്ദർശകനായി മാറി. എങ്ങനെയെന്നറിഞ്ഞുകൂടാ വളരെയധികം കുടുംബങ്ങളുടെ ഉറ്റബന്ധുവും സുഹൃത്തുമാണ് ശ്രീ ശാരദാലയം. സർവ്വീസിൽനിന്നും വിരമിച്ചാലുടൻ സന്യാസം സ്വീകരിക്കുമെന്ന നിശ്ചയം വെളിവായപ്പോൾ നിലവിലുള്ള കുടുംബബാധ്യത ഞാൻ ഓർമ്മിപ്പിച്ചു. അതൊക്കെ ദീർഘം തെറ്റാതെ നിറവേറ്റുമെന്ന് ഉറപ്പു പറഞ്ഞ അദ്ദേഹംപറഞ്ഞ പ്രകാരം തന്നെ സന്യാസം സ്വീകരിക്കുകയും കുടുംബച്ചുമതലകൾ പൂർത്തിയാക്കുകയും ചെയ്തു.

ദീർഘകാലം വട്ടിയൂർക്കാവിലും പ്രാന്തപ്രദേശങ്ങളിലും തിരുവനന്തപുരത്താകമാനം നിരവധി സത്സംഗക്ലാസ്സുകൾ സംഘടിപ്പിച്ചും മറ്റ് ആദ്ധ്യാത്മിക പ്രവർത്തനങ്ങൾ നടത്തിയും കഴിഞ്ഞിരുന്ന ശാരദാലയം സന്യാസം സ്വീകരിച്ചതോടെ തന്റെ പ്രവർത്തന മേഖല കേരളത്തിലെ മറ്റുജില്ലകളിലേക്കു വ്യാപിപ്പിച്ചു. സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ അദ്ദേഹം സ്ഥാപിച്ച ആശ്രമങ്ങളിൽ ചിലതെല്ലാം സന്ദർശിക്കാൻ എനിക്കും ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. ഒരിക്കൽ വിതുരയ്ക്കു സമീപം ആനപ്പാറയിൽ അദ്ദേഹം സംഘടിപ്പിച്ച സ്ക്കൂൾ കുട്ടികൾക്കായുള്ള അവധിക്കാല പഠനക്ലാസ്സും ആദ്ധ്യാത്മിക ശിബിരവും എന്നെ വളരെയേറെ ആകർഷിച്ചു. ഇത്തരം ഒരവധിക്കാല പഠനക്യാമ്പ് വട്ടിയൂർക്കാവിലും സംഘടിപ്പിക്കണമെന്ന് നിശ്ചയിക്കുകയും ശ്രീ വിദ്യാധിരാജവിദ്യാവേദിയുടെ ആഭിമുഖ്യത്തിൽ വളരെയധികം കുട്ടികളേയും മുതിർന്നവരെത്തന്നെയും പങ്കെടുപ്പിച്ചുകൊണ്ട് അദ്ദേഹം അതു ഭംഗിയായി നിർവ്വഹിക്കുകയും ചെയ്തു.

ഇതിനകം അനവധി ശിഷ്യരെ സ്വന്തമാക്കാൻ കഴിഞ്ഞ സ്വാമികൾ നിരന്തരം ഹൈന്ദവ നവോത്ഥാനത്തിനുവേണ്ടിയും ശ്രീ ചട്ടമ്പിസ്വാമികളുടെ മഹത്വം മററുള്ളവരിൽ എത്തിക്കാനും നാടിന്റെ നാനാഭാഗങ്ങളിലും വിശ്രമലേശമെന്യേ ചുറ്റിത്തിരിയുന്നു. വർഷങ്ങളായി ചെറുകോൽപ്പുഴ ഹിന്ദുമഹാസമ്മേളനത്തിന്റെ മുഖ്യ ആചാര്യൻകൂടിയാണ് ബ്രഹ്മശ്രീ കൈലാസനാഥാനന്ദതീർത്ഥപാദസ്വാമികൾ. അനന്തപുരിയുടെ പ്രൗഢിയോടൊപ്പം ഗ്രാമീണശാലീനത നഷ്ടപ്പെടാതെ കാത്തുസൂക്ഷിക്കുന്ന വട്ടിയൂർക്കാവിലും പരിസരപ്രദേശങ്ങളിലുമുള്ള മുഴുവൻ ജനങ്ങളുടേയും മനസ്സിൽ ആത്മീയബോധം ഉണർത്തുവാനും അവരുടെ സ്നേഹാദരങ്ങൾ പിടിച്ചുപറ്റാനും ഇതിനകം സ്വാമിജിക്കു കഴിഞ്ഞിട്ടുണ്ട്. ജീവിതത്തിന്റെ ഏറിയപങ്കും ആദ്ധ്യാത്മിക പ്രവർത്തനത്തിനുവേണ്ടി ഉഴിഞ്ഞുവച്ചസ്വാമികൾ കൂടുതൽ സമയവും ചെലവഴിച്ചത് വട്ടിയൂർക്കാവിലാണെന്നതിൽ എനിക്കും എന്റെ സംഘടനയായ ശ്രീവിദ്യാധിരാജ വിദ്യാവേദിയിലെ പ്രവർത്തകർക്കും പ്രത്യേക ചാരിതാർത്ഥ്യമുണ്ട്.

ഇതിനു മുൻപും ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ചും ആർഷധർമ്മത്തെക്കുറിച്ചും നിരവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള സ്വാമികളുടെ ഇപ്പോഴത്തെ സംരംഭത്തിൽ എളിയ ഒരു സ്വാമിഭക്തനായ എനിക്കും പങ്കാളിയാകാൻ കഴിഞ്ഞതിലുള്ള കടപ്പാടും സംതൃപ്തിയും രേഖപ്പെടുത്തിക്കൊണ്ടും എന്നേയും എന്റെ നാട്ടുകാരേയും കുടുംബത്തേയും സ്വാമിജി ഒരിക്കലും മറന്നുപോകല്ലേയെന്ന പ്രാർത്ഥനയോടും ഞാനീ ചെറിയ ഓർമ്മക്കുറിപ്പ് ഉപസംഹരിച്ചുകൊള്ളുന്നു. ഈ സൽഗ്രന്ഥത്തെ സഹൃദയലോകം ആവേശപൂർവ്വം വാരിപ്പുണരട്ടെയെന്നും പ്രാർത്ഥിക്കുന്നു.

എന്ന് സ്വാമിഭക്തൻ

**തിരുവനന്തപുരം** **വട്ടിയൂർക്കാവ് പ്രഭാകരൻനായർ**
**20-8-03**

# അനുഗ്രഹാശിസ്സുകൾ



ബ്രഹ്മശ്രീ.
ആർ. കെ. നമ്പൂതിരി
ചക്കുളത്തുകാവ്.

ആസുരീഭാവം വർദ്ധിച്ചുവരുന്ന ഒരു പ്രത്യേക കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. മൂഢാചാരങ്ങൾ സർവ്വത്രപെരുകുന്നു. ധാർമ്മിക മൂല്യങ്ങൾ അപഹസിക്കപ്പെടുന്നു. ചതിയുടേയും വഞ്ചനയുടെയും പൊയ്മുഖങ്ങൾ എല്ലാ മേഖലകളിലും ആടിത്തിമർക്കുന്നു. സദാചാരവും സന്മാർഗ്ഗവും പുസ്തകങ്ങളുടെ പുറംതാളുകളിലും പ്രഭാഷകരുടെ വശ്യവചസ്സുകളിലും ഒതുങ്ങിക്കൂടുന്നു.

ഇത്തരം പരിതഃസ്ഥിതികളിലാണ് സാധാരണ ഭഗവാന്റെ അവതാരം അഥവാ നവോത്ഥാന നായകന്മാരുടെ ആവിർഭാവം ഉണ്ടാകുന്നത്. ഇങ്ങനെ നോക്കുമ്പോൾ സനാതന ധർമ്മം കണക്കറ്റ് വെല്ലുവിളികളും ഭീഷണിയും നേരിടുന്ന ഇന്നത്തെ ചുറ്റുപാടിൽ ഹിന്ദുമത നവോത്ഥാനവും ഐക്യവും സംബന്ധിച്ച ഒരുയർത്തെഴുന്നേല്പ് അത്യാവശ്യമെന്നുകാണാം

ക്ഷേത്രങ്ങളും മഠങ്ങളും കേന്ദ്രമാക്കിയുള്ള ആദ്ധ്യാത്മിക പ്രവർത്തനങ്ങൾക്ക് ഏകീകരണവും കൂട്ടായ്മയും വേണ്ടിയിരിക്കുന്നു. ഒറ്റപ്പെട്ട ധർമ്മാചരണങ്ങളിൽ മുഴുകിക്കഴിയുന്ന ആത്മീയാചാര്യൻമാരുടേയും ജ്ഞാനികളുടെയും ഒരു ഐക്യനിര കെട്ടിപ്പടുക്കേണ്ടിയിരിക്കുന്നു. ഏതാണ്ട് ഈ ലക്ഷ്യം കൈവരിക്കാൻ നിരന്തരം യത്നിച്ചുകൊണ്ടിരിക്കുന്ന ഒരു കർമ്മ യോഗിയാണ്. ബ്രഹ്മശ്രീ കൈലാസനാഥാനന്ദ തീർത്ഥ പാദസ്വാമികൾ നിരവധി മത കൺവൻഷനുകളിലും ആദ്ധ്യാത്മിക ശിബിരങ്ങളിലും ഞങ്ങൾ ഒരുമിച്ചു വേദി പങ്കിടാറുണ്ട്. ഇദ്ദേഹത്തിന്റെ ധീരമായ ശബ്ദവും ആവേശ ഭരിതമായ ഉദ്ബോധനങ്ങളും നഷ്ടപ്രായമായ നാടിന്റെ കരുത്തും ശക്തിയും വീണ്ടെടുക്കാൻ നിശ്ചയമായും പര്യാപ്തമാണ്. യുവജനങ്ങൾക്ക് ഒരു ഹരമാണ് സ്വാമിജിയെന്ന് പല സന്ദർഭങ്ങളിലും തെളിയിച്ചിട്ടുള്ളതിന് ഞാൻ ദൃക്സാക്ഷിയാണ്.

സ്വാമിജിയുടെ ആത്മചൈതന്യത്തിന്റെ സമ്പൂർണ്ണമായ പ്രതിഫലനമാണ്. ആത്മവിദ്യ-അന്വേഷണവും പഠനവും എന്ന വിലപ്പെട്ട ഈ വേദാന്തകൃതി.

ഗ്രന്ഥത്തിന് ഊഷ്മളമായ ഭാവുകങ്ങളോടൊപ്പം സ്വാമിജിയ്ക്ക് ദീർഘായുസ്സും മറ്റെല്ലാവിധ ശ്രേയോ സമ്പത്തുകളും ഉണ്ടാകട്ടെ എന്ന് ദേവീ നാമത്തിൽ ആശംസിച്ചുകൊള്ളുന്നു.

ഓം........തത്........സത്

ആർ. കെ. നമ്പൂതിരി (ഒപ്പ്)

മുഖ്യരക്ഷാധികാരി
ചക്കുളത്തമ്മ, സഞ്ജീവനിആശ്രമം.

ചക്കുളം,
30-9-2003.